HOW I BECAME A HINDU

# ഞാൻ എങ്ങനെ ഹിന്ദുവായി

## വൈദിക ധർമ്മത്തിന്റെ കണ്ടെത്തൽ



ഡേവിഡ് ഫ്രാലി

(പണ്ഡിറ്റ് വാമദേവ ശാസ്ത്രി)

# ഞാൻ എങ്ങനെ ഹിന്ദുവായി

## വൈദിക ധർമ്മത്തിന്റെ കണ്ടെത്തൽ

HOW I BECAME A HINDU

My Discovery of Vedic Dharma

By

**ഡേവിഡ് ഫ്രാലി**

(പണ്ഡിറ്റ് വാമദേവ ശാസ്ത്രി )

David Frawley

(Pandit Vamadeva Shastry)

Courtesy: www.vedanet.com

**വിവർത്തനം : കൃഷ്ണകുമാർ**



digitized by www.sreyas.in

Malayalam

# NJAN ENGANE HINDUVAYI

Vaidika Dharmathinte Kandethal

# HOW I BECOME A HINDU

My Discovery of Vedic Dharma

By

David Frawly (Pandit Vamadeva Shastry)

Translated by

Krishnakumar

krishna.r2.tvm@gmail.com



digitized by www.sreyas.in

# രണ്ടു വാക്ക്

2009 ലാണ് തികച്ചും യാദൃശ്ചികമായി ഞാൻ ശ്രീ ഡേവിഡ് ഫ്രാലിയുടെ 'How I Became A Hindu' (http://go.sreyas.in/hibhen) എന്ന ഗ്രന്ഥം വായിക്കാനിടയായത്. അതിൽ ശ്രീ രമണമഹർഷിയുടെ തത്വചിന്തയോട് അദ്ദേഹം ബന്ധപ്പെടാനിടയായതും, തിരുവണ്ണാമലയിലെ രമണാശ്രമത്തിലും മഹാക്ഷേത്രത്തിലും അവിടുത്തെ ദിവ്യമായ കുന്നിലും സഞ്ചരിച്ചതും ഒക്കെ വിവരിച്ചിരുന്നു. അവയെല്ലാം എന്നെ വളരെയധികം ആകർഷിച്ചു. കാരണം ഞാനും ആ ദിവ്യപ്രദേശം ഇടയ്ക്കിടെ സന്ദർശിക്കാറുള്ള വ്യക്തിയാണ്. ഫ്രാലിയുടെ വിവരണങ്ങളിൽ നിന്ന് ധാരാളം പുതിയകാര്യങ്ങൾ ഞാൻ മനസ്സിലാക്കി. സംഘടിത മതരാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളുടെ നിരന്തരമായ കടന്നാക്രമണങ്ങളെ നേരിടുമ്പോഴും ആയിരക്കണക്കിന് വർഷങ്ങളായി സനാതനധർമ്മത്തിന്റെ വെളിച്ചം ലോകത്തിന് വഴി കാട്ടിക്കൊണ്ടിരിക്കുന്നു. അതിസമ്പന്നമായ നമ്മുടെ സംസ്കാരത്തിന്റെ ജീവിക്കുന്ന പ്രതീകങ്ങളായി നമുക്കിടയിലൂടെ അറിയപ്പെടാതെ കടന്നുപോകുന്ന ഒട്ടനവധി വ്യക്തികളെ ആ പുസ്തകത്തിൽ ഞാൻ കണ്ടുമുട്ടി. ഉജ്ജ്വലപ്രാഭവൻമാരായ ആത്മീയജ്യോതിസ്സുകളുടെ അഭാവത്തിന്റെ ചെറിയ ഇടവേളകളിലും വെളിച്ചത്തിന്റെ തിരികൾ കെടാതെ കാത്തുസൂക്ഷിക്കുന്നത് നമുക്കിടയിലെ അറിയപ്പെടാത്ത അത്തരം എണ്ണമറ്റ കർമ്മയോഗികളാണ്.

ഭൂമിയുടെ മറുവശത്തുള്ള ഒരു ദേശത്ത് തീർത്തും വ്യത്യസ്ഥമായ ജീവിതസാഹചര്യങ്ങളിൽ ജനിച്ചുവളർന്ന ഡേവിഡ് ഫ്രാലി എന്ന ഒരു വ്യക്തി, സത്യത്തെ തേടിയുള്ള തന്റെ യാത്രയിൽ ഈ ഭാരതഭൂമിയുടെ മടിത്തട്ടിൽ എത്തിപ്പെടുന്നു. മാനവരാശിക്കാകമാനം അവകാശപ്പെട്ട അമൂല്യ നിധിയാണിവിടെ സൂക്ഷിക്കപ്പെട്ടിരിക്കുന്നതെന്ന് കണ്ടെത്തുന്ന അദ്ദേഹം, അതിന്റെ സംരക്ഷണത്തിനും വിതരണത്തിനും ശരിയായ വിനിയോഗത്തിനുമായി ലോകത്തെ മുഴുവൻ ആഹ്വാനം ചെയ്യുന്നു. ആ കർത്തവ്യം തന്നാലാവും വിധം ഇപ്പോൾ സ്വയം നിർവഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഏതൊരു ഹിന്ദുവിന്റെ മനസ്സിലും



digitized by www.sreyas.in

ആത്മവിശ്വാസവും അഭിമാനവും വളർത്താൻ പോന്ന ശ്രീ ഫ്രാലിയുടെ ഈ ജീവിതകഥ ഇംഗ്ലീഷിൽ വായിച്ചു മനസ്സിലാക്കാൻ ബുദ്ധിമുട്ടുള്ള സാധാരണക്കാർക്കും കൂടി അറിയാൻ കഴിയണം എന്ന ആഗ്രഹമാണ് ഈ മൊഴിമാറ്റത്തിന് പ്രേരിപ്പിച്ചത്. അതിനുള്ള അനുവാദം ചോദിച്ചുകൊണ്ട് എഴുതിയ കത്തിന് തന്ന മറുപടിയിൽ ശ്രീ ഫ്രാലി ഒരേയൊരു നിബന്ധന മാത്രമാണ് മുന്നോട്ട് വച്ചത്. ഈ ഗ്രന്ഥം സൗജന്യമായി വായനക്കാർക്ക് ലഭ്യമാക്കണം എന്നതായിരുന്നു അത്. പിന്നീട് ബാംഗളൂരിൽ വച്ച് കണ്ടപ്പോൾ ഈ പ്രവർത്തനത്തിന്റെ പുരോഗതി അദ്ദേഹത്തെ ധരിപ്പിക്കുകയും, അദ്ദേഹം അതിൽ നിറഞ്ഞ സന്തോഷം രേഖപ്പെടുത്തുകയുമുണ്ടായി.

ഭാഷാപാണ്ഡിത്യമോ ഏതെങ്കിലും തരത്തിലുള്ള സാഹിത്യപ്രവർത്തനങ്ങളിൽ മുൻപരിചയമോ അവകാശപ്പെടാനില്ലാത്ത ഒരു സാധാരണ വ്യക്തിയാണ് ഞാൻ. ധർമ്മ പുനഃസ്ഥാപനമെന്ന ശ്രീരാമ ദൗത്യത്തിലെ സേതുബന്ധനമെന്നപോലുള്ള ഈ മഹായജ്ഞത്തിൽ ഒരു അണ്ണാറക്കണ്ണന്റെ പങ്ക് മാത്രമാണ് ഈയുള്ളവൻ നിർവഹിക്കുന്നത്. തിരുവനന്തപുരം ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ശ്രേയസ് ഫൗണ്ടേഷൻ എന്ന കൂട്ടായ്മയുടെ സഹായത്തോടെ ഈ പുസ്തകത്തിന്റെ PDF പതിപ്പ് ഇന്റർനെറ്റിലൂടെ സൗജന്യമായി ലഭ്യമാക്കുന്നതാണ്.

കൃഷ്ണകുമാർ

ബാംഗളൂർ

വിജയദശമി, 2012



digitized by www.sreyas.in

# ഉള്ളടക്കം





digitized by www.sreyas.in

# അവതാരിക

ശാസ്ത്രത്തിന്റെ യുഗത്തിലാണ് നാമിന്ന് ജീവിക്കുന്നത്. നമ്മുടെ വിജ്ഞാനത്തിന്റെ അതിർവരമ്പുകൾ ദിവസേനയെന്നോണം മാറ്റിവരയ്ക്കപ്പെട്ടു കൊണ്ടിരിക്കുന്നു. ഓരോ വസ്തുതയേയും ശാസ്ത്രം അംഗീകരിക്കുന്നതോ തള്ളിക്കളയുന്നതോ പരീക്ഷണ നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിലാണ്. ഭൗതിക ലോകത്തുനിന്ന് ശാസ്ത്രം അത്ഭുതങ്ങളെ ഏതാണ്ട് നിഷ്കാസനം ചെയ്തിരിക്കുന്നു എന്നു പറയാം. ഒരുകാലത്ത് മതവിശ്വാസങ്ങളുടെ ഭാവനയിൽ മാത്രം ഒതുങ്ങി നിന്നിരുന്ന ഒട്ടനവധി കാര്യങ്ങൾ ഇന്ന് ശാസ്ത്രം അതിന്റെ കൈപ്പിടിയിൽ ഒതുക്കിയിരിക്കുന്നതായി നാം കാണുന്നു.

ഈയൊരവസ്ഥയിൽ ഹൈന്ദവതയിലേക്കുള്ള കേവലം ഒരു വ്യക്തിയുടെ കടന്നുവരവിൽ നാമെന്തിന് ഇത്രമാത്രം താൽപ്പര്യമെടുക്കണം? സുപ്രസിദ്ധ ബ്രിട്ടീഷ് തത്വചിന്തകനായിരുന്ന ബർട്രാന്റ് റസ്സൽ പറഞ്ഞപോലെ 'ഞാനെന്തുകൊണ്ടു ഒരു ക്രിസ്ത്യനല്ല' എന്നോ, ഇബ്ൻ വരഖ് പറഞ്ഞപോലെ 'ഞാനെന്തു കൊണ്ട് ഒരു മുസ്ലീമല്ല' എന്നോ ഒക്കെ ഉള്ള മട്ടിൽ പഴയ മതങ്ങൾ ചോദ്യം ചെയ്യപ്പെടുന്ന ഒരു യുഗമല്ലേ ഇത്?

ഡേവിഡ് ഫ്രാലിയുടെ ഈ ആത്മീയ ജീവചരിത്രം മേൽപ്പറഞ്ഞ ചോദ്യങ്ങൾക്ക് ഉത്തരം നൽകുക തന്നെ ചെയ്യും. ഹിന്ദുമതത്തെ കുറിച്ച് പരക്കെ വരച്ചു കാണിക്കപ്പെട്ട ആ ചിത്രം - ബഹുദൈവാരാധനയുടെയും സാമൂഹ്യ ഉച്ചനീചത്വങ്ങളുടെയും അനാചാരങ്ങളുടെയും ഒരു പഴങ്കെട്ട് - എന്ന സ്ഥായിയായ ആ ചിത്രം എത്ര തെറ്റായിരുന്നു എന്ന് ഡേവിഡ് സ്വയം കണ്ടെത്തിയതിന്റെ രസകരമായ അനുഭവവിവരണമാണ് ഈ ഗ്രന്ഥം.

ഹിന്ദു സമൂഹത്തിൽ സാമൂഹ്യപ്രശ്നങ്ങൾ ഇല്ല എന്നല്ല ഇവിടെ വിവക്ഷ. മറിച്ച് അവയെല്ലാം കഴിഞ്ഞ കുറെ നൂറ്റാണ്ടുകളിൽ ഭാരതത്തിലുണ്ടായ ചരിത്രപ്രക്രിയകളുടേയും രാഷ്ട്രീയവും സാമ്പത്തികവുമായ പ്രതിസന്ധികളുടേയും



digitized by www.sreyas.in

ശേഷിപ്പുകൾ മാത്രമാണ്. ഹിന്ദുധർമ്മത്തിന്റെ സത്തയിൽ ചേർന്നവയല്ല. അവയ്ക്കെല്ലാമപ്പുറം സ്വന്തം ജീവിതാനുഭവങ്ങളിൽ പ്രതിഫലിക്കുന്ന ഇന്നും ജീവസ്സുറ്റതായി നിലകൊള്ളുന്ന ഹൈന്ദവസംസ്കൃതിയുടെ ഒരു സുന്ദരചിത്രം ഡേവിഡ് ഇവിടെ കാട്ടിത്തരുന്നു.

ഭൗതികമായ ശാസ്ത്രസത്യം ഒന്നു മാത്രമേ ഉണ്ടാകാൻ വഴിയുള്ളൂ എന്നതുപോലെ, ആന്തരികമായും ആത്മീയതയുടെ ഒരൊറ്റ ശാസ്ത്ര സത്യമേ ഉണ്ടാകാൻ കഴിയൂ. അറിവിന്റെ വിവിധതലങ്ങൾ ഉണ്ടാകാമെന്നു മാത്രം. വിശ്വാസികളെല്ലാം സ്വർഗത്തിലെ സുഖം അനുഭവിക്കാനുള്ളവരും അവിശ്വാസികൾ നരകത്തിലെ നിത്യദുരിതത്തിനായി വിധിക്കപ്പെട്ടവരും ആണെന്ന വേർതിരിക്കൽ അപക്വം മാത്രമാണ്.

ഈ ഭൗതികലോകം തന്നെ ദിവ്യതയുടെ ആവിഷ്ക്കരണമാണെന്നിരിക്കേ, നമ്മുടെ ശരീരത്തിന്റെ നിലനിൽപ്പിനെ അടിസ്ഥാനമാക്കിയുള്ള പാപബോധം അർഥശൂന്യമെന്നേ പറയാനാവൂ. ആധുനികശാസ്ത്രം ബാഹ്യലോകത്തെ ആഴത്തിൽ അടുത്തറിഞ്ഞിട്ട് ഇന്ന് മനസ്സിന്റെയും ബുദ്ധിയുടെയും അതിരുകൾ തേടിക്കൊണ്ടിരിക്കുന്നു.

നാം ഈ പ്രപഞ്ചത്തെ മനസ്സുകൊണ്ടു വിശകലനം ചെയ്യാൻ ശ്രമിക്കുന്നു. പക്ഷേ എന്താണ് ഈ മനസ്സിന്റെ ശരിയായ സ്വഭാവം? ഭൗതിക ലോകത്തെക്കുറിച്ചുള്ള നമ്മുടെ ധാരണകൾ ആത്യന്തികമായി നമ്മുടെ മനസ്സിന്റെ തന്നെ ഭാവനകളായിക്കൂടേ? മനസ്സിന്റെ കാര്യത്തിൽ സംഭവിക്കുന്നതുപോലെ എന്തുകൊണ്ട് ഒരു കംപ്യൂട്ടറിന്റെ ഇലക്ട്രോണിക് സർക്യൂട്ടുകളിൽ ആത്മബോധം ഉടലെടുക്കുന്നില്ല? എല്ലാം കാര്യകാരണ ബന്ധത്തിന്റെ ചങ്ങലയിൽ കുടുങ്ങിക്കിടക്കുന്നു എന്നു ശാസ്ത്രം പറയുമ്പോഴും, നമുക്കെപ്രകാരം സ്വതന്ത്രമനസ്സ് നിലനിൽക്കുന്നു? ഭൗതികശാസ്ത്രത്തിന് ഇത്തരം ചോദ്യങ്ങൾക്ക് ഒന്നിനും ഉത്തരമില്ല. എന്നെങ്കിലും ഉണ്ടാകാൻ സാദ്ധ്യതയും കാണുന്നില്ല.

മറുവശത്ത് വേദശാസ്ത്രങ്ങൾ ഈ വിഷമം പിടിച്ച ചോദ്യങ്ങളിലാണ് ശ്രദ്ധകേന്ദ്രീകരിക്കുന്നത്. അവ അതു ചെയ്യുന്നതാകട്ടെ പുറംലോകത്തെപ്പറ്റി പഠിക്കുന്ന ശാസ്ത്രങ്ങളെ സൗമ്യമായി അകത്തേക്ക് തിരിച്ചു വിട്ടുകൊണ്ടും. ഈ ജഡപ്രപഞ്ചത്തെ അതീന്ദ്രിയമായ ആത്മസത്തയുടെ പ്രകടനമായി കാണുന്നതിലൂടെ,



digitized by www.sreyas.in

പ്രപഞ്ചരൂപത്തിലുള്ള ആ സത്യത്തിന്റെ ഏത് അംശത്തിലുമുള്ള ധ്യാനം, ജ്ഞാനസമ്പാദനത്തിനുള്ള വഴിയായി ഹിന്ദുക്കൾ കാണുന്നു. ഈ പ്രപഞ്ചം കേവലം ഒരു ജഡവസ്തു മാത്രമാണെന്നുള്ള ധാരണ തെറ്റാണെന്നും ഹിന്ദുക്കൾ പ്രഖ്യാപിക്കുന്നു.

ഇവിടെ ഹിന്ദുക്കളുടെ സ്ഥാനം 'ബോധ'ത്തിന് ഊന്നൽ കൊടുക്കുന്ന ശാസ്ത്രജ്ഞന്മാരോടൊപ്പമാണ്. ജഡാനുഭവത്തിന് പൂരകമായി വർത്തിക്കുന്ന തത്വമാണ് ബോധം എന്ന വസ്തുത അംഗീകരിക്കണമെന്ന് ഈ രണ്ടുകൂട്ടരും വിശ്വസിക്കുന്നു. പുറംലോകത്തെ ഒറ്റയടിക്ക് നമുക്ക് പഠിച്ചറിയാൻ സാധ്യമല്ല; അതിന്റെ പലവശങ്ങൾ പഠിച്ചുകൊണ്ട് പടിപ്പടിയായി മുന്നേറണം. അതുപോലെ ആത്മവസ്തുവിനേയും ഒറ്റയടിക്ക് അറിയാനാവില്ല; അതിന്റെ പല ആവിഷ്കരണങ്ങളേയും നോക്കിക്കണ്ട്, അവയിൽ ശ്രദ്ധയുറപ്പിച്ച് നമ്മുടെ അറിവിന്റെ ആഴം കൂട്ടിക്കൊണ്ടു വരണം.

ഈ പ്രക്രിയയിൽ കർക്കശമായ ചേരിതിരിവ് ഉണ്ടാവാൻ വയ്യ. ഹൈന്ദവത എന്നത് പല മാർഗങ്ങളുടെ കൂട്ടായ്മയായ ഒരു ധർമ്മമാണ്. തോമസ് ജെഫേർസൺ ഒരിക്കൽ പറഞ്ഞു "മതത്തിലെ നിർബന്ധം മറ്റുകാര്യങ്ങളിലെ നിർബന്ധങ്ങളിൽ നിന്ന് കുറെ വ്യതിരിക്തമാണ്. ഞാൻ കൊണ്ടുനടക്കാൻ നിർബന്ധനാക്കപ്പെടുന്ന ഒരു കല എനിക്ക് ഒരുപക്ഷേ എല്ലാ സമ്പദ്സമൃദ്ധിയും തന്നേക്കാം. ഞാൻ കഴിക്കാൻ നിർബന്ധിക്കപ്പെടുന്ന മരുന്നുകൾ, എന്റെ ഇഷ്ടത്തിന് വിരുദ്ധമായാൽ പോലും, എനിക്ക് ആരോഗ്യം വീണ്ടെടുത്ത് തന്നേക്കാം. എന്നാൽ പൂർണമായി ഉൾക്കൊള്ളാൻ കഴിയാത്ത ഒരു ഈശ്വരാരാധന പിന്തുടരുന്നത് എനിക്ക് പ്രയോജനപ്പെടില്ല". ഇടുങ്ങിയ പിടിവാശികളില്ലാത്ത ഹിന്ദുമതം, നമ്മോടു സമരസപ്പെടുന്ന ദിവ്യതയുടെ ഏത് ആവിഷ്ക്കാരത്തേയും ആരാധിക്കാൻ നമ്മെ പ്രോത്സാഹിപ്പിക്കുന്നു.

യോഗയാണ് ഇന്ന് ഹിന്ദുമതത്തിന്റെ പ്രചാരത്തിനു പിന്നിലെ ഒരു ചാലകശക്തി. ഹഠയോഗം പോലുള്ള ചില യോഗമുറകൾ ഇന്ന് ലോകമെങ്ങും വലിയ പ്രചാരം നേടിയിരിക്കുന്നു. ഇത് യോഗയുടെ തന്നെ കൂടുതൽ ആഴത്തിലുള്ള ആത്മീയതലങ്ങളിലേക്ക് കടന്നുചെല്ലാൻ ജനങ്ങളെ പ്രാപ്തരാക്കുന്നു. തുടർന്നു വേദാന്തത്തിലേക്കും, വൈദിക സംസ്കൃതിയിലേക്കും ഹിന്ദുമതത്തിന്റെ സമ്പൂർണ്ണ പൈതൃകത്തിലേക്കും അതവരെ നയിക്കുന്നു.



digitized by www.sreyas.in

ഹൈന്ദവ ആശയങ്ങളിൽ നിന്നാണ് അമേരിക്കയിൽ പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ അതീന്ദ്രിയവിഷയങ്ങളിൽ താത്പര്യം വളർന്നുവന്നത്. അമേരിക്കയുടെ സ്വത്വനിർവചനത്തിൽ ഈ സംസ്കാരത്തിന് വലിയ ഒരു പങ്കുണ്ടായിരുന്നു. സ്രോതസ്സ് ഏതെന്നു പലപ്പോഴും തിരിച്ചറിയപ്പെടാതിരിക്കെതന്നെ ഹൈന്ദവ ആശയങ്ങൾ ശ്രദ്ധേയരായ പല കവികളുടേയും എഴുത്തുകാരുടേയും സൃഷ്ടികളിലൂടെ പാശ്ചാത്യമനസ്സിനെ സ്വാധീനിക്കാൻ തുടങ്ങിയിരുന്നു. അമേരിക്കക്കാരും മറ്റ് പാശ്ചാത്യരും അവർ തിരിച്ചറിഞ്ഞിരുന്നതിനേക്കാളേറെ പലരീതിയിലും സ്വയം ഹിന്ദുത്വത്തിന്റെ സ്വാധീനത്തിൽ വരാൻ തുടങ്ങിയിരുന്നു.

ആദ്ധ്യാത്മികത, ആത്മജ്ഞാനം, പരിസ്ഥിതി, നാനാത്വം തുടങ്ങിയ ആധുനിക ലോകത്തിലെ പുതുതാത്പര്യങ്ങളെല്ലാം കഴിഞ്ഞ രണ്ടു നൂറ്റാണ്ടിനിടക്ക് ഹൈന്ദവ സംസ്കാരത്തിന്റെ സ്വാധീനഫലമായി വളർന്നുവന്നവയാണ്. ഡേവിഡ് ഫ്രാലി നമ്മുടെ കാലഘട്ടത്തിലെ പ്രമുഖരായ ഹിന്ദുക്കളിൽ ഒരാളാണ്. വേദങ്ങളെ കുറിച്ചുള്ള നമ്മുടെ അറിവ് വളർത്തുന്നതിൽ അദ്ദേഹത്തിന്റെ സംഭാവന വളരെ വലുതാണ്. ആയുർവേദത്തെയും മറ്റ് വൈദിക ശാസ്ത്രങ്ങളെയും അധികരിച്ചും അദ്ദേഹം എഴുതിയിട്ടുണ്ട്. എല്ലാറ്റിനുമുപരി, മറ്റ് വൈദിക സാഹിത്യങ്ങളെ ശരിക്ക് പഠിക്കുന്നതിനുള്ള അനിവാര്യമായ മുന്നൊരുക്കമായി വേദത്തിലേക്കു തന്നെയുള്ള ഒരു മടങ്ങിപ്പോക്കിന് അദ്ദേഹം നമ്മെ ആഹ്വാനം ചെയ്യുന്നു.

പുരാണങ്ങളിലേയും ആഗമങ്ങളിലേയും അതിസുന്ദരമായ ഭാവനാപ്രപഞ്ചത്തെ ശരിയായി അനാവരണം ചെയ്യുന്നതിൽ വേദത്തിലുള്ള ഈ അവഗാഹം എത്രമാത്രം സഹായിക്കുമെന്ന് അദ്ദേഹം കാട്ടിത്തരുന്നു. വേദജ്ഞാനം ഹൈന്ദവ അനുഷ്ഠാനങ്ങളുടെ രഹസ്യങ്ങളും വെളിപ്പെടുത്തി തരുന്നു. ഇൻഡ്യയുടെ ചരിത്രത്തെയും ഹിന്ദുമതത്തെയും കുറിച്ച് പത്തൊൻപതാം നൂറ്റാണ്ടിലെ ഇന്തോളജിസ്റ്റുകളുടെ കൊളോണിയൽ മന:സ്ഥിതി പടുത്തുയർത്തിയ ചിത്രത്തെ ചോദ്യം ചെയ്യുന്നതിലും ഡേവിഡ് മുൻപന്തിയിലുണ്ട്. തന്റെ എഴുത്തിലൂടെയും പ്രഭാഷണങ്ങളിലൂടെയുമാണ് അദ്ദേഹമിത് നിർവഹിച്ചു പോരുന്നത്. ഹിന്ദുമതത്തെ കുറിച്ച് അറിയാനാഗ്രഹിക്കുന്ന പാശ്ചാത്യർക്ക് മാത്രമല്ല ഇന്തോളജിസ്റ്റുകളുടെ വിവരണങ്ങളിലൂടെ മാത്രം സ്വന്തം മതത്തെക്കുറിച്ച് മനസ്സിലാക്കിയിരിക്കുന്ന ഹിന്ദുക്കൾക്കും അദ്ദേഹത്തിന്റെ ഈ സാന്നിദ്ധ്യം വഴികാട്ടുന്നു.



digitized by www.sreyas.in

"കർമ്മത്തിന്റെ ശരിയായ അനുഷ്ഠാനവും, കർമ്മത്യാഗവും, രണ്ടും പരമസത്യത്തിലേക്ക് നയിക്കുന്നു. എന്നാൽ ഇവയിൽ കർമാനുഷ്ഠാനമാണ് കൂടുതൽ നല്ല മാർഗം" ഭഗവദ്ഗീത പറയുന്നു. ഫ്രാലിയുടെ ജീവിതം കർമാനുഷ്ഠാന മാർഗത്തിന്റെ ഉത്തമ ഉദാഹരണമാണ്. ഫ്രാലിയുടെ പ്രവർത്തനങ്ങളിൽ അഗാധ ധ്യാനത്തിന്റെ വെളിച്ചവും ചരിത്രശക്തികളെ കുറിച്ചുള്ള അവബോധവും തെളിഞ്ഞു കാണാം. സ്വാമി വിവേകാനന്ദനെയും മഹർഷി അരവിന്ദനെയും പോലെയുള്ള ഒരു ആധുനിക ഋഷിയാണ് അദ്ദേഹമെന്ന് പറയുന്നതിൽ തെറ്റില്ല.

നമ്മുടെ പൊതു പൈതൃകമായിരുന്ന പ്രാചീനമതത്തിന്റെ അറിയപ്പെടാത്ത ഭൂതകാലങ്ങളെക്കുറിച്ചുള്ള പഠനത്തിൽ വേദങ്ങൾക്കുള്ള പ്രസക്തിയെ ഫ്രാലിയുടെ പ്രവർത്തനം ഒന്നുകൂടി ഉയർത്തിക്കാട്ടി. ഹിന്ദുക്കൾ, ഗ്രീക്കുകാർ, റോമാക്കാർ, ബാബിലോണിയർ തുടങ്ങിയ പ്രാചീന ജനതകൾക്കെല്ലാം തങ്ങളുടെ മതവിശ്വാസങ്ങളുടെ അടിസ്ഥാനപരമായ ഏകതയെക്കുറിച്ച് അറിയാമായിരുന്നു. ആ പ്രാചീന മതങ്ങളിലെ ഇന്നും അതിജീവിക്കുന്ന ഒരേയൊരു അംഗമെന്ന നിലയിൽ ഹിന്ദുമതം, സാർവലൗകികവും നിത്യവുമായ ആത്മാന്വേഷണത്തെക്കുറിച്ച് വലിയൊരു ഉൾക്കാഴ്ച നമുക്ക് തരുന്നു. ഡേവിഡ് ഫ്രാലി തനിക്കുവേണ്ടി നടത്തിയ ഈ ഹിന്ദുമതത്തെ കണ്ടെത്തൽ, ആ ലക്ഷ്യത്തിലേക്ക് സഞ്ചരിക്കുന്ന അനവധിപേരുടെ വഴി എത്രയും എളുപ്പമുള്ളതാക്കി തീർത്തു എന്നു പറയാതെ വയ്യ.

അദ്ദേഹത്തിന്റെ ഈ ജീവിതകഥ, പ്രാചീനരായ നമ്മുടെ പൂർവികരുടെ ജ്ഞാന സമ്പത്തു സ്വന്തമാക്കാൻ ആഗ്രഹിക്കുന്ന ലോകമെമ്പാടുമുള്ള അനുവാചകർക്ക് പ്രചോദനം നൽകുന്നു.

സുഭാഷ് കാക്ക്

ബാറ്റൻ റൂഗ്, ലൗസിയാന, ഡിസംബർ 15, 1999



digitized by www.sreyas.in

# ആമുഖം

ഈ കാലഘട്ടത്തിൽ പടിഞ്ഞാറുനിന്നും കിഴക്കിലേക്ക് ഒട്ടനവധി പേർ നടത്തിക്കൊണ്ടിരിക്കുന്ന ചിന്താപരവും ആത്മീയവുമായ തീർഥാടനങ്ങളുടെ ഒരു തുടർച്ചയാണ് ഈ ഗ്രന്ഥത്തിൽ അനാവരണം ചെയ്യപ്പെടുന്നത്. പാശ്ചാത്യ ഭൗതികതയിൽ നിന്നാരംഭിച്ച് ഭാരതത്തിന്റെ പ്രാചീന സംസ്കാരത്തിന്റെ അടിത്തറയായ ആത്മബോധത്തിന്റെ പ്രപഞ്ചത്തിലേക്ക് ഈ യാത്ര കടന്നു വരുന്നു.

ആന്തരീകമായ ഒരു യാത്രയാണിത്. ഇൻഡ്യയുടെ ആത്മീയഹൃദയത്തിലേക്കുള്ള ഒരു തീർഥാടനം. എങ്കിലും പ്രമുഖരായ നിരവധി വ്യക്തികളും സുഹൃത്തുക്കളും ആത്മീയസത്യങ്ങളെ കുറിച്ചുള്ള എന്റെ അറിവിനെ വികസിപ്പിച്ചു തന്ന അദ്ധ്യാപകരും ഒക്കെ ഇതിൽ കടന്നുവരുന്നുമുണ്ട്. ഈ യാത്ര ദേശാന്തരം മാത്രമല്ല കാലാന്തരം കൂടിയാണ്. മറ്റേതൊരു രാജ്യത്തുള്ളതിനേക്കാളും കൂടുതലായി ഭാരതത്തിൽ സംരക്ഷിക്കപ്പെടുന്ന ആ പ്രാചീന പൈതൃകലോകത്തിലേക്കുള്ള കാലാന്തരയാത്ര. പ്രാചീന വേദസംസ്കൃതിക്ക് എപ്രകാരം ഈ ആധുനികലോകത്തിൽ പുനർജനിക്കാനും ഭാവിക്ക് വേണ്ട പ്രചോദനം നൽകുവാനും കഴിയും എന്ന് ഈ ഗ്രന്ഥം കാണിച്ചുതരുന്നു. മനുഷ്യൻ പുറംലോകങ്ങളിലേക്ക് തങ്ങളുടെ അന്വേഷണം വ്യാപിപ്പിക്കുന്നതിനു എത്രയോ മുമ്പ് പ്രപഞ്ചത്തിന്റെ സ്രോതസ്സുമായി ബന്ധം സ്ഥാപിച്ചിരുന്ന ഒരു കാലഘട്ടം അവനുണ്ടായിരുന്നു. അതിലേക്കുള്ള ഒരു തിരിച്ചുപോക്കും കൂടിയാണിത്.

ഈ ഇരുണ്ട യുഗത്തിൽനിന്ന് മനുഷ്യരാശിയെ ഉയർത്തുന്നതിനാവശ്യമായ മൗലികമായ ദർശനം കാത്തുസൂക്ഷിക്കുന്നവരെ ഈ കൃതി വിളിച്ചുണർത്തുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. ഇത് ആത്മകഥാപരമാണെന്നിരിക്കിലും എന്റെ വ്യക്തിജീവിതത്തിലെ സംഭവങ്ങളേക്കാൾ, എന്റെ മാനസിക നിലയിൽ വന്ന മാറ്റങ്ങൾക്കാണ് ഇവിടെ ഊന്നൽ. എന്നെക്കുറിച്ചും ലോകത്തെക്കുറിച്ചും ഉള്ള എന്റെ വീക്ഷണങ്ങളെ മാറ്റിമറിക്കത്തക്ക വിധം എന്നിൽ വന്ന ആന്തരികമായ പരിവർത്തനത്തിലാണ് ഈ പുസ്തകം ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുള്ളത്. എന്റെ



digitized by www.sreyas.in

കാര്യത്തിലാണെങ്കിൽ, ഞാൻ പൗരസ്ത്യസംസ്കാരത്തിലേക്ക് ഒരു പാലം പണിയുകയായിരുന്നില്ല, മറിച്ച് എന്റെ സ്വത്വത്തെ പൂർണമായും പിന്നിലുപേക്ഷിച്ചിട്ടു പോരുകയാണ് ചെയ്തത്. എന്റെ ചിന്തകളിലും ചോദനകളിലും വരെ ഞാനൊരു പൗരസ്ത്യനായി തീർന്നു. അത്രമാത്രം പരിപൂർണമായി ഞാൻ പൗരസ്ത്യസംസ്കൃതിയുടെ ആത്മാവിനെ ഉൾക്കൊണ്ടു.

കേവലം മനുഷ്യകേന്ദ്രീകൃതമായ പാശ്ചാത്യ ബുദ്ധിപരതയിൽ നിന്നും കുറെക്കൂടി ആഴമേറിയ വൈദിക ദർശനത്തിന്റെ പ്രാപഞ്ചികബോധത്തിലേക്ക് ഞാൻ സഞ്ചരിച്ചു. ഇനിയാരെങ്കിലും ഇതേ പാതയിൽ പിന്തുടർന്നു വരുന്നുവെങ്കിൽ അവർക്ക് പ്രയോജനപ്പെടാനായി ഈ മാറ്റങ്ങളുടെ വിവിധഘട്ടങ്ങളെ ഞാൻ ഇവിടെ രേഖപ്പെടുത്തുന്നു. ഞാൻ കടന്നുവന്ന പാലങ്ങളെപ്പറ്റിയും, മറുവശത്തായിരുന്നപ്പോൾ ഞാൻ അനുഭവിച്ചറിഞ്ഞ ജീവിതത്തെയും ഒക്കെ ഞാനിവിടെ അയവിറക്കുന്നു. ദീപ്തവും, വികസ്വരവും, ആനന്ദകരവുമായി കാണപ്പെടുന്ന ഭാരതീയ യോഗസംസ്കാരത്തിലേക്ക് പാശ്ചാത്യസംസ്കാരത്തിൽ നിന്നും ഞാൻ കടന്നുവന്നു.

ആർഷഭാരതത്തിന്റെ ഏറ്റവും പ്രാചീന ദർശനങ്ങളായ വേദങ്ങളിലാണ് ഞാൻ ഈ പാരമ്പര്യത്തിന്റെ സ്രോതസ്സുകളെ തേടിയത്. വൈകാതെ ഭാരതം എന്റെ ആത്മീയ അഭയകേന്ദ്രമായി തീർന്നു. അക്ഷയമായ ആത്മദർശനങ്ങളുടെ തുറക്കപ്പെടാത്ത നിധിശേഖരങ്ങൾ ഞാനിവിടെ കണ്ടെത്തി. എന്റെ ലോകവീക്ഷണത്തെ മാറ്റിമറിച്ചുകൊണ്ട് എനിക്ക് പുതിയൊരു ജീവിതവും അവബോധവും നേടിത്തന്ന രസകരമായ ഒട്ടനവധി അനുഭവങ്ങളിലൂടെയുള്ള ഒരു സാഹസികയാത്രയായിരുന്നു അത്.

എന്നാൽ പലപ്പോഴും ഞാൻ മടങ്ങിപ്പോകുന്നതിനെ കുറിച്ച് ചിന്തിച്ചു. ചില കാലയളവിലേക്ക് അപ്രകാരം ചെയ്യുകയും ചെയ്തു. ഈ യാത്ര കുറെയധികം കഷ്ടതകളും വെല്ലുവിളികളും നിറഞ്ഞതായിരുന്നു. പലപ്പോഴും ഞാൻ കാലിടറി വീണു. എങ്കിലും അപ്പോഴെല്ലാം ഞാൻ എഴുന്നേറ്റ് നടത്തം തുടരുക തന്നെ ചെയ്തു. എനിക്ക് എന്റെ വിദ്യാഭ്യാസത്തിന്റെയും സാംസ്കാരിക സ്വാധീനത്തിന്റെയും അപ്പുറം പോകേണ്ടതുണ്ടായിരുന്നു. പലപ്പോഴും ആഴത്തിലുറച്ചുപോയ ആശയങ്ങളും, അഭിപ്രായങ്ങളും, സ്വഭാവരീതികളും പൊട്ടിച്ചെറിയേണ്ടി വന്നു. എന്റെ ചുറ്റുമുള്ള ഈ ലോകവുമായുള്ള ബന്ധം വേർപെടുത്തിയിട്ട് എന്റെ ഉള്ളിലുള്ള മറ്റൊരു ലോകവുമായി ബന്ധം സ്ഥാപിക്കേണ്ടി വന്നു. ചിലപ്പോഴെങ്കിലും പുതിയൊരു ലോകത്തെത്തിയ



digitized by www.sreyas.in

ഒരപരിചിതനെ പോലെ എനിക്കു സ്വയം തോന്നി. എന്നാൽ പഴയ എന്റെ ലോകത്തേക്ക് തിരിച്ചുപോകാൻ ശ്രമിച്ചപ്പോഴൊക്കെ അതിന് ആഴവും അർഥവും നഷ്ടപ്പെട്ടിരിക്കുന്നതായും ഞാൻ കണ്ടു.

വേദപാരമ്പര്യം എന്റെ രക്തത്തിലും ശ്വാസത്തിലും വരെ പടർന്നു എന്നതായിരുന്നു ഇതിന്റെ അനിവാര്യ ഫലം. ഞാനിപ്പോൾ അവയെ നോക്കിക്കാണുന്നത് എന്റെ കുടുംബപാരമ്പര്യം എന്ന നിലക്കാണ്. ഒരു തണുപ്പൻ അക്കാദമിക വീക്ഷണത്തിലോ, പുതിയ ഭ്രമങ്ങളെ തേടി അലയുന്ന പാശ്ചാത്യന്റെ ഔത്സുക്യത്തിലോ അല്ല ഹിന്ദുമതത്തെ ഞാനിപ്പോൾ കാണുന്നത്. ഉയർന്ന ബോധാനുഭവത്തിലേക്ക് കടന്നു ചെല്ലാൻ വിധിക്കപ്പെട്ട, ദിവ്യതയുടെ സന്താനങ്ങളായ മനുഷ്യരാശിയുടെ പൊതുസ്വത്ത് എന്ന നിലക്കാണ് അതിന്റെ സ്ഥാനം. ഞാനീ ദൌത്യത്തിൽ സ്വയം സമർപ്പിച്ചിരിക്കുന്നു. എന്റെ ഈ എളിയ സംഭാവനകൾ മറ്റുള്ളവരേയും ഈ മഹാകൃത്യത്തിൽ - മാനവരാശിയെ ഉയർന്ന ബോധതലത്തിലേക്ക് ഉയർത്തുന്ന പ്രവർത്തനത്തിൽ - പ്രചോദിപ്പിക്കും എന്ന് ഞാനാശിക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ രചനയിൽ എന്നെ സഹായിച്ച നിരവധി ഗുരുക്കന്മാരോടും സുഹൃത്തുക്കളോടും ഹിന്ദു സംഘടനകളോടും എനിക്കുള്ള നന്ദി പ്രകാശിപ്പിക്കാൻ ഞാനിവിടെ ആഗ്രഹിക്കുന്നു. അവരിൽ മിക്കവരേയും ഈ പുസ്തകത്തിൽ പരാമർശിക്കുന്നുണ്ടെങ്കിലും എടുത്തുപറയപ്പെടേണ്ടവർ ഇവരാണ്. ബി എൽ വഷ്ഠ, കെ നടേശൻ, അവധൂത ശാസ്ത്രി, സുഭാഷ് കാക്ക്, എൻ എസ് രാജാറാം, അശോക് ചൗഗുലേ, സ്വാമി സത്യാനന്ദ, രാം സ്വരൂപ്, സീതാറാം ഗോയൽ, അരുൺ ഷൂരി. വേദപാരമ്പര്യവും ഹിന്ദുധർമ്മവും എല്ലാവരുടെതുമായ പൊതുസ്വത്താണ്. അവയെ തള്ളിക്കളയുന്നവരും അതിന്റെ ഭാഗം തന്നെയാണ് എന്നതാണു വസ്തുത. അതിനെ ഒരു വിഭാഗത്തിന്റേതു മാത്രമായി കണക്കാക്കുന്നവർ ആ സംസ്കൃതിയുടെ പൂർണമായ ചിത്രം കണ്ടിട്ടില്ല. ആഴമേറിയ ഈ ആദ്ധ്യാത്മിക സത്യങ്ങളുമായി ബന്ധം സ്ഥാപിക്കുന്നതു വരെ സാങ്കേതികമായി എത്രവളരെ പുരോഗമിച്ച ഒരു സംസ്കാരം ഉണ്ടായാലും, മനുഷ്യരാശി അപക്വവും ആനന്ദരഹിതവും ആത്മീയമായി അനാഥവുമായി തന്നെ തുടരും.

അതിമഹത്തായ നമ്മുടെ ആത്മീയ സ്രോതസ്സുകളിലേക്ക് ഒന്നുകൂടി തിരിഞ്ഞു കൊണ്ട് നമുക്കീ പ്രതിലോമ പ്രവണതകൾക്ക് തടയിടാം. വേദങ്ങളും ഋഷിമാരും നമ്മുടെ വ്യക്തിജീവിതത്തിലേയും സാമൂഹ്യ ജീവിതത്തിലേയും പ്രതിസന്ധികളെ



digitized by www.sreyas.in

അതിജീവിക്കാൻ നമ്മെ പ്രാപ്തരാക്കുക തന്നെ ചെയ്യും. അവർക്കുള്ള നമ്മുടെ സാദര നമസ്കാരങ്ങൾ ഒരിക്കൽ കൂടി അർപ്പിക്കാം !

ഡോ ഡേവിഡ് ഫ്രാലി

ന്യൂ മെക്സിക്കോ, യുഎസ്എ, ഡിസംബർ 16, 1999



digitized by www.sreyas.in

# ഉപക്രമം

നമ്മളിൽ മിക്കവരും ആരെങ്കിലുമൊക്കെ മതംമാറി ക്രിസ്ത്യാനിയോ, മുസ്ലീമോ, ബുദ്ധമതക്കാരനോ ഒക്കെ ആയതിന്റെ കഥ കേട്ടിട്ടുണ്ടാവും. ഈ ആധുനികലോകത്തിൽ സംസ്കാരം, ഭാഷ, വർഗം എന്നിവയെപ്പോലെ തന്നെ മതത്തിന്റെ കാര്യത്തിലും ബഹുത്വം അംഗീകരിക്കപ്പെട്ടു വരുന്നു. ഒരേയൊരു ജീവിതരീതിയോ, ഭാഷയോ, വർഗമോ മാത്രമാണ് ശരിയായത് എന്നാർക്കും അവകാശപ്പെടാനാവാത്തതു പോലെ 'എല്ലാവർക്കുമായിട്ടുള്ള ശരിയായ ഒരേയൊരു മതം ഇതുമാത്രം' എന്ന അവകാശവാദം ഇന്ന് നിലനിൽക്കത്തക്കതല്ല.

എങ്കിലും ക്രിസ്തുമതത്തിൽ നിന്നും ഹിന്ദുമതത്തിലേക്ക് ഒരാൾ, അതും ഒരു പാശ്ചാത്യൻ പോകുന്നത് അപൂർവമാണ്. കാരണം ഹിന്ദുമതം മതപരിവർത്തനത്തെ ലക്ഷ്യം വയ്ക്കുന്ന ഒന്നല്ല. ഹിന്ദുമതം പുതിയതായി ആരെയും അതിലേക്കു ചേർക്കുകയില്ല എന്നുപോലുമാണ് പലരും ധരിച്ചുവച്ചിരിക്കുന്നത്. ഹൈന്ദവത ഒരു മതമെന്നതിനുപരി ഒരു സംസ്കാരവും ഒരു ആദ്ധ്യാത്മിക പാതയുമാണ് എന്നത് ഈ ധാരണയെ കൂടുതൽ ശക്തമാക്കുന്നു.

ഹിന്ദുധർമ്മ സ്വീകരണത്തിൽ കേവലം ഒരു പുതിയ വിശ്വാസത്തേയും പ്രവാചകനെയും സ്വീകരിക്കുക എന്നതിലുപരി മറ്റ് പലതുമുണ്ട്. ശരിയായി ഹിന്ദുധർമ്മത്തെ മനസ്സിലാക്കാൻ പുതിയ ഒരു ജീവിതരീതി തന്നെ പിന്തുടരേണ്ടി വരുന്നു. മതം അതിൽ ഒരു ചെറിയ ഭാഗം മാത്രമേ ആകുന്നുള്ളു. ഒരു ബഹുമുഖ സമ്പ്രദായം എന്ന നിലയിൽ ഒരേയൊരു രക്ഷകനിലോ വിശ്വാസത്തിലോ മാത്രം മുറുകെ പിടിക്കണമെന്നോ സ്വതന്ത്രമായ നമ്മുടെ ആത്മാന്വേഷണം ഉപേക്ഷിക്കണമെന്നോ ഹിന്ദുമതം നമ്മെ നിർബന്ധിക്കുന്നില്ല.

ഇത് ഹിന്ദുമതത്തിലേക്കുള്ള മാറ്റത്തെ നാടകീയത കുറഞ്ഞതും, സൗമ്യവും, സംഘർഷരഹിതവും അതുകൊണ്ടുതന്നെ മറ്റുള്ളവരാൽ അറിയപ്പെടാത്തതുമാക്കി തീർക്കുന്നു. ഹിന്ദുവാകുന്ന ഒരാൾക്ക് വിശ്വാസസംബന്ധമായ പ്രസ്താവനകളൊന്നും



digitized by www.sreyas.in

ചെയ്യേണ്ടി വരുന്നില്ല, മറിച്ച് അയാൾ ധർമ്മത്തിന്റെ പ്രാധാന്യത്തെ തിരിച്ചറിഞ്ഞാൽ മാത്രം മതി.

എന്റെ കാര്യത്തിൽ, ഒരു സുപ്രഭാതത്തിൽ ഒരാൾ യേശുവിനെ രക്ഷകനായി സ്വീകരിക്കുന്നത് പോലെയോ, അല്ലാഹുവിന് കീഴടങ്ങുന്നതു പോലെയോ ഒക്കെ, പെട്ടെന്നുണ്ടായ ഒരു മാറ്റമായിരുന്നില്ല ഇത്. മതപ്രസംഗകരുടെ ദീർഘനാളത്തെ മതപരിവർത്തനശ്രമത്തിന്റെ ഫലമോ, തങ്ങളുടെ മതത്തിന്റെ മഹത്വം ബോധ്യപ്പെടുത്താനായി മതപണ്ഡിതൻമാർ നടത്തിയ പ്രേരണയുടെ ഫലമോ ഒന്നുമല്ല.

വളരെ നാളത്തെ അന്വേഷണത്തിനൊടുവിൽ എടുത്ത തീർത്തും വ്യക്തിപരമായ ഒരു തീരുമാനമായിരുന്നു അത്. വിശദമായ ആന്തരികാന്വേഷണത്തിന്റെ ഒടുവിലത്തെ ഘട്ടം. മതപരിവർത്തനം എന്ന വാക്ക് തന്നെ ശരിയാണെന്ന് ഞാൻ കരുതുന്നില്ല, ഞാനതിനെ ഇഷ്ടപ്പെടുന്നുമില്ല. എങ്ങനെയാണ് നമുക്ക് മറ്റെന്തെങ്കിലും ആയി പരിവർത്തനപ്പെടാൻ കഴിയുക? നമ്മളെന്താണോ അതായിരിക്കാനേ നമുക്കു കഴിയൂ. നമ്മളെന്താണെന്ന് മനസ്സിലാക്കലാണ് ഹിന്ദു അഥവാ വൈദികമതം.

ഇവിടെ പ്രധാന്യം പരിവർത്തനത്തിനല്ല, മറിച്ച് ആത്മാവിനെയും പ്രപഞ്ചത്തിനെയും കുറിച്ചുള്ള ജ്ഞാനത്തിനാണ്. കാരണം നമ്മളെന്താണോ അത് ഈ മുഴുവൻ പ്രപഞ്ചത്തോടും ബന്ധപ്പെട്ടിരിക്കുന്നു. ഹൈന്ദവത എന്നത് ഏതെങ്കിലും ആരാധനാ സമ്പ്രദായത്തിൽ ചേരലല്ല, മറിച്ച് മനുഷ്യനും സസ്യങ്ങളും മൃഗങ്ങളും ഉൾപ്പെടെയുള്ള എല്ലാ ചരാചരങ്ങളേയും ബഹുമാനിക്കലാണ്. ഒരു പ്രത്യേക പുണ്യഗ്രന്ഥത്തെ കൊണ്ടാടലല്ല, മറിച്ച് നമ്മുടെ തന്നെ മനസ്സിനേയും ഹൃദയത്തേയും ശരിയായി അറിയലാണ്.

ഒരു രക്ഷകനെ കണ്ടെത്തലല്ല, മറിച്ച് നമ്മിൽ തന്നെയുള്ള ദിവ്യതയെ കണ്ടെത്തലാണ് ഇവിടെ വിഷയം. ഹിന്ദുമതത്തിൽ ചേരുന്നതിനെ സംഘടിതമായ ഒരു ലോകമതത്തിൽ ചേരുന്നതിനു തുല്യമായിട്ടല്ല മറിച്ച് അമേരിക്കയിലേയോ, ആഫ്രിക്കയിലേയോ അനേകം ദൈവങ്ങളും വിചിത്ര ആരാധനാസമ്പ്രദായങ്ങളും പുലർത്തുന്ന ഒരു പ്രാദേശിക വിശ്വാസത്തിൽ ചേരുന്നതു പോലെയാണ് പല പാശ്ചാത്യരും കരുതുക.

ഹിന്ദുമതത്തെ കണ്ടെത്തൽ ഒരു പൗരാണിക അനുഭവമാണ്. പ്രകൃതിയുടെ മൂലകാരണങ്ങളെ തേടി പോകുന്നതുപോലെ, നിഗൂഢതകളിൽ മറഞ്ഞുകിടക്കുന്ന ഒരു



digitized by www.sreyas.in

പേരിട്ടു വിളിക്കാനാവാത്ത അതിന്റെ ആത്മാവിനെ തേടുന്നതുപോലെ. മറ്റൊരു ഏകദൈവ വിശ്വാസത്തിൽ ചേരുന്നതിൽ നിന്നും തീർത്തും വ്യത്യസ്തമായി, എതൊരു പാശ്ചാത്യമതവും നൽകുന്നതിൽ നിന്നും ഉപരിയായി ആത്മാവിനോടും ജീവിതത്തോടും ഒരു പ്രത്യേകബന്ധം സ്ഥാപിക്കലാണത്.

## ഹൈന്ദവ പാരമ്പര്യം

ലോകത്തിലെ ഏറ്റവും പ്രാചീനമായ മതമാണ് ഹിന്ദുമതം. നാമിന്ന് അറിയുന്ന ചരിത്രത്തിന്റെ തുടക്കം മുതൽ അയ്യായിരത്തിൽപരം വർഷങ്ങളായി നീണ്ടു നിൽക്കുന്ന ഒരു പാരമ്പര്യം അതിനുണ്ട്. നൂറു കോടിയിൽ പരം അഥവാ ലോകജനസംഖ്യയുടെ ആറിലൊന്ന് വരുന്ന അനുയായികളുമായി അത് ലോകത്തിലെ മൂന്നാമത്തെ വലിയ മതവുമാണ്. ബൈബിൾ പാരമ്പര്യത്തിൽ നിന്നല്ലാതെ ഉണ്ടായി ഇന്ന് നിലനിൽക്കുന്ന ലോകത്തിലെ ഏറ്റവും വലിയ വിശ്വാസപാരമ്പര്യവും ഇതാണ്.

ആ നിലക്ക് ക്രിസ്തുവിനു മുൻപുണ്ടായിരുന്ന എല്ലാ സംസ്കാരങ്ങളിലും പൊതുവായി നിലനിന്നിരുന്നതും, ഇന്നും പലയിടത്തും പിന്തുടരപ്പെടുന്നതുമായ പുരാതന വിശ്വാസങ്ങളിലേക്കുള്ള താക്കോൽ ഹിന്ദുമതത്തിന്റെ കൈവശമാണ്. ലോകത്തിലെ ഏറ്റവും വലിയ ബഹുമുഖ സംസ്കാര പാരമ്പര്യം ഹിന്ദുവാണ്. ഹിന്ദുമതം പുരുഷ സ്ത്രീ ഭാവങ്ങളിൽ ഈശ്വരന്റെ അനേകം നാമങ്ങളേയും രൂപങ്ങളേയും അംഗീകരിക്കുകയും അവയിൽ വിശ്വസിക്കുകയും ചെയ്യുന്നു. അനേകം ഋഷിമാരേയും, പുണ്യഗ്രന്ഥങ്ങളേയും, ഈശ്വരനെ അറിയാനുള്ള അനേകം മാർഗങ്ങളേയും അതുൾക്കൊള്ളുന്നു.

ജീവിതത്തിന്റെ ലക്ഷ്യം എന്നനിലയിൽ ഹിന്ദുമതത്തിന്റെ ഊന്നൽ കേവലം പാപമുക്തിയെന്ന ഒരു വിശ്വാസത്തിലല്ല, മറിച്ച് ഈശ്വരനുമായി ഒന്നായി ചേരലിലാണ്. തത്വശാസ്ത്രം, വൈദ്യം, ശാസ്ത്രം, കല, സംഗീതം, സാഹിത്യം തുടങ്ങി പ്രാചീനവും സങ്കീർണവും മഹത്തുമായ അനേകം പരമ്പര്യങ്ങൾ ഹിന്ദുസംസ്കാരത്തിന് സ്വന്തമായുണ്ട്. ഭാരതീയ സംസ്കാരത്തിന്റെ അടിസ്ഥാനം തന്നെ പവിത്രഭാഷയായ സംസ്കൃതത്തിൽ വേരൂന്നി വളർന്ന ഹൈന്ദവതയാണ്.

യോഗികളുടെ ധ്യാനപാരമ്പര്യവും, ഭക്തിയും ഉൾക്കാഴ്ചയും ഒക്കെ സ്വാംശീകരിച്ച ഒരു മഹത്തായ ആദ്ധ്യാത്മികപാതയാണ് ഹൈന്ദവത. അതിൽ അനുഷ്ഠാനങ്ങളിലും പ്രാർഥനകളിലും മാത്രമായി ഒതുങ്ങുന്ന ബാഹ്യാർഥത്തിലുള്ള മതവിശ്വാസത്തിന്



digitized by www.sreyas.in

കുറഞ്ഞ പ്രാധാന്യമേയുള്ളുവെന്നതാണ് ഏറ്റവും പ്രധാനപ്പെട്ട കാര്യം. മന്ത്രം, ധ്യാനം, പ്രാണൻ, കുണ്ഡലിനി, ആധാരചക്രങ്ങൾ, ആത്മസാക്ഷാത്കാരം തുടങ്ങിയ വിഷയങ്ങളിലുള്ള ഹിന്ദുമതത്തിലെ ജ്ഞാനസമ്പത്ത് അനുപമമാണ്.

അതിസമ്പന്നമായ ആദ്ധ്യാത്മികതയുടെയും സംസ്കാരത്തിന്റെയും ഈ വശങ്ങൾ കാരണം ഹൈന്ദവത ഒരു മതമേയല്ല മറിച്ച് ഒരു ജീവിതപദ്ധതിയാണ് എന്ന് പലരും പറയുന്നു. ഒരു ജീവിതപദ്ധതിയായിരുന്നാലും, ഈശ്വരൻ, ആത്മാവ്, കർമ്മം, മോക്ഷം, മരണം, നിത്യത എന്നിവയെക്കുറിച്ചെല്ലാം പഠിപ്പിക്കുന്ന ഹൈന്ദവത ഒരു മതവും കൂടിയാണ്. അതിന് അതിന്റെതായ പുണ്യഗ്രന്ഥങ്ങൾ, ക്ഷേത്രങ്ങൾ, തീർഥാടനകേന്ദ്രങ്ങൾ, സന്യാസ സമ്പ്രദായങ്ങൾ എന്നു തുടങ്ങി മറ്റ് പ്രധാന ലോകമതങ്ങളിലുള്ളതെല്ലാം ഇതിലുമുണ്ട്. ഹിന്ദുക്കൾക്ക് അവരുടെ മതത്തിലും പാരമ്പര്യാനുഷ്ഠാനങ്ങളിലും അടിയുറച്ച വിശ്വാസമുണ്ട്.

കഴിഞ്ഞ ആയിരത്തോളം വർഷങ്ങൾക്കിടക്ക് നടന്ന അനേകം മതയുദ്ധങ്ങളിലായി ആയിരക്കണക്കിന് ഹിന്ദുക്കൾ തങ്ങളുടെ വിശ്വാസത്തിനു വേണ്ടി പോരാടി മരിച്ചിട്ടുണ്ട്. കൊടിയ പീഡനങ്ങളുടേയും മരണത്തിന്റെയും മുന്നിൽ പോലും മതംമാറാതെ പിടിച്ചു നിന്നിട്ടുണ്ട്. ക്രിസ്തുമതവും ഇസ്ലാമും ഹിന്ദുക്കളെ മതംമാറ്റുന്നതിൽ മറ്റെങ്ങുമില്ലാത്ത പ്രതിസന്ധി നേരിട്ടത് ഹിന്ദുക്കൾ തങ്ങളുടെ വിശ്വാസത്തിനു നേരെയുള്ള ആക്രമണങ്ങളെ ശക്തിയുപയോഗിച്ച് നേരിട്ടതുകൊണ്ടല്ല, മറിച്ച് തങ്ങളുടെ മതത്തിലും യോഗികളിലുമുള്ള അവരുടെ ഇളകാത്ത വിശ്വാസം കൊണ്ടാണ്.

പാശ്ചാത്യമനസ്സ് പൊതുവേ ഒരു മതമെന്ന നിലക്കുള്ള ഹൈന്ദവതയുടെ പ്രധാന്യം കുറച്ചു കാണാറുണ്ട്. ലോകമതങ്ങളെക്കുറിച്ചുള്ള പല ആനുകാലിക പഠനങ്ങളിലും നിന്ന് ഹിന്ദുമതത്തെ പാടേ ഒഴിവാക്കിയിട്ടുണ്ട്. കാരണം അതിന് സർവാധീശത്വം അവകാശപ്പെടുന്ന ഒരു ദൈവമോ, സ്ഥാപകനായ ഒരൊറ്റ ചരിത്രപുരുഷനോ, ഒരൊറ്റ തത്വസംഹിതയോ ഇല്ല. കുറെ വിശ്വാസസമൂഹങ്ങളുടെ ഒരു കൂട്ടായ്മ മാത്രമായിട്ടാണ് ഹിന്ദുമതത്തെ പലരും നോക്കിക്കാണുന്നത്. വളരെ കുറച്ചു പാശ്ചാത്യർക്ക് മാത്രമേ ഹിന്ദുമതത്തെക്കുറിച്ചും, അതിന്റെ ആചാരങ്ങളേയും വിശ്വാസങ്ങളേയും കുറിച്ചുമൊക്കെ അറിവുള്ളൂ.



digitized by www.sreyas.in

അവരിൽ കൂടുതൽ പേരും ഒരു പ്രതിലോമ ചിത്രം കൊണ്ട് തൃപ്തരാണ്. കാരണം അതവരിൽ തങ്ങളുടെ സ്വന്തം മതത്തിന്റെ നൻമയെക്കുറിച്ച് മതിപ്പ് വളർത്തുന്നു. എപ്പോഴെങ്കിലും ഹിന്ദുമതം പാശ്ചാത്യ മാധ്യമങ്ങളിൽ പരാമർശ വിഷയമായിട്ടുണ്ടെങ്കിൽ അത് ഏതെങ്കിലും സാമൂഹ്യ വിപത്തുമായിട്ടോ, സംഘർഷങ്ങളുമായിട്ടോ, പിന്തിരിപ്പൻ സാമൂഹ്യാചാരങ്ങളുമായിട്ടോ ഒക്കെ ബന്ധപ്പെടുത്തിയിട്ടായിരിക്കും. രാഷ്ട്രീയകാരണങ്ങളാൽ അധിക്ഷേപിക്കപ്പെടുന്ന ഒന്നായി ഇന്നും ഹിന്ദുമതം തുടരുന്നു. ഹിന്ദുമതം അടഞ്ഞതും, വംശീയവും, ജാതീയവും ഒക്കെയാണെന്നും അതിനാൽ തന്നെ അതൊരു ലോകമതമല്ല എന്ന ഒരു ധാരണയും ചിലർക്കിടയിൽ നിലനിൽക്കുന്നു.

ഇത് കുറെ വിചിത്രമാണ്. കാരണം ചരിത്രം പരിശോധിച്ചാൽ ഹിന്ദുമതം ദക്ഷിണേഷ്യയിൽ പരക്കെ പ്രചരിച്ചിരുന്നു എന്നു കാണാം. പല ഹൈന്ദവ ഗ്രന്ഥങ്ങളിലും ഹിന്ദുവായി മാറാൻ ചെയ്യേണ്ട കാര്യങ്ങളെക്കുറിച്ച് പറയുന്നുമുണ്ട്. പുതിയ അംഗങ്ങളെ ചേർത്തുകൊണ്ടു വിപുലീകരിക്കാൻ ശ്രമിച്ചിട്ടില്ലെങ്കിൽ, ഹിന്ദുമതത്തിന് ഇത്രയും പ്രചരിക്കാൻ കഴിയുമായിരുന്നില്ല.

പല ഹിന്ദുക്കളും ഈ ധാരണകളെ തങ്ങളുടെ പ്രവൃത്തികളിലൂടെ ശരി വയ്ക്കുന്നുണ്ട്. താൻ ഒരു ക്രിസ്ത്യാനിയെ നല്ല ക്രിസ്ത്യാനിയും, ഒരു മുസ്ലീമിനെ നല്ല മുസ്ലീമും ആക്കുമെന്ന് പറയുന്ന കുറേയേറെ ഹിന്ദു ഗുരുക്കന്മാരുണ്ട്. ഇത് പലപ്പോഴും ഹിന്ദുമതത്തിന്റെതായി കൂടുതൽ നല്ലതൊന്നും കൊടുക്കാനില്ല എന്ന ഒരു തെറ്റിദ്ധാരണ വരുത്തുന്നു. തങ്ങളുടെ മതത്തെപ്പറ്റിയുള്ള ചോദ്യങ്ങൾ നേരിടുമ്പോൾ പലപ്പോഴും ഒരു ക്ഷമാപണത്തിന്റെ മട്ടിലാണ് അവർ പ്രതികരിക്കുക. അവർ പറയും "ശരിയാണ് ഞാൻ ഒരു ഹിന്ദുവാണ്. പക്ഷേ ഞാൻ മറ്റെല്ലാ മതങ്ങളേയും അംഗീകരിക്കുന്നു". ഇതിൽ ഹിന്ദുമതത്തെ അംഗീകരിക്കാത്ത മതങ്ങളും പെടുന്നു എന്നതാണു രസം!

ചില ഹിന്ദുക്ഷേത്രങ്ങൾ, പ്രത്യേകിച്ചും ദക്ഷിണേന്ത്യയിലുള്ളവ, വെളുത്ത തൊലിക്കാരായ വിദേശികൾക്ക്, അവർ ഹിന്ദുമതം സ്വീകരിച്ചവരാണെങ്കിൽ പോലും, പ്രവേശനം നൽകുന്നില്ല. മറ്റു ചില ഹിന്ദുക്കൾക്കാകട്ടെ എങ്ങനെയാണ് അവരുടെ പാരമ്പര്യത്തെക്കുറിച്ച് മറ്റുള്ളവരെ മനസ്സിലാക്കിക്കേണ്ടത് എന്നറിയില്ല.



digitized by www.sreyas.in

ഇതിന്റെയൊക്കെ ഫലം, ഹിന്ദുമതത്തിന്റെ കൂടുതൽ വിശാലവും സാർവലൗകികവുമായ വശങ്ങൾ വിസ്മരിക്കപ്പെട്ടിരിക്കുന്നു എന്നതാണ്. എന്നാൽ യോഗശാസ്ത്രം, വേദാന്തം, ഒരു പ്രത്യേക ഗുരുവിന്റെ അനുശാസനങ്ങൾ എന്നൊക്കെയുള്ള മറ്റുപല പേരുകളിൽ അത് പാശ്ചാത്യലോകത്തേക്ക് കടന്നുചെല്ലുന്നു. അപ്പോൾ അവയ്ക്ക് ലോകമെമ്പാടും നല്ല പ്രചാരവും കിട്ടാറുണ്ട് എന്നുള്ളത് ആധുനിക കാലത്തെ പല ആത്മീയപ്രസ്ഥാനങ്ങളുടേയും വിജയം നമുക്ക് കാട്ടിതരുന്നു.

**വേദങ്ങളിലൂടെ ഹിന്ദുമതത്തെ കണ്ടെത്തുന്നു**

ഹിന്ദുവിന്റെ ഏറ്റവും പ്രാചീന പാരമ്പര്യമായ വേദങ്ങളിലൂടെയാണ് ഞാൻ ഹിന്ദു ധർമ്മത്തിലേക്ക് വന്നത്. ഇതൊരു പതിവില്ലാത്ത രീതിയായിരുന്നു. വേദങ്ങളുടെ പ്രാചീനത കാരണം ഇന്നത്തെ ബഹുഭൂരിപക്ഷം ഹിന്ദുക്കൾക്കും അവയറിയില്ല. അവർ താരതമ്യേന പിൽക്കാലത്ത് ഉണ്ടായ അനുശാസനങ്ങളാണ് പിന്തുടരുന്നത്. പാശ്ചാത്യർക്കും വേദങ്ങളെപ്പറ്റി വലിയ പിടിപാടില്ല. അവർ ഹിന്ദുമതത്തെ കാണുന്നത് ശിവൻ, ശ്രീകൃഷ്ണൻ, ദേവി തുടങ്ങി പ്രധാനപ്പെട്ട ഏതെങ്കിലും ദൈവ സങ്കൽപ്പത്തിലൂടെയോ, പ്രശസ്തരായ ചില ആധുനിക ഗുരുക്കൻമാരിലൂടെയോ ആണ്. ബഹുമുഖമായ ഹൈന്ദവപാരമ്പര്യത്തിന്റെ ഈ ആധാരശിലകളെപ്പറ്റി അവർക്കറിയില്ല. മിക്ക ഹിന്ദുക്കൾക്കും അവരുൾപ്പെടുന്ന പ്രത്യേക വിഭാഗത്തെക്കുറിച്ചും തങ്ങളുടെ ഗുരുവിനെ കുറിച്ചും ഒക്കെ അറിയാമായിരുന്നാലും, തങ്ങളുടെ നീണ്ട പാരമ്പര്യമോ ചരിത്രമോ അറിയണമെന്നില്ല.

പൊതുവേ വേദങ്ങളുടെ മഹത്വത്തെ കുറിച്ച് സംസാരിക്കുന്ന ഹിന്ദുക്കൾക്കു തന്നെയും പലർക്കും അവയിലെ അനുശാസനങ്ങളെപ്പറ്റി വിശദീകരിക്കാൻ കഴിയാറില്ല. വേദങ്ങൾ എന്നതുകൊണ്ട് പലപ്പോഴും പുരാതന വേദഗ്രന്ഥങ്ങളെയല്ല, ഉപനിഷത്തുക്കളേയും ഭഗവദ്ഗീതയേയും ആണ് അവർ അർഥമാക്കുന്നത്. വേദങ്ങൾ വെറും അപരിഷ്കൃത കാവ്യങ്ങളാണെന്നും, ഗോത്രാചാരങ്ങളാണെന്നും, ഭാവാവേശം വന്ന മനുഷ്യർ പുറപ്പെടുവിച്ച അസാധാരണ ശബ്ദങ്ങൾ മാത്രമാണെന്നും ഒക്കെ പാശ്ചാത്യ വിദ്വൽ സദസ്സുകളിലെ ചിലർ വിശ്വസിക്കുന്നു. കുറെക്കൂടി ആത്മീയ ഔന്നത്യം നേടിയ ചിലരാകട്ടെ ഏറ്റവും കൂടിയാൽ, പിന്നീട് വളർന്ന് വികസിച്ച യോഗശാസ്ത്രം, വേദാന്തം എന്നിവയുടെ ആദിമസ്രോതസ്സായ അവികസിത രൂപമായിട്ടാണ് വേദങ്ങളെപ്പറ്റി ധരിച്ചിരിക്കുന്നത്.



digitized by www.sreyas.in

എന്നാൽ എനിക്കു വേദങ്ങൾ വെളിപ്പെട്ടത് ഹൈന്ദവപാരമ്പര്യത്തിന്റെ ആദിമസ്രോതസ്സ് എന്ന നിലക്ക് മാത്രമല്ല, മാനവരാശിയുടെ മുഴുവൻ ആദ്ധ്യാത്മികതയുടെ കാതൽ എന്ന നിലക്കാണ്. എന്നെപ്പറ്റി ഒരു ഹിന്ദു എന്ന സാമാന്യ അർഥത്തിൽ പറയുന്നതിനേക്കാളും ഞാൻ ഒരു വേദജ്ഞനാണ് എന്നു പറയുന്നതാവും കൂടുതൽ ശരി. ഇങ്ങനെ പറയുന്നത് ഞാൻ എന്തു ചിന്തിക്കുന്നു എന്നത് കൂടുതൽ വ്യക്തമാവാൻ സഹായിക്കും. എന്നാൽ വേദധർമ്മമെന്നും ഹിന്ദുമതമെന്നും വേർതിരിവ് കാണാൻ പലരും ശ്രമിക്കുന്നുവെങ്കിലും എനിക്കു അങ്ങനെ കാണാൻ കഴിഞ്ഞിട്ടില്ല.

**ഹിന്ദുവിരുദ്ധ മനോനിലയെ അതിജീവിക്കുന്നു**

അനേകം തലകളും കൈകളും ഉള്ള, ചിലപ്പോൾ മൃഗരൂപം പോലുമുള്ള വിചിത്രരായ അനേകം ദേവൻമാരും, ദേവിമാരും ഉള്ള മതമാണ് ഹിന്ദുമതം. അത് അത്ഭുതക്രിയകളും, ദിവ്യൻമാരും, ഗുരുക്കന്മാരും, ദൈവപുരുഷൻമാരും, അവരുടെ അത്ഭുതസിദ്ധികളും, ദിവ്യജ്ഞാനവും ഒക്കെ നിറഞ്ഞതാണ്. ആരാധനയിൽ പൊതുവേ ബിംബങ്ങളൊന്നും കാണാത്തതു കൊണ്ടോ, അഥവാ ഉണ്ടെങ്കിൽ തന്നെ കുരിശിലേറിയ ക്രിസ്തുവിനെയോ, ഉണ്ണിയേശുവിനെ വഹിക്കുന്ന മറിയത്തേയോ മാത്രം പരിചയിച്ചിട്ടുള്ളതു കൊണ്ടോ നമുക്ക് ഇതിൽ ഒട്ടുമിക്കതും മനസ്സിനെ ഇളക്കിമറിക്കുന്ന കാര്യങ്ങളാണ്.

മനുഷ്യതലത്തിലും യുക്തിയുടെ അടിസ്ഥാനത്തിലും മാത്രം നോക്കിക്കാണുന്ന ഒരു പാശ്ചാത്യ മനസ്സിന്, ഹിന്ദുമതം ഒരു മസ്തിഷ്ക്ക പ്രക്ഷാളനമോ മനോനിയന്ത്രണമോ ഒക്കെ മാത്രമായ ഒരു കൾട്ട് മതം ആയിട്ടാണ് കാണപ്പെടുന്നത്. ഹിന്ദുമതത്തെ കുറിച്ചുള്ള ഈ പ്രതിലോമചിത്രം രൂപപ്പെട്ടത് നൂറ്റാണ്ടുകളായി നാം ഇൻഡ്യയുടെ മേൽ വർഷിച്ചുകൊണ്ടിരിക്കുന്ന സാമ്രാജ്യത്വ - മിഷണറി കുപ്രചരണങ്ങളുടെ ഫലമായിട്ടാണ്. ഇന്ന് ആഗോള മിഷണറിപ്രവർത്തനം ലക്ഷ്യം വയ്ക്കുന്ന പ്രധാന ഇരകളിലൊന്ന് ഹിന്ദുക്കളാണ്.

മിഷനറിമാർ ഇൻഡ്യയിലെ പാവങ്ങളേയും, രോഗികളേയും, അവർണരേയും ഒരു പ്രാകൃതമതത്തിന്റെ ഇരകളായി, രക്ഷിക്കപ്പെടുന്നതിലേക്ക് മറ്റുള്ളവരുടെ സഹായം ആവശ്യമുള്ളവരായി എടുത്തു കാട്ടുന്നു. ഹിന്ദുമതത്തിന്റെയും സംസ്കാരത്തിന്റെയും



digitized by www.sreyas.in

ഒരളവായിട്ടാണ് നാമിന്ന് ഇൻഡ്യയിലെ ദാരിദ്ര്യത്തെ കാണുന്നത്. മതപരിവർത്തനത്തെ പ്രോത്സാഹിപ്പിക്കാൻ വേണ്ടി ഇൻഡ്യയിലെ സാമൂഹ്യപ്രശ്നങ്ങളെ എടുത്തുകാട്ടുന്നു.

അതുകൊണ്ട് ഹിന്ദുമതത്തിനെ അടുത്തറിയുകയെന്നാൽ മതത്തെക്കുറിച്ചുള്ള നമ്മുടെ സങ്കൽപ്പങ്ങളെ തന്നെ ചോദ്യം ചെയ്യുക എന്നാണർഥം. ഹിന്ദുമതത്തിൽ വ്യത്യസ്തതകളും പലപ്പോഴും വൈരുദ്ധ്യങ്ങളും കവിഞ്ഞൊഴുകുകയാണ്. ഒരുപക്ഷേ പുറത്തുള്ളതിനെക്കാൾ കൂടുതൽ മതങ്ങൾ ഹിന്ദുധർമ്മത്തിനുള്ളിലുണ്ട്. മനുഷ്യന്റെ മതവിശ്വാസ ചരിത്രത്തിന്റെ ഭാഗമായി എന്തൊക്കെയുണ്ടോ, പുരാതനവംശങ്ങളുടെ ആചാരങ്ങൾ മുതൽ, ശുദ്ധബോധസത്തയെക്കുറിച്ചുള്ള അന്തർദർശനങ്ങൾ വരെ എല്ലാം അനുശാസനങ്ങളുടേയും അനുഷ്ഠാനങ്ങളുടേതുമായ ഈ മഹാമേളയിലുണ്ട്.

ഹിന്ദുമതത്തിൽ അനേകം ദൈവഭാവങ്ങളെപ്പറ്റി മാത്രമല്ല ഉള്ളത്, ദേവന്മാർക്കും ദേവിമാർക്കും എന്തിന് സൃഷ്ടാവിനും അപ്പുറമുള്ള, അവിച്ഛിന്നമായ ബ്രഹ്മത്തെക്കുറിച്ചും അത് പറയുന്നു. അതിൽ ഏകദൈവ വിശ്വാസവുമുണ്ട്. എന്നാൽ ഏകദൈവ വിശ്വാസമെന്നത്, മനുഷ്യന്റെ ആത്മീയാനുഭവങ്ങളുടെ ഒരുവശം മാത്രമാണ്, മതവിശ്വാസത്തിന്റെ ഒരു അളവായി അതിനെ ഹിന്ദുമതം കണക്കാക്കുന്നില്ല.

ഹൈന്ദവത, മതത്തെക്കുറിച്ചുള്ള മനുഷ്യന്റെ എല്ലാ സമീപനങ്ങളേയും അംഗീകരിക്കുന്നു, നിരീശ്വരവാദികളുടെ ഈശ്വര നിഷേധത്തേയും തങ്ങളുടെ കൂടെ കൂട്ടുന്നു. ജീവിതത്തിന്റെ സമ്പന്നതയ്ക്ക് ഏതെങ്കിലും സൂത്രവാക്യമുപയോഗിച്ചു ചുറ്റുമതിൽ കെട്ടാൻ ഹിന്ദുമതം തുനിയുന്നില്ല. ഒരേയൊരു മതമെന്നോ ഏറ്റവും നല്ല മതമെന്നോ അംഗീകരിച്ചില്ലെങ്കിൽ പോലും ക്രിസ്തുമതത്തേയും മറ്റൊരു മതാനുഭവമായി അംഗീകരിക്കാൻ ഹിന്ദുമതത്തിന് കഴിയും.

വ്യക്തമായി നിർവചിക്കപ്പെട്ട അനുശാസനങ്ങളും തത്വദർശനങ്ങളും ഉണ്ടെങ്കിലും ഹിന്ദുമതം തലമുറകളിലേക്ക് കൈമാറ്റപ്പെട്ടു വരുന്നത് മന:പ്പാഠമാക്കപ്പെട്ട കുറെ വിശ്വാസപ്രമാണങ്ങളുടെ അടിസ്ഥാനത്തിലല്ല. അത് ഈ ഭൂമിയോടും, പ്രകൃതിയോടും, സമൂഹത്തോടും എന്തിന് ഉണ്ണുക, ശ്വസിക്കുക ഉറങ്ങുക, മരിക്കുക തുടങ്ങിയ നമ്മുടെ എല്ലാവിധ ജൈവപ്രവർത്തനങ്ങളോടും വളരെയേറെ ബന്ധപ്പെട്ടിരിക്കുന്നു.

ഹിന്ദുമതം സ്വയം വിലയിരുത്തുന്നത് മനുഷ്യനിർമിതമായ ഒരു മതമായിട്ടല്ല, വിശ്വമനസ്സിന്റെ ആവിഷ്കരണമായ, ഈശ്വരസൃഷ്ടമായ ഒന്നായിട്ടാണ്.



digitized by www.sreyas.in

എല്ലാലോകത്തും എല്ലാകാലത്തുമായി നിലനിൽക്കുന്ന വിശ്വമതവുമായി അതു നമ്മെ കൂട്ടിയിണക്കുന്നു. നമുക്ക് ഇടക്കിടക്ക് കടന്നിരിക്കാനുള്ള ഒരു പുറന്തോടോ, ഒരു കോട്ടയോ അല്ല അത്, നമ്മുടെ അതീന്ദ്രിയ ജീവിതവുമായി ബന്ധപ്പെടാനുള്ള വഴിയാണത്.

## ഹിന്ദുവാകുന്നതുമായി ബന്ധപ്പെട്ട പ്രശ്നം

എന്തിന് ഒരാൾ, അതും പാശ്ചാത്യലോകത്ത് ജനിച്ച വിദ്യാസമ്പന്നനായ ഒരു ആധുനികമനുഷ്യൻ ഹിന്ദുവാകാൻ ആഗ്രഹിക്കണം? ഒരു ഹിന്ദുവായി സ്വയം അറിയപ്പെടുന്നതിൽ അഭിമാനിക്കണം? വ്യവസ്ഥാപിതമല്ലാത്ത ഈ മതത്തിന്റെ പ്രാചീനമായ വേദപാരമ്പര്യത്തിൽ എങ്ങനെ അയാൾ മഹത്വം കണ്ടെത്തി? അതും ഹിന്ദു എന്നത് സ്ത്രീകളെ അടിച്ചമർത്തലിലും, ജാതിയിലും, വിഗ്രഹാരാധനയിലും ഒക്കെ കുരുങ്ങികിടക്കുന്ന ഒരു മതമാണെന്ന ധാരണ നിലനിൽക്കുമ്പോൾ? അനുയായികൾക്ക് നാണക്കേടുണ്ടാക്കുന്നത് അല്ലെങ്കിൽ കുറഞ്ഞപക്ഷം പഴഞ്ചനോ നികൃഷ്ടമോ ആയ ഒന്നായിട്ടാണ് അത് കാണപ്പെടുന്നത്.

ഒരു പരിഷ്കൃത ചിന്താഗതിക്കാരന് ഇങ്ങനെയൊരു മേൽവിലാസം സ്വീകരിക്കാനാവുമോ? കേവലം വൈകാരിക സുരക്ഷിതത്വത്തിനുള്ള ഒരു ത്വര മാത്രമാണോ ഇത്? യഥാർത്ഥത്തിൽ പല ബുദ്ധിസത്തമൻമാരും, ഒരുപക്ഷേ അത്തരക്കാർക്ക് സഹജമായുള്ള വൈകാരികദൌർബല്യം കാരണമായിരിക്കാം, മർദ്ദക വിശ്വാസപ്രമാണങ്ങളെ സ്വീകരിക്കാറുണ്ട്. എല്ലാ വിചിത്ര സിദ്ധാന്തങ്ങളോടൊപ്പവും ചില ബുദ്ധിശാലികളെ കാണാം.

ഹിറ്റ്ലർക്കും സ്റ്റാലിനുമൊപ്പവും അത്തരക്കാരുണ്ടായിരുന്നു. അതുകൊണ്ടു ഒരു സിദ്ധാന്തത്തേയോ മതത്തേയോ ബുദ്ധിജീവികൾ പ്രശംസിച്ചാലും അത് മുഖവിലക്കെടുക്കാൻ കഴിയില്ല. എന്നാൽ നമ്മുടെയൊക്കെ സാംസ്കാരിക പശ്ചാത്തലത്തിൽ നിന്നുള്ള മുൻവിധികൾക്കപ്പുറം പോകുന്ന പലതും ഈ ലോകത്തിൽ ഉണ്ട് എന്നതാണ് സത്യം. ഹിന്ദുമതത്തിൽ നിറഞ്ഞുനിൽക്കുന്ന ഐതിഹ്യങ്ങളുടേയും പ്രതീകങ്ങളുടേയും ഒക്കെ ആഴത്തിലുള്ള അർത്ഥതലങ്ങൾ നാമറിഞ്ഞു തുടങ്ങുന്നതേയുള്ളൂ. മതസിദ്ധാന്തങ്ങളുടെ വേലിക്കെട്ടിനപ്പുറമുള്ള തിരിച്ചറിവുകളിലേക്ക് എത്തിച്ചേരാൻ ശ്രമിക്കുമ്പോൾ നമുക്കുള്ളിൽ യോഗശാസ്ത്രത്തോടും, ധ്യാനത്തോടും പുതിയൊരു ബഹുമാനം വളർന്നുവരുന്നു.



digitized by www.sreyas.in

യൂറോപ്യൻ കേന്ദ്രീകൃതമായ ഭൗതികതയിലൂടെ വന്നുചേർന്ന വൈകല്യങ്ങളെ തിരിച്ചറിഞ്ഞ് നാമിന്ന് തദ്ദേശീയ സംസ്കാരങ്ങളുടെ മൂല്യം പുനർനിർണയം ചെയ്തുകൊണ്ടിരിക്കുന്നു.

ഹിന്ദുമതത്തെ കുറിച്ചുള്ള നമ്മുടെ കൊളോണിയൽ, മിഷണറി, മാർക്സിസ്റ്റ് കേന്ദ്രീകൃത ആശയങ്ങൾ പുനഃപരിശോധിക്കേണ്ടതാണെന്ന കാര്യത്തിൽ സംശയമില്ല. എങ്കിലും യോഗ മുതലായവയിലൂടെ ഭാരതീയ ആത്മീയപാരമ്പര്യത്തെ വരിച്ചവർ പോലും, പൊതുവേ ഹിന്ദു എന്നറിയപ്പെടുന്നത് അനാകർഷകമായി കരുതുന്നു. ബുദ്ധമതമോ, ക്രിസ്തുമതമോ, ഇസ്ലാമോ ഹൈന്ദവതയെപ്പോലെ സമ്പന്നമോ വൈവിദ്ധ്യപൂർണമോ അല്ലെന്ന് തിരിച്ചറിവുള്ളപ്പോഴും ഇവയിലേതിന്റെയെങ്കിലും അനുയായിയായിരിക്കുന്നത് കൂടുതൽ സാർവദേശീയമായി കണക്കാക്കപ്പെടുന്നു!

ഹിന്ദുമതം എന്ന സംജ്ഞ ജനസാമാന്യത്തിന്റെ മനസ്സിൽ ഉയർന്നതോ മഹത്തോ ആയ ഒരു ചിന്തയും ഉണർത്താൻ കഴിയാത്തവിധം ഇന്ന് വളരെയധികം അപകീർത്തീകരിക്കപ്പെട്ടിരിക്കുന്നു. ഇതിനൊക്കെ പുറമെ നാം ദേശീയവും സാംസ്കാരികവും മതപരവുമൊക്കെയായ എല്ലാ ബാഹ്യവ്യക്തിത്വങ്ങൾക്കും അപ്പുറം പോകേണ്ടതാണെന്ന് കുറെ ഉന്നതരായ ചിന്തകൻമാർ, പ്രത്യേകിച്ചും ഇൻഡ്യയിൽ നിന്നുള്ളവർ വിശ്വസിക്കുന്നു. കാരണം അന്തിമ വിശകലനത്തിൽ നമ്മുടെ ശരിയായ വ്യക്തിത്വം ഹിന്ദു, ക്രിസ്ത്യൻ, അമേരിക്കൻ, റഷ്യൻ തുടങ്ങിയ യാതൊന്നുമല്ല.

നമ്മളെല്ലാവരും അടിസ്ഥാന സ്വഭാവങ്ങളിൽ സമാനരായ മനുഷ്യരാണ്. പിന്നെ മതപരമായ ഒരു പ്രത്യേക മേൽവിലാസം എന്തിനാണ്? മതങ്ങളുടേതായ കാലഘട്ടം കഴിഞ്ഞു. നമ്മളെല്ലാം അതിരുകൾ തടയാത്ത ആത്മീയാന്വേഷണത്തിന്റെ കാലഘട്ടത്തിലേക്ക് പ്രവേശിക്കേണ്ടിയിരിക്കുന്നു. പക്ഷേ ഇങ്ങനെ ചിന്തിക്കുന്നവർ വിട്ടുപോകുന്ന ഒരുകാര്യം ഹൈന്ദവത ഒരു വ്യക്തിയെ കേന്ദ്രീകരിച്ചുള്ള മതമോ പ്രസ്ഥാനമോ സിദ്ധാന്തമോ അല്ല എന്നുള്ളതാണ്. ഹിന്ദുധർമ്മം അതിരുകളില്ലാത്ത ആത്മീയാന്വേഷണത്തെ എപ്പോഴും സ്വാഗതം ചെയ്യുന്നു. യഥാർത്ഥത്തിൽ അതിന്റെ വൈവിദ്ധ്യമാർന്ന അനുശാസനങ്ങളും രീതികളും വ്യക്തിപരമായ എല്ലാ സ്വതന്ത്രാന്വേഷണങ്ങൾക്കും നല്ല അടിത്തറയേകുന്നു. ഒരുപക്ഷേ ഈ അടിത്തറയുടെ അഭാവത്തിൽ ഒറ്റപ്പെട്ട പ്രസ്തുത അന്വേഷണങ്ങൾക്ക് വളരെയൊന്നും മുന്നേറാൻ ആകുകയില്ല. ഇതുപോലെ തന്നെയാണ് ആധുനികശാസ്ത്രവും അതിന്റെ വിശാലവും തുറന്നതുമായ സ്വന്തം പാരമ്പര്യത്തിൽനിന്നും പ്രയോജനം കണ്ടെത്തുന്നത്.



digitized by www.sreyas.in

ലോകത്തിലെ ഭൂരിപക്ഷം പേരും ഉന്നതമായ ആത്മീയസാധനകളുടേയോ ത്യാഗത്തിന്റെയോ ആയ ഒരു തലത്തിലല്ല ജീവിക്കുന്നത്. അവർക്ക് നല്ല മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ തങ്ങളുടെ പ്രവർത്തനമണ്ഡലങ്ങളും, സാമൂഹ്യ-കുടുംബ ജീവിതങ്ങളും രൂപപ്പെടുത്തിയെടുക്കാൻ പ്രാർഥനകളും അനുഷ്ഠാനങ്ങളും ഒക്കെ അടങ്ങുന്ന മതാനുശാസനങ്ങൾ വേണം. എന്നാൽ ഇത്തരം മതാനുശാസനങ്ങൾ സമൂഹത്തിന്റെ എല്ലാവശങ്ങളേയും ഉൾക്കൊള്ളുന്നവയും, വിശാലമായ അടിത്തറയിൽ ഉള്ളവയും, ആത്യന്തികമായി സത്യത്തോട് ബന്ധപ്പെട്ട് നിൽക്കുന്നവയും ആകണം. ഹിന്ദുധർമ്മം ഇതെല്ലാം വളരെ ഉറപ്പായും നമുക്ക് തരുന്നു.

വ്യക്തികളെന്ന നിലക്കുള്ള നമ്മുടെ നിലനിൽപ്പിനെക്കുറിച്ചും നമ്മുടെ ജീവിതങ്ങൾ തമ്മിലുള്ള ജൈവ ബന്ധങ്ങളെക്കുറിച്ചും നാം വിസ്മരിക്കാൻ പാടില്ല. നമുക്കോരോരുത്തർക്കും, ഒരു നിശ്ചിത ജീവിത കാലയളവുണ്ട്. നാം ഒരു പ്രത്യേക പ്രദേശത്ത്, ഒരു സംസ്കാരത്തിന്റെ ഭാഗമായി ജീവിക്കുന്നു. നമുക്ക് നമ്മുടേതായ വൈകാരിക പ്രത്യേകതകളും ചായ് വുകളുമുണ്ട്. ഇതെല്ലാം നാമാരാണെന്നും ഉയർന്ന സ്വത്വത്തിന്റെ നേർക്കുള്ള നമ്മുടെ സമീപനമെന്താണെന്നുമൊക്കെ നിശ്ചയിക്കുന്നു.

ഒരപൂർവാത്മാവിന് മാത്രമേ കാലത്തിന്റെ സ്വാധീനത്തിനപ്പുറം ഉയരാൻ കഴിയൂ. അത്തരം ഒരു വ്യക്തിയും കാലത്തിന്റെ ശക്തിയെ പരിഗണിക്കേണ്ടതായിട്ടുണ്ട്. കാരണം ഒരാൾക്കും താൻ കഴിക്കുന്ന ആഹാരത്തിന്റെ സ്വാധീനത്തിൽ നിന്നും ഒഴിഞ്ഞു നിൽക്കാൻ കഴിയാത്തതു പോലെയാണ് കാലത്തിന്റെ കാര്യവും. ഒരു വ്യക്തിക്ക് ശാരീരികവും മാനസികവുമായ ശുദ്ധി കൈവരിക്കുന്നതുവരെ ഈ സ്വാധീനങ്ങളെ മറികടക്കാനാവില്ല എന്നു യോഗശാസ്ത്രം പറയുന്നു. അതുപോലെ നമ്മുടെ സംസ്കാരത്തിലും ജീവിതശൈലിയിലും സമരസത കൈവരാത്തിടത്തോളം അവയ്ക്കപ്പുറത്തേക്ക് കടക്കുക വളരെ വിഷമമാണ്. ആത്മീയജീവിതത്തെ പിന്തുണക്കുന്ന ഒരു സംസ്കാരം ഇല്ലെങ്കിൽ, ആർക്കും ആ മാർഗത്തിൽ മുന്നേറാൻ കഴിയില്ല. ഒരു ചെടി അനന്തമായ ആകാശത്തിലേക്ക് വളരുന്നതുപോലെ, സംസ്കാരമാകുന്ന മണ്ണിലാണ് നാമൊക്കെയും ചുവടുറപ്പിച്ച് ആത്മാകാശത്തിലേക്ക് വളരുന്നത്.

അതിരില്ലാത്ത തത്വത്തെ തേടുന്ന ഈ പ്രക്രിയയിൽ നമുക്ക് നമ്മുടെ സംസ്കാരമാകുന്ന മണ്ണിനെ പുഷ്ടിപ്പെടുത്തുന്ന കാര്യം വിസ്മരിക്കാൻ കഴിയില്ല. ഹിന്ദുമതം അതിന്റെ വിശാലമായ ആത്മീയ സംസ്കാരത്തിലൂടെ നമ്മുടെ



digitized by www.sreyas.in

വളർച്ചക്കാവശ്യമായ ഈ മണ്ണാണ് നൽകുന്നത്. സമൃദ്ധമായ ക്രിയാത്മക ശക്തികളേയും പ്രകൃതിയുടെ വൈവിധ്യങ്ങളേയും അതുൾക്കൊള്ളുന്നു.

പക്ഷേ നിർഭാഗ്യമെന്നു പറയട്ടെ, തങ്ങൾ മാത്രമാണ് സത്യമെന്നും മറ്റുള്ളവയെല്ലാം അപകടവും അസത്യവും ആണെന്നുമാണ് മറ്റു ചില മതങ്ങളുടെ നിലപാട്. മതത്തെക്കുറിച്ചുള്ള ഇമ്മാതിരി വിഘടനപരമായ നിലപാടാണ് യഥാർത്ഥ പ്രശ്നം. മാനവസംസ്കാരത്തിന്റെ ഒരു അവിഭാജ്യഘടകമായ മതവിശ്വാസമല്ല അപകടം. എന്നാൽ പാശ്ചാത്യ ലോകത്തിലെ ബഹുഭൂരിപക്ഷം ആളുകളും മതമെന്നാൽ ഈ കുത്തക മന:സ്ഥിതിയാണെന്ന് പാടേ വിശ്വസിക്കുന്ന ഒരു നിലയിലേക്കാണ് ഈ ഇടുങ്ങിയ ആശയം പടർന്നുപിടിച്ചത്. അതുകൊണ്ടുതന്നെ ഹിന്ദുമതം അതിന്റെ എല്ലാ വൈവിദ്ധ്യങ്ങളോടും കൂടി എത്തുമ്പോൾ ഉൾക്കൊള്ളാൻ അവർക്കാവുന്നില്ല.

പരസ്പരം ഘടിപ്പിക്കുക എന്നതാണ് റിലീജിയൻ (മതം) അതിന്റെ ശരിയായ അർത്ഥത്തിൽ ഉദ്ദേശിക്കുന്നത്. നമ്മുടെ ദിവ്യതയുടെ പൂർണ പ്രകാശനവും അതിലൂടെ ആത്മസാക്ഷാത്കാരവും നേടുന്നതിനാവശ്യമായ ഒത്താശകൾ ചെയ്യലാണ് മതത്തിന്റെ ജോലി. ഈ പ്രക്രിയയിൽ നമുക്ക് ചില പ്രത്യേക അനുശാസനങ്ങളേയും അനുഷ്ഠാനങ്ങളേയും പിന്തുടരേണ്ടി വരാം. എല്ലാ ആഹാരവും കഴിക്കാനോ, എല്ലാ ജോലികളും ചെയ്യാനോ നമുക്കാർക്കും കഴിയാത്തതുപോലെ, എല്ലാ മതങ്ങളും പിന്തുടരാനും കഴിയില്ല. നമുക്ക് ഒരു ആത്മീയ കൂട്ടായ്മയുടേയോ, ഒരു കുടുംബത്തിന്റെയോ ഒക്കെ ഭാഗമാകാം. എല്ലാവരേയും നമ്മുടെ മാതാവോ പിതാവോ ആക്കാൻ പറ്റില്ല. അതുപോലെ നമുക്ക് നമ്മുടെ ആത്മീയ ജീവിതത്തിലും പ്രത്യേക പാരമ്പര്യവും ബന്ധങ്ങളുമുണ്ട്.

യഥാർത്ഥത്തിൽ ആത്മീയ ജീവിതത്തിലെ ചില ബന്ധങ്ങൾ കൂടുതൽ പ്രധാനമാണ്. കാരണം ആത്മീയത കൂടുതൽ ഇഴചേർന്നതും, ആന്തരികവും, ബാഹ്യതലത്തിൽ പ്രകടിപ്പിക്കാൻ സാദ്ധ്യമാകാത്തതുമാണ്. സംസ്കാരത്തിന്റെ മറ്റുപല വശങ്ങളെപ്പോലെ യാന്ത്രികമായിട്ടും വൻതോതിൽ ഉത്പാദിപ്പിച്ചും പ്രകടമാക്കാൻ കഴിയില്ല. പരമ്പരയാ നിലനിന്നു വന്നതല്ലാത്തതു കൊണ്ട് ഹിന്ദു എന്ന നാമം ശരിയല്ല എന്നു ചിലർ വാദിക്കുന്നു. നമ്മുടെ ഋഷിമാരും യോഗികളും സത്യത്തേയും ധർമ്മത്തേയും കുറിച്ച് പറഞ്ഞതല്ലാതെ സ്വയം ഹിന്ദു എന്നു വിളിച്ചിരുന്നില്ല. ഹൈന്ദവത ഒരു തുറന്ന പാരമ്പര്യമായതു കൊണ്ടാണ് അതിനൊരു നിർവചനം ഇല്ലാതെ പോയത്.



digitized by www.sreyas.in

ബൈബിൾ പരമ്പര്യത്തിൽ ചെയ്തിട്ടുള്ളതുപോലെ ക്രിസ്ത്യൻ - പേഗൻ, മുസ്ലിം - കാഫിർ എന്നിങ്ങനെ ഹൈന്ദവതയെ മറ്റെന്തിന്റെയെങ്കിലും മറുവശത്തായി നിർവചിച്ചിട്ടില്ല. പല ഹിന്ദുക്കളും തങ്ങൾ ഹിന്ദുക്കളാണെന്ന് ബോധവാന്മാരാകുന്നത് തന്നെ അവരെ മതംമാറ്റാൻ ശ്രമിക്കുന്ന ക്രിസ്ത്യാനികളുടേയോ മുസ്ലീങ്ങളുടേയോ പ്രതിലോമ പരാമർശങ്ങൾ കൊണ്ടാണ്. സനാതനധർമ്മം എന്നതാണ് വിശാലമായ അടിത്തറയിലുള്ള ഹിന്ദുപാരമ്പര്യത്തിന് ഏറ്റവും യോജിക്കുന്ന പേർ. എന്നാൽ നിർഭാഗ്യവശാൽ ഈ പേര് അത്ര പ്രചാരമുള്ളതല്ല. ധാർമ്മികം, സ്വദേശീയം എന്നീ വിശേഷണങ്ങൾ സഹായകരമാണ്. കാരണം ഹിന്ദുമതം സ്വദേശീയമാണ്. അത് ഇവിടുത്തെ ജീവിതവുമായി ബന്ധമുള്ളതുമാണ്. എന്നാൽ എന്തൊക്കെ പരിമിതികളുണ്ടെങ്കിലും ഹിന്ദുമതം എന്ന പേരാണ് ഉപയോഗിക്കാൻ സൗകര്യം.

അതുകൊണ്ട് നമുക്ക് അതിനെ ശരിയായി നിവർചിച്ചേ മതിയാവൂ. ഒരുപക്ഷേ നമ്മൾ വിചാരിക്കുന്നതിനേക്കാളേറെ ആഴത്തിൽ നമ്മുടെ ഉള്ളിൽ കടന്നുകൂടിയിട്ടുള്ള മുൻവിധികളെ നേരിടാൻ ഇതാവശ്യമായേക്കാം. ഇത്രയും വിശാലമായ ഒരു പാരമ്പര്യത്തെ പറയാൻ ഹിന്ദു എന്ന പേരിനെ എന്തിന് നാം എതിർക്കണം? അതും എത്രയോ ഇടുങ്ങിയ മറ്റു പല മതങ്ങളുടേയും പേരുകളെ സ്വീകരിക്കാൻ തയ്യാറുള്ളപ്പോൾ?

ബൈബിൾ മതങ്ങളല്ലാത്തവയ്ക്കെല്ലാം എതിരെ അവർ കെട്ടിപ്പടുത്ത മുൻവിധി തന്നെയാണ് ഹിന്ദുമതത്തിനെതിരേയുള്ള ഈ മനോഭാവത്തിലും പ്രതിഫലിക്കുന്നത്. ഒരേയൊരു സത്യമതവും അതിന്റെ മിഷണറി പ്രവർത്തനവും എന്നതാണ് പാശ്ചാത്യലോകത്ത് ശരിയായ മതത്തെക്കുറിച്ച് ഉണ്ടാക്കിയെടുത്ത ധാരണ. വിചിത്രമെന്നു പറയട്ടെ, വിശ്വാസത്തിന്റെ സാർവലൗകികത എന്നാണ് മിഷണറിമാരുടെ കയ്യേറ്റത്തിനുള്ള ന്യായീകരണമായി പറയുന്നത്! അതേസമയം മറ്റുള്ളവരെ മതംമാറ്റുന്നതിൽ തൽപ്പരരല്ലാത്ത സഹിഷ്ണുതയുള്ള മതങ്ങളെ വെറും ഗോത്രവിശ്വാസങ്ങൾ എന്നു പറഞ്ഞു പുച്ഛിക്കുകയും ചെയ്യുന്നു. പാശ്ചാത്യലോകത്ത് ബുദ്ധമതത്തിന് ഹിന്ദുമതത്തേക്കാൾ ബഹുമാന്യത കിട്ടാൻ കാരണം അതിന് ചരിത്രപുരുഷനായ ഒരു ബുദ്ധനും, ഹൈന്ദവതയേക്കാൾ ഏകതാനവും മിഷണറി രീതിയിലുള്ളതുമായ ഒരു പാരമ്പര്യവും ഉണ്ട് എന്നതാണ്. ബുദ്ധമതത്തെ വേണമെങ്കിൽ പാശ്ചാത്യ രീതിയിലുള്ള ഒരു മതമായി കണക്കാക്കാം. ഒരു പ്രപഞ്ച സൃഷ്ടാവിന്റെ അഭാവം മാത്രമേ അതിലുള്ളൂ.



digitized by www.sreyas.in

മറുവശത്ത് ഹിന്ദുമതമാകട്ടെ മതത്തെക്കുറിച്ചുള്ള നമ്മുടെ എല്ലാ തെറ്റിദ്ധാരണകളേയും ചോദ്യം ചെയ്യുന്നു. ആ കാരണം കൊണ്ടുതന്നെ നമ്മുടെ വീക്ഷണങ്ങളെ വിപുലപ്പെടുത്താനും ആഗോള മതപാരമ്പര്യത്തെക്കുറിച്ചുള്ള നമ്മുടെ ധാരണകളെ ബലപ്പെടുത്താനും പറ്റിയ ഇടമാണിത്. പാശ്ചാത്യ ഏകദൈവമതത്തിൽ ഈ ആഗോള മതപാരമ്പര്യത്തിന്റെ ശേഷിപ്പുകൾ വളരെയൊന്നുമില്ല. എന്റെ കാര്യത്തിലാകട്ടെ, ആദ്യകാലത്തെ പാശ്ചാത്യ വിജ്ഞാന മണ്ഡലത്തിലെ അന്വേഷണങ്ങൾക്കും, വളരെ നാളത്തെ യോഗ വേദാന്ത പരിശീലനങ്ങൾക്കും പിന്നീട് ആഴത്തിലുള്ള വേദപഠനത്തിനും ശേഷമാണ് ഞാൻ ഹിന്ദുധർമ്മത്തിൽ വന്നത്. ഈ പ്രക്രിയയിൽ ഹിന്ദുസമൂഹത്തിന്റെ വൈവിദ്ധ്യമാർന്ന പല വശങ്ങളോടും ഞാൻ സമ്പർക്കത്തിൽ വന്നു. പാശ്ചാത്യർക്ക് സാധാരണ ഇടപഴകാൻ അവസരം കിട്ടാത്ത നിരവധി ഹിന്ദു ഗുരുക്കന്മാരേയും കണ്ടുമുട്ടി. അവരുടെ മാർഗദർശനം ഈ വിഷയത്തിലുള്ള പല ധാരണകൾക്കും തെറ്റിദ്ധാരണകൾക്കും അപ്പുറത്തേക്ക് എന്നെ കൊണ്ടുപോയി.

പലപ്പോഴും ഞാൻ പ്രതീക്ഷിച്ചതിൽ നിന്നും കേട്ടറിഞ്ഞതിൽ നിന്നുമൊക്കെ വളരെ വ്യത്യസ്ഥമായ അത്തരം നേരിട്ടുള്ള അനുഭവങ്ങളാണ് എന്നെ ഇന്നത്തെ ഈ നിലയിലേക്ക് എത്തിച്ചത്. ഹിന്ദുമതത്തെ വെറും അപരിഷ്കൃതം എന്നു കരുതുന്നവർക്ക് ആ ധാരണ തിരുത്തി, മനുഷ്യവർഗത്തിന്റെ ആത്മീയ പാരമ്പര്യത്തിലെ ഏറ്റവും നല്ല ഈ മാതൃകയുടെ സൗന്ദര്യം മനസിലാക്കുവാൻ എന്റെ ഈ അനുഭവവിവരണം ഉതകുമാറാവട്ടെ എന്നു ഞാൻ പ്രത്യാശിക്കുന്നു.



digitized by www.sreyas.in

# ആദ്യവർഷങ്ങൾ

എന്റെ കുട്ടിക്കാലം മുതൽക്കു തന്നെ എന്നിൽ ഒരു ആത്മീയ ചോദന നിലനിന്നിരുന്നു. ആകാശത്തിലെ മേഘങ്ങളെ നോക്കി നിൽക്കുമ്പോഴാകട്ടെ, വിദൂരത്തിലെ മഞ്ഞുമൂടിയ മലനിരകളെ കാണുമ്പോളാകട്ടെ ഈ ലോകത്തിനു പിന്നിൽ ഒരു അതീതബോധതലം ഉണ്ടെന്ന വസ്തുത എന്റെ ഹൃദയത്തിൽ എല്ലായ്പ്പോഴും എനിക്കനുഭവപ്പെട്ടിരുന്നു. എവിടെ നിന്നാണോ ഭൂമിയിലെ ഈ ചെറിയ പര്യടനത്തിനായി നാം ഇറങ്ങി പുറപ്പെട്ടത്, അതുപോലെ ഇതിനു ശേഷം നാം എങ്ങോട്ടേക്കാണോ തിരിച്ചുപോകേണ്ടത്, പരിശുദ്ധവും അത്ഭുതകരവുമായ ആ നിഗൂഢതയെക്കുറിച്ച് എനിക്കെപ്പോഴും ചിന്തയുണ്ടായിരുന്നു. എല്ലായ്പ്പോഴും മനുഷ്യലോകം സംഘർഷങ്ങളും യാതനകളും നിറഞ്ഞ, വൈകാരിക സംഘട്ടനങ്ങളും, അഭിലാഷങ്ങളും, ആവശ്യങ്ങളും ഒക്കെക്കൂടി കെട്ടുപിണഞ്ഞു കിടക്കുന്ന ഒരു ജയിലറ പോലെയാണ് എനിക്ക് കാണപ്പെട്ടത്. അതിനപ്പുറം അഭയം തേടുന്നവരെ രണ്ടുകൈയ്യും നീട്ടി സ്വീകരിക്കാനായി ഒരുങ്ങി നിൽക്കുന്ന പ്രപഞ്ചത്തിന്റെ വിശാലതയും ഞാൻ കണ്ടു.

എന്നാൽ ആ അതീത തലത്തിലേക്ക് എങ്ങനെ എത്തിച്ചേരാൻ കഴിയും, അഥവാ ഈ ലോകമാകുന്ന ദുരിത താഴ്വരയിൽ നിന്ന് അങ്ങനെയൊരു എത്തിച്ചേരൽ തന്നെ സാധ്യമാണോ എന്നതായിരുന്നു അടിസ്ഥാനപരമായ ചോദ്യം. ഏകാന്തതയുടെ ചില നിമിഷങ്ങളിലെങ്കിലും നമുക്ക് ആ അതീത തലത്തിന്റെ ചില മിന്നലാട്ടങ്ങൾ കാണാൻ കഴിഞ്ഞിട്ടുണ്ടായിരിക്കാം. എന്നാൽ നമ്മെ ചൂഴ്ന്നു നിൽക്കുന്ന, നാം കഴിഞ്ഞു കൂടേണ്ടുന്ന ഈ ലോകത്തിന്റെ സമസ്യ എല്ലായ്പ്പോഴും നമ്മോടൊപ്പമുണ്ടു താനും. എന്റെ കത്തോലിക്കാ മതപശ്ചാത്തലത്തിൽ നിന്നും ഞാൻ മനസ്സിലാക്കിയെടുത്ത മതസങ്കൽപ്പങ്ങളുമായി അതീത തലത്തെക്കുറിച്ചുള്ള എന്റെയീ ഉൾവിളികളെ എനിക്കൊരിക്കലും പൊരുത്തപ്പെടുത്താൻ കഴിഞ്ഞില്ല. എന്റെ മാതാപിതാക്കൾ അമേരിക്കയുടെ മദ്ധ്യപടിഞ്ഞാറു ഭാഗത്തുള്ള (വിസ്കോൺസിൻ) ഡയറി ഫാമുകളിൽ വളർന്നവരായിരുന്നു. വളരെ ശക്തമായ കത്തോലിക്കാ സ്വാധീനത്തിൽ നിന്നും വന്നവരുമായിരുന്നു അവർ. പ്രത്യേകിച്ചും എന്റെ അമ്മയുടെ തറവാട്ടുകാർ ഉറച്ച



digitized by www.sreyas.in

മതവിശ്വാസികളായിരുന്നു. അവർ ആചാരാനുഷ്ഠാനങ്ങൾ പാലിച്ചും, കൈയ്യയച്ചു സംഭാവനകൾ ചെയ്തും ആ ദേശത്തെ പള്ളിയുടെ നെടുംതൂണുകളായി വർത്തിച്ചു.

എന്റെ അമ്മയുടെ ഒരു സഹോദരനാകട്ടെ തെക്കേ അമേരിക്കയിൽ പ്രവർത്തിച്ചിരുന്ന ഒരു മത പ്രചാരകനായിരുന്നു. മഹത്തും വിശുദ്ധവുമായ ഒരു പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന ഒരാൾ എന്ന നിലയിൽ അദ്ദേഹം ഏവരുടേയും ആദരവ് പിടിച്ചു പറ്റിയിരുന്നു. സാധാരണയായി കുടുംബത്തിൽ നിന്നും ഒരു മകൻ പുരോഹിതനാകാറുണ്ട്. എന്റെ കുടുംബത്തിൽ നിന്നും ഞാൻ ഒരു പുരോഹിതനാകും എന്നതായിരുന്നു എന്റെ അമ്മയുടെ പ്രതീക്ഷ. എനിക്കാകട്ടെ കുട്ടിക്കാലം മുതൽ തന്നെ മതപരമായ ഒരു ഔത്സുക്യവും, വിശ്വാസവും ഉണ്ടായിരുന്നു താനും. എന്നാൽ എനിക്കൊരിക്കലും, പള്ളിയോടോ അതിന്റെ വിശ്വാസങ്ങളോടോ പൊരുത്തപ്പെടാൻ കഴിഞ്ഞില്ല. ആകർഷകമായി തോന്നിയതു പോലെതന്നെ പലപ്പോഴും അവ ഭീകരവുമായി എനിക്കനുഭവപ്പെട്ടു.

യാതനയുടെയും, പാപത്തിന്റെയും, തെറ്റുകളുടേയും ഒക്കെയായ ഊരാക്കുടുക്കുകളെക്കുറിച്ചുള്ള കത്തോലിക്കാ വിശ്വാസങ്ങൾ, കോളിളക്കങ്ങൾ സ്പർശിക്കാത്ത ഒരു ദിവ്യലോകത്തെ സംബന്ധിച്ചുള്ളത് എന്നതിനേക്കാളുപരി ഈ മനുഷ്യലോകത്തിന്റെ തന്നെ ഒരു പ്രതിബിംബമായിട്ടാണ് എനിക്കു കാണപ്പെട്ടത്. യുദ്ധാനന്തരം ഗ്രാമീണ പശ്ചാത്തലത്തിൽ നിന്നും പട്ടണങ്ങളിലേക്ക് കുടിയേറിയവരുടെ ആദ്യ തലമുറയിൽ പെട്ടവരായിരുന്നു എന്റെ മാതാപിതാക്കൾ. അക്കാലത്ത് കത്തോലിക്കാസഭ എല്ലാ തരത്തിലുമുള്ള ഗർഭനിയന്ത്രണങ്ങൾക്കും എതിരായിരുന്നു. അതുകാരണം മതവിശ്വാസികളായ എന്റെ മാതാപിതാക്കൾക്കും അവരുടെ അച്ഛനമ്മമാരെപ്പോലെ നിരവധി കുട്ടികൾക്ക് ജന്മം കൊടുക്കേണ്ടിവന്നു. ഗ്രാമത്തിലാണെങ്കിൽ കൂടുതൽ കുട്ടികളെന്നാൽ, വയലിൽ പണിക്ക് സഹായിക്കാൻ കൂടുതൽ സഹായികൾ എന്നു കരുതാം. എന്നാൽ പോറ്റാനായി കൂടുതൽ വയറുകളും, വിദ്യാഭ്യാസത്തിന് കൂടുതൽ ചെലവും എന്നതാണ് പട്ടണത്തിൽ അതിനർത്ഥം.

രണ്ടു വർഷം കൂടുമ്പോൾ ഒരു കുട്ടിയെന്ന കണക്കിന് മുപ്പത്തിയഞ്ച് വയസ്സായപ്പോഴേക്കും എന്റെ അമ്മ പത്തു കുട്ടികളുടെ മാതാവായിക്കഴിഞ്ഞിരുന്നു. അവർക്ക് ഇരുപത്തിയൊന്ന് വയസ്സുള്ളപ്പോൾ ജനിച്ച രണ്ടാമത്തെ കുട്ടിയായിരുന്നു ഞാൻ. എനിക്ക് ഒരു ജ്യേഷ്ഠനും ഏഴു അനുജത്തിമാരും, ഒരു അനുജനുമായിരുന്നു. സ്വഭാവികമായും കുടുംബത്തിന്റെ ഈ വലിപ്പം ഞങ്ങളെ സാമ്പത്തിക



digitized by www.sreyas.in

ഞെരുക്കത്തിലേക്ക് തള്ളിവിട്ടു. ഈ പള്ളി വിധേയത്വത്തിന്റെ ആദ്യത്തെ ഇരകൾ എന്റെ അച്ഛനമ്മമാരായിരുന്നു. വാരാന്ത്യങ്ങളിൽ അമ്മയുടെ തറവാട്ടുവീട്ടിലേക്ക് ഞങ്ങൾ നടത്തിയിരുന്ന സന്ദർശനങ്ങളാണ് അക്കാലത്തെക്കുറിച്ചുള്ള ഓർമ്മകളിൽ ഏറ്റവും തങ്ങിനിൽക്കുന്ന അനുഭവം. ഒരു പ്രാചീന യൂറോപ്യൻദേശം പോലെയായിരുന്നു അതപ്പോൾ. അമ്മൂമ്മക്ക് വലിയ ഒരു വീടും, പത്തായപ്പുരയും പശുക്കളും വിശാലമായ മേച്ചിൽസ്ഥലവും ഒക്കെയുണ്ടായിരുന്നു. കെങ്കേമമായ അത്താഴങ്ങളും, ഒഴിവുകാല കൂടിച്ചേരലുകളും, പല തലമുറകളും ഒത്തുചേർന്ന കൂട്ടായ്മകളും ഒക്കെ അവിടുത്തെ പതിവുകളായിരുന്നു.

ഞങ്ങളുടെ ജീവിതങ്ങൾ എല്ലാം ഈ കത്തോലിക്കാ മതപശ്ചാത്തലത്തിൽ നിന്നും ദൂരേക്ക് മാറി പോയെങ്കിലും, എന്റെ ജീവിതത്തിന്റെ അടിത്തറ ഇതിലായിരുന്നു. നിഴൽപോലെ മങ്ങിയ ആ ഓർമ്മകളുടെ പശ്ചാത്തലത്തിലാണ് ഞാൻ വളർന്നത്.

## ഒരു കത്തോലിക്കനായിരുന്ന ആദ്യ വർഷങ്ങൾ

ഞാൻ ജനിച്ചത് 1950 ലാണ്. അഞ്ചാം ക്ലാസ്സു വരെ അഥവാ എനിക്ക് പത്തു വയസ്സാവുന്നത് വരെ ഞാൻ ഒരു കത്തോലിക്കാ സ്കൂളിലാണ് പഠിച്ചത്. ഞാൻ എല്ലായ്പ്പോഴും അനുസരണയും അച്ചടക്കവുമുള്ള, പ്രാർഥനയിലും ചടങ്ങുകളിലും കൃത്യമായി പങ്കെടുക്കുന്ന ഒരു നല്ല കുട്ടിയായിരിക്കാൻ ശ്രമിച്ചു. എന്നാൽ എനിക്ക് സ്വാഭാവികമായുണ്ടായിരുന്ന എന്റെ ലജ്ജാശീലം മറ്റുള്ളവരുടെ മുന്നിൽ വരുന്നതിൽ നിന്നും എന്നെ തടഞ്ഞു. എന്നിൽ കത്തോലിക്കാ വിശ്വാസത്തിന്റെ ഭാഗമായ കുറ്റബോധം വളരെ ശക്തമായിരുന്നു. അത് എന്റെ ഭക്തിയെ ഇല്ലാതാക്കി. ചെറുതും വലുതുമായ വിവിധ പാപങ്ങളെപ്പറ്റി ഞങ്ങൾ ഉദ്ബോധിപ്പിക്കപ്പെട്ടിരുന്നു. ലഘുപാപങ്ങൾക്ക് ശുദ്ധീകരണകേന്ദ്രങ്ങളിൽ വച്ചുള്ള പീഡനങ്ങളാണ് ശിക്ഷ. പക്ഷേ ആ പീഡനങ്ങൾ എത്രതന്നെ കടുത്തതാണെങ്കിലും അവയ്ക്ക് ഒരവസാനമുണ്ടാവും. എന്നാൽ ഗുരുതരമായ പാപങ്ങൾ നമ്മളെ ഒരിയ്ക്കലും മോചനമില്ലാത്ത നിത്യനരകത്തിലേക്കാണ് നയിക്കുക. ഒരുവന്റെ മാതാപിതാക്കളേയോ അദ്ധ്യാപകരേയോ ധിക്കരിക്കുന്നതൊക്കെയാണ് ലഘുപാപങ്ങളുടെ കൂട്ടത്തിൽ വരുക.

ഗുരുതര പാപങ്ങൾ തീർത്തും വേറൊരു വിഷയമാണ്. അവയിൽ പെട്ട ചില പാപങ്ങൾ ശരിക്കുള്ള കുറ്റകൃത്യങ്ങൾ തന്നെയാണ്. കൊള്ള, കൊല തുടങ്ങി സഹജീവികളോട്



digitized by www.sreyas.in

കാണിക്കേണ്ട കരുണയോ സംസ്കാരമോ ഒക്കെ ലംഘിക്കുന്നവയാണ് അവയിൽ ചിലത്. എന്നാൽ പള്ളിയുടെ നിർദേശങ്ങൾ അവഗണിക്കുക, ഞായറാഴ്ച കുർബാന മുടക്കുക, കുമ്പസാരം മുടക്കുക തുടങ്ങിയവയും ഗുരുതര പാപങ്ങളുടെ കൂട്ടത്തിൽ വരുന്നു. ഇതിൽ ആദ്യം പറഞ്ഞ കാര്യങ്ങൾ വച്ച് ഞാനൊരിക്കലും നരകത്തിൽ പോകേണ്ടതില്ല. എന്നാൽ രണ്ടാമതു പറഞ്ഞ കാര്യങ്ങൾ വച്ച്, പള്ളിയോടുള്ള എന്റെ വിധേയത്വത്തിൽ കുറച്ചു അലംഭാവം വന്നുപോയിട്ടുണ്ട്. അതുകൊണ്ടു ഞാൻ തീർച്ചയായിട്ടും നിത്യനരകത്തിൽ പോകാൻ വിധിക്കപ്പെട്ടവനാണ്.

കുട്ടികൾ, പ്രത്യേകിച്ചും ലോല മനസ്ക്കരായവർ ഇത്തരം ശിക്ഷകളെ വളരെ ഗൗരവമായി എടുക്കും. പിൽക്കാലത്ത് തിരിഞ്ഞുനോക്കി നമുക്കവയുടെ നേരെ ചിരിക്കാം. ഒരു ചെടിക്ക് ചുറ്റും തീർക്കുന്ന വേലിപോലെ, കുട്ടികളെ പരിശീലിപ്പിക്കാൻ ഉണ്ടാക്കിയ ഒരു സംവിധാനം. എന്നാൽ ഇത്തരം കാര്യങ്ങൾ ഇളം മനസ്സുകളിലുണ്ടാക്കുന്ന മുദ്രകളെ നിസ്സാരങ്ങളാക്കി തള്ളിക്കളയാനാവില്ല. ഒരു ലോലഹൃദയനായ ഞാൻ ഒരു പക്ഷേ ഇതെല്ലാം തീർത്തും വിശ്വസിച്ചിരിക്കാം, കാരണം എന്നെ സംബന്ധിച്ചിടത്തോളം ഈ വെളിപാടുകൾ വന്നിരിക്കുന്നത് ദൈവത്തിൽ നിന്നും അദ്ദേഹത്തിന്റെ പള്ളിയിൽ നിന്നും ആണല്ലോ ?

കുമ്പസാരത്തിന് പോകുന്നതിലായിരുന്നു എന്റെ മറ്റൊരു ഭയം. എന്റെ പാപങ്ങളെ അച്ചനോട് ഏറ്റുപറയാൻ ഞാൻ മടിച്ചു. കാരണം അവയെല്ലാം യഥാർഥത്തിലുള്ളതിനേക്കാൾ കൂടുതൽ വലിയ പാപങ്ങളാണെന്ന് ഞാൻ വിശ്വസിച്ചു. ഒരു പക്ഷേ ഞാനാണ് മതചട്ടങ്ങളെ ലംഘിക്കുന്ന ഒരേയൊരു കുട്ടി അല്ലെങ്കിൽ ഞാനാണ് അത്തരക്കാരിൽ ഏറ്റവും മോശപ്പെട്ടവൻ എന്നു പോലും ഞാൻ സ്വയം കരുതി. എന്നാൽ ഞാനാണ് എന്റെ സഹോദരങ്ങളുൾപ്പെടെയുള്ള മറ്റ് പല കുട്ടികളെക്കാളും അച്ചടക്കമുള്ള മതവിശ്വാസി എന്നകാര്യം എന്തുകൊണ്ടോ ഞാൻ ശ്രദ്ധിച്ചില്ല. നമ്മളെ പഠിപ്പിക്കുന്ന കന്യാസ്ത്രീകളെ ദേഷ്യം പിടിപ്പിക്കുക തുടങ്ങിയ ചില കുട്ടിക്കുറുമ്പുകൾ ഞാനും ചെയ്തിട്ടുണ്ട്. അവയെല്ലാം ചിലപ്പോൾ ഗുരുതരമായ പാപങ്ങളുടെ കൂട്ടത്തിലുള്ളവയായേക്കാം എന്ന ചിന്ത എന്നിൽ വേരുറച്ചു. ഞാൻ കുമ്പസാരങ്ങളിൽ എന്റെ എല്ലാപാപങ്ങളും ഏറ്റുപറയാതായി എന്നതായിരുന്നു ഇതിന്റെയൊക്കെ ഫലം. അത് എന്റെയുള്ളിലെ കുറ്റബോധം കൂടുതൽ വേരുറക്കാൻ കാരണമായി. കാലം ചെല്ലുന്തോറും എന്റെ പാപങ്ങളും കൂടുതൽ മോശപ്പെട്ട് വരുന്നതായി എനിക്ക് തോന്നി. യഥാർഥത്തിൽ എന്റെ തോൽവിയുടെ കാരണം,



digitized by www.sreyas.in

ഞാൻ ആ മതനിയമങ്ങൾക്ക് അമിതപ്രാധാന്യം കൊടുത്തതായിരുന്നു എന്നത് വ്യക്തമാണ്.

എന്റെ എളിയ പാപങ്ങൾക്കുള്ള പരിഹാരമായി പ്രത്യേക പ്രാർഥനകൾ നടത്തിയത് ഞാനോർക്കുന്നു. അന്ന് അവയെല്ലാം വലിയ ആത്മീയ പരാജയങ്ങളായിട്ടാണ് തോന്നിയിരുന്നത്. ഈ പ്രാർഥനകളെ ആത്മശുദ്ധീകരണം എന്നാണ് വിളിച്ചിരുന്നത്. അത് മരണശേഷം നമുക്കായി ഒരുക്കിയിരിക്കുന്ന കഠിന ശിക്ഷകളിൽ നിന്ന് നമ്മെ രക്ഷിക്കുമെന്നാണ് വിശ്വാസം. ഇതിലുള്ള ഓരോ പ്രാർഥനയ്ക്കും 'ഇരുനൂറു ദിവസത്തെ പീഠനത്തിൽ നിന്നും രക്ഷ' എന്നിങ്ങനെ പറയും. ഇതിന്റെ ഉരുവിടൽ ഒരാളിന്റെ മരണശേഷമുള്ള ശിക്ഷയിൽ അത്രയും ദിവസത്തെ പീഠനം കുറച്ചുകൊടുക്കും എന്നാണ് അതിനർഥം.

ഇവിടെ എന്റെ പ്രശ്നം എന്റെ പാപങ്ങൾ എത്ര ദിവസത്തെ പീഡനമാണ് എനിക്കായി നേടിത്തന്നത് എന്നെനിക്ക് കണക്കാക്കാൻ കഴിഞ്ഞിരുന്നില്ല എന്നതായിരുന്നു. ഒരു അച്ചന്റെ മുമ്പിൽ ചെന്നുനിന്ന് ഏറ്റുപറയാതെ തന്നെ എന്റെ ലജ്ജാകരമായ ലഘുപാപങ്ങൾ പൊറുത്തുകിട്ടും എന്ന ഉറപ്പായിരുന്നു ഈ പ്രാർഥനകളുടെ ഒരാശ്വാസം. എന്നാൽ എന്റെ ഗുരുതരപാപങ്ങളെ നിവർത്തിക്കാൻ ഇത് പര്യാപ്തമല്ലെന്നുള്ള ചിന്ത എന്നെ വിവശനും ഉത്കണ്ഠാകുലനുമാക്കി. പിന്നീട് ഈ പ്രത്യേക പ്രാർഥനകളുടെ ഏർപ്പാട് പള്ളി നിർത്തലാക്കി. ശിക്ഷ കുറക്കാനുള്ള ഒരു വഴിയായി ഇതാർക്കും നിർദ്ദേശിക്കാതെയുമായി.

ദൈവത്തിന്റെ നിയമംമാറ്റിയ ഇക്കാര്യം പള്ളിക്കാർ അദ്ദേഹത്തെ അറിയിച്ചോ എന്നെനിക്ക് സംശയമുണ്ട്. എന്നാൽ ആ സംശയം വന്നത് ഞാൻ പള്ളി വിട്ടിട്ട് വളരെ നാൾ കഴിഞ്ഞാണ്. കുട്ടിക്കാലത്തിന്റേതായ കളികളും സ്കൂളിലെ കായികവിനോദങ്ങളും, വളർച്ചയുടെ ഘട്ടത്തിലുണ്ടാവുന്ന പൊതുവായ സന്തോഷങ്ങളും പിരിമുറുക്കങ്ങളും ഒക്കെ എനിക്കുമുണ്ടായി. എന്നാൽ കത്തോലിക്കാമതം അതിന്റെ വിചിത്രമായ ചട്ടങ്ങളും, ഭീഷണികളും, ആവശ്യങ്ങളും ഒക്കെയായി ബാല്യത്തിന്റെ നിഷ്കളങ്കതയെ നശിപ്പിച്ചുകൊണ്ട് എല്ലായ്പ്പോഴും കൂടെത്തന്നെയുണ്ടായിരുന്നു. ലോകമെങ്ങുമുള്ള അനേകം കുട്ടികളുടെ കാര്യത്തിൽ അവർ ഇതുതന്നെ ചെയ്തിട്ടുണ്ട് എന്നതിന് സംശയമില്ല. ആ കുട്ടികളാകട്ടെ നല്ല ക്രിസ്ത്യാനികളായിത്തീരാൻ വേണ്ടി മുതിർന്നവരെന്ന നിലയിൽ തങ്ങളുടെ കുട്ടികളോടും ഇതൊക്കെ തന്നെ ചെയ്തു കൂട്ടുന്നു.



digitized by www.sreyas.in

എനിക്കുണ്ടായ മറ്റൊരു സംശയം യേശുവിൽ വിശ്വസിക്കുകയും പള്ളി മാർഗത്തിൽ ചരിക്കുകയും ചെയ്യുന്നവർക്ക് സ്വർഗം ഉറപ്പാണെങ്കിൽ, പിന്നെയെന്തിന് നാം അതിനുപരി മറ്റെന്തെങ്കിലും പ്രയത്നങ്ങൾ ചെയ്യണം എന്നതാണ്. പിന്നെയെന്തിന് മനുഷ്യൻ പരമഭക്തിയിലേക്കും, മറ്റു മഹദ്കർമ്മങ്ങളിലേക്കും തിരിയണം? അതിനു കന്യാസ്ത്രീകൾ രണ്ടു കാര്യങ്ങൾ എന്നോടു പറഞ്ഞു. ഒന്ന് നരകത്തിനു പുറത്തുവച്ച് ചെറിയ പാപങ്ങൾക്കുപോലും കിട്ടുന്ന കടുത്ത ശിക്ഷകളെപ്പറ്റി. രണ്ട് സ്വർഗത്തിൽ പ്രത്യേക നൻമകളുള്ളവർക്ക് കിട്ടുന്ന വലിയ വീടുകളേയും, മഹാത്മാക്കൾക്കു കിട്ടുന്ന വലിയ മാളികകളേയും കുറിച്ച്. സ്വർഗത്തിലെ വീടിനെപ്പറ്റിയൊക്കെ വലിയ ധാരണ കിട്ടാതെ, എനിക്കിതെല്ലാം വളരെ സംശയാസ്പദമായി തോന്നി.

സ്വർഗത്തിലെ നിത്യവാസം, അത് ഭൂമിയിലെ ജീവിതത്തിന്റെ മഹത്വപ്പെടുത്തിയ ഒരു പകർപ്പായി തോന്നുന്നുണ്ടെങ്കിലും അതിനായി നാമെന്താണ് ചെയ്യേണ്ടത്? ഞാൻ പൊതുവേ കാര്യങ്ങൾ കണ്ണുമടച്ച് വിശ്വസിക്കാതെ വീണ്ടുവിചാരം ചെയ്യുന്ന ശീലക്കാരനായിരുന്നു. ഓരോന്നും എന്തുകൊണ്ടങ്ങനെ, അതിന്റെ യഥാർത്ഥ പൊരുളെന്താണ് എന്നൊക്കെ ഞാൻ ചികഞ്ഞു നോക്കാറുണ്ട്. ഒരു കുട്ടിയായിരിക്കുമ്പോൾ തന്നെ ഞാൻ മതത്തെക്കുറിച്ചും ചിന്തിക്കാൻ തുടങ്ങി.

താമസിയാതെ എനിക്കൊരു തിരിച്ചറിവുണ്ടായി. എത്രയൊക്കെ അസ്വാഭാവികമായി തോന്നിയാലും മതപരമായ കാര്യങ്ങൾ നിശബ്ദമായി അംഗീകരിക്കലാണ് നമ്മുടെയൊക്കെ കർത്തവ്യം എന്നാണ് വയ്പ്പ്. നമ്മുടെയൊക്കെ മാനുഷികമായ ആവശ്യങ്ങൾക്കും, അനാചാരങ്ങൾക്കും ഒക്കെയുള്ള ഒരു മറയാണ് അത്തരം വിശ്വാസം. എന്നാൽ അസാധ്യമായി തന്നെ എനിക്കു തോന്നിയ യേശുവിന്റെ അത്ഭുത കൃത്യങ്ങൾ തുടങ്ങിയ എന്തിലെങ്കിലുമൊക്കെയുള്ള വിശ്വാസത്തിന്റെ പേരിൽ, എന്റെ ചിന്തകളെ തളച്ചിടാൻ എനിക്കു കഴിയുമായിരുന്നില്ല. കുർബാനകളിൽ ഞങ്ങൾ പതിവായി കണ്ടിരുന്ന യേശുവിന്റെ ക്രൂശിതരൂപം ഭയങ്കരവും ദുഃഖകരവുമായിരുന്നു. അതിലേക്കു നോക്കാൻ ആരും ഇഷ്ടപ്പെടുമായിരുന്നില്ല. പോരാത്തതിന്, നാമെല്ലാം കൂടിയാണ് യേശുവിനെ കൊന്നതെന്നും കൂടി അത് നമ്മോടു പറയുകയും ചെയ്തു.

ദൈവത്തിന്റെ കണ്ണിൽ ഏറ്റവും ഭയങ്കരമായ നമ്മുടെ പാപങ്ങൾ മുഖാന്തരം അദ്ദേഹത്തിന്റെ പുത്രന്റെ മരണത്തിന് നാമെല്ലാവരും ഉത്തരവാദികളായിരിക്കുന്നു. എന്നാൽ എനിക്ക് യേശുവിനെ അറിയുകയില്ല. എന്റെ പ്രവർത്തികൾ എങ്ങനെയാണ് എനിക്കറിയാത്ത, രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ജീവിച്ചിരുന്ന യേശുവിനെ



digitized by www.sreyas.in

ബാധിക്കുക എന്നെനിക്ക് ഒട്ടും മനസ്സിലായില്ല. വാസ്തവത്തിൽ സ്വയം രക്ഷിക്കാൻ കഴിയാത്ത നമ്മെയൊക്കെ രക്ഷിക്കാൻ വേണ്ടി ബലികഴിക്കപ്പെട്ട ഒരു രക്ഷകന്റെ ചിത്രം ഒരിക്കലും എനിക്കുൾക്കൊള്ളാൻ കഴിഞ്ഞില്ല. താമസിയാതെ നമുക്കെല്ലാവർക്കും നമ്മുടേതായ വീഴ്ച്ചകളുണ്ടെന്ന് ഞാൻ തിരിച്ചറിയാൻ തുടങ്ങി. ഞങ്ങളെ പഠിപ്പിച്ചിരുന്ന, ശാന്തസ്വഭാവവും ക്ഷമയും കൈവിടുന്ന കന്യാസ്ത്രീകളും അതിന് അപവാദമായിരുന്നില്ല. അപ്പോൾ ഈ വിശ്വാസ സംഹിതകൾ ദൈവനിയോഗം എന്നു പറയുന്നതിൽ എന്തർഥം?

മനുഷ്യരാശിയെ രക്ഷിക്കാൻ വേണ്ടി സ്വന്തം പുത്രനെ ബലികൊടുക്കേണ്ടി വന്ന ക്രിസ്ത്യാനികളുടെ ദൈവം നമ്മുടെ മനസ്സുകളിൽ ഒരു അവ്യക്തതയും ഭീതിയുമാണ് ഉളവാക്കിയത്. ഈ വിചിത്ര ദൈവമാണ് ചെകുത്താനേയും സൃഷ്ടിച്ചത്. തീച്ചയായും ഞങ്ങൾക്കെല്ലാം ചെകുത്താനേയും അവന്റെ പരിവാരങ്ങളേയും വളരെ ഭയമായിരുന്നു. പ്രത്യേകിച്ചും രാത്രിയിലും ഹാലോവീൻ ദിവസത്തിലും. ഈ വിചിത്ര ദൈവം വളരെ അകലെയിരിക്കുന്നവനും അപ്രാപ്യനും എന്നാൽ തന്റെ സൃഷ്ടികളിൽ നിന്നും വളരെക്കൂടുതൽ ആവശ്യപ്പെടുന്നവനും ആയി കാണപ്പെട്ടു.

ദൈവത്തിന് തന്റെ ഒരേയൊരു പുത്രൻ കൊല്ലപ്പെടുന്നത് അനുവദിക്കേണ്ടി വന്നു. സർവജ്ഞനായ ദൈവത്തിന് സ്വന്തം സൃഷ്ടിയെ ഇതിനേക്കാൾ നല്ല രീതിയിൽ പാലിക്കാൻ കഴിയില്ലേ, പള്ളിയെ കൂടുതൽ നന്നായി സഹായിക്കാൻ കഴിയില്ലേ എന്നൊക്കെയുള്ള സംശയങ്ങൾ സ്വാഭാവികമാണ്. സമ്മാനങ്ങളും ശിക്ഷകളും കൊടുക്കുന്ന വ്യക്തിത്വവൽക്കരിക്കപ്പെട്ട ഒരു ദൈവം എന്നത് ഒരതീത സങ്കൽപ്പം എന്നതിനേക്കാൾ, ഒരു ഏകാധിപതിയെപ്പറ്റിയുള്ള യുക്തിരഹിതമായ ആശയമായി കാണപ്പെട്ടു. ഇതൊക്കെയാണെങ്കിലും, മതം നിഗൂഢമായ പരലോകവുമായുള്ള ബന്ധം സ്ഥാപിക്കാൻ ചില ഉപാധികൾ നമുക്ക് തരുന്നു, അഥവാ ഞാൻ അങ്ങനെ വിശ്വസിച്ചു. മഞ്ഞുപൊഴിയുന്ന ക്രിസ്തുമസ്സ് രാവുകളിലും, ദിവ്യശിശുവിന്റെ ജനനത്തിലും ഒക്കെ എന്റെ മനസ്സിനേയും ഹൃദയത്തേയും ആകർഷിച്ചിരുന്ന എന്തോ ഒക്കെ ഉണ്ടായിരുന്നു.

എന്റെ വിശ്വാസങ്ങൾക്ക് ഇളക്കമുണ്ടായിരുന്നു. എങ്കിലും മെച്ചപ്പെട്ട അനുഭവങ്ങൾ അതിൽനിന്നു വരും എന്ന പ്രതീക്ഷയോടെ ഞാനവയിൽ പിടിച്ച് മുന്നോട്ട് പോയി. പ്രൊട്ടെസ്റ്റന്റ് വിശ്വാസികളെ ആദ്യമായി കണ്ടുമുട്ടിയത് ഞാനോർക്കുന്നു. അന്നാണ് നമ്മുടെ അടുത്തുള്ള കുറേപ്പേർ അപകടകരമായ മറ്റൊരു പാത പിന്തുടരുന്നത് ഞാൻ തിരിച്ചറിഞ്ഞത്. പ്രോട്ടെസ്റ്റന്റുകൾ വഴിപിഴപ്പിക്കപ്പെട്ട ക്രൈസ്തവരാണെന്നും



digitized by www.sreyas.in

അവരൊക്കെ നരകത്തിലേക്കാണ് പോകുന്നതെന്നുമാണ് പള്ളിയിൽ നിന്നും ഞങ്ങളെ പഠിപ്പിച്ചത്. ശരിയായ ക്രിസ്ത്യാനികൾ ചെയ്യാൻ പാടില്ലാത്തവണ്ണം പ്രോടെസ്റ്റന്റുകൾ പള്ളിയുടെ അധീശത്വത്തേയും പോപ്പിന്റെ അപ്രമാദിത്വത്തേയും ചോദ്യം ചെയ്തു. തുടക്കത്തിൽ എനിക്കവരോട് ഇടപെടാൻ മടിയുണ്ടായിരുന്നു. നരകത്തിൽ അവർക്കുണ്ടാകാൻ പോകുന്ന ദുരനുഭവങ്ങളെയോർത്ത് ഞാൻ ചിന്താകുലനാകുകയും ചെയ്തിട്ടുണ്ട്. അവർക്ക് ഏതോ തരം പ്ലേഗ് രോഗം ഉണ്ടെന്ന മട്ടിൽ ഞാനവരെ സംശയിക്കുകയും ചെയ്തു.

എന്നാൽ കുട്ടികളെപ്പോഴും കുട്ടികൾ തന്നെയാണ്. തങ്ങളുടെ കുടുംബങ്ങളുടെ വിശ്വാസങ്ങളെയൊന്നും വക വയ്ക്കാതെ ഞങ്ങൾ ഒരുമിച്ച് കളിച്ചു. ക്രമേണ പ്രോടെസ്റ്റന്റുകളും നമ്മൾ കത്തോലിക്കരെ പോലെ മനുഷ്യർ തന്നെയാണെന്നും, മറ്റുള്ള ആൺകുട്ടികളെപ്പോലെ അവരും നമ്മുടെ കൂട്ടുകാരാണെന്നും ഞാൻ തിരിച്ചറിഞ്ഞു. വിശ്വാസത്തിന്റെ പേരിലുള്ള ഈ വലിയ വേർതിരിവുകൾ, കർക്കശമായ മത നിയമങ്ങളെപ്പോലെ തന്നെ മനുഷ്യനിർമ്മിതമായി എനിക്ക് കാണപ്പെട്ടു. അല്ലെങ്കിൽ മനുഷ്യന് ഇഷ്ടാനുസരണം അവഗണിക്കാവുന്ന, ജീവിതത്തിനു പുറത്തുള്ള ഒരു പ്രത്യേക ലോകത്തിലേതായിരുന്നു അവ.

താമസിയാതെ ഞങ്ങൾ കോളറാഡോയിലെ ഡെൻവർ എന്ന സ്ഥലത്തേക്ക് താമസം മാറ്റി. പിന്നീടൊരിക്കലും ആദ്യത്തെ സ്ഥലത്തേക്ക് തിരികെ വന്നതുമില്ല. ഇതിനുമുമ്പ് ചെറിയ കാലയളവുകളിലേക്ക് കോളറാഡോയിൽ താമസത്തിനു വന്നിരുന്നപ്പോളൊക്കെ വിസ്കോൺസിനിലേക്ക് തിരികെ പോകുമായിരുന്നു. അങ്ങനെ എന്റെ അവിടെയുള്ള കത്തോലിക്ക ലോകത്തേക്ക് ഞാൻ വീണ്ടും എത്തിപ്പെടുകയും ചെയ്തിരുന്നു. എന്നാൽ ഇനി ആ ലോകം മടങ്ങിവരില്ല എന്നുറപ്പായി.

അമേരിക്കയുടെ പടിഞ്ഞാറൻതീരത്ത് റോക്കി പർവതനിരകളുടെ അഭൗമസൗന്ദര്യം എനിക്കു ദർശിക്കാനായി. അതിലെ ദിവ്യത എനിക്കനുഭവപ്പെട്ടു. ഞാൻ എന്റെ പ്രേമം ആ മഞ്ഞുമലനിരകളിലേക്ക് തിരിച്ചുവിട്ടു. കത്തോലിക്കാവിശ്വാസം എന്നെ സംബന്ധിച്ചിടത്തോളം കൂടുതലും വിസ്കോൺസിനും, തോട്ടത്തിലെ ബംഗ്ലാവും, എന്റെ അപ്പൂപ്പനമ്മൂമ്മമാരും ഒക്കെയുമായി ബന്ധപ്പെട്ടതായിരുന്നു.



digitized by www.sreyas.in

കോളറാഡോയിലെ പ്രകൃതിയുടേയും പർവതനിരകളുടേയും സൗന്ദര്യം പള്ളിയേക്കാൾ എന്റെ മനസ്സിൽ ഇടം നേടി. മനുഷ്യനിർമ്മിതമായ യാതൊരു അതിർത്തികളുമില്ലാത്ത ഈ മഹാപ്രപഞ്ചത്തിൽ യഥാർഥത്തിൽ പള്ളി ഒരു അന്യവസ്തു ആയാണ് എനിക്കു തോന്നിയത്.

## ശാസ്ത്രം, ചരിത്രം - ഞാൻ പള്ളിയിൽ നിന്നും അകലുന്നു

ആദ്യം ഞങ്ങൾ ഡെൻവെറിലെ നാട്ടിൻ പുറത്തേക്കായിരുന്നു താമസത്തിനായി നീങ്ങിയത്. ഡെൻവെർ ഒരു വലിയ നഗരമായിരുന്നു. ഇതുവരെ ഞങ്ങൾ ജീവിച്ചിരുന്ന ചെറുപട്ടണങ്ങളിൽ നിന്നു വ്യത്യസ്തമായി, ഈ വലിയനഗരം എന്നിൽ കൂടുതൽ വിശാലമായ സാംസ്കാരികസ്വാധീനത്തിന് തുടക്കമിട്ടു. സാമ്പത്തിക ഞെരുക്കം കാരണം ഞങ്ങൾ ആദ്യമായി പബ്ലിക് സ്കൂളിൽ എത്തിപ്പെട്ടതും ഇതിന് ഒരു പ്രത്യേക കാരണമായി. പബ്ലിക് സ്കൂൾ എന്നെ മതപഠനത്തിൽ നിന്നും മോചിപ്പിച്ചു. എന്റെ മനസ്സ് ഒരു പുതിയ പ്രചോദനത്തോടെ വളരാൻ തുടങ്ങി. ആദ്യമൊക്കെ ഞങ്ങൾക്ക് പബ്ലിക് സ്കൂളിനെക്കുറിച്ച് ആശങ്കയുണ്ടായിരുന്നു. പബ്ലിക് സ്കൂൾ അപകടകരമാണെന്നായിരുന്നു ഞങ്ങളെ കത്തോലിക്കാ മതവിദ്യാലയത്തിൽ നിന്നും പഠിപ്പിച്ചിരുന്നത്. അത് മതരഹിതമായിരുന്നു. അവിടെ ദൈവത്തെക്കുറിച്ച് പഠിപ്പിച്ചിരുന്നില്ല. എല്ലാ വിശ്വാസികളുമായും ഇടപഴകാനും അവിടെ അനുവദിച്ചിരുന്നു. എന്റെ മതവിശ്വാസങ്ങളെ ഒതുക്കി നിറുത്തി അതിന്റെ കാർക്കശ്യങ്ങളെ വിസ്മരിച്ച് മറ്റെല്ലാ കുട്ടികളേയും പോലെ സ്കൂളിൽ ഇരിക്കാൻ ഞാൻ പഠിച്ചു.

സ്കൂൾ വിദ്യാർത്ഥികളെന്ന നിലക്ക് നമ്മുടെ മതപശ്ചാത്തലം ഒരിയ്ക്കലും അവിടെ പരിഗണനക്കോ ചർച്ചക്കോ വന്നിരുന്നില്ല. പബ്ലിക് സ്കൂളിലെ എന്റെ ആദ്യവർഷത്തിൽ ഞാൻ ശാസ്ത്രത്തിൽ തൽപ്പരനായി. പ്രത്യേകിച്ചും ഞങ്ങൾക്ക് സ്പെഷ്യൽ ക്ലാസ്സുണ്ടായിരുന്ന ജ്യോതിശാസ്ത്രത്തിൽ ഞാൻ വളരെ ആകൃഷ്ടനായി. അക്കാലത്തെ മതവിദ്യാലയങ്ങളിൽ ശാസ്ത്രക്ലാസുകൾ ഉണ്ടായിരുന്നില്ല. താമസിയാതെ ഞാൻ ഭൗതികശാസ്ത്രം, ബഹിരാകാശശാസ്ത്രം, ആപേക്ഷികത തുടങ്ങിയ വിഷയങ്ങളിലെ പുസ്തകങ്ങൾ വായിക്കാൻ തുടങ്ങി. അന്നെനിക്ക് എല്ലാം മനസ്സിലായില്ലെങ്കിലും ഈ പ്രപഞ്ചത്തെ കുറിച്ചുള്ള എന്റെ ധാരണകൾക്ക് അതോടെ മൗലികമായ മാറ്റം സംഭവിച്ചു. എന്റെ അന്തരംഗത്തിലുണ്ടായിരുന്ന അതീതബോധത്തേയും, ശാസ്ത്രം എനിക്കു കാട്ടിത്തന്ന അനന്ത പ്രപഞ്ചത്തേയും തമ്മിൽ ബന്ധപ്പെടുത്താൻ ഞാൻ ശ്രമം തുടങ്ങി. ശാസ്ത്രം കാഴ്ചവച്ച ഈ പുതിയ



digitized by www.sreyas.in

ലോകവുമായി തരതമ്യം ചെയ്തപ്പോൾ കത്തോലിക്കാപള്ളി വളരെ ഇടുങ്ങിയതും പിന്തിരിപ്പനുമായി എനിക്ക് കാണപ്പെട്ടു.

വേനൽക്കാലത്ത് ഞാൻ ഏറ്റെടുക്കുമായിരുന്ന ചില്ലറ ജോലികളിൽ നിന്നുള്ള എന്റെ സമ്പാദ്യമെല്ലാം ചേർത്ത് അടുത്ത രണ്ടുവർഷത്തിനുള്ളിൽ തന്നെ ഞാൻ ഒരു ദൂരദർശിനി സ്വന്തമാക്കി. പിൽക്കാലത്ത് എനിക്ക് കൂടുതൽ ശക്തിയേറിയ ദൂരദർശിനികൾ കിട്ടി. എന്റെ കൗമാരപ്രായത്തിൽ ഞാൻ ഇവയുമായി രാത്രികാലങ്ങളിൽ അനേകം മണിക്കൂറുകൾ ആകാശത്തുനോക്കി ചെലവഴിച്ചു. അത് എന്റെ ശസ്ത്രാഭിമുഖ്യമോ, ഹോബിയോ മാത്രമായിരുന്നില്ല, എന്റെ ഉള്ളിലുണ്ടായിരുന്ന സത്യാന്വേഷണത്തിന്റെ കൂടി ഭാഗമായിരുന്നു. അത് ഈ മഹാബോധപ്രപഞ്ചത്തെ പറ്റിയും, അർദ്ധാന്ധകാരത്തിൽ കാണപ്പെടുന്ന ഈ വിശ്വത്തിൽ ഒളിമിന്നുന്ന പ്രകാശസ്രോതസ്സുകളെ പറ്റിയുമെല്ലാം എന്റെ മനസ്സിലുണ്ടായിരുന്ന വികാരങ്ങളെ ഒന്നുകൂടെ ഉറപ്പിച്ചു.

അക്കാലത്ത് ശാസ്ത്രകഥകളുടെ ധാരാളം പുസ്തകങ്ങളും ഞാൻ വായിക്കുകയുണ്ടായി. അവ എന്റെ മനസ്സിന്റെയും ഭാവനകളുടേയും അതിരുകൾ വിപുലമാക്കി. മറ്റനേകം ഗ്രഹങ്ങളും, നമ്മെക്കാൾ ബുദ്ധിയുള്ള പലതരം ജീവികളും, ഒപ്പം കൂടുതൽ വികസിച്ച മതങ്ങളും തത്വശാസ്ത്രങ്ങളും ഒക്കെ ആ കഥകളിലൂടെ കടന്നുവന്നു. കർക്കശമായ മതവിശ്വാസത്തിന്റെ അതിർവരമ്പുകൾക്ക് പുറത്തുവന്ന് ജീവിതത്തിന്റെ അനന്തസാദ്ധ്യതകളെ ഞാൻ കണ്ടെത്താൻ തുടങ്ങുകയായിരുന്നു. ഞാനെപ്പോഴും ചരിത്രത്തിലേക്കും ആകർഷിക്കപ്പെട്ടു. പബ്ലിക് സ്കൂളിൽ അതും കൂടുതലായി കിട്ടി. പാശ്ചാത്യരുടെ വരവോടെ തുടങ്ങുന്ന അമേരിക്കൻ ചരിത്രമായിരുന്നു ആദ്യം എന്റെ ശ്രദ്ധ പിടിച്ചുപറ്റിയത്. അതിൽ എനിക്ക് ദേശീയരായ അമേരിക്കക്കാരോട് അനുകമ്പയാണ് തോന്നിയത്. ഈ ഭൂഖണ്ഡചരിത്രത്തിൽ അവർ അക്രമികളായിട്ടല്ല ഇരകളായിട്ടാണ് എനിക്ക് കാണപ്പെട്ടത്. ആ യുദ്ധാനന്തരകാലഘട്ടത്തിൽ രണ്ടാം ലോകമഹായുദ്ധത്തിന്റെ ചരിത്രം ഒരു വലിയ വിഷയമായിരുന്നു.

എന്റെ പതിനാലാമത്തെ വയസ്സുമുതൽ യൂറോപ്യൻചരിത്രം പ്രത്യേകമായി പഠിക്കുന്നതിലേക്കാണ് ഇതെന്നെ നയിച്ചത്. യൂറോപ്പിന് കൂടുതൽ വിശാലവും വൈവിദ്ധ്യപൂർണവുമായ സംസ്കാരവും കുറേക്കൂടി നീണ്ട ഒരു ചരിത്രവുമുണ്ടെന്നത് എന്നെ അതിൽ തത്പരനാക്കി. യൂറോപ്യൻചരിത്രം എന്നെ സൈനിക, രാഷ്ട്രീയ



digitized by www.sreyas.in

ഉപജാപകരായ പോപ്പുമാരും, എതിരാളികളും ഉൾപ്പെടുന്ന പള്ളിയുടെ ചരിത്രവുമായി പരിചയപ്പെടുത്തി. ജർമനിയിലെ മൂന്നിലൊന്ന് മനുഷ്യരേയും തുടച്ചുനീക്കിയ പതിനേഴാം നൂറ്റാണ്ടിലെ 'മൂന്നു ദശാബ്ദ' യുദ്ധം ഉൾപ്പെടെ യൂറോപ്പിൽ നടന്ന നിരവധി മതയുദ്ധങ്ങളെപ്പറ്റിയും ഞാൻ മനസ്സിലാക്കി.

കോർടെസിന്റെയും പിസാറോയുടെയും നേതൃത്വത്തിൽ യൂറോപ്യന്മാർ അമേരിക്കൻ ദേശീയ വംശജർക്കെതിരെ നടത്തിയ കൂട്ടക്കൊലയും ഞാൻ പഠിച്ചു. എന്റെ കത്തോലിക്കാമതത്തിന്റെ ഇരുണ്ട മുഖം ഞാൻ കാണാൻ തുടങ്ങി. എന്റെ മനസ്സിൽ തങ്ങിനിന്നിരുന്ന മതവികാരങ്ങളും, പള്ളിയോട് ബന്ധപ്പെട്ട കുട്ടിക്കാല ഗൃഹാതുരത്വവുമൊക്കെ ക്രമേണ മാഞ്ഞുപോകാൻ തുടങ്ങി.

എന്നെ ആകർഷിച്ച മറ്റൊരു വിഷയം ഭൂമിശാസ്ത്രമായിരുന്നു. കുട്ടിക്കാലം മുതൽക്കുതന്നെ ഞാൻ ഗ്ലോബ് വച്ച്, അതിലെ മാപ്പുകൾ നോക്കി രാജ്യങ്ങളുടെ പേരുകളും ഭൂപ്രകൃതിയും നഗരങ്ങളുടെ പേരുകളും ഒക്കെ മനഃപ്പാഠമാക്കി കളിക്കുമായിരുന്നു. നമ്മൾ ജീവിക്കുന്നത് അനവധി രാജ്യങ്ങളും, വൈവിദ്ധ്യമാർന്ന മതങ്ങളും സംസ്കാരങ്ങളുമെല്ലാം നിലനിൽക്കുന്ന ഒരു വലിയ ലോകത്തിലാണ് എന്ന വസ്തുത ഞാൻ മനസ്സിലാക്കി. എന്നാൽ ഇമ്മാതിരി കാര്യങ്ങളിൽ എനിക്ക് സ്കൂളിൽ നിന്നും കാര്യമായ അറിവ് ലഭിച്ചിരുന്നില്ല. വിദൂരവും അസാധാരണവും ആയ സ്ഥലങ്ങളെക്കുറിച്ച് എനിക്ക് പ്രത്യേക താത്പര്യമുണ്ടായിരുന്നു. എന്തുകൊണ്ടോ മനുഷ്യവംശത്തിന്റെ അടിസ്ഥാന ശിലകളിലേക്കുള്ള താക്കോൽ അവിടങ്ങളിലാണെന്ന് ഞാൻ വിശ്വസിച്ചു. ലോകം മുഴുവൻ ഒരൊറ്റ മതത്തെ മാത്രം പിന്തുടരേണ്ടതിന്റെ ആവശ്യകത എനിക്കൊട്ടും മനസ്സിലായില്ല. ഇതിന്റെയെല്ലാം ഫലമായി പതിനാലു വയസ്സിന്റെ ആ ഇളം പ്രായത്തിൽ പെട്ടെന്നൊരു ദിവസം ഞാൻ സ്വയം ഒരു തീരുമാനമെടുത്തു. ഞായറാഴ്ചകളിൽ ഇനി പള്ളിയിൽ പോകേണ്ടതില്ല എന്നതായിരുന്നു അത്.

തുടക്കത്തിൽ ഞാൻ പള്ളിയിൽ പോകുന്നതായി ഭാവിക്കുമായിരുന്നു. എന്നിട്ട് പാർക്കുകൾ പോലെയുള്ള മറ്റെവിടെയെങ്കിലും നടക്കാനായി പോകും. പള്ളിയോടുള്ള എന്റെ ഈ താത്പര്യക്കുറവ് താമസിയാതെ തന്നെ എന്റെ അച്ഛനമ്മമാർ അറിഞ്ഞു. ക്രമേണ അവരത് ഉൾക്കൊള്ളുകയും ചെയ്തു. യഥാർത്ഥത്തിൽ എന്റെ കുടുംബാംഗങ്ങളുടെ ഇടയിൽ പള്ളിവിട്ടകലുന്ന ഒരു പ്രവണതക്ക് ഞാൻ തുടക്കമിട്ടു എന്നു പറയാം. ആ സമയത്ത് എനിക്ക് അതെപ്പറ്റി ഒരൽപ്പം കുറ്റബോധം



digitized by www.sreyas.in

തോന്നാതിരുന്നില്ല. ഞാൻ പള്ളിയിൽ പോകുന്നുണ്ടായിരുന്നില്ലെങ്കിലും, പള്ളിയുടെ സ്വാധീനത്തിൽ നിന്നും പൂർണമായും മുക്തനായിരുന്നുമില്ല. എന്റെ പതിനഞ്ചാമത്തെ വയസ്സിൽ എനിക്കൊരു പ്രഗല്ഭനായ അധ്യാപകനെ കിട്ടി. പ്രാചീന ചരിത്രത്തെ കുറിച്ചുള്ള അദ്ദേഹത്തിന്റെ ക്ലാസ്സുകൾ പഴയ ലോകത്തിലേക്ക് എന്റെ കണ്ണുകളെ തുറപ്പിച്ചു. പ്രാചീന ഈജിപ്തിനെ കുറിച്ചുള്ള ആ ക്ലാസ്സ് അത്യന്തം രസകരമായി എനിക്കനുഭവപ്പെട്ടു. അതിലുള്ള എന്റെ ഉത്സാഹം കാരണം ഞാൻ ഈജിപ്തിലെ മുഴുവൻ ഫറവോമാരുടേയും പേരുകൾ മന:പ്പാഠമാക്കി അഭിമാനപൂർവം ഉരുവിട്ടുനടക്കുമായിരുന്നു.

പ്രാചീന ഈജിപ്തിലെ അത്ഭുതകരമായ ആന്തരികശക്തികളുള്ള, മഹത്തായ ഒരു ആദ്ധ്യാത്മിക സംസ്കാരം എനിക്ക് ഭാവനയിൽ അനുഭവിക്കാൻ കഴിഞ്ഞിരുന്നു. ഇപ്പോൾ വന്നുപെട്ടിരിക്കുന്ന ഈ ആധുനികലോകത്തേക്കാളും എന്തുകൊണ്ടും രസകരമായ ആ പ്രാചീനലോകത്തിൽ ജീവിക്കുന്നതായി പലപ്പോഴും ഞാൻ ഭാവന ചെയ്യുമായിരുന്നു. പിൽക്കാലത്ത് വേദങ്ങളിലേക്ക് എന്നെ കൊണ്ടെത്തിച്ച പ്രാചീനസംസ്കാരങ്ങളുടെ നേർക്കുള്ള എന്റെ ആകർഷണത്തിന്റെ തുടക്കം ഇതായിരുന്നു. പ്രാചീനർക്ക് ഈ പ്രപഞ്ചവുമായി ആധുനിക മനുഷ്യനുള്ളതിനേക്കാളും ബന്ധമുണ്ടായിരുന്നു. അവരുടെ ജീവിതങ്ങൾക്ക് കൂടുതൽ ഉയർന്ന അർഥതലമുണ്ടായിരുന്നുവെന്നും എനിക്കെപ്പോഴും തോന്നിയിട്ടുണ്ട്. ക്രമേണ ഞാൻ പേർഷ്യ മുതലായ എന്നെ പ്രത്യേകം ആകർഷിച്ച മറ്റു പല രാജ്യങ്ങളുടേയും പ്രാചീനചരിത്രം പഠിച്ചു. അമേരിക്കൻ കേന്ദ്രീകൃതമായ ഞങ്ങളുടെ വിദ്യാഭ്യാസം മനുഷ്യവംശത്തിന്റെ സ്ഥല കാല ചരിത്രത്തിൽ ഭൂരിഭാഗത്തേയും വിസ്മരിക്കുകയാണെന്നത് എനിക്ക് വ്യക്തമായി.

## ബൗദ്ധിക ഉണർവും പ്രതിസംസ്കാര വാദവും

ഏതാണ്ട് പതിനാറു വയസ്സുള്ളപ്പോൾ ഞാൻ പ്രധാനപ്പെട്ട കുറെ ബുദ്ധിജീവി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. അത് എന്റെ ചിന്തകളേയും വീക്ഷണങ്ങളേയും അടിസ്ഥാനപരമായി മാറ്റിമറിക്കത്തക്കവിധം ശക്തമായിരുന്നു. തുടക്കത്തിൽ അത് മനഃശാന്തി നശിപ്പിക്കുന്നതും ചിന്താക്കുഴപ്പമുണ്ടാക്കുന്നതുമായിരുന്നു. കുറെ വർഷങ്ങളായി എന്നിൽ ബൗദ്ധികചോദനകൾ പ്രവർത്തിക്കുന്നുണ്ടായിരുന്നെങ്കിലും, ഇത് കുട്ടിക്കാലം മുതൽ എന്നിൽ രൂഢമൂലമായ ആശയങ്ങളിൽനിന്നും അമേരിക്കൻ വിദ്യാഭ്യാസത്തിന്റെ സ്വാധീനത്തിൽ നിന്നുമുള്ള ശക്തമായ ഒരു വ്യതിചലനമായിരുന്നു.



digitized by www.sreyas.in

പാശ്ചാത്യ ബൗദ്ധികചിന്തകളുടേയും പിന്നീട് ഞാനെത്തിച്ചേർന്ന പൗരസ്ത്യ ആദ്ധ്യാത്മികതയുടേയും തുടർച്ചയായ പഠനങ്ങൾക്ക് അത് കളമൊരുക്കി. എന്റെ ജീവിതത്തിലെ വലിയൊരു വഴിത്തിരിവായിരുന്നു അത്.

ഏതാണ്ട് ഈ സമയത്ത് ഞാൻ തത്വചിന്താപരമായ ഒരു കവിത എഴുതി. എന്നാൽ അതാരും കാണാതെ രഹസ്യമായി സൂക്ഷിച്ചു. അപ്പോഴേക്കും അതുവരെയുള്ള എന്റെ അന്തരികാന്വേഷണം കേന്ദ്രീകരിച്ചിരുന്ന ശാസ്ത്രത്തിലും ഗണിതത്തിലുമൊക്കെയുള്ള എന്റെ താത്പര്യം എനിക്ക് നഷ്ടപ്പെട്ടിരുന്നു. യൂറോപ്പിനെ പറ്റിയുള്ള എന്റെ താത്പര്യം ശക്തമായി. എന്നാൽ ഇപ്പോഴത് യൂറോപ്പിന്റെ ചരിത്രത്തിൽ നിന്നു മാറി അതിന്റെ ചിന്തകളിലും സംസ്കാരത്തിലുമായി തീർന്നു. അമേരിക്ക കാര്യമായ സംസ്കാര സമ്പന്നതയൊന്നും അവകാശപ്പെടാനില്ലാത്ത ഒരു പ്രദേശം മാത്രമായി എനിക്ക് തോന്നി. കുറച്ചൊരു കാലത്തേക്ക് ഞാൻ യുക്തിവാദ ചിന്തകരായ കാന്റ്, ഹെഗെൽ, ബെർട്രണ്ട് റസ്സെൽ തുടങ്ങിയവരിലേക്ക് ശ്രദ്ധതിരിച്ചെങ്കിലും അവരിലേക്കൊന്നും അടുക്കുകയുണ്ടായില്ല. അവരെല്ലാം ജീവനില്ലാത്തതും സൃഷ്ടിപരമല്ലാത്തതുമായ വരട്ടുവാദങ്ങളുടെ പിടിയിലാണെന്ന് കാണപ്പെട്ടു. എന്റെ മനസ്സിന് വൈകാരികവും കലാപരവുമായ ഒരു തലമുണ്ടായിരുന്നു. അതുകൊണ്ട് ഞാൻ വെറും യുക്തിയോ ശാസ്ത്രമോ കൊണ്ടു മാത്രം തൃപ്തിപ്പെടുന്നവനായിരുന്നില്ല.

ബോധത്തേയും ഇന്ദ്രിയാനുഭൂതിയേയും ഒക്കെ പറ്റിയുള്ള തങ്ങളുടെ ആഴമുള്ള ചോദ്യങ്ങൾ കൊണ്ടു അസ്തിത്വവാദികൾ എന്നെ കുറേയൊക്കെ ഉത്തേജിപ്പിച്ചു. ഞാൻ ബോധത്തെക്കുറിച്ചും അതിന്റെ പ്രവർത്തനത്തെക്കുറിച്ചുമൊക്കെ ചിന്തിക്കാൻ തുടങ്ങി. ആ വീക്ഷണങ്ങളും ഏറെക്കുറെ ഉന്മേഷം കെടുത്തുന്നവയായിരുന്നു. അർഥശൂന്യമായൊരു ലോകത്തിൽ വളർന്നു വരുന്നതുമായി ബന്ധപ്പെട്ട് ശൂന്യത, വ്യർഥതാബോധം, ആത്മഹത്യ തുടങ്ങിയ ആശയങ്ങളൊക്കെ മാത്രമേ അവിടെ എനിക്കു കാണാൻ കഴിഞ്ഞുള്ളൂ. എന്നാൽ അവരാൽ വിഴുങ്ങപ്പെടാൻ തക്കവണ്ണമുള്ള വിഷണ്ണ പ്രകൃതമായിരുന്നില്ല എന്റേത്. പ്രത്യാശയില്ലാത്ത വരണ്ട ഒരു തത്വശാസ്ത്രമായിട്ടാണ് അസ്തിത്വവാദം എനിക്ക് കാണപ്പെട്ടത്.

അസ്തിത്വവാദികൾ വാചാലമായി ചൂണ്ടിക്കാണിക്കാറുള്ള അസ്തിത്വദുഃഖത്തിന് അവരുടെ പക്കൽ പരിഹാരമൊന്നുമില്ല. അക്കൂട്ടരിലെ നിരീശ്വരവാദികൾ പൊതുവേ കമ്യൂണിസത്തിലാണ് അഭയം കണ്ടെത്താറുള്ളത്. അവരിലെ



digitized by www.sreyas.in

ദൈവവിശ്വാസികളാകട്ടെ, വിശ്വാസത്തിന്റെ ഒരു കുതിച്ചുചാട്ടത്തോടെ തിരികെ പള്ളിയിലേക്കും എത്തിപ്പെട്ടിരുന്നു. എന്നാൽ നമ്മുടെ ജന്മസിദ്ധമായ ശൂന്യതാബോധം എന്ന പ്രശ്നം പരിഹരിക്കുന്നതിന് അവരുടെ കൈയ്യിൽ വഴികളൊന്നുമുണ്ടായിരുന്നില്ല. അസ്തിത്വവാദികളെക്കുറിച്ചുള്ള ഈ അനുഭവത്തിലൂടെ ഒരു കാര്യം എനിക്ക് വ്യക്തമായി. ബുദ്ധി അതെത്ര തന്നെ യുക്തിപൂർണവും, സമർത്ഥവും ആയിരുന്നാലും, അതിനു സ്വന്തംനിലക്ക് ആത്യന്തിക സത്യത്തിലേക്ക് എത്തിച്ചേരാൻ കഴിയില്ല. അതിന് ഒരു ഉയർന്ന ബോധതലത്തിന്റെ ആവശ്യമുണ്ട്. ബുദ്ധി അവസാനമില്ലാത്ത അതിന്റെ സംശയങ്ങളുടെ പിടിയിൽ പെട്ട് അജ്ഞേയതാ വാദത്തിലും, ശൂന്യതാ വാദത്തിലുമൊക്കെയാവും ചെന്നു പറ്റുക.

അതിരുകടന്ന ചിന്ത വൈകാരികമായി നമ്മെ ക്ഷീണിപ്പിക്കുകയും മനസ്സിന്റെ ശക്തിയെ ചോർത്തിക്കളയുകയും ചെയ്യും. അസ്തിത്വവാദികൾ ഒരു ലക്ഷ്യത്തിലേക്കും എത്തുന്നില്ല എന്നു തിരിച്ചറിയാൻ എനിക്കധികം സമയം വേണ്ടിവന്നില്ല. ജർമൻ തത്വശാസ്ത്രജ്ഞൻ ഹേയിഡെഗ്ഗെറിന്റെ ആശയങ്ങൾ പലപ്പോഴും വളരെ സങ്കീർണവും വാങ്മയവുമായിരുന്നു. എങ്കിലും, എനിക്ക് അസ്തിത്വവാദത്തിലെ ഏറ്റവും മഹത്തായ ഉൾക്കാഴ്ചയായ ഉണ്മ (Being) എന്ന ആശയത്തെ പരിചയപ്പെടുത്തി തന്നത് അദ്ദേഹമാണ്. ശുദ്ധഅസ്തിത്വം എന്ന ആശയം ഉൾക്കൊള്ളാൻ കഴിഞ്ഞതോടു കൂടി എനിക്ക് ഒരു ഉറച്ച അടിത്തറ കിട്ടി. ഈ പ്രപഞ്ചത്തെ വലയം ചെയ്തിരിക്കുന്ന മഹത്തരമായ സത്യത്തേയും ശാന്തിയേയും ഉൾക്കൊള്ളാൻ ഏറ്റവും പറ്റിയ ഉപാധി നമ്മുടെ ബുദ്ധിയല്ല എന്നും എനിക്ക് ബോദ്ധ്യമായി.

ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് ഒരിക്കൽ, അസ്തിത്വവാദികളെ അധിക്ഷേപിച്ചു കൊണ്ട് ഞങ്ങളുടെ ഓഡിറ്റോറിയത്തിൽ പ്രസംഗിക്കുകയായിരുന്ന ഒരു പുരോഹിതനെ ഞാൻ വെല്ലുവിളിച്ചു. അസ്തിത്വവാദികളുടെ സ്വാധീനത്തിൽ പെട്ടുപോകാതിരിക്കാൻ വേണ്ടി സദസ്യരുടെ അജ്ഞതയെ മുതലെടുത്തു കൊണ്ട് അവരുടെ മനസ്സുകളിൽ പ്രതിലോമചിന്തകൾ കടത്തിവിടുകയായിരുന്നു അദ്ദേഹം. നാം മനസ്സു തുറക്കാതെ നിശബ്ദരായിരുന്നാൽ, ഇത്തരം വളച്ചൊടിക്കലുകൾ ചോദ്യം ചെയ്യപ്പെടാതെ പോകും എന്നു ഞാൻ തിരിച്ചറിഞ്ഞു. എന്റെ അഭിപ്രായങ്ങൾ അവിടെ ഒരു പ്രക്ഷുബ്ധാവസ്ഥ സൃഷ്ടിച്ചു. എന്നുമാത്രമല്ല ആ പുരോഹിതനെ അത്



digitized by www.sreyas.in

ഉലച്ചുകളഞ്ഞു. മനസ്സുതുറന്നു സംസാരിക്കുന്നത് മനുഷ്യരിൽ വലിയ സ്വാധീനമുണ്ടാക്കുമെന്ന് ഞാനന്ന് പഠിച്ചു.

ഏതാണ്ട് അതേ സമയത്തു തന്നെ ഞാൻ അമേരിക്കൻ പ്രതിസംസ്കാരധാരയിലും ചെന്നു പെട്ടു. വാരാന്ത്യങ്ങളിലും വൈകുന്നേരങ്ങളിലും ഹിപ്പികളോടും ബുദ്ധിജീവികളോടുമൊപ്പം ഡെൻവർ നഗരകേന്ദ്രത്തിലെ കഫേകളിലും മറ്റും സമയം ചെലവഴിക്കലായിരുന്നു അക്കാലത്തെ എന്റെ മുഖ്യപരിപാടി. ഞങ്ങളുടെ പബ്ലിക് ലൈബ്രറിയിൽ നിന്നെടുത്ത ധാരാളം പുസ്തകങ്ങൾ സ്വന്തമായി വായിക്കുന്നതോടൊപ്പം, നിരവധി ബുദ്ധിജീവികളോട് സംവദിക്കലും എന്റെ പതിവായിരുന്നു. നിരവധി കോളേജ്അദ്ധ്യാപകരും, പ്രാദേശികകവികളും പുതിയ ചിന്തകരിലേക്കും എഴുത്തുകാരിലേക്കും എന്നെ നയിച്ചു. അവരിൽ ഏഷ്യൻ ചിന്തകരുമുണ്ടായിരുന്നു. ഇപ്രകാരം സാഹിത്യ തത്വശാസ്ത്ര ചർച്ചകളിലേർപ്പെടുന്ന ധാരാളം ബുദ്ധിജീവികൂട്ടായ്മകളും സുഹൃദ്സംഘങ്ങളും ഞങ്ങൾക്കവിടെ ഉണ്ടായിരുന്നു.

ഞാൻ നഗരമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന താരതമ്യേന വലുതായ ഞങ്ങളുടെ ഹൈസ്കൂളിലെ ഹിപ്പി സംസ്കാരത്തിന്റെ പ്രതിപുരുഷനായി തീർന്നു. എനിക്ക് എന്റെ സ്കൂൾ വിദ്യാഭ്യാസത്തിൽ താത്പര്യം നഷ്ടപ്പെട്ടു. അതിന്റെ ആശയങ്ങൾ വളരെ ഇടുങ്ങിയതായി എനിക്ക് കാണപ്പെട്ടു. സ്കൂളിലേക്ക് ഒട്ടേറെ പുസ്തകങ്ങളുമായിട്ടാണ് ഞാൻ വന്നിരുന്നതെങ്കിലും അവയിൽ ഒട്ടുമിക്കവയും സ്കൂളിലെ പാഠ്യ വിഷയങ്ങളുമായി ബന്ധമില്ലാത്തവയായിരുന്നു.

എങ്കിലും എന്റെ ബുദ്ധിജീവി സ്വഭാവങ്ങൾ കാരണം എന്റെ ഭ്രാന്തുകളെ അദ്ധ്യാപകർ പൊറുത്തു പോന്നു. എന്റെ വിപ്ലവം ചെറുപ്പത്തിന്റെ വെറും വികാരാവേശത്തിന്റെ ഫലമായിരുന്നില്ല, മറിച്ച് അവർക്ക് നിരാകരിക്കാൻ കഴിയാത്ത ഒരു ബൗദ്ധിക ഊറ്റവും അതിനുണ്ടായിരുന്നു. എനിക്കും എന്നെപ്പോലെ ബൗദ്ധികതയിൽ വ്യാപരിച്ചിരുന്ന മറ്റൊരു വിദ്യാർഥിക്കുമായി ഞങ്ങളുടെ ആഴമേറിയ പ്രശ്നങ്ങൾ ചർച്ച ചെയ്യാൻ വേണ്ടി അവരൊരു സ്പെഷ്യൽ ക്ലാസ്സ് ഏർപ്പാടാക്കി.

എന്നാൽ ഈ സ്പെഷ്യൽ ക്ലാസ്സും ബോറായിട്ടാണ് ഞങ്ങൾക്ക് തോന്നിയത്. പിൽക്കാലത്ത് യുദ്ധവിരുദ്ധ പ്രസ്ഥാനത്തിന്റെ കാലത്ത് എനിക്ക് അനുഭാവം തോന്നിയിരുന്ന മാർക്സിസ്റ്റുകളെ പോലെ അപ്പോൾ എനിക്ക്



digitized by www.sreyas.in

ബൂർഷ്വാസികൾക്കെതിരെ, പ്രത്യേകിച്ചും അമേരിക്കൻ മദ്ധ്യവർഗത്തിനെതിരെ ഒരുതരം വിപ്ലവാവേശം തോന്നിയിരുന്നു. നഗരത്തിലെ നിരയായി നിൽക്കുന്ന വീടുകളുടെ മുന്നിലൂടെ നടക്കുമ്പോൾ, യാതൊരു ക്രിയാത്മകതയും ചിന്തയുമില്ലാത്ത, വെറും യാന്ത്രികവും ക്രമീകൃതവുമായ ഈ ജീവിതം എത്ര നിരർഥകമാണെന്ന് എനിക്ക് തോന്നുമായിരുന്നു. എല്ലാവരും ഭൗതിക നേട്ടങ്ങൾക്കായുള്ള ഒരു പരക്കം പാച്ചിലിലാണ്. എന്നാൽ എത്തിച്ചേരുന്നതാകട്ടെ ഇടത്തട്ടിലും. പിൽക്കാലത്ത് ചില രാഷ്ട്രീയ പ്രത്യാഘാതങ്ങൾ ഉണ്ടാക്കിയെങ്കിലും, രാഷ്ട്രീയതലത്തിനേക്കാളേറെ ഇതൊരു ബൗദ്ധികതല വിപ്ലവമായിരുന്നു.

ഞാൻ അമേരിക്കയുടെ സംസ്കാരത്തിനെതിരെ, അഥവാ സംസ്കാരരാഹിത്യത്തിനെതിരെ പ്രതികരിച്ചു. വൻകിട ഉത്പാദനപ്രക്രിയയും, സാങ്കേതിക കണ്ടുപിടുത്തങ്ങളും അല്ലാതെ മറ്റെന്താണ് എന്റെ രാജ്യം ലോകസംസ്കൃതിയിലേക്ക് കൂട്ടിച്ചേർത്തിട്ടുള്ളത് ? കാവ്യം, കല, തത്വചിന്ത, സാഹിത്യം എന്നിങ്ങനെ നോക്കിയാൽ എന്താണ് അതിന്റെ സംഭാവന ? ഞാനൊരു തരം പ്രവാസിയായി മാറി. തോറൌ അല്ലാത്ത മറ്റൊരു അമേരിക്കൻ എഴുത്തുകാരനേയും ഞാൻ പഠിക്കാനോ വായിക്കാനോ കൂട്ടാക്കിയില്ല. ഹെന്റി മില്ലറിനെപ്പോലെ അമേരിക്കയെ ഉപേക്ഷിച്ചു യൂറോപ്പിലേക്ക് കുടിയേറിയ എഴുത്തുകാരോട് എനിക്ക് അനുതാപം തോന്നി. അമേരിക്കൻ സംസ്കാരമാകട്ടെ എനിക്ക് കൂടുതൽ അടുപ്പം തോന്നിയിരുന്ന വിശാലമായ യൂറോപ്യൻ സംസ്കാരത്തിന്റെ ഒരു തരംതാഴ്ന്ന പതിപ്പ് മാത്രമായും എനിക്ക് തോന്നി.

**കിഴക്കിന്റെ ആദ്ധ്യാത്മികതയെ കണ്ടെത്തുന്നു**

ഈ ബൗദ്ധിക വിപ്ലവങ്ങൾക്കിടയിലും കൂടുതൽ ഉയർന്ന ഒരു സത്യത്തെക്കുറിച്ചുള്ള എന്റെകാഴ്ചയ്ക്ക് മങ്ങലേറ്റിരുന്നില്ല. ഞാൻ പലപ്പോഴും സ്വയം ഒരു 'ദൈവീക നിരീശ്വരവാദി' ആയി സ്വയം ഭാവന ചെയ്യുമായിരുന്നു. കാരണം ബൈബിളിലെ ദൈവവ്യക്തിത്വത്തെ ഞാൻ തള്ളിക്കളഞ്ഞിരുന്നു. എങ്കിലും ഈ പ്രപഞ്ചത്തിനു പിന്നിലെ ശുദ്ധതത്വത്തെ അഥവാ അമൂർത്തമായ ബോധത്തെ ഞാൻ തിരിച്ചറിഞ്ഞിരുന്നു. ഹെർമൻ ഹെസ്സെയുടെ 'കിഴക്കിലേക്കുള്ള യാത്ര' എന്ന ഗ്രന്ഥം ഞാൻ വായിച്ചിട്ടുമുണ്ടായിരുന്നു. പൗരസ്ത്യദേശങ്ങളിൽ ആദ്ധ്യാത്മികതയുടേയും ദിവ്യാനുഭവങ്ങളുടേയും മഹത്തായപാരമ്പര്യങ്ങൾ ഇപ്പോഴും നിലനിൽക്കുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കി. ഞാൻ കിഴക്കിലേക്കുള്ള എന്റെ സ്വന്തം യാത്ര ആരംഭിച്ചു.



digitized by www.sreyas.in

അതേസമയം തന്നെ ഞാൻ യൂറോപ്യൻ കാവ്യങ്ങളും കലയും പഠിക്കാനുമാരംഭിച്ചു. ഫ്രെഞ്ച് സിംബോലിസത്തിന്റെ കവികളായിരുന്ന റിംബൗട്, മല്ലർമേ തുടങ്ങിയവരുടെ ദിവ്യദർശനങ്ങൾ നിറഞ്ഞ കാവ്യങ്ങൾ എനിക്കു പ്രത്യേകം പ്രിയപ്പെട്ടവയായി.

എന്നാൽ ഇവരേക്കാളെല്ലാം ജർമൻ മിസ്റ്റിക് കവിയായിരുന്ന റിൽകെ ആയിരുന്നു എന്റെ ഇഷ്ടഭാജനം. കാവ്യങ്ങൾ എന്താവണം എന്നതിനെക്കുറിച്ചുള്ള എന്റെ സങ്കൽപ്പങ്ങളുടെ മൂർത്തരൂപമായിരുന്നു അദ്ദേഹത്തിന്റെ സൃഷ്ടികൾ. തത്വശാസ്ത്രങ്ങൾക്ക് എത്തിച്ചേരാനാവാത്ത ആഴവും പ്രതീകാത്മകതയും കാവ്യങ്ങൾക്ക് കിട്ടും. നമ്മൾ ജീവിക്കുന്ന നിഗൂഢമായ ഈ പ്രപഞ്ചത്തെ വർണ്ണിക്കുന്നതിന് കാവ്യങ്ങളാണ് കൂടുതൽ നല്ല ഉപാധികളെന്ന് ഞാൻ തിരിച്ചറിഞ്ഞു. ഇരുപതാം നൂറ്റാണ്ടിലെ യൂറോപ്യൻ കലാപ്രവണതകളായ സർറിയലിസവും ഡാഡായിസവും കൂടി ഞാൻ പഠന വിധേയമാക്കുകയുണ്ടായി. അവയിലെ ബിംബങ്ങളും ആശയങ്ങളും ഞാനിഷ്ടപ്പെട്ടുവെങ്കിലും അവയുടെ അവതരണരീതി അസംസ്കൃതമായി തീരുന്നുവെന്ന് ഞാൻ കണ്ടു. കലയിൽ ഞാനെപ്പോഴും കുറെക്കൂടി വിശിഷ്ടമായതിന് മുൻഗണന കൊടുത്തിരുന്നു. പത്രമാധ്യമങ്ങളിലൂടെ പച്ചപിടിച്ച യാന്ത്രികമായ ആധുനികകല വളരെ ജുഗുപ്സാവഹമായിട്ടാണ് എനിക്കു തോന്നിയത്. ആധുനികകലയിൽ ഉണ്ടായ നിലവാരത്തകർച്ച, പ്രത്യേകിച്ചും രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ഉണ്ടായ അധഃപതനം എനിക്കു ഒരിക്കലും ഉൾക്കൊള്ളാൻ കഴിഞ്ഞില്ല.

ഉന്നതമായ പ്രാപഞ്ചിക വീക്ഷണത്തിലേക്ക് കടന്നു ചെല്ലുന്നതിനുപകരം, ഇമ്മാതിരി പല കലാസാഹിത്യകാരന്മാരും മസ്തിഷ്ക്ക വൈകല്യങ്ങളിലും, മയക്കുമരുന്നുകളിലും അല്ലെങ്കിൽ ആത്മഹത്യയിലും ഒക്കെയാണ് എത്തിപ്പെടുന്നതെന്ന് ഞാൻ കണ്ടു. അവർക്കൊരു പക്ഷേ നമ്മെയൊക്കെ തളച്ചിട്ടിരിക്കുന്ന ഈ ചുറ്റുമതിലിന് മുകളിലൂടെ അപ്പുറത്തേക്ക് ഒന്നെത്തിനോക്കാൻ കഴിഞ്ഞു എന്നു തോന്നാമെങ്കിലും, പുറത്തേക്കുള്ള വഴി കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. എന്റെ സ്വന്തം കവിതകൾ കൂടുതൽ ബിംബപൂർണവും റിൽകെയുടേയും റിംബൗടിന്റെയും ഒക്കെ പോലെ കൂടുതൽ പ്രതീകാത്മകതയുടെ അടിത്തറയിലുള്ളതുമായി മാറി. പൗരാണിക ശക്തികളെ ഓർമ്മിപ്പിച്ചുകൊണ്ട് അരുണോദയം, രാത്രി, പകൽ, സൂര്യൻ, കാറ്റ്, അഗ്നി തുടങ്ങി അനവധി ബിംബങ്ങൾ എന്റെ മനസ്സിൽ ഉദയം ചെയ്യാൻ തുടങ്ങി. ഒപ്പം പ്രാചീന ദൈവസങ്കൽപ്പങ്ങളുടെ അവ്യക്തരൂപങ്ങളും. ഈ കവിതകൾക്ക് ഒരു പൗരസ്ത്യ



digitized by www.sreyas.in

ഘടനാസാദൃശ്യവും ഉണ്ടായിരുന്നു എന്നു ക്രമേണ ഞാൻ കണ്ടെത്തി വരുകയായിരുന്നു.

അനന്തബോധത്തിലേക്കും ജഗദ്ശക്തികളിലേക്കും ഉള്ള വാതായനമെന്നവണ്ണം കാണപ്പെട്ട ആന്തരികമായ ഒരു പ്രകൃതിദൃശ്യത്തിന്റെ ബിംബങ്ങളായിരുന്നു അവ. ഈ ബിംബങ്ങളിൽ പലതും ശ്രീ അരവിന്ദന്റെ കവിതകളിലും ഋഗ്വേദത്തിലും പിന്നീട് ഞാൻ കണ്ടെത്തുകയുണ്ടായി. എന്റെ കാവ്യസപര്യകളിൽ സ്ത്രൈണമായ ഒരു മൂലവസ്തു അഥവാ ഒരു കാവ്യദേവത എന്നെ നയിക്കുന്നതായും പ്രചോദിപ്പിക്കുന്നതായും എനിക്കനുഭവപ്പെട്ടു. ഉള്ളിൽ നിലനിന്നിരുന്ന ജന്മസിദ്ധമായ ഒരു ദേവീഭാവം എന്റെ ഈ കവിതകളിലൂടെ രൂപം പ്രാപിക്കാൻ തുടങ്ങി. ബോധത്തിന്റേയും ജീവിതത്തിന്റേയും നിഗൂഢ ശക്തികളെ പ്രതിഫലിപ്പിക്കുന്ന, പ്രകൃതിയുടെസൗന്ദര്യത്തിന് പിന്നിൽ മറഞ്ഞിരിക്കുന്ന ദിവ്യ ശക്തിയായിരുന്നു അവൾ. ഈ അനുഭവം പിൽക്കാലത്ത് എന്നെ ഭാരതത്തിലെ ദേവീസങ്കൽപ്പവുമായി ബന്ധപ്പെടുത്തുകയുണ്ടായി.

ഏതാണ്ട് അതേസമയത്തു തന്നെ ഞാൻ ലാവോറ്റ്സു മുതൽ ഉപനിഷത്തുക്കൾ വരെയുള്ള പൗരസ്ത്യ ഗ്രന്ഥങ്ങൾ പഠിക്കാൻ തുടങ്ങി. ഹരേകൃഷ്ണ, അതീന്ദ്രിയധ്യാനസംഘം തുടങ്ങിയ പൗരസ്ത്യപ്രസ്ഥാനങ്ങൾ ഞാൻ താമസിച്ചിരുന്ന ആ വലിയ പാശ്ചാത്യനഗരത്തിലും ഉണ്ടെന്നുള്ള കാര്യം ഞാൻ കണ്ടെത്തി. എന്റെ മനസ്സിനെ സ്വാധീനിച്ചിരുന്നത് കൂടുതലും യൂറോപ്യനായ നിലപാടുകളായിരുന്നു. എങ്കിലും, പൗരസ്ത്യ വീക്ഷണവും ഒട്ടും പുറകിലായിരുന്നില്ല. ആ അടുപ്പം വർദ്ധിച്ചു വരികയുമായിരുന്നു.

പാശ്ചാത്യചിന്തകർ ഉത്തരം കണ്ടെത്തുന്നതിൽ പരാജയപ്പെട്ട പല ചോദ്യങ്ങളുടേയും ഉത്തരം ഈ പൗരസ്ത്യബോധനങ്ങളിൽ ഉണ്ടെന്ന് ഞാൻ മനസ്സിലാക്കാൻ തുടങ്ങി. അതിനേക്കാളെല്ലാം പ്രധാനം പാശ്ചാത്യചിന്തകർക്ക് ആശയപരമായി മാത്രം ഉദ്ബോധിപ്പിക്കാൻ സാധിച്ച ബോധത്തിന്റെ ഉയർന്ന തലങ്ങളിലേക്ക് കടന്നു ചെല്ലുന്നതിനുള്ള മാർഗങ്ങളും പൗരസ്ത്യർക്ക് വശമുണ്ടായിരുന്നു എന്നതാണ്. ഒരിക്കൽ തെരുവിലൂടെ നടന്നുനീങ്ങിയ എനിക്ക് ആകാശം ശ്രീകൃഷ്ണനാണെന്ന് തിരിച്ചറിവുണ്ടായ കാര്യം ഞാനിപ്പോൾ ഓർക്കുന്നു. പ്രപഞ്ചത്തിലേക്ക് തുറക്കുന്ന ജനാലകൾ പോലെ, അത്തരം മൂർത്തികൾ ജഗത്തിന്റെ സത്യങ്ങളെ ഓർമ്മിപ്പിക്കുന്നവയാണെന്ന് എനിക്കെന്റെ ഉള്ളിൽനിന്നുതന്നെ തിരിച്ചറിവുണ്ടായി. പള്ളിക്ക് പുറത്ത് യൂറോപ്പിൽ മറ്റൊരു ആദ്ധ്യാത്മികധാര പ്രവഹിക്കുന്നുണ്ടെന്ന് ഞാൻ



digitized by www.sreyas.in

കണ്ടെത്തി. അതാകട്ടെ ക്രൈസ്തവചിഹ്നങ്ങളെ ആദ്ധ്യാത്മികപശ്ചാത്തലത്തിൽ ഉപയോഗിക്കുന്നതോടൊപ്പം, പഴയ വിഗ്രഹാരാധകരുടെ പ്രതീകങ്ങളോടും, പൗരസ്ത്യലോകത്തോട് പൊതുവേയുമുള്ള അതിന്റെ ബന്ധങ്ങൾ നിലനിറുത്തുകയും ചെയ്തിരുന്നു.

രസവിദ്യയുടെ പാരമ്പര്യം ചൈനയുൾപ്പെടെ ലോകമെമ്പാടും വ്യാപിച്ചിരുന്നു. പ്രതീകങ്ങൾ വെറും ഭാവനാബിംബങ്ങൾ മാത്രമല്ലെന്നും അവ മനശ്ശാസ്ത്രപരമായി ശക്തിയുള്ളവയാണെന്നും ഞാൻ മനസ്സിലാക്കി. സമൂഹത്തിന്റെ അബോധമനസ്സിൻമേൽ സ്വാധീനിച്ച് പ്രാചീന ദേവീദേവന്മാരുടെ നേർക്ക് അവ നമ്മെ കൊണ്ടുപോകുന്നു. ബ്രഹ്മാവ്, വിഷ്ണു ശിവൻ എന്നീ പ്രാപഞ്ചികശക്തികൾക്ക് നല്കിയിരിക്കുന്ന സൃഷ്ടി, സംരക്ഷണം, സംഹരണം എന്നിങ്ങനെയുള്ള പ്രതീകവൽക്കരണം വളരെ അർഥവത്തായി ഞാൻ കണ്ടു.

മനഃശാസ്ത്രമായിരുന്നു ഞാൻ താത്പര്യം കണ്ടെത്തിയ മറ്റൊരു വിഷയം. ഫ്രോയിഡിന്റെ ലൈംഗികതയെ കുറിച്ചുള്ള ആശയങ്ങൾ എന്നെ എന്റെ കത്തോലിക്കാ പശ്ചാത്തലത്തിൽ നിന്ന് മോചിപ്പിക്കാൻ സഹായിച്ചു. എന്നാൽ മനസ്സിന്റെ ആഴമേറിയ തലങ്ങളെക്കുറിച്ചും അതിന്റെ ക്രിയാത്മക മാനങ്ങളെക്കുറിച്ചും അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല എന്നെനിക്കു തോന്നി. അതിനുശേഷം ഞാൻ കാർൾ ജങ്ങിന്റെ മനശാസ്ത്രത്തിലും രസവിദ്യയിലുമുള്ള കൃതികളുമായി പരിചയപ്പെട്ടു. അതെനിക്ക് പുതിയൊരു വെളിച്ചം കൊണ്ടു തന്നു. 1968 ൽ ഹൈസ്കൂളിന് ശേഷമുള്ള വേനൽക്കാലത്ത്, കോളേജ് പ്രവേശനത്തിന് വേണ്ടി ശ്രമിക്കാതെ, ഞാൻ ജങ്ങിന്റെ മനശാസ്ത്ര രസവിദ്യാ സംബന്ധിയായ കൃതികൾ വായിക്കുകയാണ് ചെയ്തത്. സൂര്യനും സിംഹവും, ഫീനിക്സും കുട്ടകവും, തുടങ്ങിയ ബിംബങ്ങൾ ഞാൻ കൈകാര്യം ചെയ്തിരുന്ന കാവ്യകൽപ്പനകളോട് വളരെ സദൃശമായിരുന്നു. അവ എന്നെ പഴയ യൂറോപ്യൻ മിസ്റ്റിക്കൽ പാരമ്പര്യങ്ങളുമായി ബന്ധപ്പെടുത്തി.

ഇതെന്നെ നവോദ്ധാനത്തിന്റേയും അതിന്റെ കലാതത്വശാസ്ത്രങ്ങളുടേയും കണ്ടെത്തലിലേക്ക് നയിച്ചു. ഞാനവയെ കുറെ ആഴത്തിൽ തന്നെ പരിശോധിച്ചു. എന്നാൽ നവോദ്ധാനം തെറ്റായ വഴിയേ നീങ്ങിയതായിട്ടാണ് എനിക്കു തോന്നിയത്. മാർസിലിയോ ഫിസിനോവിലൂടെ അത് തുടങ്ങിയത് ഒരു മിസ്റ്റിക്കൽ ഉയത്തെഴുന്നേൽപ്പായിട്ടായിരുന്നു. എന്നാൽ വേഗം തന്നെ ഭൗതികവാദത്തിലും



digitized by www.sreyas.in

റിയലിസത്തിലും കുടുങ്ങി പോകുകയാണുണ്ടായത്. പാശ്ചാത്യലോകം പള്ളിയുടെ കാർക്കശ്യങ്ങളിൽ നിന്നും ദൂരേക്ക് അകന്നുമാറിയെങ്കിലും, ചെന്നെത്തിയത് മതത്തേയും ശാസ്ത്രത്തേയും സമരസപ്പെടുത്താൻ കഴിയുന്ന ശരിയായ ആത്മീയതയിലേക്കല്ല മറിച്ച് മറ്റേയറ്റമായ ഭൗതികവാദത്തിലാണ്. എന്റെ കത്തോലിക്കാ പശ്ചാത്തലത്തിൽ നിന്നുണ്ടായ ഔത്സുക്യം കൊണ്ട് ഞാൻ തോമസ് അക്വിനാസിന്റെ കൃതികളിലും കത്തോലിക്കാ തത്വശാസ്ത്രത്തിലും കടന്നു ചെന്നു. എന്നാൽ അത് ദിവ്യാനുഭവസമ്പത്ത് തീരെയില്ലാത്ത പ്രായേണ മർക്കടമുഷ്ടിയായ വരണ്ട ഭൂമികയായിട്ടാണ് കാണപ്പെട്ടത്.

മീസ്റ്റർ എക്ഖാർടിന്റെ ക്രിസ്ത്യൻ ദിവ്യാനുഭവബോധനങ്ങൾ കൂടുതൽ അർഥവത്തായി തോന്നുകയാൽ ഞാൻ അതിലേക്ക് നീങ്ങി. ഒരുപക്ഷേ വ്യക്തിപരമായ ഏതോ ഗൃഹാതുരത്വത്തിന്റെ പ്രേരണ കൊണ്ടാവാം, കുറച്ചു സമയത്തേക്ക് പള്ളിയുടെ വേലിക്കെട്ടുകൾക്ക് പുറത്തുള്ള കൃസ്തുമതത്തിലേക്ക് ഒരു മടങ്ങി ചെല്ലലിന് ഞാൻ ശ്രമിച്ചു നോക്കി. എന്നാൽ ദിവ്യാനുഭവ (മിസ്റ്റിക്കൽ) മേഖലയിലെ ക്രിസ്ത്യൻപാരമ്പര്യം അപൂർണമായ ബോധനങ്ങളിലോ, ഒറ്റപ്പെട്ട വ്യക്തികളിലോ മാത്രം ഒതുങ്ങി നിൽക്കുവയാണെന്ന കാര്യം വേഗം തന്നെ എനിക്കു വ്യക്തമായി. യഥാർഥത്തിൽ പൂവിടുന്നതിനു മുമ്പ് നശിപ്പിക്കപ്പെട്ടു പോയ ഒരു പാരമ്പര്യമാണത്. കർമ്മനിയമം, പുനർജന്മം തുടങ്ങി പൗരസ്ത്യ ദർശനങ്ങളിൽ നിന്നും ഞാൻ പഠിച്ച കാര്യങ്ങൾ ക്രിസ്ത്യൻ ബോധനങ്ങളേക്കാൾ കൂടുതൽ വസ്തുനിഷ്ഠമായി എനിക്കനുഭവപ്പെട്ടു.

ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നുമുള്ള കുറേയേറെ ആത്മീയഗ്രന്ഥങ്ങളും പാഠങ്ങളും വായിച്ചു കഴിഞ്ഞപ്പോൾ യേശുവിനെ ചൊല്ലിയുള്ള ക്രിസ്ത്യൻ മർക്കടമുഷ്ടി ഒരു മനോരോഗമായിട്ടാണ് എനിക്ക് കാണപ്പെട്ടത്. മാനവചരിത്രത്തിൽ എക്കാലവും അനേകം മഹാന്മാരായ ആത്മീയഗുരുക്കന്മാർ ഉണ്ടായിട്ടുണ്ടെന്നും, യേശുക്രിസ്തു, അദ്ദേഹം എത്രതന്നെ മഹാത്മാവാണെങ്കിലും അവരിൽ ഒരാൾ മാത്രമാണെന്നും എനിക്ക് സുവ്യക്തമായി. തലമുറയായി കൈമാറ്റപ്പെട്ട് കിട്ടിയ പ്രബോധനങ്ങളിലാവട്ടെ ഏറ്റവും നന്നായി സംരക്ഷിക്കപ്പെട്ടിരുന്നത് അദ്ദേഹത്തിന്റേതല്ല താനും. മാറ്റാരിലും കാണാത്ത എന്തു പ്രത്യേകതയാണ് യേശുവിലുള്ളതെന്നും, കൂടുതൽ വ്യക്തതയോടു കൂടി മറ്റെവിടെയെങ്കിലും കാണാൻ കിട്ടാത്ത എന്തു പ്രബോധനങ്ങളാണ് അദ്ദേഹത്തിന്റേതായിട്ടുള്ളത് എന്നും



digitized by www.sreyas.in

കണ്ടെത്തുന്നതിൽ ഞാൻ പരാജയപ്പെട്ടു. ക്രിസ്തുമതത്തെ സംബന്ധിച്ച് ഒരിക്കൽ എനിക്കുണ്ടായിരുന്ന മിസ്റ്റിക്ഭാവം ഇപ്പോൾ പൂർണമായും കിഴക്കിന്റെ നേർക്കായിത്തീർന്നു.

**യുദ്ധ വിരുദ്ധ പ്രസ്ഥാനം**

1969 ൽ ഞാൻ ഒരു പ്രാദേശിക സർവകലാശാലയിൽ ചേർന്ന് പഠിക്കാൻ തുടങ്ങി. "കോസ്മോളജിയും മെറ്റാഫിസിക്സും" എന്ന വിഷയത്തിലെ ഒരു ക്ലാസ്സ് ഞാൻ പ്രത്യേകം ഓർക്കുന്നു. വളരെ നിരാശാജനകമായിരുന്നു അത്. ആ ക്ലാസ്സ് പ്രധാനമായും ശാസ്ത്രസംബന്ധിയായിരുന്നു, കോസ്മോളജി വലുതായൊന്നും അതിൽ കണ്ടില്ല. മെറ്റാഫിസിക്സ് അതിലും കുറവായിരുന്നു. പ്രൊഫസറും എന്നെ നിരാശപ്പെടുത്തി. ഞാൻ അദ്ദേഹത്തോട് ലോകത്തിലെ പ്രശ്നങ്ങളേയും അവക്കുള്ള പരിഹാരങ്ങളേയും കുറിച്ചെല്ലാം ചോദിച്ചു. മനുഷ്യസമൂഹം അടുത്ത മുപ്പത്തിയഞ്ചു വർഷത്തിൽ കൂടുതൽ അതിജീവിക്കുകയില്ല എന്നും അതിനെ ഒഴിവാക്കാൻ ഒന്നും ചെയ്യാൻ കഴിയില്ല എന്നും അദ്ദേഹം പ്രതിവചിച്ചു. താനൊരു പ്രൊഫസർ ആയി തന്നെ തുടർന്നുകൊണ്ട് സംഭവവികാസങ്ങൾ നോക്കി കാണുന്നതിൽ തൃപ്തനാണെന്നും അദ്ദേഹം എന്നെ അറിയിച്ചു.

ഇത് എന്നിലുള്ള സാമൂഹ്യപ്രതിബദ്ധതയെ പിടിച്ചുലച്ചു. എനിക്ക് എന്തെങ്കിലും ചെയ്യണമെന്ന് തോന്നി. കേവലം ബുദ്ധിപരതയുടെ ദന്തഗോപുരത്തിൽ ജീവിച്ചുകൊണ്ട് ലോകം തകർന്നടിയുന്നത് കാണാൻ ഞാൻ ഒരുക്കമായിരുന്നില്ല. ഈ പ്രചോദനം എന്നെ യുദ്ധവിരുദ്ധ പ്രസ്ഥാനത്തിലേക്ക് കൊണ്ടെത്തിച്ചു. അതിനു മുമ്പുതന്നെ അക്കാലത്ത് പ്രമുഖമായിരുന്ന മനുഷ്യാവകാശപ്രസ്ഥാനത്തിൽ ഞാൻ തത്പരനായിരുന്നു. യുദ്ധവിരുദ്ധപ്രസ്ഥാനത്തിന്റെ ഭാഗമായി ഞാൻ നിരവധി പ്രതിഷേധങ്ങളിൽ പങ്കെടുത്തു. കൊളറാഡോയിൽ ഈ പ്രസ്ഥാനം അത്ര വലുതായിരുന്നില്ല. അത് എന്നെ അതിന്റെ അറിയപ്പെടുന്ന ഒരു നേതാവാക്കി മാറ്റി. ഞാൻ നിരവധി പ്രതിഷേധങ്ങൾ സംഘടിപ്പിക്കുന്നതിൽ സഹായിക്കുകയും ചെയ്തു.

ഞാൻ എസ്.ഡി.എസ്. (ജനാധിപത്യ സമൂഹത്തിനു വേണ്ടി വിദ്യാർഥികൾ) എന്ന പ്രസ്ഥാനത്തിന്റെ ഒരംഗമായിരുന്നു. അതാകട്ടെ വിദ്യാർഥികൾക്കിടയിലെ യുദ്ധവിരുദ്ധ പ്രസ്ഥാനങ്ങളിൽ ഏറ്റവും വലുതും, കമ്മ്യൂണിസ്റ്റ്, അനാർക്കിസ്റ്റ് ചായ് വുകളുള്ള വിപ്ലവ പ്രസ്ഥാനങ്ങളുമായി ബന്ധമുള്ളതുമായിരുന്നു. 1969 ൽ ടെക്സാസിലെ



digitized by www.sreyas.in

ഓസ്റ്റിനിലും ഇല്ലിനോയിസിലെ ചിക്കാഗോയിലും വച്ച് നടന്ന എസ്.ഡി.എസ്. ന്റെ ദേശീയ കോൺവെൻഷനുകളിൽ ഞാൻ പങ്കെടുക്കുകയുമുണ്ടായി.

ഈ സമ്മേളനങ്ങളിൽ നൂറുക്കണക്കിന് വിദ്യാർഥികൾ ഒന്നിച്ചുകൂടി നിരവധി പ്രശ്നങ്ങളെക്കുറിച്ച് ചർച്ച ചെയ്തു. എന്നാൽ പ്രധാനമായും അമേരിക്കയിൽ എങ്ങനെ ഒരു വിപ്ലവം തുടങ്ങാം എന്നതിനെക്കുറിച്ചായിരുന്നു ചിന്ത. അത് അനിവാര്യമായ ഒന്നാണെന്ന കാര്യത്തിൽ ആർക്കും സംശയമുണ്ടായിരുന്നില്ല. എന്നാൽ 1969 ന്റെ ഒടുവിൽ പഴയ സോഷ്യലിസ്റ്റുകളും, പുതിയ തീവ്രവാദ സംഘവുമായി എസ്.ഡി.എസ്. പിളർന്നു. തൊഴിലാളിവർഗ്ഗത്തിന്റെ പിന്തുണ പിടിച്ചു പറ്റണമെന്നും നേരിന്റേയും മിതത്വത്തിന്റേയും മാർഗം ഉയർത്തിപ്പിടിക്കണമെന്നും ഉള്ള അഭിപ്രായക്കാരായിരുന്നു സോഷ്യലിസ്റ്റുകൾ. എനിക്കവരുടെ സമീപനം അത്ര ബോദ്ധ്യമായില്ല. ഒരു ഘട്ടത്തിൽ ഞാൻ കുറെക്കൂടെ തീവ്രമായ സമരസംഘങ്ങളിൽ ചേരുന്നതിനെക്കുറിച്ച് പരിഗണിച്ചെങ്കിലും, എന്റെ സ്വതവേയുള്ള സമാധാന പ്രകൃതം കാരണം അതിൽ നിന്നും പിൻമാറുകയായിരുന്നു. അരാജകപക്ഷത്തിന്റെ സമീപനം എന്റെ വ്യക്തിപ്രകൃതത്തിന് ഏറ്റവും ഇണങ്ങുന്നതായി തോന്നിയതുകൊണ്ട് ഞാൻ അതിൽ ചേർന്നു. എന്നാൽ ആരും ഗൗരവമായി എടുക്കാത്തവിധം ഒരു ചെറിയ ന്യൂനപക്ഷമായിരുന്നു അവർ.

ബുദ്ധിജീവി രാഷ്ട്രീയവൃത്തങ്ങളിലെ സുഹൃത്തുക്കളോടൊപ്പം ഞാനും ഹിപ്പി പ്രസ്ഥാനത്തെ ഒരു ഉപരിപ്ലവ, ബൗദ്ധികവിരുദ്ധ, ആനന്ദലോലുപസമൂഹമായി കാണാൻ തുടങ്ങി. യുദ്ധത്തിന്റേയും ചൂഷണത്തിന്റേതുമായ ആ സമയത്തും മരുന്നടിച്ചും വിനോദങ്ങളിൽ മുഴുകിയും കഴിയുന്ന അവരുടെ ജീവിതശൈലി വളരെ പൊള്ളയായി എനിക്കു തോന്നി. കേവല സുഖാന്വേഷണത്തിൽ എനിക്കു തൃപ്തിയടയാൻ കഴിയുമായിരുന്നില്ല. രാഷ്ട്രീയമോ, ചിന്താപരമോ, ആത്മീയമോ ആയ ഒരു ഉയർന്ന ലക്ഷ്യത്തിനു വേണ്ടിയായിരുന്നു ഞാൻ നോക്കികൊണ്ടിരുന്നത്. അതേസമയം ഞാനെന്റെ ആത്മീയവും തത്വചിന്താപരവുമായ പഠനങ്ങൾ തുടർന്നു കൊണ്ടുമിരുന്നു.

എന്റെ കവിമനസ്സും, ദിവ്യാനുഭവ തത്പരതയും ഒക്കെ വച്ചുകൊണ്ടു നോക്കിയപ്പോൾ ഇമ്മാതിരി എല്ലാ രാഷ്ട്രീയസംരംഭങ്ങളും വളരെ ബാഹ്യോന്മുഖമാണെന്ന് ഞാൻ കണ്ടു. അതോടെ ആദ്ധ്യാത്മിക ജീവിതമാണ് എന്തുകൊണ്ടും മെച്ചമെന്ന് നിശ്ചയിച്ചുകൊണ്ട് എന്റെ കാവ്യസപര്യയിലേക്കും ധ്യാനത്തിലേക്കും ഞാൻ മടങ്ങി.



digitized by www.sreyas.in

വളരെ ശക്തമായ ഒരു ബൂർഷ്വാവിരുദ്ധ, വ്യവസ്ഥിതിവിരുദ്ധ, ഇടതുപക്ഷസമീപനം പിന്നേയും വളരെ വർഷങ്ങളോളം നിലനിറുത്തിയിരുന്നെങ്കിലും, പിന്നീടൊരിക്കലും ഞാൻ അമേരിക്കയിലെ രാഷ്ട്രീയസംരംഭങ്ങളിലേക്ക് തിരിച്ചുപോയില്ല. ഒരു പരിധിവരെ ആ ചായ് വുകൾ ഇപ്പൊഴും എന്നിൽ അവശേഷിക്കുകയും ചെയ്യുന്നു.



digitized by www.sreyas.in

# ആത്മീയപാതകളും വേദങ്ങളുടെ കണ്ടെത്തലും

1970 ന്റെ തുടക്കത്തിൽ ഞാൻ ഡെൻവറിൽ ഒരു ഗുരുവിനെ കണ്ടെത്തി. കുറേ ആദ്ധ്യാത്മികപ്രബോധനങ്ങൾ അദ്ദേഹമെനിക്ക് പരിചയപ്പെടുത്തിത്തന്നു. അദ്ദേഹത്തിന്റെ ഉൾക്കാഴ്ചകൾ പരിമിതങ്ങളായിരുന്നുവെങ്കിലും, ആദ്ധ്യാത്മികപാതയുമായി എന്നെ കൂട്ടിയിണക്കുന്നതിൽ അദ്ദേഹം ഒരു രാസത്വരകം പോലെ വർത്തിച്ചു. അദ്ദേഹത്തിലൂടെ പരിചയപ്പെട്ട ആത്മീയമാർഗങ്ങളിൽ നിന്ന് യോഗശാസ്ത്രം എന്റെ മുഖ്യ അനുഷ്ഠാന പദ്ധതിയായി ഞാൻ തെരഞ്ഞെടുത്തു.

ഹിന്ദുമതം, ബുദ്ധമതം, തിയോസഫി, സൂഫിമതം തുടങ്ങിയ ദിവ്യാനുഭവ ആത്മീയപാതകളുടെ ഒരു നിര തന്നെ അദ്ദേഹമെനിക്ക് പരിചയപ്പെടുത്തി തന്നിരുന്നു. അതിൽ ആലീസ് ബെയ്‌ലിയുടെ നിഗൂഢശാസ്ത്ര പ്രബോധനങ്ങൾ മുതൽ സെൻ വരെയുണ്ടായിരുന്നു. ഗുര്ദ്ജീഫിന്റെ പ്രബോധനങ്ങൾക്ക് അതിൽ പ്രമുഖമായൊരു സ്ഥാനം കൽപ്പിച്ചിരുന്നു. മതങ്ങളുടെ ബാഹ്യരൂപങ്ങൾക്ക് പുറകിൽ കാതലായ അന്തർദർശനങ്ങൾ നിലനിൽക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കി.

നിരവധി അമേരിക്കൻ ആചാര്യൻമാർ അക്കാലത്ത് പേരെടുത്ത് വന്നിരുന്നു. പോരാത്തതിന് ഇൻഡ്യയിൽ നിന്നുള്ള ആചാര്യന്മാരും അമേരിക്കയിൽ എത്തിത്തുടങ്ങിയിരുന്നു. ഇൻഡ്യ, യോഗശാസ്ത്രം, ഗുരുക്കന്മാർ എന്നിങ്ങനെയുള്ള പ്രതിസംസ്കാര താത്പര്യങ്ങൾ അമേരിക്കയിൽ വലിയതോതിൽ മുളപൊട്ടാൻ തുടങ്ങി. ഞാൻ ഉൾപ്പെട്ടിരുന്ന സംഘം ഡെൻവെറിൽ തന്നെയുള്ള പലതിൽ ഒന്നായിരുന്നു. കുടുംബജീവിതത്തിനും, പ്രതിസംസ്കാര പ്രസ്ഥാനങ്ങൾക്കും പകരം വയ്ക്കാവുന്നതും അപ്പോൾ തീർത്തും ആകർഷകമായി തോന്നിയതുമായ മറ്റൊരു ജീവിതരീതി അവരെനിക്ക് കാട്ടിത്തന്നു.

പലരീതികളിൽ നിന്ന് ഉത്തമമായവയെ എല്ലാം തെരെഞ്ഞെടുക്കുന്ന ഒരു രീതിയായിരുന്നു ആ ആചാര്യന്റേത്. അദ്ദേഹം സ്വന്തംവീക്ഷണങ്ങളുടെ കാര്യത്തിൽ സാർവലൗകികനും, സത്യം എവിടെ കണ്ടാലും സ്വീകരിക്കണം എന്നു സ്വയം വിശ്വസിച്ചിരുന്ന ആളുമായിരുന്നു. അത് അപ്രതിരോദ്ധ്യമായ ഒരാശയമായിരുന്നു.



digitized by www.sreyas.in

എന്നാൽ അദ്ദേഹത്തിന്റെ ഈ സമീപനത്തിന് ഒരു ദൂഷ്യവുമുണ്ടായിരുന്നു. പഠിച്ചിരുന്ന വിഷയങ്ങൾ പൂർണമാക്കുന്നതിന് മുമ്പ് തന്നെ തനിക്ക് ഒരു ഗുരുവാകണമെന്ന ആവശ്യം അദ്ദേഹത്തിനുണ്ടായിരുന്നു.

ഒടുവിൽ തന്റെ ശിഷ്യത്വം സ്വീകരിക്കാനാവശ്യപ്പെട്ടുകൊണ്ട് അദ്ദേഹം ലോകമെമ്പാടുമുള്ള നിരവധി ആദ്ധ്യാത്മികസംഘടനകൾക്ക് കത്തുകളെഴുതി. ലോകത്തിലെ എല്ലാ മതപാരമ്പര്യങ്ങളേയും എപ്രകാരം കോർത്തിണക്കണമെന്ന് തനിക്കു മാത്രമേ മനസ്സിലായിട്ടുള്ളൂ എന്ന് അദ്ദേഹത്തിന് തോന്നി. സ്വാഭാവികമായും അദ്ദേഹത്തിന്റെ ഈ നിർദ്ദേശം സ്വീകരിക്കാൻ ആരും തന്നെയുണ്ടായില്ല. ഇതായിരുന്നു ഒരു ആത്മീയ കള്ളനാണയവുമായി ഉണ്ടായ എന്റെ ആദ്യത്തെ സമ്പർക്കം. ഇത്തരക്കാർ, പ്രത്യേകിച്ചും സ്വയം അവകാശവാദങ്ങളുമായി നടക്കുന്ന പാശ്ചാത്യഗുരുക്കന്മാരുടെ ഇടയിൽ ദുർലഭമല്ല എന്നെനിക്ക് മനസ്സിലായി.

ആത്മീയത ആത്മാവിനു മാത്രമല്ല അഹംഭാവത്തിനും ആകർഷകമാണ്. കാരണം അഹംഭാവത്തിന് അതിന്റെ ഏറ്റവും വലിയ ശക്തിനേടാനുള്ള വഴിയും അതിലുണ്ട്. നമുക്ക് ലക്ഷ്യത്തിലെത്തുന്നതിനു മുമ്പ് തന്നെ ഒരു ഗുരുവാകാനും വിമർശനങ്ങൾക്കതീതമായ ഒരു സ്ഥാനം നേടാനും കഴിയും. അത് നമ്മുടെ അന്വേഷണത്തിന് വിരാമമിടും. ഒരുപക്ഷേ ആത്മീയതയിലെ അഹംബുദ്ധിയെ ചെറുപ്പത്തിൽ തന്നെ പരിചയപ്പെട്ടത് ആ പ്രശ്നത്തെക്കുറിച്ച് കരുതലുണ്ടാവാനും അതിലെ വീഴ്ചകൾ ഒഴിവാക്കാനും എന്നെ സഹായിച്ചു എന്നുപറയാം.

ആത്മീയപരിശീലനങ്ങൾക്ക് ചിലപ്പോൾ പാർശ്വഫലങ്ങൾ ഉണ്ടാവാം എന്ന കാര്യം ഞാൻ മനസ്സിലാക്കി. അതുപോലെ വ്യവസ്ഥാപിതമായ ദിവ്യാനുഭവസംഘങ്ങൾക്ക് പോലും അമിതത്വദോഷം വരാം. തുടക്കത്തിൽ പല മാർഗത്തിൽ നിന്നും കടംകൊള്ളുന്ന ആചാര്യന്റെ സമീപനം രസകരമായി തോന്നി. ആഴ്ചതോറും ഒരു പ്രബോധനത്തിൽ അല്ലെങ്കിൽ മാർഗ്ഗത്തിൽ നിന്നും മറ്റൊന്നിലേക്ക് നീങ്ങുന്ന രീതി. എല്ലായ്പ്പോഴും പുതിയ ആശയങ്ങളും വിചിത്രമായ കഥകളും കൊണ്ട് അദ്ദേഹത്തിന്റെ രീതി വളരെ പുതുമയുള്ളതും, നാടകീയവും, ഉത്തേജനകരവുമായിരുന്നു. പക്ഷേ ഇത്തരം ഒരു സമീപനം വെറും ഉപരിപ്ലവതയിൽ ചെന്നെത്താൻ മാത്രം വിധിക്കപ്പെട്ടതാണെന്ന് അധികം വൈകാതെ തന്നെ ഞാൻ തിരിച്ചറിഞ്ഞു. വൈവിദ്ധ്യമാർന്ന ജനതകളുടെ നൂറ്റാണ്ടുകൾ നീണ്ട സംസ്കാരങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞുവന്ന ഈ ബോധനങ്ങളെല്ലാം പരിശീലിക്കുന്നതു പോകട്ടെ



digitized by www.sreyas.in

അൽപ്പമെന്തെങ്കിലും പഠിക്കുകയെങ്കിലും ചെയ്യാൻ ആരെക്കൊണ്ട് സാധിക്കും? അതും വ്യക്തിയെന്ന നിലയിൽ ഒരാൾക്ക് അനുയോജ്യമല്ലാത്തവയും അവയിലുണ്ടായേക്കാം എന്നുള്ളപ്പോൾ? ആത്മീയമാർഗങ്ങളിലെ വൈവിദ്ധ്യത്തെ ബഹുമാനിക്കുകയും അംഗീകരിക്കുകയും വേണമെന്നത് ശരിതന്നെ. എന്നാൽ ജീവിതം ഒരു തെരഞ്ഞെടുപ്പ് ആവശ്യപ്പെടുന്നു. നമുക്ക് ഏതെങ്കിലും ഒരു പാതയേ പിന്തുടരാൻ കഴിയൂ. അത് വിശാലമായ ഒന്നാണെങ്കിൽ ഏറ്റവും നല്ലത്.

ഏതാണ്ട് ഈ സമയത്ത് ഞാൻ ഉപനിഷത്തുകളെ കണ്ടെത്തുകയുണ്ടായി. അവയിൽ ഞാൻ വളരെയേറെ പ്രചോദനം കണ്ടെത്തുകയും അവയെനിക്ക് ഏറ്റവും പ്രിയപ്പെട്ട ഗ്രന്ഥങ്ങളായി തീരുകയും ചെയ്തു. അതെന്നെ മറ്റു നിരവധി വേദാന്തഗ്രന്ഥങ്ങളിലേക്ക് നയിച്ചു. വൈകാതെ തന്നെ ഞാൻ ശങ്കരാചാര്യരുടെ കൃതികൾ, പ്രത്യേകിച്ചും വിവേകചൂഡാമണി പോലെയുള്ള ചെറുഗ്രന്ഥങ്ങൾ വിവർത്തനരൂപത്തിൽ ആർത്തിയോടെ പഠിച്ചു. ഞാൻ പരിചയപ്പെട്ട വിവിധ പ്രബോധനങ്ങളിൽ വേദാന്തമായിരുന്നു എന്നെ ഏറ്റവും ആഴത്തിൽ സ്പർശിച്ചത്. ഒരിക്കൽ ഒരു സുഹൃത്തിനോടൊപ്പം ഡെൻവറിലെ ഒരു കുന്നു കയറിയത് ഞാനോർക്കുന്നു. ഞങ്ങൾ ഏറ്റവും മുകളിലെത്തിയപ്പോൾ, പെട്ടെന്നെന്റെ ഉള്ളിൽ ഒരു ബോധമുണർന്നു. ഞാൻ അമരനാണ്. എന്നിലെ ഞാൻ ജനന മരണങ്ങളാൽ പരിമിതപ്പെട്ടവനല്ലെന്നും, ഇതിനു മുമ്പും ഞാൻ അനവധി ജീവിതങ്ങൾ ജീവിച്ചിട്ടുണ്ടെന്നും എനിക്ക് ബോധമുണ്ടായി.

ഇത്തരം വേദാന്തപരമായ അന്തർദർശനങ്ങൾ എനിക്ക് വളരെ സ്വഭാവികമായി കാണപ്പെട്ടു. എന്നാൽ എന്നോടൊപ്പമുണ്ടായിരുന്ന സുഹൃത്തിന് ഞാനെന്താണ് പറയുന്നതെന്ന് മനസ്സിലായില്ല. എന്റെ തത്വചിന്താപരമായ താത്പര്യം നിമിത്തം ഞാൻ നിരവധി ബുദ്ധമതസൂത്രങ്ങളും പഠിച്ചു. അതിൽ 'ലങ്കവതര' അതിപ്രൗഢമായൊരു ഗ്രന്ഥമായി തോന്നി. ഞാൻ നേരത്തേ പഠിച്ചിരുന്ന അസ്തിത്വവാദവും, പൗരസ്ത്യ ധ്യാനപാരമ്പര്യങ്ങളും തമ്മിൽ ബന്ധിപ്പിച്ച ഒരു പാലം പോലെയാണ് ബുദ്ധമതസൂത്രങ്ങൾ എനിക്കനുഭവപ്പെട്ടത്.

എന്റെ മനസ്സ് ഉറച്ചുപോകുന്നതിനു മുമ്പ് ചെറുപ്പത്തിൽ തന്നെ ഇത്തരം പ്രബോധനങ്ങൾ പഠിക്കാനായതുകൊണ്ട് എന്റെ പാശ്ചാത്യവിദ്യാഭ്യാസത്തിന് പൂരകമാകത്തക്കവിധം ഏറെക്കുറെ ഒരു പൗരസ്ത്യവിദ്യാഭ്യാസത്തിന്റെ പ്രയോജനവും എനിക്ക് കിട്ടി.



digitized by www.sreyas.in

## ആദ്യ യോഗപരിശീലനം

പൗരസ്ത്യ സമ്പ്രദായങ്ങളെ കുറിച്ചുള്ള എന്റെ പഠനം വെറും ബുദ്ധിപരമായ ഒന്നു മാത്രമായിരുന്നില്ല. യോഗ പ്രാണായാമ പരിശീലനങ്ങൾ ചെയ്തുള്ള പരീക്ഷണങ്ങളും അതിലുണ്ടായിരുന്നു. 1970 ലെ വേനൽക്കാലത്ത് ഞാൻ തീവ്രമായ പ്രാണായാമ, മന്ത്ര, ധ്യാന അനുഷ്ഠാനങ്ങൾ പരിശീലിക്കാൻ തുടങ്ങി. ഇത് ഞാൻ പലരീതിയിൽ ബന്ധം പുലർത്തിയിരുന്ന ക്രിയായോഗ സമ്പ്രദായത്തിൽ നിന്നും വന്നതായിരുന്നു. സൂക്ഷ്മതലത്തിൽ ശക്തിയെ ഉണർത്തുന്നതിൽ ഈ പ്രക്രിയ വളരെ ഫലപ്രദമായി പ്രവർത്തിക്കുന്നത് ഞാൻ കണ്ടു.

പ്രാണൻ നാഡികളിലൂടെ സഞ്ചരിക്കുന്നത് എനിക്കനുഭവിക്കാൻ കഴിഞ്ഞു. ചക്രങ്ങളുടെ ചില അനുഭവങ്ങളും, സ്ഥല കാല പരിമിതികൾക്കപ്പുറത്തേക്കുള്ള ബോധത്തിന്റെ പൊതുവായ വികാസവും ഞാൻ അനുഭവിച്ചു. മന്ത്ര പരിശീലനങ്ങൾക്ക് എന്നിൽ പ്രത്യേകമായൊരു ഫലമുണ്ടായി. ഞാൻ കഴിഞ്ഞ ജന്മത്തിൽ ഒരു ഹിന്ദു യോഗിയോ മറ്റോ ആയിരുന്നു എന്നെല്ലാം എനിക്കു തോന്നി. ഒരുപക്ഷേ ആ സമയത്ത് എന്റെ സമീപനത്തിൽ കുറേ ഭ്രമകൽപ്പനകൾ ഉണ്ടായിരുന്നിരിക്കാം. ഇന്നിപ്പോൾ പിന്തിരിഞ്ഞു നോക്കുമ്പോൾ എനിക്കങ്ങനെ തോന്നുന്നു.

പ്രാണായാമത്തിൽ നിന്ന് കിട്ടിയ മറ്റൊരു നേട്ടം, വർഷങ്ങളായി എന്നെ അലട്ടിക്കൊണ്ടിരുന്ന അലർജികൾ ഏതാണ്ട് വിട്ടുമാറി എന്നുള്ളതാണ്. അതെന്റെ നാഡീവ്യവസ്ഥയെ ശുദ്ധവും സുഗമവുമാക്കി. യോഗപരിശീലനത്തിന് മനസ്സിനേയും ശരീരത്തെയും രോഗവിമുക്തമാക്കാൻ കഴിയുമെന്ന് ഞാൻ മനസ്സിലാക്കി.

വീടുകളും ചെടികളും പോലുള്ള നിശ്ചലവസ്തുക്കളിൽ പോലും സഹജമായി നിലനിൽക്കുന്ന മൂലതത്വത്തിന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചുകൊണ്ട് രാത്രി വൈകി ഡെൻവെറിലെ തെരുവുകളിൽ നടന്നിരുന്നത് ഞാനോർക്കുന്നു. ജഡത്തിൽ ബന്ധിതനായിരുന്നുകൊണ്ട്, ക്രമേണ മനുഷ്യനിലൂടെ വികസിക്കാനായി വെമ്പൽകൊള്ളുന്ന പുരുഷനെ അഥവാ ആത്മാവിനെ എനിക്കനുഭവിക്കാനായി.

ബോധം പരിമിതികളില്ലാത്തതും നമ്മുടെയൊക്കെ നിലനിൽപ്പിന്റെ ആധാരവുമാണ്. ഒരു ഗ്രൂപ്പിനും, ഒരു ആശയത്തിനും, ഒരു സംഘടനക്കും അതിനെ അവകാശപ്പെടാനാവില്ല. വെറും മണ്ണിനാൽ നിർമ്മിതമായ ഈ ശരീരത്തോടുകൂടിയ



digitized by www.sreyas.in

മനുഷ്യനിലൂടെയുള്ള ബോധത്തിന്റെ വികാസം മഹത്തരമാണെങ്കിലും സാവധാനത്തിലുള്ളതും, വിഷമകരവും, വേദനാകരവും കൂടിയാണ്.

അതൊരു നീണ്ടയാത്ര തന്നെയായിരിക്കും, പ്രത്യേകിച്ചും ഉന്നതമായ പ്രത്യാശകൾ ഒന്നുമില്ലാതെ സുഷുപ്തിയിലാണ്ടിരിക്കുന്ന ഈ ഭൗതികസംസ്കാരത്തിൽ. അത് ഞാൻ തിരിച്ചറിഞ്ഞു.

**ബുദ്ധമതവും വേദാന്തവും - ഞാൻ വേദാന്തിയാവുന്നു**

1972 ൽ ഞാനും എന്റെ ഒരു സുഹൃത്തും കൂടി കാലിഫോർണിയയിലേക്ക് നീങ്ങി. അവിടെ സജീവമായിരുന്ന ആത്മീയസംഘടനകളുടേയും ചെറുസംഘങ്ങളുടേയും പ്രവർത്തനങ്ങളിൽ അടുത്തിടപഴകാനായിരുന്നു അത്. ഞങ്ങൾ കുറേയേറെ ഇന്ത്യാസംഘങ്ങൾ സന്ദർശിച്ചു. രാമകൃഷ്ണ-വേദാന്ത കേന്ദ്രം, ആത്മസാക്ഷാത്കാരസംഘം, അരവിന്ദകേന്ദ്രം, കൃഷ്ണമൂർത്തിഫൌണ്ടേഷൻ തുടങ്ങി നിരവധി ആശ്രമങ്ങളും അവിടങ്ങളിലെ ഗുരുക്കന്മാരെയും ഞങ്ങൾ സന്ദർശിച്ചു. അവിടെനിന്നെല്ലാം എന്തെങ്കിലുമൊക്കെ പഠിക്കാനും ഞങ്ങൾക്കായി.

ജാപ്പനീസ്, ചൈനീസ്, തിബത്തൻ, തേരവാദി സമ്പ്രദായങ്ങളിലുള്ള ബുദ്ധമതകേന്ദ്രങ്ങളും ഞങ്ങൾ സന്ദർശിച്ചു. ചാൻ, സെൻ സമ്പ്രദായങ്ങളിലുള്ള നേരിട്ടുള്ള സമീപനവും, പ്രകൃതിയോടുള്ള ബന്ധവും വളരെ ആകർഷകമായിരുന്നു. തങ്ങളുടെ മൂർത്തികളും താന്ത്രിക യോഗ അനുഷ്ഠാനങ്ങളും കൊണ്ട് തിബത്തുകാർ ഹിന്ദുക്കളോട് വളരെ അടുത്ത സാമ്യം തോന്നിച്ചു. പ്രകൃതിയോടുള്ള അതിന്റെ ബന്ധം കാരണം എനിക്കു താവോയിസത്തോട് ഒരു പ്രത്യേക അടുപ്പം തോന്നി. അതിന്റെ പഠനത്തിൽ എന്നെ സഹായിക്കാൻ നല്ലൊരു ചൈനീസ് അദ്ധ്യാപകനേയും ഞാൻ കണ്ടെത്തി.

താവോയിസം മുൻവിധികളൊന്നുമില്ലാത്ത, ഭൂമിയോട് വളരെ അടുപ്പം പുലർത്തുന്ന, പ്രകൃതിയോട് ഒന്നായി നിൽക്കുന്ന മതപരിവർത്തനത്തിൽ താത്പര്യമില്ലാത്ത ഒരു മതമാണ്. അത് സഹിഷ്ണുതാ പൂർണവും, വിധി കൽപ്പിക്കാത്തതും, പാപത്തേയും, സൻമാർഗികതയേയും കുറിച്ചൊന്നും വേവലാതി കൊള്ളാത്തതുമാണ്. ഒരു അനുബന്ധ മാർഗമെന്ന നിലയിൽ ഞാൻ താവോയിസം വിശദമായി തന്നെ കുറെ വർഷങ്ങൾ പഠിച്ചു. അതെന്നെ ഒടുവിൽ ചൈനീസ് പാരമ്പര്യചികിത്സാപദ്ധതി പഠിക്കുന്നതിലേക്ക് കൊണ്ടെത്തിച്ചു.



digitized by www.sreyas.in

ഒരിക്കൽ എനിക്കു താവോയിസത്തിലെ പുരോഹിതപട്ടവും ചാർത്തപ്പെട്ടു കിട്ടി. എങ്കിലും എന്റെ ദാർശനികമനസ്സ് എന്നെ കൂടുതലും ബുദ്ധമതത്തിലേക്കും വേദാന്തത്തിലേക്കും വലിച്ചടുപ്പിക്കുകയാണുണ്ടായത്. കുറഞ്ഞൊരു കാലത്തേക്ക് ഞാൻ ഇവ രണ്ടിന്റേയും ദർശനങ്ങളിലേക്ക് പോയി വന്നുകൊണ്ടിരുന്നു. ബുദ്ധമതത്തിന്റെ ധീഷണാശക്തി എന്നെ ആകർഷിച്ചു, ഒപ്പം വേദാന്തത്തിന്റെ ആദർശവാദവും എന്നെ ഒരുപോലെ പ്രോത്സാഹിപ്പിച്ചു.

ബുദ്ധമതത്തിന്റെ യുക്തിഭദ്രത വാക്കുകൾക്കപ്പുറത്തേക്ക് കടന്നു ചെല്ലുന്നവിധം സൂക്ഷ്മവും, മനസ്സിനെ കുറിച്ചുള്ള ബുദ്ധമതത്തിന്റെ ധാരണ അസാമാന്യവുമായിരുന്നു. അതിനുമുമ്പിൽ പാശ്ചാത്യതത്വചിന്ത വെറുമൊരു കുള്ളൻ മാത്രം. എന്നാൽ വേദാന്തത്തിന് ശുദ്ധ അസ്തിത്വത്തേയും ബോധത്തേയും കുറിച്ച് ഒരു കാഴ്ചപ്പാടുണ്ടായിരുന്നു. അതായിരുന്നു എന്റെ അന്തരംഗത്തിലെ ദിവ്യാനുഭവ ചോദനകളോട് ഏറ്റവും ഇണങ്ങി നിന്നതും. അത് ആത്മാവിനേയും, ദിവ്യതക്ക് വേണ്ടിയുള്ള അതിന്റെ ചിരന്തനമായ ദാഹത്തേയും കൃത്യമായി പ്രതിഫലിപ്പിച്ചു.

ഒരു ജഗദ് സൃഷ്ടാവിന്റെ ആവശ്യകത (ബുദ്ധമതത്തിൽ അതില്ല) എനിക്കനുഭവപ്പെട്ടു. അതാകട്ടെ പഴയ ഏക ദൈവാരാധനയിലെ സ്വർഗനരകങ്ങളുടെ ഉടമസ്ഥനായ സ്വേച്ഛാധിപതി അല്ല, മറിച്ച് വിവേകപൂർണനും പ്രേമസ്വരൂപവുമായ ദിവ്യപിതാവും, മാതാവുമായിരുന്നു. ഹിന്ദുമതത്തിലെ ശിവനേയും പാർവതിയേയും പോലെ. അതുപോലെ തന്നെ ആത്മാവിന്റെ അസ്തിത്വം, ഉയർന്ന ആത്മബോധം എന്നിവ സ്വയംസിദ്ധമാണെന്നും ഞാൻ കണ്ടു. നിലനിൽപ്പിലെ ഏറ്റവും വലിയ സത്യം, 'എല്ലാം ഞാൻ' എന്ന അനുഭവമാണെന്ന് ഞാൻ മനസ്സിലാക്കി.

ബുദ്ധമതത്തിലെ അനഹംഭാവ സമീപനം, താഴ്ന്ന തലത്തിലുള്ള അഥവാ 'അബദ്ധമായ ഞാൻ' ഭാവത്തെ നിരാകരിക്കുന്ന ഒന്നെന്ന നിലയിൽ ശരിയാണെങ്കിലും, പല ബൗദ്ധരും ചെയ്യുന്നപോലെ ആത്മതത്വത്തെ പാടേ തള്ളിക്കളയേണ്ടതിന്റെ ആവശ്യം ഞാൻ കണ്ടില്ല. ഇൻഡ്യയിൽ വളർന്നു വന്നിട്ടും, ബുദ്ധമതം എന്തുകൊണ്ട് ആത്മാവ്, ബ്രഹ്മം, ഈശ്വരൻ എന്നിവയെയെല്ലാം നിരാകരിച്ചു? എന്തുകൊണ്ട് അവർക്ക് ഒരു സമ്പൂർണ്ണവും സംഗതവുമായ ദർശനമായി ഉപനിഷത്തുക്കളെ സ്വീകരിക്കാൻ കഴിഞ്ഞില്ല എന്നെനിക്ക് മനസ്സിലായില്ല. എല്ലാറ്റിനും പുറമെ വേദാന്തദർശനമാകട്ടെ തുറന്നതും മുൻവിധികളില്ലാത്തതുമാണുതാനും.



digitized by www.sreyas.in

ബുദ്ധമതം വേദാന്തത്തിലെ പല ആശയങ്ങളേയും എടുത്ത് സ്വന്തംരൂപത്തിൽ പുനഃപ്രസ്താവിച്ചതായി കാണപ്പെട്ടു. അവർ ബ്രഹ്മത്തെ ധർമ്മകായനും, ആത്മാവിനെ ബോധിചിത്തനും, ദൈവത്തെ അഥവാ ഈശ്വരനെ ബുദ്ധനുമാക്കി മാറ്റി. അതുകൊണ്ട് ബുദ്ധമതത്തെ എത്രമാത്രം ഞാൻ ആദരിച്ചിരുന്നുവെങ്കിലും വേദാന്തത്തിൽ നിന്നു മാറി ബുദ്ധമത അനുയായിയാവാൻ മതിയായ കാരണമൊന്നും എനിക്ക് കാണാൻ കഴിഞ്ഞില്ല. അതിന്റെ ഫലം ഞാൻ ഒരു വേദാന്തിയാവുകയും അതെന്റെ ജീവിതതത്വദർശനമായി മാറുകയും ചെയ്തു എന്നുള്ളതാണ്. ഇന്നും അതങ്ങനെ തന്നെ തുടരുന്നു. ബുദ്ധമതദർശനങ്ങൾ വേദാന്തത്തിന്റെ ചട്ടക്കൂട്ടിൽ അനായാസമായി ഘടിപ്പിക്കാൻ എനിക്ക് കഴിഞ്ഞു.

ലോകത്തിലെ വിവിധ ആത്മീയമാർഗങ്ങളെക്കുറിച്ച് പൊതുവായി പഠിക്കുന്ന സമ്പ്രദായത്തിൽ നിന്ന് മാറി വേദാന്തത്തെ പ്രത്യേകമായി അനുസന്ധാനം ചെയ്യാൻ തുടങ്ങിയത് എന്റെ ജീവിതവികാസത്തിലെ സുപ്രധാനമായ ഒരു ഘട്ടമായിരുന്നു. അതിനുശേഷം എല്ലാം പരിശീലിക്കാൻ ശ്രമിക്കുന്നതോ പോകട്ടെ, എല്ലാം പഠിക്കേണ്ടതിന്റെ പോലും ആവശ്യകത എനിക്കനുഭവപ്പെട്ടില്ല.

## ആത്യന്തിക സന്യാസിയായ രമണ മഹർഷി

ബുദ്ധമതത്തിന്റെ ബൗദ്ധികമായ ഗഹനതയോ, അതിന്റെ നേരിട്ടുള്ള മാനസികപ്രബോധനങ്ങളോ ഇല്ലാത്തതാണ് വേദാന്തം എന്നനിലക്കാണ് എനിക്ക് ആദ്യം കാണപ്പെട്ടത്. പിന്നീട് അവധൂതഗീത, അഷ്ടാവക്രഗീത തുടങ്ങിയ അദ്വൈതവേദാന്ത ഗ്രന്ഥങ്ങളിൽ ഇവയെല്ലാം ഞാൻ കണ്ടെത്തി. എന്നാൽ ഏറ്റവും പ്രധാനം, ഞാൻ മറ്റെവിടെയൊക്കെയും കണ്ടിട്ടുള്ളതിനേക്കാളെല്ലാം ഉദ്ബുദ്ധമായ പ്രബോധനങ്ങൾ നല്കിയ ഒരു ഗുരുവിനെ കുറിച്ച് മനസ്സിലാക്കി എന്നതാണ്.

അദ്വൈതജ്ഞാനിയായ രമണമഹർഷിയുടെ പ്രബോധനങ്ങളിൽ ജീവസ്സുറ്റതും, ബൗദ്ധികമായി അതിവ്യക്തവും, അതേസമയം ആത്മീയമായി ഉന്നതവും പ്രായോഗികവുമായ ഒരു വേദാന്തം ഞാൻ ദർശിച്ചു. മനസ്സിന്റെ പ്രവർത്തനങ്ങളേയും അതിനപ്പുറമുള്ള ബോധതലത്തേയും പൂർണമായി കണ്ടറിഞ്ഞ ഒരു പരിപൂർണ്ണ ജ്ഞാനിയായിരുന്നു രമണമഹർഷി. ആദ്യമായി ഞാൻ കണ്ടപ്പോൾ മുതൽ തന്നെ അദ്ദേഹത്തിന്റെ ചിത്രത്തിൽ നിന്ന് ഒരു ആകർഷണം എനിക്കനുഭവപ്പെട്ടു. രമണമഹർഷി എന്റെ ഒരു ആത്മീയപിതാവും, ബ്രഹ്മജ്ഞാനത്തിന്റെ ആത്യന്തിക



digitized by www.sreyas.in

മാതൃകയുമായി തുടർന്നു. ഞാൻ ഇൻഡ്യയിലെ അദ്ദേഹത്തിന്റെ ആശ്രമവുമായി കത്തിടപാടുകൾ നടത്തുകയും, അവരുടെ മാസിക പഠിക്കുകയും, പിൽക്കാലത്ത് അതിൽ ലേഖനങ്ങൾ എഴുതുകയുമുണ്ടായി.

ആത്മജ്ഞാനം ആണ് എല്ലാ ആദ്ധ്യാത്മിക മാർഗങ്ങളുടേയും ആത്യന്തികസത്ത. അതുതന്നെയാണ് വേദാന്തത്തിന്റെ അടിത്തറയും. തന്നെപ്പറ്റി അറിയുക എന്നതാണ് വേദാന്തത്തിന്റെ പ്രധാന മുദ്രാവാക്യം. രമണമഹർഷി ഈ ആത്മജ്ഞാന മാർഗ്ഗത്തിന്റെ പരിപൂർണ മൂർത്തിമദ്ഭാവമായി ജീവിച്ചു. അദ്ദേഹത്തിലൂടെ വേദാന്തം ഒരു സജീവസാന്നിദ്ധ്യവും, എല്ലാ കാലദേശങ്ങളേയും പ്രകാശിപ്പിക്കുന്ന ജ്യോതിസ്സുമെന്ന നിലയിൽ ഒരു ഉറച്ചനില കൈവരിച്ചു.

അതേസമയം രമണമഹർഷി പാരമ്പര്യങ്ങളിലോ, ആചാരങ്ങളിലോ, വെറും പുസ്തകപഠനത്തിലോ, ചടങ്ങുകളിലോ കുടുങ്ങിയില്ല. അദ്ദേഹത്തിന്റെ അദ്വൈതം ലളിതവും, ഋജുവും, ആധുനികവും, അങ്ങേയറ്റത്തെ സാക്ഷാത്കാരത്തിനുവരെയുള്ള വാഗ്ദാനവുമാണ്. അത് ഓരോ വ്യക്തിക്കും തീർത്തും അനുയോജ്യവും സുലഭവുമാണ്.

ഞാൻ അതിൽ പരിപൂർണ ശാന്തി അനുഭവിച്ചു. രമണമഹർഷിയുടേയും, ശ്രീരാമകൃഷ്ണ സംഘത്തിന്റേയും, ഉപനിഷത്തുക്കളുടേയും, ശങ്കരാചാര്യരുടേയും സ്വാധീനങ്ങൾ എന്റെ വേദാന്ത മാർഗ്ഗത്തിന്റെ അടിത്തറയായി തീർന്നു. ഞാൻ മറ്റു പല പ്രധാന വേദാന്തഗ്രന്ഥങ്ങളും പഠിച്ച് അദ്വൈത സമ്പ്രദായത്തെക്കുറിച്ച് സുവ്യക്തമായ വീക്ഷണം നേടാൻ ശ്രമിച്ചു. എന്റെ പരിശീലന പദ്ധതിയിലാകട്ടെ, രമണമഹർഷിയും, ജെ കൃഷ്ണമൂർത്തിയും പഠിപ്പിച്ച ജ്ഞാനയോഗം അഥവാ ജ്ഞാനത്തിലൂടെയുള്ള സായൂജ്യം എന്ന ആത്മാന്വേഷണത്തിന്റെ പാത ഞാൻ തിരഞ്ഞെടുത്തു.

ഇത്തരം ധ്യാനമാർഗങ്ങളെല്ലാം മനസ്സിനെ ശാന്തവും ആഴമുള്ളതും ആക്കുന്നവയായിരുന്നു. ഞാൻ പാശ്ചാത്യദേശത്തുള്ള പ്രധാന യോഗപരിശീലകരേയും, ആത്മീയസംഘങ്ങളേയും പരിശോധിച്ചിരുന്നെങ്കിലും, എനിക്ക് പിന്തുടരാൻ പറ്റിയ ഒരാചാര്യനെ അവർക്കിടയിൽ ഞാൻ കണ്ടെത്തുകയുണ്ടായില്ല. എന്റെ വ്യക്തിത്വ പ്രകൃതം കൊണ്ട് കൂടുതൽ പ്രശസ്തരും അമിതഭ്രമക്കാരുമായ പ്രസ്ഥാനങ്ങളെ ഞാൻ ഒഴിവാക്കിയിരുന്നു. എന്നാൽ ആദ്ധ്യാത്മികജീവിതത്തോട് ഒരു ശക്തമായ അർപ്പണം എന്നിൽ വളർന്നു വന്നു.



digitized by www.sreyas.in

## സൂഫി സമ്പ്രദായം

ലോകത്തിലെ ആദ്ധ്യാത്മികസമ്പ്രദായങ്ങളെ പരിശോധിക്കുന്നതിന്റെ കൂട്ടത്തിൽ ഞാൻ സൂഫി സമ്പ്രദായത്തിലേക്കും നോക്കിയിരുന്നു. അവരുമായി നല്ല ബന്ധങ്ങൾ ഉണ്ടായിരുന്ന ഗുര്ദ്ജീഫിന്റെ പ്രബോധനങ്ങളിലൂടെയാണ് അത് സാധിച്ചത്. തുടക്കത്തിലുള്ള എന്റെ ധാരണ, സൂഫികൾക്ക്, ഹിന്ദുക്കൾക്കും ബുദ്ധമതക്കാർക്കും ഒപ്പം ഔന്നത്യം പുലർത്തുന്നതും, ക്രിസ്ത്യൻ വിശുദ്ധരുടേതിനേക്കാൾ വളരെ ഗഹനവുമായ ഒരു ദിവ്യാനുഭവ പാരമ്പര്യമുണ്ടെന്നായിരുന്നു.

സൂഫികൾ ആത്മജ്ഞാനത്തെക്കുറിച്ചും, ആത്മസാക്ഷാത്കാരത്തെക്കുറിച്ചും, എല്ലാ മതങ്ങളുടേയും ഏകതയെക്കുറിച്ചും ഒക്കെ സംസാരിച്ചിരുന്നു. എന്നാൽ താമസിയാതെ സൂഫികൾക്കിടയിലുള്ള അസഹിഷ്ണുതയേയും ചേരിതിരിവിനേയും ഞാൻ കണ്ടു. അതെനിക്ക് കൂടുതൽ കൂടുതൽ അസ്വാസ്ഥ്യകരമായി മാറി. സൂഫികളാണ് ഇൻഡ്യയിൽ അദ്വൈതവേദാന്തം സൃഷ്ടിച്ചത് അല്ലെങ്കിൽ ജപ്പാനിലെ സെന്നിന്റെ കാരണക്കാർ എന്നീ മട്ടിലുള്ള അവകാശവാദങ്ങളെല്ലാം തീർത്തും അതിശയോക്തികൾ മാത്രമാണ്.

സൂഫികൾ ഒരു തരത്തിലുള്ള പെരുമാറ്റ ചട്ടത്തിൽ അഥവാ കൂട്ടായ പ്രവർത്തനത്തിൽ ഊന്നൽ കൊടുത്തിരുന്നു. അത് എന്റെ വ്യക്തികേന്ദ്രീകൃതമായ പ്രകൃതത്തിന് ആകർഷകമായി തോന്നിയില്ല. അവർ ഉപയോഗിച്ചിരുന്ന ബൈബിൾ പദപ്രയോഗങ്ങൾ എന്നെ കൃസ്തുമതത്തേയും അതിന്റെ മുൻവിധികളേയും ഓർമ്മിപ്പിക്കുകയും ചെയ്തു. അവരുടെ ദൈവസങ്കൽപ്പം വളരെ വ്യക്തിപരവും വളരെ വൈകാരികവുമായി കാണപ്പെട്ടു. ഞാൻ ധർമ്മ സമ്പ്രദായങ്ങളിലെ കൂടുതൽ നിസ്സംഗവും അമൂർത്തവുമായ ശുദ്ധബോധത്തെയാണ് ഇഷ്ടപ്പെട്ടത്.

ഞാൻ പലപ്പോഴും സൂഫികളിൽ പലരുമായി സമ്പർക്കപ്പെട്ടിരുന്നു. അവരുടെ പല കേന്ദ്രങ്ങളും സന്ദർശിക്കുകയും വിവിധവിഷയങ്ങളെപ്പറ്റി സംസാരിക്കുകയും ചെയ്യുമായിരുന്നു. ഒരു യോഗ വീക്ഷണത്തിലൂടെയാണ് അമേരിക്കൻ സ്വദേശികളായ പല സൂഫികളും സൂഫിസത്തെ കണ്ടിരുന്നത്. മുഹമ്മദിനോടുള്ളതിനേക്കാൾ അവർക്ക് ബന്ധം റൂമിയോടായിരുന്നു. എന്നാൽ ഞാൻ കണ്ടുമുട്ടിയ വിദേശ ബന്ധങ്ങളുള്ള സൂഫികൾ അവരിൽ നിന്നും വ്യത്യസ്തരായിരുന്നു. പൗരസ്ത്യ ധാർമ്മിക സമ്പ്രദായങ്ങളേക്കാൾ ഇസ്ലാം മികച്ചതായി അവർ കണ്ടു. അതുകൊണ്ടു



digitized by www.sreyas.in

തന്നെ ഒരു സൂഫിയാകുന്നതിന് മുമ്പ് ഒരു യാഥാസ്ഥിതിക മുസ്ലീമാവേണ്ടതുണ്ടെന്ന് അവർ ശഠിച്ചു. ഇത് സൂഫിമതത്തിലുള്ള എന്റെ താത്പര്യം കെടുത്തിക്കളഞ്ഞു.

**വേദങ്ങളേയും ശ്രീ അരവിന്ദനേയും കണ്ടെത്തുന്നു**

ഏതൊക്കെ ആത്മീയാചാര്യൻമാരുടെ പ്രബോധനങ്ങളാണോ ഞാൻ പഠിച്ചിട്ടുള്ളത്, എന്റെ ചിന്തകളുടേയും വികാരങ്ങളുടേയും അടിസ്ഥാനത്തിൽ നോക്കിയാൽ അവരിൽ ഏറ്റവും ശ്രദ്ധാർഹൻ ശ്രീ അരവിന്ദനായിരുന്നു. ഞാൻ വായിച്ചിട്ടുള്ള ഒരു ഗ്രന്ഥകാരനോടും ഉപമിക്കാനാവാത്ത തരം ബുദ്ധിവ്യാപ്തി അരവിന്ദനുണ്ടായിരുന്നു. അതിരുകളില്ലാത്ത സമുദ്രത്തിൽ നീന്തി നടക്കുന്ന തിമിംഗലം പോലെ, ഒരുവന് അദ്ദേഹത്തിന്റെ മനോമണ്ഡലത്തിലൂടെ അതിരുകാണാതെ നീന്തി നടക്കാനാവും.

അദ്ദേഹത്തിന്റെ മുമ്പിൽ ഞാൻ പഠിച്ചറിഞ്ഞ എല്ലാ പാശ്ചാത്യബുദ്ധിജീവികളും, സിദ്ധൻമാരും  വെറും കുള്ളൻമാർ മാത്രമായിരുന്നു. ഇൻഡ്യൻ ആചാര്യൻമാരുടെ കൂട്ടത്തിലാകട്ടെ അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ വ്യക്തവും, ആധുനികവും, വിശാലവും, കാവ്യാത്മകവും ആയിരുന്നു. അത് ജാതിയുടേയോ, അവകാശവാദങ്ങളുടേയോ, മുൻവിധികളുടേയോ കളങ്കങ്ങളിൽ നിന്ന് മുക്തവുമായിരുന്നു. ഒരിക്കൽ ഞാൻ തേടിക്കൊണ്ടിരുന്ന പ്രാചീനലോകത്തിന്റെ പ്രഹേളികകളെ തുറന്നു കാണിച്ചുകൊണ്ട് അരവിന്ദന്റെ ദർശനം പഴമയെ പുൽകി നിൽക്കുന്നു. എന്നാൽ എല്ലാകാലത്തേയും മാനവസമൂഹത്തിന് സ്വീകരിക്കാവുന്ന ഒരു സാർവലൗകികവും സമതുലിതവുമായ ദർശനത്തിലൂടെ അത് ഭാവിയിലേക്കുള്ള പാതയും കാട്ടിത്തരുന്നു.

ആത്മബോധത്തിന്റെ ഒരു നവലോകത്തിന് നാന്ദി കുറിച്ചുകൊണ്ട് ശ്രീ അരവിന്ദൻ ഇൻഡ്യയുടെ മഹത്തായ പാരമ്പര്യങ്ങളെ സമരസപ്പെടുത്തി അവയെ ആഗോള പ്രസക്തിയുള്ളതാക്കി പരിവർത്തനം ചെയ്തു. അദ്ദേഹം പാശ്ചാത്യസംസ്കാരത്തെ, അതിന്റെ ബൗദ്ധിക ഔന്നത്യത്തോടും ആദ്ധ്യാത്മിക പരിമിതികളോടും കൂടി വ്യക്തമായി മനസ്സിലാക്കിയിരുന്നു.

ബാഹ്യരൂപങ്ങളോടും ലൗകികാനുഭവങ്ങളോടുമുള്ള പാശ്ചാത്യ അഭിനിവേശത്തിന്റെ അതിനിശിതനായ ഒരു വിമർശകനായിരിക്കെ തന്നെ അദ്ദേഹത്തിന് പാശ്ചാത്യസാഹിത്യത്തിലെയും, തത്വചിന്തയിലെയും വിലപ്പെട്ട അംശങ്ങളെ ഉയർത്തിക്കാട്ടാൻ കഴിഞ്ഞിരുന്നു. ഞാൻ അരവിന്ദന്റെ നിരവധി കൃതികൾ പഠിച്ചു.



digitized by www.sreyas.in

ഇൻഡ്യയുടെ തത്വദർശനങ്ങളായ വേദാന്തം മുതൽ സാംഖ്യം, യോഗശാസ്ത്രം, തന്ത്രം വരെയുള്ളവയുടെ എല്ലാ രഹസ്യങ്ങളും അനാവരണം ചെയ്യുന്ന 'ലൈഫ് ഡിവൈൻ' (ദിവ്യ ജീവിതം) ആയിരുന്നു അവയിൽ ഒന്ന്.

അതിൽ ഓരോ അദ്ധ്യായവും തുടങ്ങുന്നതിന് അദ്ദേഹം ഉപയോഗിച്ച ഋഗ്വേദത്തിലെ നിരവധി ശ്ലോകങ്ങൾ ഞാൻ ശ്രദ്ധിച്ചു. അവ അതിഗംഭീരങ്ങളും നിഗൂഢങ്ങളുമായി ഞാൻ കണ്ടു. വേദങ്ങളെ കുറിച്ച് കൂടുതൽ പഠിക്കാൻ ഞാനുറച്ചു. ശ്രീ അരവിന്ദന്റെ കൃതികളിൽ, ഋഗ്വേദത്തിലെ പ്രാർഥനകളെ അവലംബിച്ച് അദ്ദേഹമെഴുതിയ 'അഗ്നിദേവനോടുള്ള പ്രാർഥനകൾ' എന്ന ഗ്രന്ഥം എന്റെ കാവ്യഭാവനയെ തൊട്ടുണർത്തി.

അതെന്നെ 'വേദരഹസ്യം' എന്ന മറ്റൊരു ഗ്രന്ഥത്തിലേക്ക് നയിച്ചു. അത് വേദപ്രബോധനങ്ങളെ പ്രത്യേകമായി വിശദമാക്കുകയും വേദദർശനം എനിക്കായി തുറന്നു തരികയും ചെയ്തു. 'വേദരഹസ്യം' എന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട ഒരു കൃതിയായി മാറി. ഞാനാ ഗ്രന്ഥം പലയാവർത്തി വായിച്ചു. ഒരു സംഭവം ഞാനിപ്പോൾ ഓർക്കുന്നു. സുഹൃത്തുക്കളെ കാണുന്നതിനായി ഒരിക്കൽ കൊളറാഡോയിൽ നിന്നും കാനഡയിലേക്കുള്ള ഒരു ബസ് യാത്രയിലായിരുന്നു ഞാൻ. അന്ന് രാത്രി കുറെ വൈകി ഞാനീ പുസ്തകം വായിക്കുകയായിരുന്നു. അത് 1971 ലെ വേനൽക്കാലമായിരുന്നിരിക്കണം. ഒരു വൈദിക ദർശനം എന്റെ മുന്നിൽ ഉദയം ചെയ്തു. ബോധത്തിന്റെ തുടർച്ചയായ പരിണാമപ്രക്രിയയെ തുറന്നുകാണിച്ചുകൊണ്ട് വൈദിക ഉഷസ്സുകളുടെ ഒരു ഘോഷയാത്ര തന്നെ എന്റെ മുന്നിൽ തെളിഞ്ഞു. ജനനമരണങ്ങളുടേയും, രാപ്പകലുകളുടേയുമെല്ലാം രഹസ്യങ്ങളെ ചുരുളഴിച്ചുകൊണ്ട് വേദവിജ്ഞാനം പ്രകൃതിയിലെങ്ങും നിറഞ്ഞു തുളുമ്പുന്നതായി ഞാൻ അനുഭവിച്ചു. അണയാത്ത അഗ്നിപോലെ, ജീവകുലത്തിന്റെ അഭിലാഷങ്ങളെ വഹിച്ചുകൊണ്ട് വേദം നമ്മുടെ അന്തരാത്മാവിന്റെ ഭാഗമായി നിലനിൽക്കുന്നു.

നാമെത്രമാത്രം അധഃപതിച്ചു എന്ന കാര്യം വളരെ വേദനയോടു കൂടി മാത്രമേ നമുക്കാലോചിക്കാൻ കഴിയൂ. സംസ്കാരത്തിന്റെ പേരിൽ ആ പ്രാചീന ദിവ്യോദയങ്ങളുടെ നേർക്ക് നാം നമ്മുടെ വാതിലുകൾ കൊട്ടിയടച്ചിരിക്കുന്നു. എന്നിട്ട് അത്യാഗ്രഹത്തിന്റേയും, ധാർഷ്ട്യത്തിന്റേതുമായ ഇരുണ്ട രാത്രിയിൽ തപ്പിനടക്കുന്നു. ഞാനാസമയത്ത് വെറുമൊരു വേദാന്തിയല്ല, വൈദികൻ തന്നെയായി മാറി. ഒരു



digitized by www.sreyas.in

വേദാന്തിയായി മാറിയത് എന്റെ ജീവിതത്തിലെ ആദ്യത്തെ ഘട്ടമായിരുന്നെങ്കിൽ ഒരു വൈദികനായി മാറിയതാണ് രണ്ടാമത്തെ ഘട്ടം.

ഈ രണ്ട് പരിവർത്തനങ്ങളും പലപ്പോഴും ഒന്നോടൊന്ന് ഇടകലർന്നാണ് നിന്നത്. ഞാൻ വേദാന്തത്തിന്റെ പശ്ചാത്തലത്തിൽ വേദങ്ങളെ അനുസന്ധാനം ചെയ്തു. എന്നാൽ പിന്നീട് എന്നിൽ ഒരു പ്രത്യേക വേദവീക്ഷണം തന്നെ വളർന്നു വന്ന് വേദാന്ത വീക്ഷണത്തേക്കാൾ മേൽക്കൈ നേടി. അത് മന്ത്രത്തോടും കവിതയോടും ബന്ധപ്പെട്ടു നിൽക്കുന്ന കുറെക്കൂടി വിശാലവും ഉദ്ഗ്രഥിതവുമായ ഒരു വേദാന്തത്തെ കൊണ്ടുവന്നു.

വേദാന്തത്തിന്റെ കുറെക്കൂടെ വിശദമായ പഠനത്തിനു ശേഷം ഞാനൊരു കാര്യം മനസ്സിലാക്കി. വേദങ്ങൾ ശരിക്ക് പഠിക്കുകയോ, അരവിന്ദൻ കണ്ടതുപോലെ അതിലെ ആഴമുള്ള ജ്ഞാനം കണ്ടെത്തുകയോ ചെയ്യുന്ന വേദാന്തികൾ തുലോം കുറവാണ്. എന്നാൽ എന്നെ സംബന്ധിച്ച്, ഈ പഠനം വളരെ സ്വാഭാവികമായിരുന്നു. ചില വേദാന്തികൾ വേദങ്ങളെ വെറും ആചാരപദ്ധതികളായി മാത്രം തള്ളിക്കളയുന്നവരാണ്. ഒരു വൈദികനെന്ന നില എന്നെ അത്തരം വേദാന്തികൾ എത്തിച്ചേരാത്ത വേരോരിടത്ത് എത്തിച്ചു. വേദാന്തത്തിന് പ്രതീകാത്മകവും മാന്ത്രികവുമായ ഒരു വിജ്ഞാനതലം കൂടെ വേദങ്ങൾ കൂട്ടിച്ചേർക്കുന്നതായി ഞാൻ കണ്ടു.

ഒടുവിൽ വേദമന്ത്രങ്ങളുടെ ഈ തലം എനിക്ക് വേദാന്തത്തിന്റെ യുക്തിയേക്കാളും, അന്വേഷണപടുത്വത്തേക്കാളുമൊക്കെ രസകരമായി തോന്നി. മറ്റൊരു കാലത്തേക്കോ, മാനസിക തലത്തിലേക്കൊ, മറ്റൊരു ഭാഷയിലേക്കൊ അല്ലെങ്കിൽ മറ്റൊരു മനുഷ്യവർഗത്തിലേക്കൊ ഒക്കെ കടന്നു ചെല്ലുന്നതുപോലെയായിരുന്നു അത്. എന്റെ മനസ്സിന്റെ തത്വചിന്താപരമായ വശം ക്രമേണ ഒരു വൈദിക മാന്ത്രിക സമീപനത്തിന് വഴിമാറിക്കൊടുത്തു.

പ്രാചീനവേദങ്ങളുടെ ബിംബങ്ങളെ ഉൾക്കൊള്ളാൻ എനിക്ക് വേദാന്തത്തിന്റെയും ബുദ്ധമതത്തിന്റെയും സങ്കീർണ്ണ തത്വദർശനങ്ങളിൽ നിന്ന് പുറത്തു കടക്കേണ്ടതായിട്ടുണ്ടായിരുന്നു. പാശ്ചാത്യബൗദ്ധിക വീക്ഷണങ്ങളിൽ നിന്നും യോഗശാസ്ത്രത്തിന്റെ ആദ്ധ്യാത്മികതയിലേക്ക് വരുന്നത് പോലെ ഇതും ഒരുപക്ഷേ



digitized by www.sreyas.in

അത്രയും തന്നെ വിഷമം പിടിച്ചതും അടിസ്ഥാനപരവുമായ മാറ്റമായിരുന്നു. ഞാൻ കുറെക്കൂടെ ഏകനായി സഞ്ചരിക്കേണ്ടിവന്ന പാതയായിരുന്നു ഇത്.

1976 മുതൽ 1980 വരെ ഞാൻ ഭാരതത്തിലെ മഹാസന്യാസിനിയായിരുന്ന ശ്രീ ആനന്ദമായി മായോട് കത്തിടപാടുകൾ നടത്തിയിരുന്നു. എന്റെ സുഹൃത്ത് അപ്രകാരം എഴുതുകയും, അതിന് മറുപടി കിട്ടുകയും ചെയ്തിരുന്നു. അതായിരുന്നു എനിക്ക് പ്രേരകമായത്. ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ എന്നെ അദ്ഭുതപ്പെടുത്തിക്കൊണ്ട് എനിക്കൊരു മറുപടി അവരിൽ നിന്നും ലഭിച്ചു.

സ്വാമി ആത്മാനന്ദയും, നിർവാണാനന്ദയും എന്റെ എഴുത്തുകുത്തുകളിൽ എന്നെ സഹായിച്ചിരുന്നു. ഞാൻ ഇൻഡ്യയിലെത്തി മായെ സന്ദർശിക്കണമെന്ന് പദ്ധതിയിട്ടെങ്കിലും എന്തുകൊണ്ടോ അതിനു വേണ്ടത്ര സമാഹരണങ്ങൾ ചെയ്യാൻ എനിക്ക് കഴിഞ്ഞില്ല. അവരുടെ മാസികയായ ആനന്ദവാർത്തയിൽ ഞാൻ ചില ലേഖനങ്ങളും എഴുതുകയുണ്ടായി. മാ യുമായുള്ള എന്റെ സമ്പർക്കം എന്നെ കൂടുതലായി വേദാന്തിക ഹൈന്ദവ പന്ഥാവിലേക്ക് അടുപ്പിച്ചു. ആ അമ്മയുടെ ഊർജ്ജം തിരമാലകൾ പോലെ, ഒരു വൈദ്യുത പ്രവാഹം പോലെ കടന്നുവന്ന് കൂടുതൽ ആഴമേറിയ അനുഷ്ഠാനതലങ്ങളിലേക്ക് കടന്നുചെല്ലാൻ എന്നെ പ്രേരിപ്പിച്ചു.

മാ യുടെ അനുഗ്രഹം എന്നിലെ ഭക്തിഭാവത്തെ തൊട്ടുണർത്തി. എനിക്ക് ദേവിയോട് മാത്രമല്ല മറിച്ച് ശിവനോടും രാമനോടും ഭക്തിയുണ്ടായി. ജപവും ഈശ്വരധ്യാനവും ചെയ്തുകൊണ്ട് ഞാൻ ഭക്തിയോഗത്തെ മനസ്സിലാക്കാൻ തുടങ്ങി. ഹൈന്ദവ ഈശ്വരമൂർത്തികളുടെ രൂപങ്ങൾ എന്റെ മനോമുകുരത്തിൽ തെളിഞ്ഞു.

മാ യിൽ നിന്ന് പ്രചോദനമുൾക്കൊണ്ടുകൊണ്ട് ഞാൻ കൂടുതൽ ഗൗരവത്തോടെയുള്ള വേദപഠനം തുടങ്ങി. ഈ സമയത്ത് ഇൻഡ്യയിൽ നിന്നും അയച്ചു തന്ന ഒരു യജുർവേദം എനിക്ക് കിട്ടി. അരവിന്ദൻ പോലും പരാമർശിക്കാതിരുന്ന ഈ ഗ്രന്ഥം, അതിശയകരമെന്നോണം ഋഗ്വേദത്തെപ്പോലെ തന്നെ പ്രചോദിപ്പിക്കുന്നതാണെന്ന് ഞാൻ കണ്ടു. മന്ത്രങ്ങളുടെ ശക്തി പുതിയ വൈദികദർശനങ്ങൾ അനാവരണം ചെയ്തുകൊണ്ടിരുന്നു.

ഏതാണ്ട് ഈ സമയത്ത് ഞാൻ ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ ജീവിച്ചിരുന്ന മറ്റൊരു മഹാ വേദാന്തിയായിരുന്ന സ്വാമി രാമതീർഥന്റെ പ്രബോധനങ്ങളെ കണ്ടെത്തി. എനിക്ക് സ്വാമി രാമതീർഥനോട് ഒരു പ്രത്യേക അടുപ്പം തോന്നി. കാരണം



digitized by www.sreyas.in

കാവ്യാത്മകവും, പ്രചോദിപ്പിക്കുന്നതും, സ്വതന്ത്രവുമായ ഒരു മനസ്സിന്റെ ഉടമയായിരുന്നു അദ്ദേഹം. മാ യുടെ കൃപയാണ് എന്നെ അദ്ദേഹത്തിന്റെ അടുത്തെത്തിച്ചതെന്ന് എനിക്ക് അനുഭവപ്പെട്ടു. കാരണം മാ യോട് സമ്പർക്കത്തിലായിരുന്നപ്പോൾ, പലപ്പോഴും രാമമന്ത്രം എന്നിലേക്ക് വരുമായിരുന്നു. സ്വാമി രാമ എന്റെ ജീവിതത്തിലെ മറ്റൊരു പ്രധാന വഴികാട്ടിയും ഗുരുവുമായി തീർന്നു. ഏറ്റവും പ്രധാനമായി അദ്ദേഹത്തിന്റെ ഹിമാലയസദൃശമായ ആത്മശക്തിയും, അജയ്യമായ ഇച്ഛാശക്തിയും കൊണ്ട് അദ്ദേഹം എന്നെ പ്രകൃതിയുടെ ലോകത്തോട് ബന്ധപ്പെടുത്തി.

## വേദങ്ങളെ കുറിച്ചെഴുതുന്നു

പിൽക്കാലത്തെ എന്റെ ജീവിതത്തിൽ മുഴുവൻ നിറഞ്ഞു നിന്ന വേദങ്ങളെ അടിസ്ഥാനമാക്കിയുള്ള എന്റെ ആദ്യത്തെ കൃതി 1978 ലെ വേനൽക്കാലത്ത് പുറത്തുവന്നു. ഏതോ ആന്തരികശക്തിയുടെ പ്രചോദനം കൊണ്ടെന്ന വണ്ണം, എന്നെ വേദങ്ങളിലേക്ക് നയിച്ച പ്രാചീനസൂര്യനേയും, ഉഷസ്സുകളേയും കുറിച്ച് ഏതാനും കവിതകൾ ഞാൻ രചിച്ചു. വേദങ്ങളെ അവയുടെ തനതായ സംസ്കൃതത്തിൽ തന്നെ ആഴത്തിൽ പഠിക്കണമെന്ന് ഞാൻ നിശ്ചയിച്ചു. വേദങ്ങളിൽ കൂടുതൽ ആഴമുള്ള ആദ്ധ്യാത്മിക വേദാന്ത അർഥതലങ്ങൾ ഉണ്ടെന്നുള്ള ശ്രീ അരവിന്ദന്റെ വീക്ഷണം ശരിയാണോ എന്നു നേരിട്ടു പരിശോധിക്കണമെന്നതായിരുന്നു എന്റെ ലക്ഷ്യം.

ഞാൻ അതിനോടകം സംസ്കൃതം പഠിച്ചിട്ടുണ്ടായിരുന്നു. മാത്രവുമല്ല, ഈ പഠനത്തിന് തുടക്കമിടാൻ വേണ്ടി വേദങ്ങളുടേയും ഉപനിഷത്തുക്കളുടേയും സംസ്കൃതത്തിലുള്ള പ്രതികൾ എന്റെ പക്കൽ കിട്ടിയിട്ടുമുണ്ടായിരുന്നു. വേദങ്ങളുമായുള്ള എന്റെ തുടക്കത്തിലെ കണ്ടുമുട്ടലുകൾ ഞാനിപ്പോൾ ഓർക്കുന്നു. ചിലപ്പോഴെല്ലാം അവയുടെ ഭാഷ വളരെ അപരിഷ്കൃതവും, ഹിംസാത്മകവുമായി തോന്നി. ഒന്നുകിൽ വൈദികഋഷിമാർ ശരിക്കുള്ള ഋഷിമാരല്ല, അല്ലെങ്കിൽ നാമിന്ന് അവരുടെ പ്രബോധനങ്ങളെ വ്യാഖ്യാനിക്കുന്ന രീതിയിൽ അടിസ്ഥാനപരമായി തന്നെ എന്തോ അപാകതയുണ്ട്. ഇതായിരുന്നു എന്റെ കണ്ടെത്തൽ. വേദങ്ങളെ വെറും അപരിഷ്കൃതമെന്ന് വെറുതെയങ്ങു തള്ളിക്കളയാതെ, നമ്മുടെ സമീപന രീതിയെ ചോദ്യം ചെയ്യാൻ ഞാൻ തീരുമാനിച്ചു.



digitized by www.sreyas.in

ഒട്ടു മിക്കപേരും വേദങ്ങളെ കാണുന്നത് ഒരു പാശ്ചാത്യ ബുദ്ധിജീവി സമീപനത്തോടെയോ അല്ലെങ്കിൽ ഏറ്റവും കൂടിയാൽ, വേദാന്ത ചിന്തയുടേയോ ബുദ്ധമത യുക്തിയുടേയോ അടിസ്ഥാനത്തിലാണെന്ന് ഞാൻ കണ്ടു. വേദങ്ങൾ എഴുതപ്പെട്ടിരിക്കുന്നത് ഈമാതിരി വീക്ഷണങ്ങളിൽ നിന്നുകൊണ്ടല്ലെന്നും അതിനെ മനസ്സിലാക്കാൻ തീർത്തും വ്യത്യസ്ഥമായ ഒരു സമീപനം തന്നെ ആവശ്യമാണെന്നും ഞാൻ തിരിച്ചറിഞ്ഞു. വെറുതെ വേദങ്ങളെ വിവർത്തനം ചെയ്തതുകൊണ്ടു മാത്രമായില്ല, പുതുജീവനോടെ അവ ഉടലെടുത്ത പശ്ചാത്തലം കൂടി നാം പുനർസൃഷ്ടിക്കേണ്ടതുണ്ട്. വേദങ്ങൾ പഠിക്കുന്നവർക്ക് അത് ചെയ്യാൻ ഒരു പ്രത്യേക മാനസികനില തന്നെ ആവശ്യമാണ്.

അതിഊർജ കണങ്ങളെക്കുറിച്ചുള്ള ഒരു പ്രബന്ധത്തെ സമീപിക്കാൻ, അടിസ്ഥാന ഊർജതന്ത്രത്തിലെ സാമാന്യജ്ഞാനം ഒരു അവശ്യ ഘടകമായിരിക്കുന്നത് പോലെ, വേദങ്ങൾ ക്രമീകരിച്ചിരിക്കുന്നത്, വൈദികസംജ്ഞകളെപ്പറ്റിയും അവയുടെ അനന്തരഫലങ്ങളെ പറ്റിയുമൊക്കെ ഒരു മുൻകൂർ ധാരണയുള്ള അനുവാചകരെ മുന്നിൽ കണ്ടുകൊണ്ടാണ്. ആ വൈദികപശ്ചാത്തലത്തെ പുനരാവിഷ്ക്കരിക്കാതെ, വേദങ്ങളുടെ വെറും വിവർത്തനം മാത്രം ചെയ്യുന്നത് തെറ്റായ വ്യാഖ്യാനങ്ങളെ ക്ഷണിച്ചു വരുത്തലാവും.

ഞാൻ ആ പശ്ചാത്തലത്തെ പുനരാവിഷ്ക്കരിക്കാൻ ശ്രമിച്ചു. മറ്റുള്ളവർക്ക് വെറും അപരിഷ്കൃത ചടങ്ങുകളെന്ന് തോന്നാവുന്ന വൈദികപാഠങ്ങൾക്ക് അതിഗഹനമായ അർഥ തലങ്ങളുണ്ടെന്ന് ഞാൻ കണ്ടെത്തിയതായിരുന്നു അതിന്റെ ഫലം. പ്രതീകാത്മകതയിലൂന്നിയ കാവ്യരചനയിലുള്ള എന്റെ പശ്ചാത്തലം നിമിത്തം വേദങ്ങൾ എത്രയും മഹനീയമായി എനിക്കനുഭവപ്പെട്ടു. സൂര്യൻ, പകൽ, ഉഷസ്സ്, അഗ്നി, സമുദ്രം അങ്ങനെ എല്ലാം നമ്മുടെ ആന്തരീക പ്രക്രിയകളുടെ ബിംബകൽപ്പനകളായിരുന്നു. അതു തന്നെയായിരുന്നു കാള, പശു, കുതിര, ഗരുഡൻ തുടങ്ങിയ പ്രതീകങ്ങളുടെ കഥയും. വേദാന്തത്തിന്റെയോ, ബുദ്ധമത യുക്തികളുടേയോ തലത്തിൽ നിന്ന് ഞാൻ വേദങ്ങളെ വീക്ഷിച്ചില്ല. അത്തരമൊരു വീക്ഷണത്തിൽ വേദങ്ങളിൽ പ്രാകൃതത്വമാവും ദർശിക്കാൻ കഴിയുക.

ഞാൻ അവയെ കണ്ടത് ഈ പ്രപഞ്ചത്തിന്റെ പ്രവർത്തന നിഗൂഢതകളിലേക്കുള്ള താക്കോലുകൾ ആയിട്ടാണ്. വേദഭാഷയിലെ മഹത്തരങ്ങളായ അർഥങ്ങളെ അനാവരണം ചെയ്യുന്നതിനായുള്ള ഒരു സംവിധാനത്തിന്റെ സൃഷ്ടിക്ക് ഞാൻ തുടക്കം



digitized by www.sreyas.in

കുറിച്ചു. ഞാൻ ഇതിനായി ഒരു പഠനതന്ത്രം വികസിപ്പിച്ചു. വേദങ്ങളുടെ ശരിയായ അർത്ഥം തേടി പുറകിലേക്കുള്ള യാത്ര ഉപനിഷത്തുക്കളിൽ നിന്നാണ് തുടങ്ങേണ്ടതെന്ന് ഞാൻ തീരുമാനിച്ചു. കാരണം വേദങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഉപനിഷത്തുക്കളുടെ അർഥങ്ങൾ ഇപ്പോഴും സുതാര്യമാണ്. അതായത് ഉപനിഷത്തുക്കളെ വേദങ്ങളിലേക്കുള്ള സമയ വാതായനങ്ങളായി ഉപയോഗപ്പെടുത്തുക.

ഭൂരിപക്ഷം ആളുകളും ഹൈന്ദവപാരമ്പര്യത്തിന്റെ തുടക്കത്തിന് അടിസ്ഥാനമായി കാണുന്നത് ഉപനിഷത്തുക്കളെയാണ്. ഏറെ പ്രകീർത്തിക്കപ്പെട്ട വേദാന്തത്തിന്റെ തുടക്കം ഉപനിഷത്തുക്കളിൽ കണ്ട അവർ, അതിനെ ഹിന്ദുപാരമ്പര്യത്തിന്റെ ആകെത്തുകയായി കണ്ടു. എന്നാൽ അരവിന്ദനെ പിന്തുടർന്നു കൊണ്ട് ഉപനിഷത്തുക്കൾ ഒരു മദ്ധ്യവർത്തി സാഹിത്യമാണെന്ന് ഞാനും തിരിച്ചറിഞ്ഞു. പിൽക്കാലത്തുണ്ടായതിനൊക്കെ അടിസ്ഥാനമായി വർത്തിക്കേ തന്നെ, അതിനുമുമ്പ് ചെയ്യപ്പെട്ടവയുടെ ആകെത്തുകയെ അവ പ്രതിനിധീകരിക്കുകയും ചെയ്യുന്നു.

ഉപനിഷത്തുക്കൾ മുന്നിലേക്ക് മഹത്തായ ഹിന്ദു-ബുദ്ധ സാംസ്കാരിക ലോകത്തേക്കുള്ള വാതിലുകൾ തുറന്നപ്പോൾ, പ്രാചീനവും നിഗൂഢവുമായ വേദകാലഘട്ടത്തിലേക്കുള്ള പിൻവാതിൽ അവ അടക്കുകയും ചെയ്തു. ഞാൻ ആദ്യകാല ഉപനിഷത്തുക്കളെ വളരെ തീവ്രമായിതന്നെ പഠിക്കാൻ തുടങ്ങി. അത് പിന്നീട് ഇൻഡ്യയിൽ പ്രസിദ്ധീകരിക്കപ്പെട്ട "ആദ്യകാല ഉപനിഷത്തുക്കളിലെ ഉത്പന്നമതിത്വം" എന്ന എന്റെ ആദ്യത്തെ പുസ്തകമായി തീർന്നു. വേദങ്ങളിൽ നിന്നും ഉദ്ധരിക്കപ്പെട്ടതോ, അനുവാചകം ചെയ്യപ്പെട്ടതോ ആയ ഉപനിഷദ് ഭാഗങ്ങളെ ഞാൻ പരസ്പരം കോർത്തിണക്കിയെടുത്തു.

പല പരിഭാഷകരും, വ്യാഖ്യാതാക്കളും ഒരുപക്ഷേ അറിയാതെപോയ ഒരു കാര്യം, അതായത് പല ഉപനിഷദ് ശ്ലോകങ്ങളും നേരിട്ട് വേദങ്ങളിൽ നിന്നു വന്നിട്ടുള്ളവയാണെന്നുള്ള കാര്യം, ഞാൻ മനസ്സിലാക്കി. ഒരു ശ്ലോകം ഉപനിഷത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ അതിന് ആദ്ധ്യാത്മികമായ അർത്ഥം കൽപ്പിക്കുകയും, അതേ ശ്ലോകം വേദത്തിലാണെങ്കിൽ അതിനെ പ്രാകൃതം അല്ലെങ്കിൽ ആചാരജടിലത എന്നരീതിയിൽ ചിത്രീകരിക്കുകയും ചെയ്തിരുന്നു! ഉപനിഷത്തുക്കളിലുള്ള വേദശ്ലോകങ്ങളുടെ ഈ ഉപയോഗത്തെ, വേദപ്രാർഥനകൾക്ക് ഒരു ഔപനിഷദികമായ അർത്ഥം നൽകുന്നതിനായി ഞാൻ ഉപയോഗിച്ചു.



digitized by www.sreyas.in

ഇപ്രകാരം ഉപനിഷത്തുക്കൾ ആത്മസാക്ഷാത്കാരത്തെക്കുറിച്ച് പറയാൻ വേദശ്ലോകങ്ങളെ ആശ്രയിച്ചെങ്കിൽ, വേദത്തിലെ എല്ലാ ശ്ലോകങ്ങൾക്കും അമ്മാതിരി കരുത്തുണ്ടാവണം എന്നെനിക്ക് തോന്നി. പൊതുവേ ആചാരപരം എന്ന് കരുതി ഉപേക്ഷിക്കപ്പെട്ടിരുന്ന ആദ്യകാല ഉപനിഷത്തുക്കളിലെ അതേ ഭാഗങ്ങളെ എടുത്ത്, ഭാഷയുടെ പ്രതീകാത്മക നിയമങ്ങളുടെ വെളിച്ചത്തിൽ അവക്ക് ആദ്ധ്യാത്മിക ദൃഷ്ടിയിലൂടെയുള്ള ഒരു പുനർവ്യാഖ്യാനം ഞാൻ നല്കി. സാമവേദത്തിൽ നിന്നു വന്ന ഛാന്ദോഗ്യോപനിഷത്ത് എന്നെ പ്രത്യേകമായി സ്വാധീനിച്ചു.

ആ ഗ്രന്ഥം തന്നെ പാടുകയോ, മന്ത്രോച്ചാരണം ചെയ്യുകയോ ചെയ്യുന്നതായി എനിക്കു തോന്നി. ഞാൻ ആ ഗ്രന്ഥത്തിന്റെ നേർക്ക് വെറുതെ നോക്കുമ്പോൾ തന്നെ, പരമാത്മാവിന്റെ നേർക്ക് പ്രാചീന വൈദിക വിദ്യാർഥികൾ ഉയർത്തിയ അവരുടെ പ്രാർഥനാ ശബ്ദങ്ങൾ കേൾക്കാൻ തുടങ്ങി. പ്രാചീന ഋഷിമാരോടും, കുടുംബങ്ങളോടും, അനുഷ്ഠാനങ്ങളോടും ഒക്കെയുള്ള ബന്ധത്തോടൊപ്പം, ഒരു വൈദികശക്തിയും അതിൽ നിന്ന് കടന്നു വരുന്നതായി എനിക്കനുഭവപ്പെട്ടു. അദ്വൈതവേദാന്തത്തിൽ നിന്ന് ഉപനിഷത്തുക്കളിലൂടെ ഋഗ്വേദമന്ത്രങ്ങളിലേക്ക് പിന്തിരിഞ്ഞു പോയി, ആത്മസാക്ഷാത്കാരത്തിന്റെ പാത എപ്രകാരമാണ് അവയിലെല്ലാം ഉൾച്ചേർക്കപ്പെട്ടിരിക്കുന്നതെന്ന് കണ്ടെത്താൻ ഞാൻ പഠിച്ചു.

ശ്രീ അരവിന്ദനെ പോലെ വേദമന്ത്രങ്ങളെ ശുദ്ധമായ അദ്ധ്യാത്മികാനുഭവങ്ങളായി ഉൾക്കൊള്ളാൻ എനിക്കു കഴിഞ്ഞു. അവയിലെ പ്രതീകങ്ങളുടെ ആന്തരാർഥങ്ങൾ വിസ്മൃതിയിലായതോടു കൂടി, അവ വെറും ആചാരപരങ്ങളായി ചുരുക്കപ്പെടുകയായിരുന്നു. വേദമന്ത്രങ്ങൾ ലോകത്തിലെ എല്ലാ പ്രാചീന ആദ്ധ്യാത്മിക ലോകങ്ങളേയും തുറന്നു കാണിക്കുന്നവയായി എനിക്കനുഭവപ്പെട്ടു. ഈജിപ്തിലേയും മായൻ സംസ്കാരത്തിലേയും പ്രതീകങ്ങളെ കൂടുതൽ നന്നായി മനസ്സിലാക്കുന്നതിനുള്ള ഒരുൾക്കാഴ്ച അവയെനിക്ക് നല്കി.

വേദഭാഷ ജീവൻ വച്ചുവന്ന് അതിന്റെ സവിശേഷമായ അർത്ഥം എനിക്കു കാട്ടി തന്നു. ഏതാണ്ട് എല്ലാ വേദമന്ത്രങ്ങളിലും ഞാൻ ഒരു വേദാന്തിക അല്ലെങ്കിൽ ആദ്ധ്യാത്മിക ദർശനം കണ്ടെത്തി. എന്നാൽ ഭൂരിപക്ഷം വേദാന്തികളും ഇത് കാണുന്നില്ല. മഹാ വേദാന്തഭാഷ്യകാരനായിരുന്ന ശങ്കരാചാര്യർ, വേദമന്ത്രങ്ങൾക്ക് വേദാന്തതലത്തിലുള്ള ഭാഷ്യം എഴുതുകയുണ്ടായില്ല. അദ്ദേഹം പ്രധാന ഉപനിഷത്തുക്കൾക്കും, ആദ്യകാല ഉപനിഷത്തുക്കളിലെ കുറച്ചു ഭാഗങ്ങൾക്കുമാണ് അപ്രകാരം ഭാഷ്യം ചമച്ചത്. അദ്ദേഹം



digitized by www.sreyas.in

വേദങ്ങളെ കർമ്മകാണ്ഡം, ജ്ഞാനകാണ്ഡം എന്നിങ്ങനെ വിഭജിച്ചു. വേദമന്ത്രങ്ങളേയും ബ്രാഹ്മണങ്ങളെയും, ആദ്യത്തേതിൽ ഉൾപ്പെടുത്തി. ഉപനിഷത്തുക്കളെ മാത്രമാണ് അദ്ദേഹം ജ്ഞാനകാണ്ഡത്തിൽ ഉൾപ്പെടുത്തിയത്.

ഇത് എന്നെ സംബന്ധിച്ചിടത്തോളം ഉപനിഷത്തുക്കളൊഴികെയുള്ള വേദഭാഗങ്ങളെ മുഴുവനും, ആചാരപരതയുമായി കൂട്ടിക്കെട്ടുന്നതിന് തുല്യമായിരുന്നു. ഫലത്തിൽ ഇത് വേദത്തിന്റെ സിംഹഭാഗത്തിന്റെ ശക്തിയെയും, വലിയ പാരമ്പര്യത്തെയും നിഷേധിക്കുന്നതായിരുന്നു. വൈദിക ഋഷിമാർക്ക്, ഉപനിഷദ് ഋഷിമാർക്കുണ്ടായിരുന്ന ജ്ഞാനമോ സാക്ഷാത്കാരമോ ഇല്ലായിരുന്നു എന്ന ഒരു ധാരണയാണ് വേദാന്തികളുടെ ഈ അവഗണന ഉണ്ടാക്കി എടുത്തത്. എന്നാൽ ഇതൽപ്പം വിചിത്രമായിരുന്നു. കാരണം ഉപനിഷദ് ഋഷിമാർ തങ്ങളുടെ ജ്ഞാനത്തിന് പിൻബലമായി വൈദിക ഋഷികളെയാണ് ഉദ്ധരിച്ചത്. ഞാൻ ഇക്കാര്യം വേദാന്തികളിൽ നിന്ന് അൽപ്പം വ്യത്യസ്തമായി നോക്കിക്കണ്ടു. ഋഗ്വേദത്തിൽ ആത്മ സാക്ഷാത്കാരത്തിന് മറ്റെന്തോ വഴിയുണ്ടായിരുന്നു എന്ന് ശ്രീ അരവിന്ദനെപ്പോലെ എനിക്കും അനുഭവപ്പെട്ടു. ജ്ഞാനകാണ്ഡം, കർമ്മകാണ്ഡം എന്നീ നിലകളിലുള്ള ശങ്കരാചാര്യരുടെ വേദവിഭജനം സൗകര്യത്തിന് വേണ്ടി മാത്രമുള്ള ഒന്നായിരുന്നു. അതൊരു അവസാന വാക്കായിരുന്നില്ല.

വേദാന്തത്തിന്റെ യുക്തിയെ മനസ്സിലാക്കാൻ പ്രാപ്തരും അതേസമയം വേദമന്ത്രങ്ങളിലെ ആഴമേറിയ അർഥങ്ങളെ കാണാൻ അശക്തരുമായ ഒരു സദസ്സിനോടായിരുന്നു അദ്ദേഹം സംവദിച്ചിരുന്നത്. വേദങ്ങൾ ജ്ഞാനവും, അനുഷ്ഠാനങ്ങളും ഉൾക്കൊള്ളുന്നു. വേദമന്ത്രങ്ങൾ രണ്ടു തലത്തിലും വ്യാഖ്യാനിക്കപ്പെടാവുന്നവയാണ് എന്നതാണ് കുറെക്കൂടി കൃത്യതയുള്ള വീക്ഷണം. ബ്രാഹ്മണങ്ങൾ കൂടുതലും അനുഷ്ഠാന പ്രധാനങ്ങളും, ഉപനിഷത്തുക്കൾ ജ്ഞാന പ്രധാനങ്ങളും ആയിരിക്കേ, വേദങ്ങളിലെ സംഹിതകൾ അഥവാ മന്ത്രഭാഗങ്ങൾ ഈ രണ്ടു രീതിയിലും സമീപിക്കപ്പെടാവുന്നവയാണ്.

## ശ്രീ എം പി പണ്ഡിറ്റ്

വേദങ്ങളെ കുറിച്ചുള്ള ഈ പഠനം പൂർത്തിയാക്കിയ ശേഷം അതുവച്ച് എന്തു ചെയ്യണമെന്നതിനെ പറ്റി ഒരു രൂപവുമില്ലാതിരിക്കുമ്പോഴാണ്, ഭാഗ്യവശാൽ ഒരു സുഹൃത്ത് മുഖേന ഞാൻ അരവിന്ദാശ്രമത്തിലെ സെക്രട്ടറി ആയിരുന്ന ശ്രീ എം പി



digitized by www.sreyas.in

പണ്ഡിറ്റുമായി സമ്പർക്കത്തിൽ വരുന്നത്. വേദങ്ങളേയും, തന്ത്രത്തെയും, ശ്രീ അരവിന്ദനെയും, അമ്മയെയും കുറിച്ചൊക്കെയുള്ള പണ്ഡിറ്റിന്റെ നിരവധി പുസ്തകങ്ങളെ ഞാൻ വിലമതിച്ചിരുന്നു. ഒരു പക്ഷേ ഭാരതീയ ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ എല്ലാവശങ്ങളേയും കുറിച്ച്, ഒരു അക്കാദമിക തലത്തിൽ നിന്നല്ലാതെ ശരിയായ ഉൾക്കാഴ്ചയുടേയും, അനുഭവത്തിന്റെയും തലത്തിൽ ഏറ്റവും ആഴത്തിൽ മനസ്സിലാക്കിയിട്ടുള്ള പണ്ഡിതനായിരുന്നു ശ്രീ എം പി പണ്ഡിറ്റ്.

ആർക്കെങ്കിലും എന്റെ ഈ പഠനത്തെ വിലയിരുത്താൻ കഴിയുമെങ്കിൽ, അത് പണ്ഡിറ്റിന് മാത്രമായിരുന്നു.1979 ലെ വേനൽക്കാലത്താണ് ഞാൻ ആദ്യമായി അദ്ദേഹത്തെ സന്ദർശിക്കുന്നത്. വേദങ്ങളേയും ഉപനിഷത്തുക്കളേയും കുറിച്ചുള്ള എന്റെ ഉപന്യാസങ്ങൾ ഞാൻ കൊണ്ടുവന്നിരുന്നു. എന്റെ സമീപനം ഞാൻ അദ്ദേഹത്തിന് വിവരിച്ചു കൊടുത്തു. അതിനോടുള്ള അദ്ദേഹത്തിന്റെ പ്രതികരണം എന്റെ എല്ലാ പ്രതീക്ഷകൾക്കുമപ്പുറമായിരുന്നു. പണ്ഡിറ്റ് വളരെ ശാന്തനും ശ്രദ്ധാലുവുമായ വ്യക്തിയായിരുന്നു. തുളച്ചു കയറുന്ന ഒരു വീക്ഷണത്തിനുടമയുമായിരുന്നു അദ്ദേഹം.

അദ്ദേഹം തന്റെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നതിനു മുമ്പ്, അവയല്ലാം ശ്രദ്ധാപൂർവം കേട്ടു. എന്റെ വീക്ഷണങ്ങളെ ഏതെങ്കിലും രീതിയിൽ സ്വാധീനിക്കാൻ ശ്രമിച്ചില്ല. അതിനു പകരം ഞാൻ പറയാൻ ശ്രമിച്ചതിനെ തുറന്ന മനസ്സോടെ ഉൾക്കൊണ്ടു. ഞാനൊരു അക്കാദമിക പണ്ഡിതനല്ലെന്നും, ഇത്തരമൊരു പഠനം നടത്തുന്നത്, ആന്തരിക പ്രചോദനത്തിൽ നിന്നും, ഉൾക്കാഴ്ചയിൽ നിന്നുമാണെന്ന് ഞാനദ്ദേഹത്തെ ധരിപ്പിച്ചു.

ഞാനൊരു അക്കാദമിക പണ്ഡിതനല്ലെന്നത് നല്ലതാണെന്നാണ് അദ്ദേഹം പറഞ്ഞത്. കാരണം അവരുടെ പഴയ തെറ്റുകൾ വീണ്ടും ആവർത്തിക്കാതെ, എനിക്ക് പുതിയൊരു വീക്ഷണത്തിലേക്ക് കടന്നു ചെല്ലാൻ കഴിയും. പണ്ഡിറ്റ് എന്റെ പ്രവർത്തനങ്ങൾ മുന്നോട്ട് കൊണ്ടുപോകാൻ ശക്തിയായി പ്രേരിപ്പിക്കുന്നതോടൊപ്പം തന്റെ എല്ലാ പിന്തുണയും വാഗ്ദാനം ചെയ്യുകയും ചെയ്തു. എന്റെ പ്രവർത്തനങ്ങൾ ഒരു ദിവ്യദൌത്യമാണെന്നും, ഞാനതിനെ പിന്തുടരണമെന്നും അദ്ദേഹം പറഞ്ഞു. എനിക്ക് അതിശയവും, അഭിമാനവും സമ്മാനിച്ചു കൊണ്ട് എന്റെ ഈ ഉപന്യാസങ്ങളെ ഇൻഡ്യയിൽ പ്രസിദ്ധീകരിക്കാമെന്നും തുടർന്നദ്ദേഹം വാഗ്ദാനം ചെയ്തു.



digitized by www.sreyas.in

ഇത് എന്റെ പ്രവൃത്തിയിലുള്ള ഉത്സാഹത്തെ വലിയ തോതിൽ വളർത്തി. അതുവരെ അതൊരു പക്ഷേ മറ്റുള്ളവർക്ക് അപ്രസക്തമായ വ്യക്തിപരമായ ഒരു കർമ്മമായിരുന്നു. ഏതാനും മാസങ്ങൾക്കകം ഇൻഡ്യയിൽ മടങ്ങിയെത്തുന്ന അദ്ദേഹത്തിന്റെ പേർക്ക് എന്റെ ഉപന്യാസങ്ങളിൽ ചിലത് അയച്ചുകൊടുക്കാനും എന്നോടദ്ദേഹം ആവശ്യപ്പെട്ടു.

അടുത്ത ഏതാനും മാസങ്ങൾ കൊണ്ട് ഞാൻ ഋഗ്വേദ സംബന്ധിയായ ഒരു പുസ്തകം എഴുതി അദ്ദേഹത്തിനയച്ചു കൊടുത്തു. "ഋഗ്വേദത്തിലെ ആത്മസാക്ഷാത്കാരവും അതീതമനസ്സും" എന്ന ആ പുസ്തകത്തിന്റെ കയ്യെഴുത്തുപ്രതിക്ക് അഞ്ഞൂറിൽപ്പരം പേജുകളുണ്ടായിരുന്നു. അതിൽ പല വ്യത്യസ്ഥ സൂക്തങ്ങളുടെ, പ്രത്യേകിച്ചും ഇന്ദ്രനായുള്ള സൂക്തങ്ങളുടെ വിവർത്തനങ്ങളും വ്യഖ്യാനങ്ങളും ഉണ്ടായിരുന്നു. ആ സമയത്ത് രാപ്പകൽ ഉഴിഞ്ഞു വച്ച് ഞാനതിനായി പ്രവർത്തിച്ചിരുന്നു.

അദ്ദേഹം ആ പുസ്തകത്തെ രണ്ടു പ്രാവശ്യമായി വേൾഡ് യൂണിയൻ, അഡ്വെന്റ് എന്നീ പ്രമുഖ ശ്രീഅരവിന്ദ ആശ്രമ പ്രസിദ്ധീകരണങ്ങളിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചു. പിന്നീട് ഇതേപോലെ ആദ്ധ്യാത്മിക വെളിച്ചത്തിൽ ഞാൻ വിവർത്തനവും വ്യാഖ്യാനവും നിർവഹിച്ച ശുക്ലയജുർവേദത്തിന്റെ വിവിധ അദ്ധ്യായങ്ങളും ഇപ്രകാരം പണ്ഡിറ്റിന് അയച്ചു കൊടുത്തു. ഇതദ്ദേഹം ശ്രീഅരവിന്ദന്റെ ആക്ഷൻ എന്ന പ്രസിദ്ധീകരണത്തിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചു. എന്റെ 'ആദ്യകാല ഉപനിഷത്തുക്കളിലെ ക്രിയാത്മക ദർശനം' എന്ന പുസ്തകവും പണ്ഡിറ്റ് ഇൻഡ്യയിൽ പ്രസിദ്ധീകരിച്ചു.

വേദസംബന്ധിയായ വിഷയങ്ങളിലെ ഒരെഴുത്തുകാരൻ എന്ന അംഗീകാരം കിട്ടുന്നതിൽ പണ്ഡിറ്റിന്റെ സഹായം എനിക്ക് വളരെ നിർണ്ണായകമായിരുന്നു. കാരണം അതില്ലായിരുന്നെങ്കിൽ എന്റെ രചനകളൊരു പക്ഷേ എന്റെ മേശപ്പുറത്ത് ഒതുങ്ങി പോകുമായിരുന്നു. പണ്ഡിറ്റിനോടൊപ്പം ശ്രീഅരവിന്ദ ആശ്രമത്തിലെ അമ്മയുടെ അനുഗ്രഹം എന്ന പ്രത്യേക സമ്മാനവും വന്നു ചേർന്നു. പണ്ഡിറ്റിനോട് സമ്പർക്കത്തിൽ വന്നതിനു ശേഷം, എനിക്കു ചുറ്റും അമ്മയുടെ ഊർജവും സാന്നിധ്യവും കൂടി ഞാനനുഭവിച്ചു.

എന്റെ അന്തർദർശനങ്ങളിൽ ആവിർഭവിച്ച് എന്നെ പലരീതിയിലും വഴികാണിച്ചു കൊണ്ട് അമ്മ വളരെ അടുത്തുണ്ടായിരുന്നു. ഇന്നും അമ്മയെക്കുറിച്ച്



digitized by www.sreyas.in

ചിന്തിക്കുമ്പോഴൊക്കെ, എനിക്കവരുടെ സാന്നിദ്ധ്യം വളരെ അടുത്തായി അനുഭവപ്പെടാറുണ്ട്. ഇതാകട്ടെ ഞാൻ വളർത്തിയെടുത്ത ഒന്നല്ല, തനിയെ ഉണ്ടായി വന്ന ഒന്നായിരുന്നു.

**ജെ കൃഷ്ണമൂർത്തി യും പാരമ്പര്യം എന്ന വിഷയവും**

ഏതാണ്ട് ആ സമയത്തുതന്നെ സംഭവിച്ച പ്രധാനവും എന്നാൽ വിപരീത ദിശയിലുള്ളതുമായ ഒരു സ്വാധീനമായിരുന്നു ജെ കൃഷ്ണമൂർത്തിയുടേത്. കൃഷ്ണമൂർത്തി തന്റെ വാർഷികപ്രഭാഷണങ്ങൾ നടത്തിയിരുന്ന കാലിഫോർണിയയിലെ ഒജായി എന്ന പട്ടണത്തിൽ ഞാൻ ഏതാനും വർഷം കഴിയുകയുണ്ടായി. അങ്ങനെ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽ ഞാൻ ഒരു സ്ഥിരം ശ്രോതാവാകാനിടയായി. പഴയ തിയോസഫിക്കാരായിരുന്ന കൃഷ്ണമൂർത്തി സംഘത്തിലെ നിരവധി മുതിർന്ന അംഗങ്ങളുമായി സുഹൃദ്ബന്ധം സ്ഥാപിക്കാനും ഞാനവിടുത്തെ ഒരു പരിചിത മുഖമാകാനും ഇത് കാരണമായി.

എന്റെ വിപ്ലവാഭിമുഖവും അധീശത്വവിരുദ്ധവുമായ മാനസികനിലക്ക് കൃഷ്ണമൂർത്തിയുടെ ചിന്തകൾ ആകർഷകമായിരുന്നു. ഒരു തരത്തിലുള്ള ആത്മീയ അരാജകത്വവാദിയായിരുന്നു കൃഷ്ണമൂർത്തി. ധ്യാനത്തിനും ആദ്ധ്യാത്മികജീവിതത്തിനും അനുകൂലമായിരുന്നുവെങ്കിലും, അദ്ദേഹം ഗുരുക്കന്മാർക്കും വ്യവസ്ഥാപിതമായ പരിശീലനങ്ങൾക്കും എതിരായിരുന്നു. വേദങ്ങളോടും വേദാന്തത്തോടുമുള്ള എന്റെ ബന്ധങ്ങൾ വച്ചുകൊണ്ട് പാടേയുള്ള ഈ പാരമ്പര്യനിരാസം, മന്ത്രത്തിന്റെ വിമർശനം ഇതൊന്നും എനിക്കുൾക്കൊള്ളാനാവുമായിരുന്നില്ല.

ഒരു തരത്തിൽ കൃഷ്ണമൂർത്തി സ്വന്തം സംസ്കാരത്തെ വിമർശിക്കുന്ന, സ്വയം വിട്ടുനിൽക്കുന്ന ഒരു ഇൻഡ്യൻ ബുദ്ധിജീവിയുടെ തനിപ്പകർപ്പായിരുന്നു. എന്നാൽ മറുവശത്ത് ശരിക്കും പാരമ്പര്യത്തോട് ഇണങ്ങി നിൽക്കുന്ന ഒരു ധ്യാനാത്മകമനസ്സിന്റെ ഉടമയുമായിരുന്നു. ഇതൊരു വിചിത്രമായ വൈരുദ്ധ്യം, പക്ഷേ പാരമ്പര്യത്തോട് ചേർന്ന് പോകാൻ വിസമ്മതിക്കുന്നവരെ ആകർഷിക്കുന്ന ഒന്നായിരുന്നു അത്.

മനസ്സിന്റെയും, വികാരങ്ങളുടേയും, വീക്ഷണങ്ങളുടേയും പ്രവർത്തനങ്ങളെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ വളരെ പ്രധാനപ്പെട്ട പല പ്രബോധനങ്ങളും എന്റെ ധ്യാനങ്ങൾക്ക്



digitized by www.sreyas.in

ആഴം കൂട്ടി. സംസ്കാരികമായി പരിമിതപ്പെടാത്തതും, പിന്തുടരുന്നതിന് ഏതെങ്കിലും തരത്തിലുള്ള ചട്ടക്കൂടുകളുടെ ആവശ്യമില്ലാത്തതുമായ ഒരു സാർവലൗകിക പ്രബോധനം ഉണ്ടാക്കണമെന്ന് കൃഷ്ണമൂർത്തി ആഗ്രഹിച്ചിരുന്നു. എന്നാൽ ഇതൊരു മഹത്തായ ആശയമാണെങ്കിലും, ജീവിതത്തിന്റെ വൈവിദ്ധ്യത്തെ തിരിച്ചറിയുന്നതിൽ അത് പരാജയപ്പെട്ടു.

ഒരു പാരമ്പര്യത്തോടും ചേർന്നു നിൽക്കാൻ വിസമ്മതിച്ചു കൊണ്ട് അദ്ദേഹം രൂപപ്പെടുത്തിയ അദ്ദേഹത്തിന്റെ ദർശനങ്ങൾ, ഒരുപക്ഷേ ഏറ്റവും പരിമിതമായ ഘടകത്തിലേക്ക് പരിമിതപ്പെട്ടു. അതൊരു വ്യക്ത്യധിഷ്ഠിത പ്രബോധനം അഥവാ സമ്പ്രദായം - കൃഷ്ണമൂർത്തിപ്രബോധനം ആയി മാറി. എല്ലാ പാരമ്പര്യവും ചീത്തയല്ല. അങ്ങനെയെങ്കിൽ നാം നമ്മുടെ കൈക്കുഞ്ഞുങ്ങളെ, വനങ്ങളിൽ ഉപേക്ഷിക്കണമായിരുന്നു. അവരെ യാതൊരു മേൽനോട്ടമോ, സമ്പ്രദായങ്ങളോ, ബാഹ്യഇടപെടലുകളോ ഒന്നും സ്പർശിക്കാതെ സ്വയംവളർന്നു വരാൻ വിടണമായിരുന്നു. നാമെല്ലാം ജീവിതത്തിൽ ഓരോരോ സമ്പ്രദായങ്ങളെ പിന്തുടരുന്നു. നാം ഒരു സമൂഹത്തിന്റേയും, ഒന്നിച്ചുള്ള പരിണാമത്തിന്റേയും ഭാഗമാണ്.

വ്യക്തികളെന്ന നിലയിൽ നാം നമ്മുടെ ഭാഷ കണ്ടുപിടിക്കുന്നില്ല, നമ്മുടെ ആദ്ധ്യാത്മിക പാഠങ്ങളെപ്പറ്റിയാവട്ടെ പറയാനുമില്ല. നമ്മുടെ പൊതുസംസ്ക്കാരം നമുക്ക് നൽകിയവയിൽ നിന്നും നല്ലത് നാം സ്വീകരിക്കുകയും, നമ്മോടൊപ്പം മുന്നോട്ടുകൊണ്ടു പോകുകയും വേണം. ചോദ്യം ചെയ്യപ്പെടുന്നതിനെ അനുവദിക്കാതിരിക്കുകയും തങ്ങളുടെ മർക്കടമുഷ്ടി മാത്രം സത്യം എന്ന നിലയിൽ ഉയർത്തിപ്പിടിക്കുകയും ചെയ്യുന്ന ഒരു അധീശത്വസമ്പ്രദായം തീർച്ചയായും ആപൽക്കരം തന്നെയാണ്.

എന്നാൽ ആദ്ധ്യാത്മികതയും, ക്രിയാത്മകതയും പ്രോത്സാഹിപ്പിക്കുന്ന ഒരു സാംസ്കാരികപാരമ്പര്യം നമ്മുടെ വളർച്ചക്ക് വളരെ സഹായകരമാണ്. ഉദാഹരണത്തിന്, ഒരു സംഗീതസമ്പ്രദായം, സംഗീത വാസനയുള്ളവരുടെ വളർച്ചക്കാവശ്യമായ സാഹചര്യങ്ങൾ ഒരുക്കുന്നു. അതുപോലെ ആദ്ധ്യാത്മിക സമ്പ്രദായങ്ങൾ, ആത്മസാക്ഷാത്കാരത്തിനുള്ള വിക്ഷേപണത്തറകളെപ്പോലെ നമ്മെ സഹായിക്കുന്നു. പ്രശ്നം ഉദിക്കുന്നത് അവയുടെ സജ്ജീകരണങ്ങളെ വെറും യാന്ത്രികമായി ഉപയോഗിക്കാൻ ശ്രമിക്കുമ്പോഴാണ്. എന്നാൽ ദൌർഭാഗ്യവശാൽ അതാണ് ഒട്ടുമിക്കപ്പോഴും സംഭവിക്കുന്നത്.



digitized by www.sreyas.in

ശാസ്ത്രത്തിനുള്ളതുപോലെ ശരിയായ ജ്ഞാനത്തിനും ഒരു പാരമ്പര്യവും ആധികാരികതയും ഒക്കെ ഉണ്ടാവും. എന്നലത് വെറും വിശ്വാസത്തിൽ നിന്നുള്ളതല്ല, നേരിട്ടുള്ള അനുഭവത്തിൽ നിന്നുള്ളതാണ്. യഥാർത്ഥ വേദപാരമ്പര്യത്തിന്റെ അടിസ്ഥാനം ഇതാണ്. കൃഷ്ണമൂർത്തിയിൽ നിന്നും ഞാൻ പഠിച്ച പ്രധാനപ്പെട്ട ഒരു പാഠം, സ്വയം ഗുരുവെന്ന് വിളിക്കുന്ന ഒരാളിനെയും കണ്ണുമടച്ച് പിന്തുടരരുത് എന്നതാണ്.

ഒരു പ്രത്യേക പാരമ്പര്യത്തേയും പ്രതിനിധീകരിക്കാത്തവരോ, ഒരു പാരമ്പര്യസമ്പ്രദായത്തിന്റേയും അംഗീകാരമില്ലാത്തവരോ ആയ ഒരു ഗുരുവിനെ പിന്തുടരുന്നത് പ്രത്യേകിച്ചും അപകടകരമാണെന്ന് ഞാൻ പിന്നീട് മനസ്സിലാക്കി. വേദദർശനങ്ങൾ വിചാരത്തേയും, ചർച്ചകളേയും അനുവദിക്കുന്നു. വേദപാരമ്പര്യത്തെ തള്ളിപ്പറയുന്ന ഒരു കൃഷ്ണമൂർത്തിയെ പോലും ധ്യാനത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അന്തർദർശനങ്ങൾ കാരണം അതിന് അംഗീകരിക്കാൻ കഴിയും.

## വൈദിക സാഹിത്യങ്ങളിൽ - ആയുർവേദവും, ജ്യോതിശാസ്ത്രവും

ആധുനികരും പാശ്ചാത്യരുമായ സദസ്യരോട് വേദവിജ്ഞാനം പങ്കുവയ്ക്കുന്നതിനുള്ള എന്റെ പ്രധാന ഉപാധിയായി ആയുർവേദം മാറി. ഇതും ഒരു പ്രത്യേക സാഹചര്യത്തിൽ അപ്രകാരം സംഭവിച്ചതാണ്. 1983 തുടക്കത്തിൽ ഞാൻ ന്യൂമെക്സിക്കോയിലെ സാന്താഫേയിലേക്ക് മാറുകയുണ്ടായി. അവിടെ ഞാൻ പ്രകൃത്യാ ഉള്ള ഔഷധങ്ങളേയും മരുന്നുചെടികളേയും കുറിച്ചുള്ള പഠനങ്ങളിൽ മുഴുകി. ഒരു ധർമ്മാധിഷ്ഠിത ജീവിതരീതിയെക്കുറിച്ചുള്ള എന്റെ അന്വേഷണത്തിന്റെ ഭാഗമായി ഞാനിത് കുറച്ചുകാലമായി ചെയ്യുന്നുണ്ടായിരുന്നു.

പാരമ്പര്യേതരചികിത്സകൾ ഒരു വലിയ മുന്നേറ്റത്തിനൊരുങ്ങുന്ന സമയമായിരുന്നു അത്. എന്നാൽ സാന്താഫേയിൽ ഒരു ഇൻഡ്യൻ ആയുർവേദഡോക്ടർ ആയുർവേദചികിത്സ പഠിപ്പിക്കുന്നുണ്ടെന്ന കാര്യം എനിക്കറിയില്ലായിരുന്നു. ഞാൻ യാദൃശ്ചികമായി അദ്ദേഹത്തെ പരിചയപ്പെടാൻ ഇടയായി. അദ്ദേഹത്തിന്റെ സ്കൂൾ, സംസ്കൃതം പഠിപ്പിക്കാൻ കഴിയുന്ന ഒരാളെ തിരക്കുന്നുണ്ടായിരുന്നു. ഞാനാ ഉത്തരവാദിത്വം ഏറ്റെടുത്തു. പകരമായി ആയുർവേദത്തിൽ ആഴമേറിയ എന്റെ പഠനം ആരംഭിക്കുകയും ചെയ്തു. ഇത് ആയുർവേദത്തിന്റെ അദ്ധ്യാപനത്തിലേക്കും,



digitized by www.sreyas.in

അതിനെക്കുറിച്ചുള്ള രചനകളിലേക്കും എന്നെ നയിച്ചു. പാഠ്യഭാഗങ്ങളും ക്ലാസ്സുകളും ആസൂത്രണം ചെയ്യാനും ഞാൻ സഹായിച്ചു.

സമാന്തരമായി ഞാൻ വേദജ്യോതിശാസ്ത്രം പഠിക്കുന്നുണ്ടായിരുന്നു. ഞാനാദ്യം വേദജ്യോതിശാസ്ത്രം പഠിച്ചത് ഒജൈയിൽ വച്ചായിരുന്നു. അവിടുത്തെ തിയോസഫിക്കൽ സെന്ററിൽ ഈ വിഷയത്തിൽ ധാരാളം സ്രോതസ്സുകളുണ്ടായിരുന്നു.

വേദജ്യോതിശാസ്ത്രത്തിലെ കുറെ നല്ല പുസ്തകങ്ങളും ഞാൻ കണ്ടെത്തി. അപ്പോഴേക്കും പാശ്ചാത്യജ്യോതിഷം നിരവധി വർഷങ്ങളായി ഞാൻ കൈകാര്യം ചെയ്യുന്നുണ്ടായിരുന്നു. അപ്പോഴെല്ലാം വേദജ്യോതിഷത്തെ ഒരു സഹായഹസ്തമായി ഉപയോഗിച്ചിരുന്നു. എന്നാൽ പിന്നീട് പൂർണമായും വേദ ജ്യോതിഷത്തിലേക്ക് മാറുകയുണ്ടായി. എൺപതുകളുടെ പകുതിയിൽ ആയുർവേദത്തിലുള്ള എന്റെ പ്രവർത്തനങ്ങളോടൊപ്പം വേദജ്യോതിഷത്തിലും ഞാൻ ശ്രദ്ധിച്ചു. ആയുർവേദവിദ്യാർഥികളിൽ തുടക്കമിട്ടുകൊണ്ട്, ഞാൻ വേദജ്യോതിഷത്തിലും ക്ലാസ്സുകളും കോഴ്സുകളും ആരംഭിച്ചു.

ഇത്തരം വൈവിധ്യമാർന്ന പ്രവർത്തനങ്ങളിൽ ഞാൻ പ്രത്യേകമായി ഒരു പ്ലാനും പിന്തുടരുന്നുണ്ടായിരുന്നില്ല. പലപ്പോഴും ചിതറിയതും, പരസ്പരബന്ധമില്ലാത്തതുമായ എന്റെ താൽപ്പര്യങ്ങൾ പിന്തുടരുക മാത്രമേ ഞാൻ ചെയ്യുന്നുണ്ടായിരുന്നുള്ളു. ഒന്നിലധികം തവണ ഞാൻ എന്റെ പ്രവർത്തനമണ്ഡലങ്ങളെ കുറച്ചുകൊണ്ടു വന്ന്, എന്റെ ഊർജം മുഴുവനും കേന്ദ്രീകരിക്കാൻ ശ്രമിച്ചിരുന്നു. എങ്കിലും സാഹചര്യങ്ങൾ എന്നെ വിവിധമേഖലകളിൽ വ്യാപൃതനാക്കി തന്നെ നിലനിറുത്തി. വേദദർശനങ്ങൾക്ക് ഇതുപോലെയുള്ള വൈവിധ്യവിഷയങ്ങളെ സമന്വയിപ്പിക്കാനുള്ള കഴിവുണ്ട് എന്നും അതാണ് എന്റെ ഈ പ്രവർത്തനങ്ങളുടെ പിന്നിലെന്നും പിന്നീട് ഞാൻ കണ്ടെത്തി.

ആയുർവേദത്തിലൂടെയും വേദജ്യോതിഷത്തിലൂടെയും എല്ലാവർക്കും പ്രയോജനകരമായ ഒരു ഉപയോഗം വേദവിജ്ഞാനത്തിന് ഞാൻ കണ്ടെത്തി. എന്റെ തൊഴിലും എന്റെ വേദപഠനവും തമ്മിലുള്ള അകലം കുറഞ്ഞുവന്നു. എന്റെ ഉപജീവനവുമായി വേദപഠനം പരസ്പരം ബന്ധപ്പെട്ടുവന്നു. ഞാൻ കുറെ വർഷങ്ങൾ ആയുർവേദത്തിലും ജ്യോതിഷത്തിലും മുഴുകി, ആ സമയത്ത് എന്റെ വേദപഠനം താത്കാലികമായി പിന്നണിയിലാവുകയും ചെയ്തു.



digitized by www.sreyas.in

# ഇൻഡ്യയും ഹിന്ദു ആത്മീയ പാരമ്പര്യങ്ങളും

അനേകം വർഷങ്ങൾ ഞാൻ ഹിന്ദുധർമ്മ പാഠങ്ങൾ പഠിക്കുകയും നിരവധി ആശ്രമങ്ങളുമായും ആചാര്യൻമാരുമായും എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തിട്ടുണ്ട്. ഇൻഡ്യയിലെ പ്രസിദ്ധീകരണങ്ങളിൽ 1978 മുതൽ ഉപന്യാസങ്ങൾ എഴുതുകയും, 1982 മുതൽ പുസ്തകങ്ങൾ എഴുതി തുടങ്ങുകയും ചെയ്തു. എന്നാൽ ഞാൻ ഇൻഡ്യയിൽ പോയിട്ടുണ്ടായിരുന്നില്ല. രണ്ടു പ്രാവശ്യം അതിനുള്ള അവസരം വളരെ അടുത്തു വന്നുവെങ്കിലും! അമേരിക്കയിലുള്ള എന്റെ ഒരു ഹിന്ദു അദ്ധ്യാപകൻ ഒരിക്കൽ ഇങ്ങനെ പറഞ്ഞു. "ഡേവിഡ് ഇൻഡ്യയിൽ പോയില്ല. പകരം ഇൻഡ്യ ഡേവിഡിന്റെ അടുത്തേക്ക് വന്നു"

ചൈനീസ് ചികിത്സാപഠനങ്ങളുടെ ഭാഗമായി 1987ൽ ഞാൻ ചൈനയിലേക്കും തിബത്തിലേക്കും യാത്ര ചെയ്തിരുന്നു. കുറച്ചു മാസങ്ങൾക്ക് ശേഷം ഞാൻ ഏഷ്യയിലേക്കുള്ള എന്റെ രണ്ടാമത്തെ യാത്ര നടത്തി. അങ്ങനെ ഒടുവിൽ ഇൻഡ്യയിൽ എത്തി. എന്റെ ഇൻഡ്യാസന്ദർശനം, അത് കുറച്ചു താമസിച്ചു വന്നതാണെങ്കിലും, എന്റെ ജീവിതത്തിന്റെ അടുത്തഘട്ടത്തിന്റെ തുടക്കം കുറിച്ച സുപ്രധാനവും, പരിവർത്തനാത്മകവുമായ അനുഭവമായിരുന്നു. ആദ്യത്തെ ആ സന്ദർശനത്തിനു ശേഷം, ഞാൻ വർഷത്തിൽ ഒരിക്കൽ എന്ന നിലയിൽ ഇൻഡ്യയിലേക്ക് പോകുന്നത് തുടർന്നു.

ആദ്യ ഇൻഡ്യാസന്ദർശനം എന്റെ ആയുർവേദപഠനവുമായി ബന്ധപ്പെട്ടുള്ള ഒന്നായിരുന്നു. അതിൽ ബോംബെയിലും നാഗപ്പൂരിലുമുള്ള ആയുർവേദ സ്കൂളുകളും കമ്പനികളും സന്ദർശിക്കലും, രാജ്യത്തിന്റെ മറ്റ് പലഭാഗങ്ങളിലേക്കുമുള്ള വിനോദയാത്രകളും ഉണ്ടായിരുന്നു. അതിൽ ആദ്ധ്യാത്മിക പ്രധാനമായ രണ്ടു സന്ദർശനങ്ങളും ഉൾപ്പെട്ടിരുന്നു. ആദ്യം പോണ്ടിച്ചേരിയിലെ ശ്രീഅരവിന്ദ ആശ്രമവും, പിന്നെ അതിനടുത്ത തിരുവണ്ണാമലയിലെ ശ്രീരമണാശ്രമവും ആയിരുന്നു അവ. ഈ ഒരു രീതി പിന്നീട് ഞാൻ ചെയ്ത യാത്രകളിലും ആവർത്തിക്കുകയുണ്ടായി.

**ശ്രീ അരവിന്ദനും പോണ്ടിച്ചേരിയും**



digitized by www.sreyas.in

പോണ്ടിച്ചേരിയിലേക്കും, ശ്രീഅരവിന്ദ ആശ്രമത്തിലേക്കുമുള്ള എന്റെ സന്ദർശനം എന്നെ ശ്രീഅരവിന്ദനും അമ്മയുമായി വീണ്ടും ബന്ധിപ്പിച്ചു. തീർച്ചയായും ആ പട്ടണത്തിൽ അനുഭവിച്ചറിയാൻ തക്കവിധത്തിൽ അമ്മയുടെ ശക്തമായ സാന്നിദ്ധ്യമുണ്ട്. അതെന്നിലേക്ക് തിരമാലകൾ പോലെ കടന്നുവന്ന് എന്നെ എന്റെ സാധാരണ ബോധതലത്തിൽ നിന്നും പുറത്തേക്ക് കൊണ്ടുപോയിരുന്നു. പലപ്പോഴും മണിക്കൂറുകളോളം! എനിക്ക് അനങ്ങാൻ പോലും താത്പര്യം തോന്നാത്ത ഒരവസ്ഥയിലേക്ക് അക്ഷരാർഥത്തിൽ തന്നെ അതെന്നെ വീഴ്ത്തി. ശ്രീഅരവിന്ദന്റെ സാന്നിദ്ധ്യവും ശക്തമായിത്തന്നെ അവിടെയുണ്ടായിരുന്നു. പ്രത്യേകിച്ചും അദ്ദേഹത്തിന്റെ സമാധിമന്ദിരത്തിൽ. അവിടെയെനിക്ക് അദ്ദേഹത്തിന്റെ ജീവിതവും പ്രബോധനങ്ങളും അനുഭവിക്കാൻ പറ്റി. എന്നാൽ അമ്മയുടെ ശക്തി ആ പട്ടണം മുഴുവൻ നിറഞ്ഞു നിന്ന് എല്ലാവരെയും സ്പർശിച്ചിരുന്നു.

പോണ്ടിച്ചേരി എനിക്ക് ശ്രീ എം പി പണ്ഡിറ്റിനെയും സന്ദർശിക്കാൻ അവസരം തന്നു. കുറച്ചു വർഷങ്ങൾക്ക് മുമ്പ് അമേരിക്കയിലേക്കുള്ള തന്റെ യാത്രകൾ നിറുത്തിയതിനുശേഷം അദ്ദേഹത്തെ ഞാൻ കണ്ടിട്ടുണ്ടായിരുന്നില്ല. എന്നാൽ ഞാൻ അദ്ദേഹവുമായുള്ള എഴുത്തുകുത്തുകൾ തുടരുന്നുണ്ടായിരുന്നു. അദ്ദേഹമാകട്ടെ അക്കാലത്ത് പുറത്തിറങ്ങിയ എന്റെ പല പുസ്തകങ്ങളും പരിശോധിക്കുകയും ചെയ്തിരുന്നു.

ഒരു ദിവസം ഞാൻ പണ്ഡിറ്റിന്റെ പ്രതിവാരമുള്ള ധ്യാനത്തിൽ പങ്കുകൊള്ളുകയായിരുന്നു. പെട്ടെന്ന് എന്റെ ശ്വാസം ദീർഘമായിത്തീർന്നു, ഒപ്പം എന്റെ ബോധമണ്ഡലം ഉയർന്ന തലങ്ങളിലേക്ക് തുറക്കപ്പെട്ടു. ആശ്രമത്തിലെ അമ്മയുടെ ഒരു ദർശനം എന്റെ മുന്നിൽ അനാവരണം ചെയ്യപ്പെട്ടു. താരാദേവിയുടെ രൂപത്തിൽ, ധവളനിറമാർന്ന് അതിസുന്ദരിയും, പ്രകാശിക്കുന്നവളും, കാരുണ്യത്തിന്റെ മൂർത്തിയുമായി അമ്മ കാണപ്പെട്ടു. തിബത്തൻ സന്യാസിമാർ മനുഷ്യരാശിയെ അജ്ഞാനത്തിൽ നിന്നും മായയിൽ നിന്നും രക്ഷിക്കുന്നതിനായി അപേക്ഷിച്ചുകൊണ്ട് അമ്മയുടെ കൃപക്കുവേണ്ടി പ്രാർഥനകൾ ഉരുവിടുന്നതും മറ്റും ആ ദർശനത്തിലുണ്ടായിരുന്നു. അവർ ദുരിതങ്ങളിൽ മുങ്ങിത്താണ മനുഷ്യരെക്കുറിച്ച് ധ്യാനിക്കുകയും, അവരെ ഉയർത്തുന്നതിന് അമ്മയുടെ ശക്തിയെ ഉപയോഗിക്കുകയും ചെയ്യുന്നുണ്ടായിരുന്നു.



digitized by www.sreyas.in

മാനവരാശിയുടെ ചരിത്രം എന്റെ മനോമുകുരത്തിന് മുന്നിൽ ചുരുൾ നിവർത്തപ്പെട്ടു. മനുവിന്റെ അഥവാ മനസ്സിന്റെ കുട്ടികളായ നാം, എപ്രകാരമാണ് നമുക്ക് ജന്മനാ കിട്ടിയ അജ്ഞാനം നിമിത്തം ദ്വൈതചിന്തകളിൽ കുടുങ്ങിക്കിടന്ന് ദു:ഖമനുഭവിക്കുന്നത് എന്ന് ഞാൻ കണ്ടു. മനസ്സിന്റെ അകക്കാമ്പിലുള്ള ഈ അജ്ഞാനം നമ്മുടെയൊക്കെ ആന്തരികസംസ്കാരത്തിന്റെ അടിസ്ഥാനമായി നിന്നുകൊണ്ട് വൈരുദ്ധ്യങ്ങൾക്കും അതുമൂലമുണ്ടാവുന്ന തകർച്ചകൾക്കും കാരണമായിത്തീരുന്നു. ഈ പരിമിതബോധത്തിനു പുറത്തേക്ക് കടക്കുന്നതുവരെ നാം പഴയതെറ്റുകൾ തന്നെ ആവർത്തിക്കാനും, അനിശ്ചിതത്വത്തിൽ തന്നെ ജീവിക്കാനും നിർബന്ധിതരാണ്.

എന്നാൽ ഈ ദുരിതങ്ങൾക്കെല്ലാം അപ്പുറം, ആസക്തിയുടേയും, ഭയത്തിന്റെയും, വെറുപ്പിന്റെയും പിടിയിൽ പെട്ടുകിടക്കുന്ന മനുഷ്യവർഗത്തിനൊരു മാതൃകയെന്ന വണ്ണം ഉയർന്നതലത്തിലുള്ള ഒരു പുതിയ സൃഷ്ടിയുടെ ദർശനം അമ്മ എനിക്ക് കാട്ടിത്തന്നു. പ്രകൃതിയോട് ഇണങ്ങി ജീവിക്കുന്ന, ഏതാണ്ട് സ്വർഗസമാനമായ ഒരു സാഹചര്യം. എന്നാൽ ഇപ്പോഴത്തെ ലോകജീവിതമായിട്ടല്ല, മറിച്ച് വളരെ പ്രയത്നവും സമയവും ഉപയോഗപ്പെടുത്തി സാക്ഷാത്ക്കരിക്കേണ്ട ഒരു ഭാവി വാഗ്ദാനമായിട്ടാണ് അത് കാണപ്പെട്ടത്. ഒരു പുതിയ സൃഷ്ടിക്കായുള്ള പുഷ്പങ്ങളും വിത്തുകളും ലോകമെങ്ങും വിതറിക്കൊണ്ട് അതിന്റെ ആവശ്യകതയെപറ്റി അമ്മ വീണ്ടും വീണ്ടും ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു.

ധ്യാനം അവസാനിച്ചതോടുകൂടി ഞാൻ പതിയെ എന്റെ സാധാരണ ബോധതലത്തിലേക്ക് മടങ്ങി വന്നു. ഞാൻ മന്ദിരത്തിന് പുറത്തേക്ക് നടക്കവേ, ഒരു വെളുത്ത പുഷ്പം - അമ്മയ്ക്ക് ഏറ്റവും ഇഷ്ടമുള്ള മുല്ലപ്പൂവ് - എന്റെ കൈയ്യിൽ തന്നുകൊണ്ടു പണ്ഡിറ്റ് ഇങ്ങനെ പറഞ്ഞു "ഒരു പുതിയ സൃഷ്ടിക്കു വേണ്ടി". വേദങ്ങളുമായി ബന്ധപ്പെട്ട് ഞാൻ ചെയ്തിട്ടുള്ള പ്രവർത്തനങ്ങൾ, പഴയ കാലത്തിനു വേണ്ടി മാത്രമുള്ളതല്ല മറിച്ച് ഭാവിക്ക് വേണ്ടി കൂടിയുള്ളതാണ്. ജ്ഞാനപ്രകാശത്തിന്റെ ദിവ്യോദയങ്ങളോട് സമരസപ്പെട്ട ഒരു പുതിയ മനുഷ്യരാശിയുടെ സൃഷ്ടിക്കു വേണ്ടിയാണ് മനുഷ്യന്റെ ഉദ്ഭവത്തിലേക്ക് മടങ്ങിച്ചെല്ലുന്നത്.

**രമണാശ്രമം: ഭഗവാൻ സ്കന്ദന്റെ ദർശനം**



digitized by www.sreyas.in

രമണമഹർഷിയാണ് ഒരുപക്ഷേ ആധുനിക ഇൻഡ്യയിലെ, ഏറ്റവും പ്രശസ്തനായ സത്യദർശിയായ മഹാത്മാവ്. അദ്ദേഹം ബന്ധനങ്ങളില്ലാത്ത ആത്മസാക്ഷാത്കാരത്തിന്റെ, ആത്മസത്തയുടെ ശരിയായ മൂർത്തിയായിരുന്നു. ലോകത്ത് അറിയപ്പെടാൻ സ്വയം അദ്ദേഹം ഒന്നും ചെയ്തില്ല. നാമ, രൂപ, സംസ്കാര തലങ്ങളെ അതിലംഘിച്ചു മുന്നേറണമെന്ന് ആഗ്രഹിക്കുന്ന വിചാരശീലരായ ആധുനികമനസ്സുകൾക്ക് അദ്ദേഹം ഒരു ആകർഷണകേന്ദ്രമാണ്. അദ്ദേഹത്തിന്റെ ആശ്രമത്തിലും, പട്ടണവും കുന്നുമുൾപ്പെടുന്ന ആ ആത്മീയപരിസരങ്ങളിലും ഞാൻ അനുഭവിച്ച കാര്യങ്ങൾ തികച്ചും വ്യത്യസ്തവും അപ്രതീക്ഷിതവുമായിരുന്നു.

ഞാൻ രമണാശ്രമത്തിൽ വന്നത് രമണമഹർഷിയുമായും അദ്ദേഹത്തിന്റെ ആത്മാന്വേഷണം എന്ന മാർഗവുമായും സമ്പർക്കപ്പെടാനാണ്. അദ്വൈതമായ, ശുദ്ധബോധാവസ്ഥയെ അനുഭവിക്കുന്നതിനുള്ള ഒരു മാർഗമായിരുന്നു ആത്മാന്വേഷണം. ഞാൻ കണ്ടെത്തിയതോ, അഹംബുദ്ധിയുടെ ശുദ്ധീകരണവും, മരണവും, ആത്മീയമായ പുനർജനനവും ആവശ്യപ്പെടുന്നവനായ, അഗ്നിസ്വരൂപനായ ഭഗവാൻ സ്കന്ദനേയും. ഞാൻ ഈ ദൈവസങ്കൽപ്പത്തെ കണ്ടത്, ഭക്തിസംബന്ധമോ, സാംസ്കാരികമോ ആയ ഒരു ബിംബമായിട്ടല്ല, മറിച്ച് അപാരമായ കാരണശക്തിയായിട്ടാണ്. ശിവപുത്രനായ ഭഗവാൻ സ്കന്ദനിലൂടെയാണ് രമണമഹർഷി എന്നിലേക്ക് വന്നത്. ജ്ഞാനാഗ്നിയുടെ മൂർത്തിമദ്ഭാവമായ ഭഗവാൻ സ്കന്ദനേയും, രമണമഹർഷിയെയും ഒന്നായിട്ടാണ് ഗണപതിമുനി കണ്ടിരുന്നതും. ഞാനും അപ്രകാരം തന്നെ രമണമഹർഷിയെ, ഭഗവാൻ സ്കന്ദനായിട്ടാണ് മനസ്സിലാക്കിയത്.

തിരുവണ്ണാമലയിൽ വന്നതോടെ അതിഗംഭീരമായൊരു ആത്മീയതേജസ്സിന്റെ സാന്നിദ്ധ്യം എനിക്കനുഭവപ്പെട്ടു. അതിനാകട്ടെ ഏറ്റവും പ്രത്യക്ഷമായ നിമിഷങ്ങളിൽ, ഒരു കുട്ടിയുടെ മുഖവുമുണ്ടായിരുന്നു. കയ്യിൽ വേലും പിടിച്ച് അഗ്നിയിൽ നിന്നും ഉയർന്നു വരുന്ന ഒരു കുട്ടിയുടെ ചിത്രം എന്റെ മനസ്സിൽ മിന്നിമറഞ്ഞു കൊണ്ടിരുന്നു. ഇത് തീവ്രമായ ആത്മാന്വേഷണ പരിശീലനത്തിന് കാരണമായി. എന്റെ ശരീരത്തിന്റേതല്ല, അഹംബുദ്ധിയുടെതായിരുന്നെങ്കിലും അക്ഷരാർഥത്തിൽ അതൊരു മരണം പോലെ തന്നെയായിരുന്നു.

ആ അഗ്നിയിലൂടെ കടന്നു പോകലായിരുന്നു ഒരു പക്ഷേ എന്റെ ജീവിതത്തിലെ ഏറ്റവും തീക്ഷ്ണമായ ആത്മീയാനുഭവം. അതിന്റെ തീക്ഷ്ണത മൂലം പലപ്പോഴും ഇത്



digitized by www.sreyas.in

ഇതിനേക്കാൾ കൂടുതൽ ശക്തമാകരുതേ എന്നു ഞാൻ പ്രാർഥിച്ചു പോയിട്ടുണ്ട്. എന്നാലും അതിനുശേഷം എന്റെ കാഴ്ചപ്പാടുകൾ അസാധാരണമാം വിധം ശുദ്ധമായതായും ഞാൻ വിമലീകരിക്കപ്പെട്ടതായും എനിക്ക് അനുഭവപ്പെട്ടു.

ആ സമയംവരെ ആദ്ധ്യാത്മിക സാധനയിൽ മൂർത്തികളുടെ പ്രാധാന്യത്തെക്കുറിച്ച് എനിക്ക് വലിയ ധാരണയുണ്ടായിരുന്നില്ല. ദക്ഷിണേന്ത്യയിൽ പരക്കെ ആരാധിക്കപ്പെടുന്ന, എല്ലായിടത്തും ചിത്രങ്ങളിൽ കാണപ്പെടുന്ന ഒരു മൂർത്തിയാണെങ്കിലും ഭഗവാൻ സ്കന്ദനെ കുറിച്ച് എനിക്ക് യാതൊരു അറിവുമുണ്ടായിരുന്നില്ല. സ്കന്ദനും രമണനുമായുള്ള ബന്ധത്തിന്റെ ആഴത്തെക്കുറിച്ചും ഞാനൊന്നും ഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല. അതുകൊണ്ട് എന്റെ അസ്തിത്വത്തിന്റെ കാതലോളം തുളച്ചുകയറിയ വ്യക്തവും ദൃഢവുമായ ഒരനുഭവത്തിലൂടെ അത്തരം ഒരു ഈശ്വരസങ്കൽപ്പവുമായി നേരിട്ടുള്ളബന്ധം വന്നതിൽ ഞാൻ ശരിക്കും അമ്പരക്കുക തന്നെ ചെയ്തു. തത്വചിന്താപരമായി ആരംഭിക്കുന്ന ആത്മാന്വേഷണം എന്ന പ്രക്രിയയെ, എന്റെ വ്യക്തിത്വത്തെ അപ്പാടെ വിഴുങ്ങിയ ഒരു മൂർത്തിയിൽ ഇണക്കിയെടുക്കാം എന്ന കാര്യം ഞാനൊരിക്കലും ഒരു പ്രബോധനങ്ങളിൽ നിന്നും അറിഞ്ഞിരുന്നില്ല.

കാലം കൊണ്ട് ഞാൻ സ്കന്ദനെക്കുറിച്ചും, രമണനെക്കുറിച്ചും ധാരാളം പഠിച്ചു. നേരിട്ടുള്ള ആത്മദർശനശക്തിയുടെ അവതാരമാണ് സ്കന്ദൻ. ആത്മാന്വേഷണത്തിന്റെ അഗ്നിയിൽ നിന്നും ജനിച്ച ചൈതന്യമാണ് സ്കന്ദൻ. അഹംഭാവത്തിന്റെ മരണത്തിൽ, ധ്യാനമാകുന്ന ചിതയിൽ നിന്നും ജനിച്ച അന്തര്യാമിയായ കുട്ടിയാണ് സ്കന്ദൻ. ഈ കുട്ടി ദൂഷിതസംസ്കാരങ്ങളിൽ നിന്നും മുക്തമായ നിഷ്ക്കളങ്ക മനസ്സിനെ പ്രതിനിധാനം ചെയ്യുന്നു. അവനു മാത്രമേ തന്റെ വിവേകമാകുന്ന വേലുപയോഗിച്ച് നമ്മിലെ പ്രതിലോമ വാസനകളാകുന്ന അസുരന്മാരെ നിഗ്രഹിക്കാനാവൂ. തിരുവണ്ണാമലയിലേക്കുള്ള എന്റെ വരവ് സ്കന്ദനും രമണനുമായ ആ ആന്തരിക തേജസ്സിനെ അനുഭവിക്കാനായിരുന്നു.

ടൗണിലുള്ള അരുണാചലേശ്വരന്റെ മഹാക്ഷേത്രത്തിൽ സ്കന്ദനെ എനിക്ക് തീവ്രമായി അനുഭവപ്പെട്ടു. തുടക്കത്തിൽ ക്ഷേത്രത്തിന്റെ അനുഭവം, ആശ്രമത്തിന്റെ അനുഭവത്തെക്കാൾ എനിക്ക് പ്രധാനമായിരുന്നു. രമണമഹർഷി ചെറുപ്പത്തിൽ തപസ്സനുഷ്ഠിച്ച് വസിച്ചിരുന്ന അരുണാചലേശ്വര ക്ഷേത്രം ഇപ്പോഴും അദ്ദേഹത്തിന്റെ സ്പന്ദനങ്ങൾ വഹിക്കുന്നു. ആ ക്ഷേത്രത്തിന്റെ കുട്ടിയായിരുന്നു അദ്ദേഹം. അനേകം



digitized by www.sreyas.in

മഹാത്മാക്കളെയും യോഗികളേയും പോഷിപ്പിച്ചിരുന്ന ആ ക്ഷേത്രത്തിന് അതിന്റെതായ ഒരു ദിവ്യ സാന്നിധ്യമുണ്ട്.

ക്ഷേത്രത്തിലെ ദേവി, സ്കന്ദന്റെയും, രമണന്റെയും എല്ലാ സത്യാന്വേഷികളുടേയും അമ്മയായി വിരാജിക്കുന്നു. അതുപോലെ ശിവൻ രമണന്റെ അച്ഛനാണ്. ആ ക്ഷേത്രത്തിലെ പൂജാമൂർത്തികൾ സ്കന്ദന്റെ മാതാപിതാക്കളായി ജീവൻ വച്ചു വന്നു. ആ സ്കന്ദൻ, രമണൻ മാത്രമല്ല എന്റെ അന്തരംഗത്തിലെ അനശ്വരനായ കുട്ടി കൂടിയായിരുന്നു. ദേവീക്ഷേത്രത്തിൽ വച്ചാണ് എനിക്ക് ഏറ്റവുമധികം ശക്തിയും ആന്തരികവികാസവും അനുഭവപ്പെട്ടത്. ദേവിയുടെ ജീവിതരംഗങ്ങൾ - ദേവി ഉമയുടെ ജനനവും, ഹിമാലയത്തിലെ തപസ്സും, ശിവനുമായുള്ള വിവാഹവും, ഭഗവാൻ സ്കന്ദന്റെ ജനനവും ഒക്കെ - ആത്മസാക്ഷാത്കാര പ്രക്രിയയിലെ പ്രതീകങ്ങളായി എന്റെ ധ്യാനമണ്ഡലത്തിൽ തെളിഞ്ഞു വന്നു. പുരാണ കഥകൾ യാഥാർത്ഥ്യങ്ങളായപ്പോൾ, നമ്മുടെ മനുഷ്യജീവിതങ്ങൾ വെറും നിഴലുകളുമായി മാറി. ഈ മൂർത്തികളുടെ യാഥാർത്ഥ്യങ്ങൾ (ദേവലോകങ്ങൾ), ധ്യാനത്തിന്റെ പല അവസ്ഥകളും ജ്ഞാനത്തിന്റെ പല തലങ്ങളുമായി മാറി.

ഒരുദിവസം ക്ഷേത്രത്തിലായിരിക്കുമ്പോൾ, എന്റെ വീട്ടിലെ അൾത്താരയിൽ വയ്ക്കാനായി ഒരു വിഗ്രഹം വാങ്ങി കൊണ്ടുപോകണമെന്ന് എനിക്കു തോന്നി. ഒരു ചെറിയ സ്കന്ദവിഗ്രഹം ഞാൻ കണ്ടെത്തി. അതുവാങ്ങി എന്റെ ബാഗിനുള്ളിൽ നിക്ഷേപിച്ചു. ഇത് കണ്ടുകൊണ്ടു നിൽക്കുകയായിരുന്ന ക്ഷേത്രത്തിലെ ഒരു ബ്രാഹ്മണപുരോഹിതൻ എന്നോടത് ചോദിച്ചു. ഞാനത് അദ്ദേഹത്തിന് കൈമാറുകയും ചെയ്തു. എന്റെ കയ്യിൽ പിടിച്ചിട്ട് പ്രധാന പ്രതിഷ്ഠകൾക്കൊക്കെ പൂജകൾ ചെയ്തുകൊണ്ട് അദ്ദേഹം ക്ഷേത്രത്തിനുള്ളിലൂടെ എന്നെ നയിച്ചു. ആദ്യം ദേവീക്ഷേത്രത്തിലും, പിന്നെ ശിവലിംഗത്തിലും ഒടുവിൽ സ്കന്ദനുമാണ് അദ്ദേഹം പൂജകൾ ചെയ്തത്. ഞാൻ കൊടുത്ത വിഗ്രഹം ഈ മൂർത്തികൾക്കൊപ്പം വയ്ച്ച് ചൈതന്യപ്പെടുത്തിക്കൊണ്ടായിരുന്നു അദ്ദേഹം പൂജകൾ ചെയ്തത്. ഞാൻ സ്വയം സ്കന്ദനായി പുനർജനിച്ചതു പോലെയുള്ള ഒരനുഭവമായിരുന്നു അത്.

**ദേവി**

കുട്ടിക്കാലം മുതൽക്കുള്ള എന്റെ കവിതകളിൽ ഒരു ദേവീരൂപം വളരെ ശക്തമായി പ്രത്യക്ഷപ്പെട്ടിരുന്നു. എന്നാൽ ഇൻഡ്യയിൽ വച്ചാണ് ആ ദേവി എന്റെ അനുഭവത്തിൽ



digitized by www.sreyas.in

വന്നത്, ആദ്യം തിരുവണ്ണാമലയിൽ വച്ചും, പിന്നെ രമേശ്വരത്ത് വച്ചും. പിന്നീട് രാജ്യത്തിന്റെ പല ഭാഗത്ത് വച്ചും ആ അനുഭവമുണ്ടായി. ഞാൻ ദേവിയുടെ ഒരു കുട്ടിയാണെന്ന് എല്ലായ്പ്പോഴും എനിക്ക് തോന്നിയിരുന്നു.

ഒരിക്കൽ ആശ്രമത്തിൽ ധ്യാനത്തിലിരിക്കുമ്പോൾ, ദുർഗയുടെ ഒരു രൂപമായ മഹിഷാസുരമർദ്ദിനിയായി ദേവി വിവിധ ആഭരണങ്ങളും ആയുധങ്ങളുമൊക്കെ ധരിച്ച രൂപത്തിൽ എനിക്ക് പ്രത്യക്ഷയായി. അമ്മ അവയൊക്കെ എന്റെ മനസ്സിലേക്ക് വച്ചു തന്നു. എനിക്കാദ്യം അമ്പരപ്പ് തോന്നി. അവകൊണ്ട് ഞാനെന്താണ് ചെയ്യേണ്ടതെന്ന് എനിക്ക് മനസ്സിലായില്ല. അവയെല്ലാം ദേവി തന്റെ ഭക്തർക്ക് കനിഞ്ഞു നൽകുന്ന പല വിദ്യകളും, പ്രബോധനങ്ങളും, അനുഷ്ഠാനങ്ങളും ഒക്കെയാണെന്ന് പിന്നീട് എനിക്ക് മനസ്സിലായി. ഞാൻ തിരികെ അമേരിക്കയിലേക്കുള്ള വിമാനത്തിലിരിക്കുമ്പോൾ, അവയെല്ലാം എന്റെ മനസ്സിൽ അനുഭവപ്പെട്ടത് ഞാൻ ഓർക്കുന്നു. എല്ലാ ദേവീ ദേവന്മാരും എന്നോടൊപ്പം അമേരിക്കയിലേക്ക് വരുന്നതു പോലെയായിരുന്നു അത്.

ഒരു വ്യക്തിക്ക് തന്റെ ആദ്ധ്യാത്മികപ്രവർത്തനത്തിൽ വിജയം വരിക്കാൻ ധാരാളം ഉപകരണങ്ങളുടെ ആവശ്യമുണ്ട്. മുന്നിൽ വരുന്ന നിരവധി തടസ്സങ്ങളെ അതിജീവിക്കുന്നതിന് വ്യത്യസ്ഥ രീതികൾ ഉപയോഗിക്കേണ്ടി വരും. ഈ ദിവ്യായുധങ്ങൾ ആ തടസ്സങ്ങളെ ഭേദിച്ച് മുന്നോട്ടു നീങ്ങുന്നതിന് നമ്മെ സഹായിക്കും. ഈ ദിവ്യാഭരണങ്ങൾ ആ ദുരിതപൂർണമായ അവസ്ഥകളിൽ നമ്മെ ആനന്ദിപ്പിക്കും. കാലം കൊണ്ട് ആ ഉപകരണങ്ങൾ, നിർണായകമല്ലെങ്കിലും, പ്രയോജനപ്രദമാണെന്ന് ഞാനറിഞ്ഞു. പ്രതിസന്ധികളിൽ കഷ്ടപ്പെടുന്നതിനു പകരം, അവയെ നേരിടുന്നതിന് ഞാൻ ദേവിയുടെ ആയുധങ്ങളെ ആശ്രയിക്കുമായിരുന്നു.

സിംഹാരൂഢയായ ദുർഗ തന്നെയാണ് ഭാരതമാതാവ് എന്നതും പിന്നീട് ഞാൻ തിരിച്ചറിഞ്ഞു. ദേവിയുടെ അനുഗ്രഹം പിൽക്കാലത്ത് ഈ രാജ്യത്ത് ഞാൻ ചെയ്യാനിരിക്കുന്ന സാഹിത്യപ്രവർത്തനത്തിന് കിട്ടിയ ഒരു ആശീർവാദം കൂടി ആയിരുന്നു. എന്നാൽ വരാൻപോകുന്ന അക്കാര്യത്തെപ്പറ്റി അപ്പോൾ എനിക്ക് യാതൊരു ഊഹവുമുണ്ടായിരുന്നില്ല. എനിക്ക് കിട്ടിയ ആയുധങ്ങളും ആഭരണങ്ങളും ആ പ്രവൃത്തി ചെയ്യുന്നതിനായുള്ള ഉപകരണങ്ങളായിരുന്നു.

ഞാൻ ദിവ്യജനനിയുടെ സൈനികരിൽ ഒരാളായി തീർന്നതു പോലെയായിരുന്നു അത്. ഇതെനിക്ക് ആദ്യം അനുഭവപ്പെട്ടത് രുദ്രശിവന്റെ പുത്രന്മാരും ഇന്ദ്രന്റെ



digitized by www.sreyas.in

അനുചരരുമായ വേദമരുത്തുക്കൾ എന്ന നിലക്കായിരുന്നു. പിന്നീട് അവർക്ക് വാനരസേനാപ്രമുഖനും വായുപുത്രനുമായ ഹനുമാനുമായുള്ള ബന്ധം ഞാൻ മനസ്സിലാക്കി. അങ്ങനെ തുടക്കത്തിൽ അറിയാതെയായിരുണെങ്കിലും, ഞാനും ദുർഗാദേവിയുടെ സൈന്യത്തിലെ ഒരംഗമായി ചേർന്നു.

**കുന്നിനു മുകളിൽ കണ്ട സാധു**

ആശ്രമത്തിലേക്കുള്ള എന്റെ നിരവധി യാത്രകളിലൊന്നിൽ, ഒരുദിവസം അരുണാചലത്തിലെ ദിവ്യമായ ആ കുന്നിൽ കയറണമെന്ന് ഞാൻ തീരുമാനിച്ചു. രണ്ടുമണിക്കൂർ കയറ്റമുണ്ടായിരുന്നു മുകളിലേക്ക്. അന്നാകട്ടെ, ആകാശം മേഘംമൂടിയിരുന്നതിനാൽ എന്നത്തേയും പോലെ അസഹനീയമായ ചൂടില്ലായിരുന്നു. കുന്നിന് മുകളിലെത്തിയ ശേഷം കുറച്ചു നിമിഷനേരം ഞാൻ ധ്യാനിക്കാനിരുന്നു. ഭഗവാൻ സ്കന്ദന്റെ പുണ്യതിഥിയായ കാർത്തിക മാസത്തിലെ പൗർണമിക്ക് കൊളുത്തുന്ന ദീപത്തിന്റെ അവശിഷ്ടങ്ങളായി ഇഷ്ടികകളും, മൺപാത്ര ശകലങ്ങളും മറ്റും അങ്ങിങ്ങ് ചിതറിക്കിടന്നിരുന്നു.

ഞാനവിടെ അങ്ങനെയിരിക്കുമ്പോൾ, പെട്ടെന്ന് കാവിവസ്ത്രധാരിയായ ഒരു വൃദ്ധരൂപം കുന്നിന് മുകളിലേക്ക് കയറിവരുന്നത് ഞാൻ കണ്ടു. കാലുകൾ വളരെ നീട്ടിവച്ചു കൊണ്ടായിരുന്നു അദ്ദേഹത്തിന്റെ കയറ്റം. അദ്ദേഹം ഒന്നുരണ്ടിടങ്ങളിൽ നടത്തം നിറുത്തി, അടുത്തുള്ള ചെടികളിൽ നിന്ന് കായ്കൾ പൊട്ടിക്കുന്നതും കണ്ടു. ഏതാണ്ട് ഒരു അമ്പതടി അകലെയെത്തിയതും, ഒരു സിദ്ധന്റെ ശരീര ചലനത്തോടെ അദ്ദേഹം എന്റെ നേരെ ഒന്നു നോക്കി. ഒരു നൊടിയിൽ അനന്താകാശവും എന്റെ പിന്നിൽ മലർക്കെ തുറന്നതായി എനിക്കനുഭവപ്പെട്ടു. എല്ലാ ദിശകളിലേക്കും വ്യാപിച്ച അനന്തമായ ശൂന്യത ഞാൻ അനുഭവിച്ചു. അതിൽ എന്റെ മുഴുവൻ ജീവിതവും വെറുമൊരു കുമിള മാത്രമായി എനിക്കു തോന്നി. കാലത്തിനപ്പുറമുള്ള ഒരു ഞൊടിയായിരുന്നു അത്. അദ്ദേഹം നീണ്ട കാൽവയ്പ്പുകളോടെ തന്റെ നടത്തം തുടർന്ന് കുന്നിന്റെ മറുവശത്തേക്ക് പോയി മറയുകയും ചെയ്തു.

ആ സാധു ആരായിരുന്നു എന്ന് എനിക്ക് നിശ്ചയമില്ല. അദ്ദേഹത്തിന്റെ രൂപം രമണനെ പോലെയായിരുന്നില്ല. ചുറ്റിത്തിരിയുന്ന ഒരു വൃദ്ധസന്യാസിയെ പോലെയായിരുന്നു അദ്ദേഹം കാണപ്പെട്ടത്. ആ കുന്നിൽ സിദ്ധൻമാർ വസിക്കുന്നു എന്നു രമണൻ പറഞ്ഞിട്ടുണ്ട്. എന്റെ അനുഭവത്തിൽ എനിക്കും അത് സാക്ഷ്യപ്പെടുത്താൻ കഴിയും.



digitized by www.sreyas.in

ഇതുപോലുള്ള ദുർജ്ഞേയരായ ആളുകളെ ഇൻഡ്യയിൽ ഇപ്പൊഴും കണ്ടുമുട്ടാൻ കഴിയും. ഈ രാജ്യം സന്ദർശിക്കുന്നതു കൊണ്ട് നേടാവുന്ന അനുഗ്രഹങ്ങളിൽ ഒന്നാണത്.

## ഗണപതി മുനിയും ശ്രീ നടേശനും

കുറേ വർഷങ്ങളോളം എന്റെ മനസ്സ് ഉദ്വേഗപൂർണമായ ഒരു ധർമ്മസങ്കടത്തിലായിരുന്നു. ഒരു വശത്ത് എനിക്ക് രമണമഹർഷിയോട് ശക്തമായ ഒരു ബന്ധമുണ്ടായിരുന്നു. മറുവശത്ത് ശ്രീഅരവിന്ദനോടും എനിക്ക് അത്രയുംതന്നെ ശക്തമായ ബന്ധമുണ്ടായിരുന്നു. എന്നാൽ ശ്രീഅരവിന്ദന്റെ പ്രബോധനങ്ങൾ വളരെ വ്യത്യസ്ഥമായിരുന്നു താനും. രമണമഹർഷിയായിരുന്നു എന്റെ ആദർശപുരുഷൻ. എങ്കിലും, എന്റെ സ്വന്തം പ്രവർത്തനങ്ങളും എഴുത്തുകളും അരവിന്ദന്റെ പ്രബോധനങ്ങളുടെ പശ്ചാത്തലത്തിലാണ് കൂടുതൽ അർഥവത്തായി കാണപ്പെട്ടത്.

ഈ ധർമ്മസങ്കടം വളരെ അപ്രതീക്ഷിതമായ ഒരു രീതിയിൽ തനിയെ പരിഹരിക്കപ്പെടാൻ തുടങ്ങി. ശ്രീ അരവിന്ദന്റെ വീക്ഷണത്തിൽ നിന്നുകൊണ്ട് വേദങ്ങളെക്കുറിച്ച് ധാരാളം എഴുതിയിട്ടുള്ള ആളും, ശ്രീ എം. പി. പണ്ഡിറ്റിന്റെ ഗുരുവുമായ കപാലിശാസ്ത്രികളുടെ കൃതികൾ ഞാൻ പഠിച്ചു. ഉപനിഷത്തുക്കളെ കുറിച്ച് ഞാൻ എഴുതിയിട്ടുള്ള എന്റെ പല ചിന്തകളും കപാലിയുടെ ഉപന്യാസങ്ങളിൽ പ്രതിധ്വനിച്ചു കണ്ടു. ശ്രീഅരവിന്ദനോട് ബന്ധം സ്ഥാപിക്കുന്നതിനു മുമ്പ് കപാലി, രമണമഹർഷിയുടെ ശിഷ്യനായിരുന്നു എന്ന കാര്യം ഒടുവിൽ ഞാൻ മനസ്സിലാക്കി. രമണമഹർഷിയെക്കുറിച്ചുള്ള പല സംസ്കൃത കൃതികൾക്കും ഉത്തരവാദി കപാലിയായിരുന്നു. കെ എന്ന തൂലികാ നാമത്തിലായിരുന്നു അദ്ദേഹം ഇത് നിർവഹിച്ചിരുന്നത്.

കാപാലിശാസ്ത്രികൾ ഗണപതിമുനിയുടെ പ്രമുഖശിഷ്യനായിരുന്നു. ഗണപതിമുനി ആയിരുന്നിരിക്കാം രമണമഹർഷിയുടെ ശിഷ്യന്മാരിൽ ഒരുപക്ഷേ പ്രമുഖൻ. രമണമഹർഷിയെ ഒരു ബാലനായിരിക്കുമ്പോൾ ഗണപതിമുനി കണ്ടെത്തുകയായിരുന്നു. മഹർഷിയെ ബ്രഹ്മസ്വാമിയെന്ന് അദ്ദേഹം വിളിക്കുമായിരുന്നു കാരണം അദ്ദേഹം ഒരു ബ്രാഹ്മണബാലനായിരുന്നു. പിന്നീട് അദ്ദേഹത്തെ രമണനെന്നും ഭഗവാനെന്നും ഗണപതിമുനി നാമകരണം ചെയ്തു. രമണമഹർഷിയെ കുറിച്ച് ഗണപതിമുനി സംസ്കൃതത്തിൽ അനവധി പ്രമുഖകൃതികൾ



digitized by www.sreyas.in

രചിക്കുകയും, മഹർഷിയുടെ പ്രബോധനങ്ങൾ സംസ്കൃതത്തിലാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ശിഷ്യനെന്ന നിലയിൽ കപാലി അവയ്ക്ക് ഭാഷ്യങ്ങൾ എഴുതി.

ഞാൻ ഗണപതിമുനിയുടെ കൃതികൾ, പ്രത്യേകിച്ചും അദ്ദേഹം ഒരു വേദപണ്ഡിതനും കൂടിയായിരുന്നതിനാൽ, അദ്ദേഹത്തിന്റെ വേദസംബന്ധിയായ കൃതികൾ ചികഞ്ഞു നോക്കാൻ തീരുമാനിച്ചു. ഞാൻ എം. പി. പണ്ഡിറ്റിനോട് ഗണപതിമുനിയെക്കുറിച്ചും, അദ്ദേഹത്തിന്റെ വേദരചനകളുടെ പ്രാധാന്യത്തെ കുറിച്ചും ചോദിച്ചു. അദ്ദേഹം പറഞ്ഞത്, ഗണപതിമുനി വേദമന്ത്രങ്ങൾക്ക് അത്യുദാത്തമായ ഒരു സ്ഥാനം കൽപ്പിച്ചിരുന്നെങ്കിലും, അങ്ങിങ്ങായി ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ കൃതികളിൽ വേദങ്ങളെക്കുറിച്ച് വളരെക്കുറച്ചു മാത്രമേ ഉള്ളൂ എന്നുമാണ്. ഗണപതിമുനിയുടെ ഉപന്യാസങ്ങളെക്കുറിച്ച് ഞാൻ രമണാശ്രമത്തിലും തിരക്കിയെങ്കിലും ആദ്യം അതിനൊരു ഫലവുമുണ്ടായില്ല.

1992 ൽ, ഞാൻ ശ്രീ കെ നടേശനുമായി ബന്ധപ്പെടാനിടയായി. അന്ന് എൺപതുകളിലായിരുന്ന അദ്ദേഹം രമണമഹർഷിയുടെയും ഗണപതിമുനിയുടെയും ജീവിച്ചിരിക്കുന്ന ശിഷ്യന്മാരിൽ ഏറ്റവും മുതിർന്ന ആളായിരുന്നു. ഗണപതിമുനിയിലുള്ള എന്റെ താത്പര്യം കണ്ടറിഞ്ഞ ശ്രീ നടേശൻ, അദ്ദേഹത്തിന്റെ ഏറ്റവും വലിയ ഒരു രഹസ്യം എന്നോട് വെളിപ്പെടുത്തി. ദശാബ്ദങ്ങളായി അദ്ദേഹം ഗണപതിമുനിയുടെ കൃതികൾ ശേഖരിക്കുന്നുണ്ടായിരുന്നു. ഗണപതിമുനിയുടെ പ്രസിദ്ധീകരിച്ചതും എന്നാൽ അപ്പോൾ അച്ചടിയിലില്ലാതിരുന്നതുമായ കൃതികളെ കൂടാതെ, വളരെ പ്രയത്നം ചെയ്ത് അദ്ദേഹത്തിന്റെ ഏതാണ്ടെല്ലാ കയ്യെഴുത്തുപ്രതികളും കൂടി ശ്രീ നടേശൻ പകർത്തിയെടുത്ത് സൂക്ഷിച്ചിരുന്നു. പണ്ഡിറ്റ് പോലും ഒരിക്കലും അറിഞ്ഞിട്ടില്ലാത്ത അത്രയും ഉപന്യാസങ്ങൾ, വേദങ്ങളെക്കുറിച്ചുള്ള വിപുലമായ പഠനങ്ങൾ ഉൾപ്പെടെ അദ്ദേഹത്തിന്റെ പക്കൽ ഉണ്ടായിരുന്നു. അദ്ദേഹം വളരെ സന്തോഷത്തോടെ അവയുടെയെല്ലാം കോപ്പികൾ എടുത്തുതന്നു. ഞാനവയെ പഠിക്കാനായി അമേരിക്കയിലേക്ക് കൊണ്ടു വന്നു. അങ്ങനെ ശ്രീ നടേശൻ എന്നെ ഗണപതിമുനിയിലേക്ക് നയിക്കുകയും, അദ്ദേഹത്തിന്റെ കൃപയുടേയും സ്വാധീനത്തിന്റെയും ഒരു സ്രോതസായി വർത്തിക്കുകയും ചെയ്തു.

എന്റെ ഏറ്റവും ആഴമേറിയ വിചാരങ്ങളോട് സമരസപ്പെടുന്ന ഒരു സമീപനമാണ് ഞാൻ ഗണപതിയുടെ കൃതികളിൽ കണ്ടെത്തിയത്. എന്റെ രചനകളിൽ ഞാൻ



digitized by www.sreyas.in

വളർത്തിയെടുത്ത, ഇന്ദ്രന് പ്രാധാന്യം നൽകുന്ന സമീപനം, "ഇന്ദ്രന്റെ ആയിരം നാമങ്ങൾ" എന്ന അദ്ദേഹത്തിന്റെ കൃതിയിലും കാണാം. അഗ്നിയെ സ്കന്ദനും രമണനും ആയിട്ടാണ് അദ്ദേഹം മനസ്സിലാക്കിയത്. എന്റെ ധാരണയും അപ്രകാരം തന്നെയായിരുന്നു. ഗണപതിമുനിയുമായി എന്റെ ചേതനാ തലത്തിലും ഞാൻ സമ്പർക്കത്തിൽ വരാൻ തുടങ്ങി. ആന്തരികമായ ഒരു സമരസതയും ജ്ഞാനത്തിന്റെ പ്രസരണവും ഞാൻ അനുഭവിച്ചു. എന്റെ ഉള്ളിലിരുന്നുകൊണ്ട് അദ്ദേഹം എന്നോട് സംസാരിക്കുന്നതു പോലെയായിരുന്നു അത്.

ഗണപതിമുനി ഒരു വേദപണ്ഡിതനായിരുന്നു. താന്ത്രിക യോഗിയായിരുന്നു. ഒരു ആയുർവേദഡോക്ടറും, വേദജ്യോതിഷിയും, ഒരു സജീവ സാമൂഹ്യപരിഷ്ക്കർത്താവും ചിന്തകനും കൂടിയായിരുന്നു. ചുരുക്കത്തിൽ ഞാൻ വ്യാപൃതനായിരുന്ന വിഷയങ്ങളിലെല്ലാം കുറേക്കൂടി ആഴത്തിൽ അദ്ദേഹവും വ്യാപരിച്ചിരുന്നു. വേദങ്ങളുടെയും മഹാഭാരതത്തിന്റെയും ചരിത്രത്തെക്കുറിച്ചു പോലും അദ്ദേഹം ഗവേഷണം ചെയ്തിരുന്നു. ഒരുപക്ഷേ ഈ നൂറ്റാണ്ടിലെ ഏറ്റവും മഹാനായ സംസ്കൃത കവിയും എഴുത്തുകാരനും ഗണപതിമുനിയായിരുന്നു. ആയിരം ശ്ലോകങ്ങളും നാൽപ്പത് അദ്ധ്യായങ്ങളും ഉള്ള അദ്ദേഹത്തിന്റെ ഏറ്റവും മഹത്തായ കൃതിയായ ഉമാസഹസ്രം, സുന്ദരമായ സംസ്കൃതത്തിലുള്ള ഒരനുഭവം തന്നെയാണ്. എന്റെ പ്രവർത്തനമണ്ഡലത്തിലെ എല്ലാ മേഖലകളിലും ഞാൻ അദ്ദേഹത്തെ ഒരു മാതൃകയായി സ്വീകരിച്ചു. ശ്രീഅരവിന്ദനും രമണമഹർഷിയുമായുള്ള എന്റെ ബന്ധങ്ങൾ സമീകരിക്കാൻ ഉതകുന്ന ഒരു സമീപനവും അദ്ദേഹം എനിക്കു നൽകി. അകന്നിരുന്ന ഈ രണ്ടു ബന്ധങ്ങൾക്കുമിടയിൽ ഒരു പാലം നിർമ്മിക്കാൻ ഗണപതിമുനിയിലൂടെ എനിക്കായി. ഞാനിങ്ങനെയൊരു നിലപാട് എടുത്തതിന് തീർച്ചയായും അദ്ദേഹത്തോടുള്ള എന്റെ ഗൂഢമായ സ്നേഹാദരവ് ഒരു കാരണമാണ്.

നടേശൻ എന്റെ ഒരു പ്രധാനസുഹൃത്തും വഴികാട്ടിയുമായിരുന്നു കൊണ്ട് ആന്തരികമായും ബാഹ്യമായും പലതലത്തിലും എന്നെ സഹായിച്ചു. ഗണപതിമുനിയുടേത് മാത്രമല്ല രമണമഹർഷിയുടെയും ശ്രീഅരവിന്ദന്റെയും പ്രബോധനങ്ങളുടെ പ്രത്യേകപാഠങ്ങൾ അദ്ദേഹമെനിക്ക് അയച്ചുതന്നു കൊണ്ടേയിരുന്നു. ശ്രീ നടേശനിലൂടെ, ഗണപതിമുനി എന്നിലേക്ക് വന്നു, എനിക്കു പിന്തുടരാനായി ഒരു മാതൃകയായി മാറുകയും ചെയ്തു. അദ്ദേഹം എന്നെപ്പോലെ



digitized by www.sreyas.in

വിവിധവിഷയങ്ങളിൽ താൽപ്പര്യം വച്ചുപുലർത്തിയിരുന്നു, അതേസമയം അവയെയെല്ലാം തന്റെ ആദ്ധ്യാത്മികപാതയിൽ സമന്വയിപ്പിക്കുകയും ചെയ്തിരുന്നു.

**ദേവിയും ഭക്തിയോഗവും**

ഗണപതിയുടെ രചനകളിൽ ദശമഹാവിദ്യ എന്നറിയപ്പെടുന്ന ദേവിയുടെ പത്ത് ജ്ഞാനസ്വരൂപങ്ങളെ കുറിച്ചുള്ള വിപുലമായ പഠനവും ഉൾപ്പെട്ടിരുന്നു. 'താന്ത്രികയോഗയും ജ്ഞാനദേവതകളും' എന്ന എന്റെ പുസ്തകത്തിൽ ഗണപതിമുനിയുടെ പാഠങ്ങളെ ആധാരമാക്കി ഈ വിഷയത്തെക്കുറിച്ച് ഞാൻ എഴുതി. ഉമാ, രേണുക, ഛിന്നമസ്താ തുടങ്ങി നിരവധി ദേവീരൂപങ്ങളുമായി ഗണപതിമുനിക്ക് അഗാധമായ ബന്ധമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ എന്നെ ദേവീഉപാസനയുടെ ആഴങ്ങളിലേക്ക് കൂട്ടിക്കൊണ്ടു പോയി. പല ദേവീമന്ത്രങ്ങൾ അനുസന്ധാനം ചെയ്യുന്നത് എന്റെ യോഗപരിശീലനത്തിന്റെ അവിഭാജ്യ ഘടകമായിരുന്നു. ഈ മന്ത്രങ്ങളിലേറെയും ഗണപതിമുനിയിലും ശ്രീ നടേശനിലും നിന്നാണ് എനിക്കു കിട്ടിയത്. യഥാർത്ഥത്തിൽ ദേവതയുടെ മറ്റൊരു രൂപം തന്നെയാണ് മന്ത്രം.

ക്രമേണ ഭക്തിയോഗം എനിക്ക് കൂടുതൽ പ്രാധാന്യമുള്ളതായി തീർന്നു. ഒരുപക്ഷേ ഒരു ചെറിയ ഉപമയിലൂടെ അതിന്റെ മൂല്യം വ്യക്തമാക്കാൻ കഴിഞ്ഞേക്കും. ജ്ഞാനം ഒരു ദീപശിഖയും മനസ്സ് വിളക്കുതിരിയും ഭക്തി എണ്ണയുമാണ്. എണ്ണയില്ലാത്ത വിളക്കിലെ തിരിയെ അഗ്നി എന്നപോലെ, ഭക്തിയുടെ അഭാവത്തിൽ ജ്ഞാനം മനസ്സിനെ നിശ്ശേഷം കത്തിച്ചു കളയുന്നു.

വേദങ്ങൾ അടിസ്ഥാനപരമായി ഭക്തിയോഗ ഗ്രന്ഥങ്ങളാണ് എന്ന സത്യം ഞാൻ കണ്ടെത്തി. ഭക്തിയോഗം മധ്യകാലഭാരതത്തിൽ പിൽക്കാലത്തുണ്ടായ ഇസ്ലാമിക-ക്രൈസ്തവ സ്വാധീനങ്ങളിൽ നിന്നുരുത്തിരിഞ്ഞതാണെന്ന ചില ആധുനിക പണ്ഡിതന്മാരുടെ വിശ്വാസം തീർത്തും തെറ്റാണ്. വേദങ്ങൾ പരമസത്യത്തെ പ്രകൃതിയുടെ എല്ലാ രൂപങ്ങളിലും ആരാധിക്കുന്നു. അതിൽ മനുഷ്യനും (ഇന്ദ്രൻ തുടങ്ങിയ ദേവന്മാർ) മൃഗങ്ങളും (കാള, കുതിര തുടങ്ങിയ ദേവവാഹനങ്ങൾ) സസ്യങ്ങളും (ശ്രേഷ്ഠമായ അശ്വത്ഥ വൃക്ഷം, സോമലത) മൂലഘടകങ്ങളും (അഗ്നി, ജലം എന്നിവ) പ്രപഞ്ചവും (സൂര്യൻ, ചന്ദ്രൻ) എല്ലാം ഉൾപ്പെടുന്നു.



digitized by www.sreyas.in

ഈശ്വരനെ പിതാവായും, മാതാവായും, സഹോദരനായും, സുഹൃത്തായും, പുത്രനായും, പുത്രിയായും, കുട്ടിയായും, ഗുരുവായും ഒക്കെ കണ്ടുകൊണ്ട് വേദങ്ങൾ ഭക്തിയുടെ എല്ലാ ഭാവഭേദങ്ങളെയും വർണ്ണിക്കുന്നു, അംഗീകരിക്കുന്നു.

വേദസങ്കൽപ്പമായ നമസ്കാരം അഥവാ ദൈവത്തിനുള്ള സമർപ്പണം തന്നെയാണ് ഭക്തിയുടെ ആകെത്തുക. ഈശ്വരനാമങ്ങളെ ജപിക്കലും അവയെ ധ്യാനിക്കലും എക്കാലത്തും വേദമാർഗത്തിലെ കേന്ദ്രാശയമാണ് എന്നു കാണിച്ചുകൊണ്ട് ഋഗ്വേദം നിരവധി തവണ ദിവ്യവും രഹസ്യവുമായ നാമങ്ങളെ കുറിച്ച് പറയുന്നു.

ഋഗ്വേദകാലം മുതൽ മഹാഭാരത പുരാണ കാലഘട്ടങ്ങൾ വരെ, തെക്ക് ആൾവാർമാരും നായനാർമാരും മുതൽ വടക്ക് തുളസീദാസും മീരാഭായിയും വരെ ഭക്തിയുടെ ഈ അനുസ്യൂത പ്രവാഹം ഹൈന്ദവതയെ എക്കാലവും ജീവസ്സുറ്റതും, പുഷ്ക്കലവുമാക്കി നിലനിറുത്തി. ഹൈന്ദവതയുടെ ഹൃദയംതന്നെ ഭക്തിയാണ്. അത് കടുംപിടുത്തങ്ങളിലോ പാപബോധത്തിലോ കെട്ടിപ്പടുത്തതല്ല, മറിച്ച് ജീവിതത്തിന്റെ ആഹ്ലാദത്തിമിർപ്പിൽ നിന്നുകൊണ്ടുള്ള ദിവ്യപ്രേമമാണ്. അത് എല്ലായ്പ്പോഴും കൂടുതൽ ഉയർന്ന അവബോധത്തെയും, അതീതാനുഭവത്തേയും തേടിക്കൊണ്ടിരിക്കുന്നു. ഉണ്ണിക്കൃഷ്ണൻ, ധനുർധരനായ രാമൻ, സിംഹവാഹിനിയായ ദുർഗ എന്നിങ്ങനെ ജീവിതത്തിന്റെ എല്ലാ തലങ്ങളെയും, അതിന്റെ എല്ലാ ഭാവത്തോടും, വ്യക്തിഗതമായ അടുപ്പത്തോടും, തീക്ഷ്ണതയോടും കൂടി അത് സ്പർശിച്ചിരിക്കുന്നു.

ഞാൻ ദേവീദേവൻമാരുടെ സ്തോത്രങ്ങൾ ജപിക്കാൻ പഠിച്ചു. പ്രത്യേകിച്ചും ശങ്കരാചാര്യ വിരചിതമായ അത്ഭുതകരമായ സ്തോത്രങ്ങൾ. അതെന്റെ ദൈനംദിന അനുഷ്ഠാനമായി മാറി. നല്ലൊരു സംഗീതപടുവും, സാധുവുമായിരുന്ന രമണാശ്രമത്തിലെ ലൈബ്രേറിയൻ ശ്രീ ജെ ജയരാമൻ ഇക്കാര്യത്തിൽ എന്നെ വളരെ സഹായിച്ചു. ഭക്തിരസത്തിൽ മുങ്ങിക്കുളിക്കാതെ എന്റെ ബൗദ്ധികപ്രവർത്തനങ്ങൾ എനിക്ക് സംതൃപ്തിയേകുകയില്ല എന്ന കാര്യം ഞാൻ മനസ്സിലാക്കി. ദിവസങ്ങളോളം കൂടിയ തോതിൽ മാനസിക പ്രവർത്തനങ്ങൾ ചെയ്തതിനുശേഷം, കൂടുതൽ സായാഹ്നങ്ങൾ ഞാൻ ഭക്തിസാധനകൾക്കായി ചെലവഴിച്ചു. ഈ ഭക്തിഭാവം പ്രധാനമായും ദേവിയിലായിരുന്നു എങ്കിലും ഇന്ദ്രൻ, അഗ്നി, ശിവൻ, രാമൻ, ഹനുമാൻ, ഗണപതി തുടങ്ങിയ ഹൈന്ദവമൂർത്തികളെല്ലാം അതിൽ കടന്നുവന്നു.



digitized by www.sreyas.in

## ബ്രഹ്മർഷി ദൈവരത

കുറെ വർഷങ്ങൾക്കു ശേഷം, മുംബൈയിലെ ഭാരതീയ വിദ്യാഭവനിൽ ഒരു പ്രഭാഷണം ചെയ്യുമ്പോൾ, ഉദ്വേഗജനകമായ ഒരു പുസ്തകം എനിക്ക് സമ്മാനിക്കപ്പെട്ടു. രമണമഹർഷിയുടെയും, ഗണപതി മുനിയുടെയും മറ്റൊരു പ്രധാനശിഷ്യനായിരുന്ന ദൈവരതന്റേതായിരുന്നു 'ഛന്ദോദർശനം' എന്നുപേരായ ആ പുസ്തകം. എനിക്ക് ഗണപതി മുനിയുമായുണ്ടായിരുന്ന ബന്ധം വിദ്യാഭവൻ പ്രവർത്തകർക്ക് അറിയുമായിരുന്നില്ല. അതിനാൽ അത് തികച്ചും യാദൃശ്ചികം തന്നെയായിരുന്നു. പിന്നീട് ദൈവരതന്റേത് തന്നെയായ 'വാക്സുധ' എന്ന മറ്റൊരു പുസ്തകവും ലഭിച്ചു.

ദൈവരതൻ ഗണപതിമുനിയുടെ ദർശനങ്ങൾ പിന്തുടർന്നു. എന്നാൽ കപാലി ചെയ്തതിൽ നിന്നും വ്യത്യസ്തമായി അദ്ദേഹം രമണനോട് അടുത്തുതന്നെ നിന്നു. അരവിന്ദന്റെ മാർഗത്തിലേക്ക് ചേർന്നില്ല. ഗണപതിമുനിയുടെ ആശയങ്ങളുടെ അടിസ്ഥാനത്തിൽ അദ്ദേഹം ഒരു വേദവീക്ഷണം വളർത്തിയെടുത്തു. ഒപ്പം പ്രാചീന ഋഷിമാരെപ്പോലെ പുതിയ വേദമന്ത്രങ്ങളുടെ നേരിട്ടുള്ള ദർശനങ്ങളും അദ്ദേഹത്തിനുണ്ടായി. സരസ്വതി, താര എന്നീ ഭാവങ്ങളിൽ അദ്ദേഹവും ദേവീഉപാസന ചെയ്തിരുന്നു.

വേദങ്ങളെക്കുറിച്ചും, വേദമന്ത്രങ്ങളുടെ ശക്തിയെ കുറിച്ചും പൂർണജ്ഞാനമുള്ള ഒരു ആധുനിക വേദ ഋഷി എന്ന നിലയിൽ ദൈവരതനെ മഹർഷി മഹേഷ് യോഗി പാശ്ചാത്യലോകത്ത് കൊണ്ടു വന്നിരുന്നു എന്നു ഞാൻ പിന്നീട് മനസ്സിലാക്കി. അദ്ദേഹത്തിന്റെ പ്രവർത്തനത്തിൽ നിന്ന് ഞാൻ വളരെ പ്രചോദനമുൾക്കൊണ്ടു. ഗണപതിമുനിയെ പോലെ ദൈവരതനും എന്റെ അന്തരംഗത്തിൽ ഉൾച്ചേർന്ന് വേദ നവോദ്ധാനത്തിന്റെ ഒരു പ്രധാനഭാഗമായി മാറി.

## ഹിമാലയം

ഹൈന്ദവത ഹിമാലയത്തിന്റെ ആത്മാവാണ്. ഈ മഹാപർവതവും അതിന്റെ സമൃദ്ധമായ നദികളും ഊട്ടിവളർത്തിയ ദർശനമാണത്. ഉയരവും, ആഴവും, സംന്യാസവും, സമൃദ്ധിയും ഇവിടെ സമ്മേളിക്കുന്നു.

ഹിമാലയത്തിലേക്കുള്ള ഇടനാഴിയാണ് ഹരിദ്വാർ. ഈ ഇടനാഴിയിലൂടെ കടന്നാണ് ഹിമാലയ പർവതത്തിലെ യോഗികളുടെ ആദ്ധ്യാത്മികശക്തി അതിന്റെ സ്വധീനം



digitized by www.sreyas.in

സമതലത്തിലേക്ക് വ്യാപിപ്പിച്ച് തെക്ക് കന്യാകുമാരി വരെ എത്തിച്ചേരുന്നത്. തന്റെ കരയിൽ ജീവിക്കുന്നവർക്ക് മാത്രമല്ല ഈ ഉപഭൂഖണ്ഡത്തിൽ മുഴുവനും ഗംഗ അവളുടെ അനുഗ്രഹം ചൊരിയുന്നു. ഹിമാലയത്തിന്റെ ഔന്നത്യങ്ങളിൽ നിന്നുള്ള ഈ ആദ്ധ്യാത്മികപ്രവാഹം അനുഭവിക്കാൻ കഴിഞ്ഞത് വേദപ്രബോധനങ്ങളെ കുറിച്ചുള്ള എന്റെ മതിപ്പിന് ഒരു പുതിയ തലം കൂടി കൂട്ടിച്ചേർത്തു.

ഋഷികേശിലേക്കുള്ള എന്റെ ആദ്യത്തെ സന്ദർശനത്തിൽ ഞാൻ താമസിച്ചത് വേദഭവൻ എന്ന ഒരു സ്ഥലത്താണ്. ആ പ്രദേശത്തെ വൈദികാചാരങ്ങളുടെ ഏറ്റവും പഴയ ഒരു കേന്ദ്രമായിരുന്നു അത്. എന്നാൽ 1966 ൽ അവിടത്തെ വൈദികചടങ്ങുകൾ നിറുത്തേണ്ടി വന്നു. അതിനെ പിന്തുണച്ചിരുന്ന ധനികരായ വ്യവസായികൾ അവരുടെ സഹായം നിറുത്തിയതായിരുന്നു അതിനു കാരണം. അങ്ങനെ യാദൃശ്ചികമായി വൈദിക ചടങ്ങുകളുടെ ഒരു പ്രാചീന കേന്ദ്രത്തിൽ ഞാൻ എത്തിപ്പെട്ടു.

ശ്രീ സുവീർശർമ്മയാണ് ആ സ്ഥലത്തിന്റെ ഇപ്പോഴത്തെ ഉടമ. വേദോച്ചാരണവും, വൈദികചടങ്ങുകളും ചെയ്യുന്നതിനായി പരിശീലിപ്പിക്കപ്പെട്ടു വന്ന ആ വൈദികശാഖയിലെ അവസാനത്തെ കണ്ണിയാണ് അദ്ദേഹം. ഋഗ്വേദം മുതൽ സാമവേദം വരെ വിവിധശൈലികളിൽ അദ്ദേഹം ഉച്ചരിക്കുന്നത് ഞങ്ങൾ കേട്ടു. എന്നാൽ നിർഭാഗ്യവശാൽ ഈ പാരമ്പര്യം, ഇൻഡ്യയിലെ മറ്റ് പല സമ്പ്രദായങ്ങളെയും പോലെ ഇന്ന് കുറ്റിയറ്റുപോകുകയാണ്. പ്രാപഞ്ചിക ശക്തികളുമായുള്ള സംവേദനം, ആചരണവും ജപവുമൊക്കെയുള്ള ഒരു ജീവിതം, ഇതിനൊന്നും വാണിജ്യവൽകൃതമായ ഈ കാലഘട്ടത്തിൽ ഇടമില്ല.

ഋഷികേശിൽ നിന്നും കുറെക്കൂടി ഉയരത്തിലുള്ള ഉത്തരകാശിയാണ് ശിവനും ശക്തിയും ഒന്നിക്കുന്ന സ്ഥലം. ആ സ്ഥലത്തിന് ഒരു പ്രത്യേക ചൈതന്യവും ശക്തിയുമുണ്ടായിരുന്നു. അവിടെ ഒരാൾക്ക് ഈ ലൗകിക ജീവിതത്തിനപ്പുറം യോഗികളുടെ ശക്തിയും, ആത്മബോധത്തിൽ അധിഷ്ഠിതമായ ഒരു സംസ്കാരത്തിന്റെ സാന്നിധ്യവും അനുഭവിച്ചറിയാം. അതിനുമപ്പുറമുള്ള ഹിമാലയപ്രദേശങ്ങളിൽ മഹത്തുക്കളായ അനേകം അജ്ഞാതയോഗികൾ വസിക്കുന്നു. അവർക്ക് ഈ ലോകത്തിന്റെ കാര്യങ്ങളിൽ യാതൊരു താത്പര്യവുമില്ല. കുറച്ചു ക്ഷീണിതമെങ്കിലും ഇപ്പൊഴും പരിക്കേൽക്കാതെ നിലനിൽക്കുന്ന ഹൈന്ദവതയുടെ ആത്മീയഹൃദയം അവരിലൂടെ സംരക്ഷിക്കപ്പെടുന്നു. ശ്രമിച്ചാൽ



digitized by www.sreyas.in

ഇപ്പോഴും അത്തരം മഹാത്മാക്കളെ കണ്ടുമുട്ടാനും അനുഗ്രഹം നേടാനും ഒരുവന് കഴിയുകയും ചെയ്യും.

**ശങ്കരാചാര്യൻമാർ**

തൊണ്ണൂറുകളുടെ തുടക്കത്തിൽ ശൃംഗേരി ശങ്കരമഠത്തിന്റെ 'തത്വലോകം' എന്ന പ്രസിദ്ധീകരണവുമായി ഞാൻ പരിചയത്തിൽ വന്നു. എന്നെ ശൃംഗേരിയിലേക്ക് ഒരു പ്രത്യേക സന്ദർശനത്തിന് കൊണ്ടുപോയ അതിന്റെ എഡിറ്ററായ ശ്രീ ടി ആർ രാമചന്ദ്രനാണ് അതിന് നിമിത്തമായത്.

ശൃംഗേരി കർണാടകത്തിലുള്ള ഒരു കുന്നിൻ പ്രദേശമാണ്. ഞങ്ങൾ വിമാനമിറങ്ങിയ മാംഗളൂരിൽ നിന്ന് കുറെ മണിക്കൂറുകളുടെ കാർ യാത്രയുണ്ട് അവിടേക്ക്. ആദിശങ്കരാചാര്യർ സ്ഥാപിച്ച ഈ കേന്ദ്രം ഇത്രയും ഉൾപ്രദേശത്തായതിൽ എനിക്ക് അത്ഭുതം തോന്നി. തീർച്ചയായിട്ടും ശങ്കരൻ പ്രശസ്തിയേക്കാളും, തപസ്സിനെക്കുറിച്ചാണ് ചിന്തിച്ചിരുന്നതെന്ന് വ്യക്തം. ജനതതികളെ വൻതോതിൽ പരിവർത്തനം ചെയ്യാൻ ഉത്സുകമായ ഒരു പുതിയമതം സ്ഥാപിക്കുകയായിരുന്നില്ല മറിച്ച് നമ്മെ പരിവർത്തിപ്പിക്കാൻ നാം അനുഷ്ഠിക്കേണ്ട ഒരു ധ്യാനമാർഗത്തിലായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ. ശൃംഗേരിയിൽ വേദാന്തത്തിന്റെ ഈ പ്രത്യേകത നമുക്കിപ്പോഴും കാണാം. ആത്മവികാസം, അതാണ് വേദാന്തത്തിന്റെ മാർഗം. മറ്റുള്ളവരുടെ സുവിശേഷവൽക്കരണം അല്ല.

മറ്റൊരു ശങ്കരമഠവുമായിട്ടും ഞാൻ സമ്പർക്കത്തിൽ വന്നു. ചെന്നൈയിൽ നിന്നും രണ്ടുമണിക്കൂർ കൊണ്ടെത്താവുന്ന ദൂരത്തുള്ള കാഞ്ചീപുരം മഠമായിരുന്നു അത്. ക്ഷേത്രനഗരമായ കാഞ്ചീപുരമാകട്ടെ പ്രാചീന ഇൻഡ്യയിലെ ഏഴ് പവിത്ര നഗരികളിൽ ഒന്നാണ്.

അപ്പോഴത്തെ ശങ്കരാചാര്യൻ ചന്ദ്രശേഖരേന്ദ്ര സരസ്വതി ഏതാണ്ട് നൂറു വയസ്സിനോട് അടുക്കുന്നുണ്ടായിരുന്നു. അദ്ദേഹം ഹിന്ദുമതത്തിന്റെ ഒരു വലിയ പ്രബോധകനായിരുന്നു. ഭാഗ്യവശാൽ അദ്ദേഹത്തിന്റെ ദേഹവിയോഗത്തിനു മുമ്പ് രണ്ടുതവണ അദ്ദേഹത്തിന്റെ ദർശനം നേടാൻ എനിക്ക് കഴിഞ്ഞു. ഞാനിപ്പോഴും ഉപയോഗിയ്ക്കുന്ന എന്റെ പ്രധാന രുദ്രാക്ഷമാല അദ്ദേഹം അനുഗ്രഹിച്ചു തന്നതാണ്. വേദാന്ത ദൃഷ്ടിയിലൂടെയുള്ള ഒന്നാന്തരം ഹിന്ദുമത പഠനമാണ് അദ്ദേഹത്തിന്റെ കൃതികൾ.



digitized by www.sreyas.in

കുറെ വർഷങ്ങൾക്ക് ശേഷം അടുത്ത ശങ്കരാചാര്യരായ ജയേന്ദ്ര സരസ്വതിയുടെ ഇടപെടൽ കൊണ്ട്, എനിക്ക് കാഞ്ചി കാമക്ഷീ ക്ഷേത്രത്തിൽ ചെന്ന് ദേവിയുടെ ദർശനം നേടാനും കഴിഞ്ഞു. സാധാരണയായി പാശ്ചാത്യരെ അതിനൊന്നും അനുവദിക്കാറില്ല. ഇത്തരം ആചാര്യൻമാർ ഹിന്ദു ധർമ്മത്തെ ഉയർത്തിപ്പിടിക്കുകയും, സഹസ്രാബ്ദങ്ങളുടെ പഴക്കമുള്ള ആചാരങ്ങൾ ഭാവി തലമുറകളുടെ നന്മയ്ക്കായിക്കൊണ്ട് നിലനിറുത്തി വരികയും ചെയ്യുന്നു.

**അലന്ദിയിലെ സ്വാമി രാംദാസ്**

ദക്ഷിണേന്ത്യയിലെ ക്ഷേത്രനഗരങ്ങളെയും, ഉത്തരഭാരതത്തിലെ തീർഥങ്ങളെയും പോലെ ആദ്ധ്യാത്മിക ചൈതന്യം നിറഞ്ഞു നിൽക്കുന്ന ഒരു സ്ഥലമാണ് മഹാരാഷ്ട്രയിലെ പൂനെക്കടുത്തുള്ള അലന്ദി. ഭഗവദ്ഗീതയ്ക്ക്, ജ്ഞാനേശ്വരി എന്ന സുപ്രസിദ്ധമായ ഭാഷ്യമെഴുതിയ ജ്ഞാനേശ്വരന്റെ ക്ഷേത്രം സ്ഥിതിചെയ്യുന്നത് അവിടെയാണ്. തന്റെ ഇരുപത്തിയൊന്നാമത്തെ വയസ്സിൽ അദ്ദേഹം സ്വയം ഭൂമിക്കടിയിലേക്ക് മറയുകയായിരുന്നു. ഒരിക്കൽ തിരിച്ചുവരാൻ വേണ്ടി അദ്ദേഹം താത്ക്കാലത്തേക്ക് മറഞ്ഞു എന്ന് വിശ്വസിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ ശരീരം മറക്കപ്പെട്ടു എന്ന് കരുതപ്പെടുന്ന സ്ഥലത്തെ വൃക്ഷത്തിന്റെ അടുത്താണ് ക്ഷേത്രത്തിന്റെ സ്ഥാനം. അവിടെ ധ്യാനിക്കാനിരിക്കുന്നത് ശക്തമായ ഒരു അനുഭവമായിരുന്നു. ഇസ്ലാമിക ആക്രമണ ഭരണത്തിൻ കീഴിൽ ഹൈന്ദവധർമ്മത്തെ രക്ഷിക്കാൻ പ്രയത്നിച്ച അനേകം മഹാത്മാക്കളോട് സമ്പർക്കത്തിൽ വരുന്നതു പോലെയായിരുന്നു ആ അനുഭവം.

പിന്നീട് ഞാൻ സമർത്ഥരാമദാസ് പ്രസ്ഥാനവുമായി സമ്പർക്കത്തിൽ വന്നു. ആക്രമണകാരികളായ മുഗളൻമാർക്കെതിരെ ഹിന്ദുക്കളെ ഉണർത്തിയെഴുന്നേൽപ്പിച്ച ശിവജി മഹാരാജാവിന്റെ ഗുരുവായിരുന്നു അദ്ദേഹം. ബ്രിട്ടീഷുകാർ രാജ്യം കയ്യടക്കുന്നതിനു മുമ്പ്, മറാത്തസാമ്രാജ്യം ഇൻഡ്യയുടെ ഒട്ടുമുക്കാലും വ്യാപിച്ചിരുന്നു.

ഇപ്രകാരം ഇൻഡ്യയൊട്ടുക്കും ഞാൻ കുറെ തീർഥാടനങ്ങൾ ചെയ്തു. ധാരാളം അനുഭവങ്ങൾ കിട്ടി. ഇവിടെ പങ്കുവച്ചത് അവയിലെ ചില ഉദാഹരണങ്ങൾ മാത്രം.



digitized by www.sreyas.in

# ഹിന്ദു സാമൂഹ്യ രാഷ്ട്രീയ വശങ്ങളുടെ കണ്ടെത്തൽ

### ഡോ. ബി. എൽ. വഷ്ഠയുമായി മുഖാമുഖം

എന്റെ ആദ്യത്തെ ഇന്ത്യാസന്ദർശനത്തിൽ പിൽക്കാലത്തുള്ള എന്റെ ജീവിതത്തെയും ചിന്തയെയും സ്വാധീനിക്കാൻ പോകുന്ന ഒരു വ്യക്തിയുമായി ഞാൻ കണ്ടുമുട്ടിയിരുന്നു. ഹിന്ദുക്കളുടെ മാനസികനിലയേയും, ഹിന്ദുക്കൾ നേരിടുന്ന പ്രശ്നങ്ങളേയും പരിചയപ്പെടുത്തി തന്നുകൊണ്ട് അദ്ദേഹം എന്റെ ഒരു മാർഗദർശിയായി തീർന്നു.

മുംബൈയിലെ ഒരു ആയുർവേദ കമ്പനിയിൽ ഉൽപ്പന്നങ്ങൾ വികസിപ്പിക്കുന്ന ചുമതലയിൽ പ്രവർത്തിച്ചു കൊണ്ടിരുന്ന ഒരു ആയുർവേദ ഡോക്ടറായിരുന്നു ഡോ. വഷ്ഠ. ആ ഒരു പശ്ചാത്തലമായിരുന്നു അദ്ദേഹവുമായുള്ള എന്റെ കൂടിക്കാഴ്ചയ്ക്ക് വഴി വച്ചത്. അപ്പോൾ അദ്ദേഹം എന്റെ അച്ഛനെ പോലെ ഏതാണ്ട് എഴുപത് വയസ്സിനോടടുത്തിരുന്നു.

അൽപ്പസമയത്തെ അനൗപചാരിക സംഭാഷണത്തോടെ തന്നെ നമുക്കിടയിൽ ഒരാത്മബന്ധം അനുഭവപ്പെട്ടു. അദ്ദേഹം എന്റെ പ്രവർത്തനങ്ങളെയും താല്പര്യങ്ങളെയും പറ്റിയൊക്കെ ചോദിച്ചറിഞ്ഞു. വേദങ്ങളെയും പ്രാചീനഭാരതത്തെയും കേന്ദ്രീകരിച്ചുള്ള എന്റെ പഠനങ്ങളിൽ അദ്ദേഹത്തിന് പ്രത്യേക ഔത്സുക്യം തോന്നി. ക്രമേണ ഞാൻ വഷ്ഠയുമായി കൂടുതൽ വിശാലമായ സമ്പർക്കത്തിൽ വന്നു. അതെന്നെ ഹൈന്ദവ സംഘടനകളുടെ കൂട്ടായ്മയുമായി ബന്ധപ്പെടുത്തി. ഞങ്ങൾ നീണ്ട സംഭാഷണങ്ങളിൽ ഏർപ്പെടുമായിരുന്നു. ഭാരതത്തേയും, ഹൈന്ദവതയെയും, വേദങ്ങളേയും ഒക്കെ സ്പർശിക്കുന്ന വിഷയങ്ങളായിരുന്നു അവയിൽ നിറഞ്ഞു നിന്നിരുന്നത്. താമസിയാതെ വേദവിജ്ഞാനത്തെ ഇൻഡ്യയിലും പുറത്തും പ്രചരിപ്പിക്കാനുള്ള ഒരു പ്രവർത്തനത്തിന് ഞങ്ങൾ രൂപംകൊടുത്തു. എന്റെ ആയുർവേദപഠനത്തിൽ ഡോ വഷ്ഠ എന്നെ സഹായിക്കുകയും, പല ആയുർവേദ അദ്ധ്യാപകരെയും സ്കൂളുകളേയും, എനിക്ക് പരിചയപ്പെടുത്തി തരികയും ചെയ്തു. ഞങ്ങൾ അങ്ങ്



digitized by www.sreyas.in

ദൂരെ മദ്രാസിലും ബാംഗളൂരിലും വരെയുള്ള പല ആയുർവേദ സെമിനാറുകളിലും പങ്കെടുത്തു.

എന്നാൽ വഷ്ഠ വെറും ഒരു ആയുർവേദ ഡോക്ടർ മാത്രമായിരുന്നില്ല. അദ്ദേഹം ഒരു ബുദ്ധിജീവിയും, പത്രപ്രവർത്തകനുമായിരുന്നു. പത്തു വർഷത്തോളം അദ്ദേഹം പൂനെയിലെ കേസരി പത്രത്തിന്റെ പത്രാധിപരായിരുന്നു. മതപരവും സാമൂഹ്യവുമായ പ്രശ്നങ്ങളെക്കുറിച്ച് നിരവധി ലേഖനങ്ങളും പുസ്തകങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ടായിരുന്നു. മഹാരാഷ്ട്രയിലെ ഒരു പ്രമുഖ ഹിന്ദു എഴുത്തുകാരനായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ എളിയ വ്യക്തിത്വത്തിനു പിന്നിൽ വലിയ ഉൾക്കാഴ്ചയും മറ്റുള്ളവരെ തങ്ങളുടെ ജീവിതദൌത്യങ്ങളിലേക്ക് നയിക്കാനുള്ള അസാധാരണമായ കഴിവും ഒളിഞ്ഞിരിക്കുന്നുണ്ടായിരുന്നു.

വഷ്ഠ ആദ്യമെന്നെ മുംബൈയിലുള്ള പ്രാദേശിക ഹിന്ദുസംഘടനകളുമായി പരിചയപ്പെടുത്തി. അതിൽ ആർ എസ് എസ് (രാഷ്ട്രീയ സ്വയം സേവക് സംഘ്), വി എച്ച് പി (വിശ്വ ഹിന്ദു പരിഷദ്), ബി ജെ പി (ഭാരതീയ ജനതാ പാർട്ടി) എന്നിവയുടെയും മറ്റ് അനുബന്ധ സംഘടനകളുടെയും പ്രാദേശികഘടകങ്ങൾ ഉൾപ്പെട്ടിരുന്നു. ഞാനന്നുവരെ ഇവയെപ്പറ്റി യാതൊന്നും അറിഞ്ഞിരുന്നില്ല. പതിയെ സംഘപരിവാർ അഥവാ ആർ എസ് എസ് സംഘടനാസമൂഹത്തെയും അതിലെ വിവിധഘടകങ്ങളെയും കുറിച്ച് ഞാൻ മനസ്സിലാക്കി. എന്റെ സമ്പർക്കം കൂടുതലും വി എച്ച് പി യോടായിരുന്നു. ലോകത്തിലെ ഏറ്റവും വലിയ ഹിന്ദുസംഘടനയെന്ന നിലക്ക് അവർ കൂടുതലും മതപരമായ പ്രശ്നങ്ങളാണ് കൈകാര്യം ചെയ്തിരുന്നത്.

ഈ സംഘടനകളുടെ നേതാക്കൾ ഉൾപ്പെടെ പലരും എന്റെ വ്യക്തിപരമായ പരിചയത്തിൽ വന്നു. അവർ ഹിന്ദുധർമ്മത്തിന് ശക്തിപകരുന്ന, ഹൈന്ദവസമൂഹത്തിന്റെ സംരക്ഷണത്തിൽ ബദ്ധശ്രദ്ധരായ, ദേശബോധവും സമർപ്പണ മനോഭാവവുമുള്ള ഭാരതീയരാണെന്ന് ഞാൻ കണ്ടു. അവരിൽ മിക്കവരും വഷ്ഠയെപ്പോലെ മാന്യൻമാരും സൗമ്യസ്വഭാവികളും, മതത്തെയും ആത്മീയതയെയും സംബന്ധിച്ച് തുറന്ന മനസ്സുള്ളവരുമായിരുന്നു. അവരിൽ കുറേപ്പേർ അദ്ദേഹത്തെപ്പോലെ ആദ്ധ്യാത്മികതൽപ്പരരും, നല്ലവണ്ണം സാധനകൾ ഒക്കെ അനുഷ്ഠിക്കുന്നവരുമായിരുന്നു.



digitized by www.sreyas.in

വഷ്ഠം തന്നെ അദ്ദേഹത്തിന്റെ പതിനെട്ടാം വയസ്സുമുതൽ ഏതാണ്ട് അൻപത് വർഷത്തോളമായി ആർ എസ് എസിന്റെ പ്രവർത്തകനായിരുന്നു. ഹിന്ദുക്കളുടെ രാഷ്ട്രീയ സാമൂഹ്യ വിഷയങ്ങളെക്കുറിച്ച് എഴുതിയിട്ടുള്ള തിലക്, സവർക്കർ, ഗുരുജി ഗോൾവൽക്കർ തുടങ്ങിയ പ്രമുഖരുടെ കൃതികളുമായി അദ്ദേഹമെന്നെ പരിചയപ്പെടുത്തി.

മഹാത്മാഗാന്ധിക്കു മുമ്പ് സ്വാതന്ത്ര്യസമരത്തിന്റെ നേതാവായിരുന്നു ലോകമാന്യ തിലക്. വേദങ്ങളിലും ഇൻഡ്യയുടെ പ്രാചീനചരിത്രത്തിലും തിലകിന് ഒരു പ്രത്യേക താൽപര്യമുണ്ടായിരുന്നു. 'വേദങ്ങളിലെ ഉത്തരധ്രുവബന്ധം', 'ഓറിയോൺ' തുടങ്ങി രണ്ടു പ്രധാനപ്പെട്ട പുസ്തകങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. വേദങ്ങളിലെ ജ്യോതിശാസ്ത്രപരാമർശങ്ങളെ അടിസ്ഥാനമാക്കിയുള്ള അദ്ദേഹത്തിന്റെ പഠനം, വേദങ്ങളുടെ കാലനിർണ്ണയത്തിൽ വളരെ പ്രധാനപ്പെട്ട വിവരങ്ങൾ ഉൾക്കൊള്ളുന്നതാണെന്ന് ഞാൻ കണ്ടു. എന്നാൽ അദ്ദേഹത്തിന്റെ ഉത്തരധ്രുവസിദ്ധാന്തം, അക്കാലത്തെ ശാസ്ത്രജ്ഞാനത്തിന്റെ പരിമിതികൾ കൊണ്ടുണ്ടായ തെറ്റിധാരണ മാത്രമായിരുന്നു.

തിലകിന് അരവിന്ദനോടും വളരെ അടുത്ത ബന്ധമുണ്ടായിരുന്നതായി ഞാൻ കണ്ടെത്തി. അരവിന്ദൻ തിലകിന്റെ അനുയായിയായിരുന്നു. തനിക്കു ശേഷം സ്വാതന്ത്ര്യസമരനേതൃത്വം ഏറ്റെടുക്കണമെന്ന് അരവിന്ദനോട് അദ്ദേഹം ആവശ്യപ്പെടുകയും ചെയ്തിരുന്നു. എന്നാൽ ആ നിർദ്ദേശം സ്വീകരിക്കപ്പെടുകയുണ്ടായില്ല. അപ്പോഴേക്കും അരവിന്ദൻ ഈ ലോകജീവിതത്തിൽ നിന്നും വിരമിച്ച് യോഗസാധനയിൽ മുഴുകിക്കഴിഞ്ഞിരുന്നു. അഹിംസയിലുള്ള മഹാത്മാഗാന്ധിയുടെ കടുംപിടുത്തം അതിരുവിട്ടതാണെന്ന് തിലകും അരവിന്ദനും വിശ്വസിച്ചിരുന്നു. ബ്രിട്ടീഷുകാരെ പുറന്തള്ളാൻ കുറെക്കൂടി സജീവമായ ഒരു മുന്നേറ്റം അവർ രണ്ടുപേരും ആഗ്രഹിച്ചിരുന്നു.

മഹാത്മാഗാന്ധിയേക്കാൾ മുതിർന്ന മറ്റൊരു ഇൻഡ്യൻ നേതാവായിരുന്നു വീരസാവർക്കർ. തനിക്കു ബന്ധമുണ്ടായിരുന്ന യൂറോപ്പിലെ മറ്റ് വിപ്ലവകാരികളെപ്പോലെ അദ്ദേഹവും ഒരു തീപ്പൊരി വിപ്ലവ നായകനായിരുന്നു. ഇൻഡ്യയെക്കുറിച്ച് അദ്ദേഹത്തിന് ശക്തമായ ഒരു ദേശീയവീക്ഷണമുണ്ടായിരുന്നു. ബ്രിട്ടീഷുകാരെ പുറത്താക്കാൻ ശക്തി ഉപയോഗിക്കണമെങ്കിൽ അതും ചെയ്യണമെന്ന അഭിപ്രായക്കാരനായിരുന്നു അദ്ദേഹം. പിൽക്കാല ജീവിതത്തിൽ സാവർക്കർ ഒരു



digitized by www.sreyas.in

ചിന്തകനും യോഗിയുമായി ജീവിച്ചു. എന്നാൽ നിർഭാഗ്യവശാൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ ഇടതുപക്ഷക്കാരായ പ്രതിയോഗികളാൽ തമസ്ക്കരിക്കപ്പെടുകയാണ് ഉണ്ടായത്.

സാവർക്കറെ, അദ്ദേഹത്തിന്റെ ഇടതുവിരുദ്ധവീക്ഷണങ്ങൾ കാരണം ഒരു നാസിയാക്കി ചിത്രീകരിക്കുന്നതിനുള്ള സംഘടിതശ്രമം തന്നെയുണ്ടായി. എന്നാൽ സാവർക്കർ ഒരു നാസി വിരുദ്ധനായിരുന്നു എന്നതാണ് വാസ്തവം. ഇൻഡ്യ ബ്രിട്ടീഷുകാർക്ക് ഒപ്പം നിന്ന് ജർമനിക്കെതിരെ യുദ്ധം ചെയ്യണം എന്നുപോലും അദ്ദേഹം ആവശ്യപ്പെട്ടിരുന്നു. സാവർക്കറിലൂടെ ഇൻഡ്യൻ സ്വാതന്ത്ര്യ സമരത്തിനെക്കുറിച്ചുള്ള മറ്റു ചില ചിത്രങ്ങൾ എനിക്കു കിട്ടി. അത് പാശ്ചാത്യർക്ക് പരിചയമുള്ള ഗാന്ധിയൻ കാഴ്ചപ്പാടുകളിൽ നിന്നും തികച്ചും വ്യത്യസ്ഥമായിരുന്നു.

1925 ൽ ആർ എസ് എസ് സ്ഥാപിച്ച ഹെഡ്ഗേവാറിന് ശേഷം രണ്ടാമത് നേതൃത്വത്തിലേക്കെത്തിയത് ഗുരുജി ഗോൾവൾക്കർ ആയിരുന്നു. തത്വചിന്താപരമായ ചായ് വുള്ള സൗമ്യ സ്വഭാവിയായ ഒരദ്ധ്യാപകനായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളും ലേഖനങ്ങളും ചേർത്തൊരുക്കിയ 'ബഞ്ച് ഓഫ് തോട്സ്' ആണ് അദ്ദേഹത്തിന്റേതായ പ്രധാനകൃതി. ഹിന്ദുക്കളും ആധുനിക ഭാരതവും നേരിടുന്ന ഇന്നത്തെ സാമൂഹ്യപ്രശ്നങ്ങളുടെ വളരെവ്യക്തമായ വിശകലനങ്ങളും അവയ്ക്കുള്ള ആദ്ധ്യാത്മികവും പ്രായോഗികവുമായ പരിഹാരങ്ങളും ഞാനതിൽ കണ്ടു. ഭൗതികവാദവും, കമ്മ്യൂണിസവും, മിഷണറിമതങ്ങളും ഉയർത്തുന്ന അപകടങ്ങളും, അവയ്ക്കുള്ള ഹൈന്ദവവും ആർഷവുമായ ധർമ്മനീതിയിൽ അധിഷ്ഠിതമായ പരിഹാരങ്ങളും ഗോൾവൾക്കർ വളരെ വ്യക്തമായി ചൂണ്ടിക്കാട്ടുന്നു.

വിവേകാനന്ദന്റേയും, അരവിന്ദന്റേയും ദർശനങ്ങളുടെ സാമൂഹ്യതലത്തിലുള്ള പ്രായോഗികവൽക്കരണം ആയിട്ടാണ് ആ ഗ്രന്ഥം കാണപ്പെട്ടത്. ഇത്രയും ആഴമുള്ളതും വഴക്കമാർന്നതുമായ ഒരു സമീപനത്തെ മൗലികവാദം എന്ന് മുദ്രകുത്താൻ ഇടതുചിന്താഗതിക്കാർ കാണിക്കുന്ന വ്യഗ്രത എന്നെ അദ്ഭുതപ്പെടുത്തി.

വഷ്ഠ എന്നെ ആര്യസമാജ സ്ഥാപകനായ സ്വാമി ദയാനന്ദസരസ്വതിയുടെ ഗ്രന്ഥങ്ങളുമായിട്ടും പരിചയപ്പെടുത്തുകയുണ്ടായി. വേദങ്ങളെക്കുറിച്ചുള്ള എന്റെ കാഴ്ചപ്പാടുകളിൽ വീണ്ടും പുതിയൊരു വശം കൂടി കൂട്ടിച്ചേർക്കാൻ അവയെന്നെ സഹായിച്ചു. ആധുനിക കാലത്ത് വേദങ്ങളിലേക്ക് മടങ്ങി ചെന്ന് ആ പ്രാചീന



digitized by www.sreyas.in

മന്ത്രങ്ങളുടെ അദ്ധ്യാത്മികമായ വശങ്ങൾ തുറന്നു കാട്ടിയ ആദ്യത്തെ ആചാര്യനായിരുന്നു സ്വാമി ദയാനന്ദ. വേദങ്ങളിലേക്ക് മടങ്ങുക എന്ന ആഹ്വാനവുമായി ബന്ധപ്പെട്ട ഒരു വലിയ സാമൂഹ്യ മുന്നേറ്റം തന്നെ ഉണ്ട് എന്ന കാര്യം ഞാൻ തിരിച്ചറിഞ്ഞു. എനിക്കും അത്തരം ഒരു ആഹ്വാനം പിന്തുടരാൻ ഒരു വിഷമവുമുണ്ടായില്ല.

ശ്രീ അരവിന്ദന്റെ ദർശനങ്ങളിൽ വഷ്ഠ ആകൃഷ്ടനായിരുന്നു. എന്നാൽ രമണമഹർഷിയെ അദ്ദേഹം തന്റെ ഗുരുക്കന്മാരിൽ ഒരാളായിട്ടാണ് കണക്കാക്കിയിരുന്നത്. അദ്ദേഹത്തിന് കാഞ്ചി ശങ്കരാചാര്യമഠവുമായും, സ്വാമി ചന്ദ്രശേഖരേന്ദ്ര സരസ്വതിയുമായും ഒരു പ്രത്യേക ബന്ധം ഉണ്ടായിരുന്നു. എന്നാൽ ഒരു പ്രത്യേക ആചാര്യനിലോ, ഒരു പ്രത്യേക സമ്പ്രദായത്തിലോ ഒതുങ്ങി നിൽക്കാത്ത വിശാലമായ ഒരു സമീപനം അദ്ദേഹം വച്ചു പുലർത്തിയിരുന്നു. ഹിന്ദുമതത്തിന്റെ ആദ്ധ്യാത്മികവശങ്ങളെക്കുറിച്ച് തനിക്കുള്ള അറിവുപോലെ തന്നെ ഹിന്ദുസമൂഹം നേരിടുന്ന സാമൂഹ്യ രാഷ്ട്രീയ പ്രശ്നങ്ങളെക്കുറിച്ചും വഷ്ഠ ബോധവാനായിരുന്നു. മനുഷ്യരെ അത്ഭുതകരമായ രീതിയിൽ മനസ്സിലാക്കാനും വിലയിരുത്താനും ഉള്ള കഴിവും ഒരു ആത്മീയ ഉൾക്കാഴ്ചയും അദ്ദേഹത്തിന് സ്വായത്തമായിരുന്നു.

വഷ്ഠ ഒരു വിവേകിയും, സൗഹൃദ മനോഭാവമുള്ളവനും, നന്നായി ആശയവിനിമയം ചെയ്യുന്നവനും അതേസമയം വിനയവാനുമായിരുന്നു. അദ്ദേഹത്തോടുള്ള പല വർഷങ്ങളുടെ എന്റെ പരിചയത്തിന്റെ ഇടയ്ക്ക് ഒരിക്കൽപോലും വഷ്ഠ സ്വയംപുകഴ്ത്തുന്നതോ, തനിക്ക് എന്തെങ്കിലും പ്രയോജനങ്ങൾ നേടിയെടുക്കാൻ ശ്രമിക്കുന്നതോ കണ്ടിട്ടില്ല. പകരം എന്റെ അമേരിക്കൻ ബന്ധത്തെയോ, എന്റെ കൃതികളെയോ വച്ച് എന്നെ മുതലെടുത്തേക്കാമായിരുന്ന പല ഇൻഡ്യക്കാരിൽ നിന്നും അദ്ദേഹം എന്നെ രക്ഷിക്കാനാണ് ശ്രദ്ധിച്ചിരുന്നത്. അതുപോലെ സംഘത്തെ പറ്റിയൊക്കെയുള്ള എന്റെ വീക്ഷണങ്ങളെ ഒരിക്കലും സ്വാധീനിക്കാനും അദ്ദേഹം ശ്രമിച്ചില്ല. അദ്ദേഹം വ്യക്തികളെ പരിചയപ്പെടുത്തി തരികയോ, തന്റെ അറിവിലുള്ള കാര്യങ്ങൾ പങ്കുവയ്ക്കുകയോ മാത്രം ചെയ്തിട്ട് എന്നെ എന്റെ സ്വന്തം അഭിപ്രായങ്ങൾ രൂപീകരിക്കാൻ വിടുമായിരുന്നു. വളരെ സൗമ്യഭാഷിയും, ഒന്നിനെക്കുറിച്ചും അതിശയോക്തി പറയാൻ ഇഷ്ടപ്പെടാത്ത ആളുമായിരുന്നു അദ്ദേഹം. താൻ പ്രവർത്തിച്ചുകൊണ്ടിരുന്ന സംഘടനകളുടെ പരിമിതികളെയും തെറ്റുകളെയും സമ്മതിക്കാൻ ഒരുക്കമായിരുന്നു അദ്ദേഹം.



digitized by www.sreyas.in

സാന്താക്രൂസിൽ, വിമാനത്താവളത്തിൽ നിന്നും വളരെ അകലെയല്ലാതെ ഒരു ചെറിയ ഫ്ലാറ്റിലായിരുന്നു വഷ്ഠയുടെ താമസം. അദ്ദേഹത്തെ കാണാൻ ധാരാളം ചെറുപ്പക്കാർ വരുമായിരുന്നു. അദ്ദേഹം അവരുടെ ജീവിതങ്ങളിലും, തൊഴിൽ മേഖലകളിലുമൊക്കെ പ്രയോഗികമായ മാർഗദർശനം കൊടുത്തുകൊണ്ട് പ്രചോദനമേകിയിരുന്നു. ആദ്ധ്യാത്മികജീവിതത്തെക്കുറിച്ച് വളരെ താഴ്മയുള്ള ഒരു സമീപനം അദ്ദേഹം പുലർത്തിയിരുന്നു. ഒരിക്കലും ഒന്നും അടിച്ചേൽപ്പിക്കാതെ, ഓരോരുത്തരേയും തങ്ങളുടെ സ്വത്വത്തെ കണ്ടെത്താൻ സഹായിച്ചു കൊണ്ടുള്ള ഒരു സമീപനമായിരുന്നു അത്. എന്നിലും എന്റെ ആത്മാന്വേഷണത്തിലും അദ്ദേഹമെനിക്ക് ആത്മവിശ്വാസം പകർന്നു തന്നതായി എനിക്കു തോന്നി. അദ്ദേഹം എന്നിൽ ഒരു കൂട്ടായ്മയുടെ അവബോധവും സാമൂഹ്യഉത്തരവാദിത്വവും അങ്കുരിപ്പിച്ചു. വേദ പഠനങ്ങളുടെ കാലത്തുള്ള സന്യാസതുല്യമായ എന്റെ ഏകാന്തയാത്രയിൽ നിന്ന് അദ്ദേഹമെന്നെ പുറത്തുകൊണ്ടു വരികയും ചെയ്തു.

ആ ഒരു കാരണം നിമിത്തമാക്കിക്കൊണ്ട് ഞാൻ പതിവിലും കൂടുതൽ ദിവസം അദ്ദേഹത്തോടൊപ്പം കഴിഞ്ഞു. അദ്ദേഹമാകട്ടെ നിരവധി പുസ്തകങ്ങളും കടലാസുകളും എനിക്കു കൈമാറുകയും ചെയ്തു. അത്യാവശ്യമല്ലാത്തതും അപൂർണവുമായ എല്ലാത്തിനെയും തഴഞ്ഞിട്ട്, കൂടുതൽ ആത്മീയമായ ഒരു ജീവിതത്തിലേക്ക് അദ്ദേഹം വിടവാങ്ങുകയായിരുന്നു.

അതിനുശേഷം അദ്ദേഹത്തിന്റെ കത്തുകൾ ഒന്നും കിട്ടാത്ത കുറെ മാസങ്ങൾ കടന്നു പോയി. അങ്ങനെ സാധാരണ സംഭവിക്കാറുള്ളതല്ല. അങ്ങനെയിരിക്കെ ഒരു ദിവസം രാത്രി ഏറെ വൈകി ഞാൻ ഉറക്കമുണർന്നു. ഡോ വഷ്ഠ മരണപ്പെട്ടിരിക്കാമെന്നുള്ള ചിന്ത പൊടുന്നനെ എന്റെ മനസ്സിലേക്ക് കടന്നു വന്നു. അദ്ദേഹത്തിന് കുറെക്കാലം മുമ്പ് ഹാർട്ട് അറ്റാക്ക് വന്നിട്ടുണ്ടായിരുന്നു. ഹൃദയത്തിന്റെ ക്ഷീണം കടുത്ത പ്രയത്നങ്ങളിൽ നിന്ന് അദ്ദേഹത്തെ അകറ്റി നിർത്തിയിരിക്കുകയായിരുന്നു. ചിലപ്പോഴെല്ലാം രാത്രി വൈകി എനിക്കു ഇൻഡ്യയിൽ നിന്ന് ഫോൺ സന്ദേശങ്ങൾ കിട്ടാറുണ്ട്. താമസിയാതെ ഡോ വഷ്ഠയുടെ മരണ വാർത്തയുമായിട്ടായിരിക്കുമോ അത്തരം ഒരു ഫോൺ വരിക എന്നു ഞാൻ ഉത്കണ്ഠപ്പെടാറുമുണ്ടായിരുന്നു. ഈ വിചാരം മനസ്സിൽ വന്ന നിമിഷത്തിൽ ഫോൺ ബെല്ലടിച്ചു. ഡോ വഷ്ഠ ഹൃദയസ്തംഭനം മൂലം മരണപ്പെട്ടു എന്ന സന്ദേശമായിരുന്നു ഇൻഡ്യയിലെ എന്റെ സുഹൃത്തുക്കൾക്ക് പറയാനുണ്ടായിരുന്നത്. അതൊരു ജൂലൈ അവസാനമായിരുന്നു.



digitized by www.sreyas.in

അന്നേരമുണ്ടായ വികാര വിക്ഷോഭത്തിൽ നിന്നാശ്വാസം തേടി ഞാൻ അടുത്തുള്ള പർവത പ്രദേശത്തേക്ക് കാറോടിച്ചു പോയി. ഒരു അരമണിക്കൂർ കാർ യാത്രയേ അവിടേക്കുണ്ടായിരുന്നുള്ളൂ. പെട്ടെന്ന് റോഡരികിലായി വലിയ കൊമ്പുകളോടുകൂടിയ ഗംഭീരനായ ഒരു എൽക്കിനെ ഞാൻ കണ്ടു. ഞാനിന്നു വരെയും ആ പർവതമേഖലയിൽ അത്തരം ഒരെണ്ണത്തിനെ കണ്ടിട്ടുണ്ടായിരുന്നില്ല. അത് വഷ്ഠയുടെ ആത്മാവിന്റെയും സ്വഭാവത്തിന്റെയും നിയോഗത്തിന്റെയും പ്രതിരൂപമാണെന്ന് എനിക്കു തോന്നി.

## ഹിന്ദു വിരുദ്ധ  മാധ്യമങ്ങൾ

ഞാൻ ഇൻഡ്യയിലായിരുന്നപ്പോൾ ഇംഗ്ലീഷ്പത്രങ്ങൾ വായിച്ചിരുന്നു. ഇടക്കൊക്കെ ഞാൻ താമസിക്കാറുണ്ടായിരുന്ന ഹോട്ടലുകളിലും മറ്റും അവ സുലഭമായിരുന്നു. പല മാഗസീനുകളും ഞാൻ നോക്കിയിരുന്നു. സംഘപരിവാർ സംഘടനകളെ ഉദ്ദേശിച്ച് "ഹിന്ദുമൗലികവാദ" ത്തിന്റെ അപകടങ്ങളെക്കുറിച്ച് പത്രങ്ങൾ നിരന്തരം എഴുതുന്നത് എന്റെ ശ്രദ്ധയിൽപ്പെട്ടിരുന്നു. അവർ ഉയർത്തിക്കാണിക്കാൻ ശ്രമിച്ചത് ഇത്തരം ഹിന്ദുസംഘടനകൾ മതന്യൂനപക്ഷങ്ങളെ അടിച്ചമർത്തുകയും, അങ്ങനെ രാജ്യത്തിലെ ജനാധിപത്യത്തിനും മതേതരത്വത്തിനും അന്ത്യം കുറിക്കുകയും ചെയ്യുമെന്നായിരുന്നു. ആപൽക്കാരികളും, അക്രമാസക്തരും, സാമൂഹ്യവിരുദ്ധരുമെന്നാണ് സംഘ പരിവാറിനെ അവർ ചിത്രീകരിക്കുക.

ബോംബേയിലെ ടൈംസ് ഓഫ് ഇൻഡ്യ പറയുന്നത് ആർ എസ് എസും പരിവാർ സംഘടനകളും തീവ്രവാദപരവും, ഫാസിസ്റ്റും, അതിസാഹസക്കാരുമാണെന്നാണ്. ഈ പ്രസ്താവനകൾ എന്നെ വളരെയധികം അസ്വസ്ഥതയിലേക്കും ചിന്താക്കുഴപ്പത്തിലേക്കും തള്ളിവിട്ടു. ഒന്നുകിൽ ഈ ഹിന്ദു സംഘടനകളുമായുള്ള എന്റെ സമ്പർക്കങ്ങൾ വഴിതെറ്റിക്കുന്നതായിരുന്നു, അല്ലെങ്കിൽ ഈ പ്രതിലോമ വീക്ഷണങ്ങൾ പാടേ തെറ്റായിരിക്കണം. ഒരു ഇടതുപക്ഷ വീക്ഷണമുള്ളവനായ ഞാൻ എന്റെ സമാധാന സ്വഭാവവും, സസ്യാഹാരശീലവും, ആവാസവ്യവസ്ഥയിലുള്ള താത്പര്യവുമൊക്കെ കൊണ്ട്, ന്യൂനപക്ഷങ്ങളെ ഇല്ലായ്മ ചെയ്യാൻ കോപ്പുകൂട്ടുന്ന വലതുപക്ഷ ഹിന്ദുക്കളുടെ കൈയ്യിൽ ഒരു സഹായിയായി മാറുകയാണോ ? അവർ അധികാരത്തിൽ വന്നാൽ ഒരു മർദ്ദക, സ്വേച്ഛാധിപത്യ വ്യവസ്ഥിതിയായിരിക്കില്ലേ ഉണ്ടാവുക ? എന്റെ ചിന്തകൾ അങ്ങനെ പോയി.



digitized by www.sreyas.in

എന്നാൽ അതേസമയം തന്നെ ഇൻഡ്യയിലെ പത്രങ്ങൾ ഇസ്ലാമിനെ പുകഴ്ത്തുന്നതും, പലസ്തീനികൾക്ക് വേണ്ടി ശബ്ദമുയർത്തുന്നതും ഞാൻ കണ്ടു. എല്ലാ മതവിഭാഗങ്ങൾക്കും നൻമ വരുത്താൻ കഴിവുള്ള, എല്ലാ ന്യൂനപക്ഷങ്ങളെയും സംരക്ഷിക്കാൻ കഴിയുന്ന, ദൈവീക മാർഗദർശനത്തിൽ നിന്നും ഉരുത്തിരിയുന്ന ഭരണവ്യവസ്ഥയോടുകൂടിയ ഒരു ഇസ്ളാമിക രാഷ്ട്രത്തിന്റെ മഹത്വത്തെ പ്രകീർത്തിച്ചു കൊണ്ട് ഒരു പത്രം മുഖപ്രസംഗം പോലുമെഴുതി. എന്നാൽ സൗദിഅറേബ്യ, ഇറാൻ പാകിസ്ഥാൻ തുടങ്ങിയ ഇസ്ളാമിക രാജ്യങ്ങളുടെ സഹിഷ്ണുതയുടെ ചരിത്രം എനിക്ക് നന്നായി അറിയാം. ഒരു ഇസ്ളാമിക രാജ്യത്തിന്റെ ഗുണഗണങ്ങളെ വാഴ്ത്താൻ കഴിയുമ്പോൾ തന്നെ, അസഹിഷ്ണുതയുടെ കാര്യത്തിൽ അതിന്റെ അടുത്തെങ്ങും എത്താത്ത ഹൈന്ദവപ്രസ്ഥാനങ്ങളെ വിമർശിക്കാനും ഹിന്ദുക്കൾക്ക് കഴിയുന്നത് കണ്ട് എനിക്ക് അദ്ഭുതമാണ് തോന്നിയത്. മധ്യകാല ക്രൈസ്തവരാജ്യങ്ങളുമായോ, ഇപ്പോഴും മധ്യകാല പ്രകൃതം പുലർത്തുന്ന ഇസ്ളാമികരാജ്യങ്ങളുമായോ താരതമ്യം ചെയ്യാവുന്ന ഒരു ഹിന്ദുരാജ്യം, ഒരു ഹിന്ദുനിയമവ്യവസ്ഥ അല്ലെങ്കിൽ ഒരു ഹിന്ദുമതാധിഷ്ഠിത ഭരണകൂടം എന്നൊക്കെയുള്ള ആശയങ്ങൾ പോലും നിലവിലില്ല.

അതേ പത്രങ്ങൾ തന്നെ മാർക്സിനെയും കമ്മ്യൂണിസത്തെയും പുകഴ്ത്തുന്നുമുണ്ടായിരുന്നു. അവ ചൈനയേയും സോവിയറ്റ്യൂണിയനേയും ലോകത്തിലെ ഏറ്റവും പുരോഗമനാത്മകമായ രാജ്യങ്ങളായി വാഴ്ത്തി അവയ്ക്കുമുന്നിൽ കുമ്പിടുന്നതും കാണാമായിരുന്നു. എൺപതുകളുടെ ഒടുവിൽ പൂർവ യൂറോപ്പിൽ കമ്യൂണിസത്തിന്റെ തകർച്ചയുണ്ടായപ്പോൾ അവർ വിലപിക്കുകയും, കമ്യൂണിസ്റ്റ് ഭരണത്തിന്റെ പുനഃസ്ഥാപനത്തിനായി ഗൃഹാതുരത്വത്തോടുകൂടി പ്രത്യാശിക്കുകയും ചെയ്തു.

1991 ൽ റഷ്യയിൽ യെൽസിനെ പുറത്താക്കി കമ്യൂണിസ്റ്റ്ഭരണം പുനഃസ്ഥാപിക്കാൻ വേണ്ടി ഒരട്ടിമറി ശ്രമം നടന്നു. പി. വി. നരസിംഹ റാവുവിന്റെ നേതൃത്വത്തിലുള്ള അന്നത്തെ കോൺഗ്രസ് സർക്കാർ അട്ടിമറി നേതാക്കളെ പുതിയ റഷ്യൻ ഗവൺമെന്റ് ആയി വളരെ വേഗത്തിൽ അംഗീകരിക്കുകയും ചെയ്തു. എന്നാൽ അന്നത്തെ അട്ടിമറി പരാജയപ്പെട്ടു. അതോടെ മുഖം നഷ്ടപ്പെട്ട ഇൻഡ്യൻ ഗവൺമെന്റിന് അതിന്റെ പ്രസ്താവനകൾ പിൻവലിക്കേണ്ടിയും വന്നു. ഇൻഡ്യൻ ബുദ്ധിജീവിവർഗം തങ്ങളുടെ കൂറ് ലണ്ടനിൽ നിന്നും മോസ്കോയിലേക്കൊ ബീജിങ്ങിലേക്കൊ മാറ്റിയത്



digitized by www.sreyas.in

പോലെയാണ് കാണപ്പെടുന്നത്. ഒരിക്കലും ഡെൽഹിയിലേക്കൊ ഇൻഡ്യയിലെ മറ്റെവിടെയെങ്കിലേക്കുമോ, അഥവാ ഇൻഡ്യയുടെ പാരമ്പര്യങ്ങളിലേക്കൊ അല്ല അവർ തങ്ങളുടെ കൂറ് മാറ്റിയിട്ടുള്ളത്!

വേദങ്ങളേയും ഭാരതത്തിന്റെ ചരിത്രത്തേയുമൊക്കെ വിദേശികൾ എത്രമാത്രം വളച്ചൊടിച്ചിട്ടുണ്ടെന്ന കാര്യം ഞാൻ നേരത്തേ തന്നെ മനസ്സിലാക്കിയിരുന്നു. അവരുടെ മതപ്രചരണ-സാമ്രാജ്യത്വ ചായ് വുകളും, ആദ്ധ്യാത്മിക സമ്പ്രദായങ്ങളെക്കുറിച്ചും പ്രതീകങ്ങളെക്കുറിച്ചും ഒക്കെയുള്ള അജ്ഞതയും കൂടിച്ചേർന്ന് അവരുടെ കൃതികളെ പഠനഗ്രന്ഥങ്ങളെന്നതിനു പകരം വെറും പ്രഹസനങ്ങളാക്കി തീർത്തു. ശ്രീകോവിലിൽ ഇരിക്കുന്ന ചൈതന്യത്തെ കുറിച്ച് വലിയ ഗ്രാഹ്യമില്ലാതെ, ക്ഷേത്രകവാടത്തിനു മുന്നിലിരുന്ന് ഗോലി കളിക്കുന്ന കൊച്ചു കുട്ടികളോടാണ് ശ്രീഅരവിന്ദൻ ഒരിക്കൽ അവരെ ഉപമിച്ചത്. ഹിന്ദുക്കളുടെ സാമൂഹ്യ രാഷ്ട്രീയ മുന്നേറ്റങ്ങളെ അവമതിക്കാൻ ഈ പുത്തൻകൂറ്റുകാർ തയ്യാറാകുന്നത് തീർത്തും അപ്രതീക്ഷിതമായിരുന്നില്ല.

അതുകൊണ്ട്, ഹിന്ദു സാമൂഹ്യപ്രസ്ഥാനങ്ങളുടെ നേരെയുള്ള ഇൻഡ്യയിലെ ഇംഗ്ലീഷ്മാധ്യമങ്ങളുടെ സമീപനം കണ്ടപ്പോൾ, ആര്യൻ അധിനിവേശ സിദ്ധാന്തത്തോടുള്ള ചോദ്യം ചെയ്യാൻ കൂട്ടാക്കാത്ത അവരുടെ വിധേയത്വം പോലെ അതപ്പടി സ്വീകരിക്കാൻ എനിക്ക് ബുദ്ധിമുട്ടുണ്ടായിരുന്നു.

ഹൈന്ദവ പ്രസ്ഥാനങ്ങളുമായുള്ള ചില വ്യക്തിബന്ധങ്ങളും, വേദങ്ങളെക്കുറിച്ചുള്ള അറിവിന്റെ പശ്ചാത്തലവുമില്ലായിരുന്നെങ്കിൽ ഒരുപക്ഷേ അവർക്കെതിരെയുള്ള ഈ കുപ്രചരണത്തെ ഞാനും ഗൗരവമായി എടുക്കുമായിരുന്നു. ഭാരതത്തിന്റെ പൈതൃകത്തെക്കുറിച്ച് ബഹുമാനം പുലർത്തുന്നവരിൽ പോലും പലരും ഈ കെണിയിൽ വീണുപോയിട്ടുണ്ട്.

ക്രമേണ എനിക്ക് ഭാരതീയ മനസ്സിന്റെ മറ്റൊരു വശം കാണാൻ കഴിഞ്ഞു. സ്വന്തം പാരമ്പര്യങ്ങളോട് ശത്രുതപുലർത്തുന്ന, പാശ്ചാത്യ ഭൗതികതയാൽ സ്വാധീനിക്കപ്പെട്ട, ആദ്ധ്യാത്മികതക്ക് പുറം തിരിഞ്ഞു നിൽക്കുന്ന ഒരു വശം. യോഗശാസ്ത്രത്തിന്റെയും ധ്യാനത്തിന്റെയും ഒക്കെ നാടായി ഭാരതത്തെ വാഴ്ത്തുന്ന പാശ്ചാത്യരിൽ പലർക്കും, അവരെ ആകർഷിക്കുന്ന അതേ ഘടകങ്ങൾക്കെതിരായി ഇവിടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പാശ്ചാത്യവൽക്കരിക്കപ്പെട്ട ഈ വശത്തെപ്പറ്റി



digitized by www.sreyas.in

അറിയില്ല. ഭാരതത്തിന്റെ ആദ്ധ്യാത്മികതയിലേക്ക് ആകർഷിക്കപ്പെടുന്ന പാശ്ചാത്യരെ വെറും സ്വപ്നാടനക്കാരും, പാശ്ചാത്യ സംസ്കാരത്തിലെ പിന്തിരിപ്പൻ പ്രവണതകളുടെ പ്രതിനിധികളുമായിട്ടാണ് ഇവിടെയുള്ള ഇടത് ചിന്താഗതിക്കാർ വീക്ഷിക്കുന്നത്!

ഡോ.വഷ്ഠയുടെ സഹായത്തോടെ എനിക്ക് ചില ഇടത് പത്രപ്രവർത്തകരെ നേരിൽ കാണാനും അവരുടെ ചിന്താഗതി മനസിലാക്കാനും അവസരം ലഭിച്ചിരുന്നു. അവരുടെ വീക്ഷണങ്ങളെപ്പറ്റി അദ്ദേഹമെനിക്ക് യാതൊരു മുന്നറിവും തന്നിരുന്നില്ല, മറിച്ച് സ്വയം അത് കണ്ടെത്തി മനസ്സിലാക്കാൻ അദ്ദേഹമെന്നെ അനുവദിക്കുകയായിരുന്നു. ആർ എസ് എസ്സിനെ കേന്ദ്രീകരിച്ചുള്ള ഈ ഹിന്ദുവിരുദ്ധ പ്രചരണങ്ങളുടെ പിന്നിലുള്ള ഇടത് സ്വാധീനം ഞാൻ കണ്ടെത്തി.

ശുദ്ധാത്മാക്കളെന്ന വണ്ണം ഇൻഡ്യൻ ഇടതുചിന്താഗതിക്കാർ കമ്മ്യൂണിസത്തിൽ വലിയ പ്രതീക്ഷയർപ്പിച്ചിരുന്നു. ഭക്തൻമാരുടെ ഭക്തിപോലെ, ചോദ്യം ചെയ്യാത്ത വിധേയത്വം അവർ പുലർത്തി. മാർക്സ്, ലെനിൻ, സ്റ്റാലിൻ, മാവോ തുടങ്ങിയവർ പുതിയ ദൈവങ്ങളുടേയും അവരുടെ പുസ്തകങ്ങൾ പുണ്യഗ്രന്ഥങ്ങളുടേയും നിലയിലേക്ക് ഉയർന്നിരുന്നു. ഒരു യഥാർത്ഥ കമ്മ്യൂണിസ്റ്റ്വിപ്ലവം ഇൻഡ്യയിലുണ്ടായിയെങ്കിൽ റഷ്യയിലെ പോലെ ആദ്യം തുടച്ചു നീക്കപ്പെടുകയോ, ചൈനയിലെ സാംസ്കാരിക വിപ്ലവക്കാലത്തേപ്പോലെ ആദ്യം ലേബർ ക്യാമ്പുകളിലേക്ക് ആട്ടിയോടിക്കപ്പെടുകയോ ചെയ്യപ്പെടുന്നതും ഈ ബുദ്ധിജീവികൾ തന്നെയാകുമായിരുന്നു എന്ന കാര്യം അവരിൽ പലരും ഓർത്തിരുന്നില്ല.

മുംബൈയിലെ ഒരു പ്രശസ്ത മാർക്സിസ്റ്റ്കവിയെ സന്ദർശിച്ച കാര്യം ഞാൻ ഓർക്കുന്നു. ഇത്രയും വലിയ ആദ്ധ്യാത്മിക പാരമ്പര്യവും, വൈദികഋഷികൾ മുതൽ തന്നെ മഹത്തായ പ്രാപഞ്ചിക വീക്ഷണം പുലർത്തിയിരുന്ന ചിന്തകരും സ്വന്തമായുള്ളപ്പോൾ ഭാരതീയർ എന്തിനാണ് മാർക്സിനെ പോലെയുള്ള ഒരു ശരാശരി ഭൗതികവാദിയുടെ വീക്ഷണങ്ങളിൽ ആണ്ടുകിടക്കുന്നത് എന്നു ഞാൻ അദ്ദേഹത്തോട് ചോദിച്ചു. ഹിന്ദുതത്വദർശനം യുക്തിചിന്തയെ നശിപ്പിച്ച് ജനങ്ങളെ അന്ധവിശ്വാസത്തിലേക്കും ജാതിവ്യവസ്ഥ പോലെയുള്ള അപരിഷ്കൃതാവസ്ഥയിലേക്കും തള്ളിവിട്ടു എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം.



digitized by www.sreyas.in

എന്നാൽ അദ്ദേഹത്തിന്റെ പ്രസ്താവനകൾ സ്വന്തം വ്യക്തിജീവിതത്തിലെ വൈരുദ്ധ്യങ്ങളെ തുറന്നു കാണിക്കുന്നവയായിരുന്നു. തന്റെ പണ്ഡിതോചിതമായ എല്ലാ വിപ്ലവചിന്തകൾക്കും എഴുത്തുകൾക്കും ബദലായി അദ്ദേഹത്തിന്റെ ഭാര്യ അപ്പോഴും ഒരു കൃഷ്ണഭക്തയും, ഭഗവദ്ഗീതയുടെ ഒരു ആരാധികയുമായിരുന്നു.

അദ്ദേഹത്തെ സംബന്ധിച്ച് ഗീത എല്ലാം ബ്രഹ്മമാണെന്ന അതിന്റെ നിലപാടിലൂടെ ഒരു മായയാണ് സൃഷ്ടിച്ചിരിക്കുന്നത്. എന്നാൽ തന്റെ ഈ എല്ലാ ബുദ്ധിവൈഭവം പ്രയോഗിച്ചിട്ടും സ്വന്തം ഭാര്യയുടെ പോലും ചിന്തകളെ മാറ്റാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. ആർ എസ് എസ്സിനെ പോലെയുള്ള ഹിന്ദു സംഘടനകളെ അദ്ദേഹം ഇസ്ളാമിക ഇറാനോടും അയത്തൊള്ള ഖുമൈനിയോടുമാണ് ഉപമിച്ചത്. എന്നാൽ അയത്തൊള്ള ഖുമൈനിക്ക് സ്റ്റാലിനോടാണ് കൂടുതൽ സാമ്യം എന്ന യാഥാർത്ഥ്യം അദ്ദേഹം കണ്ടതായി നടിച്ചില്ല.

അസഹിഷ്ണുക്കളും തീവ്രവാദികളുമായ ആ ഘടകങ്ങളെ തേടി ഞാൻ എല്ലായ്പ്പോഴും ഹിന്ദു സംഘടനകളിലേക്ക് നോക്കിക്കൊണ്ടിരുന്നു. ഇന്നുവരേയും ഞാൻ അത്തരക്കാരെ കണ്ടെത്തിയിട്ടില്ല. ഞാൻ കണ്ടതിൽ ഏറിയത് ഒരുപക്ഷേ ഇസ്ലാമിനെതിരെ ഒരൽപ്പം കടന്ന, മൂർച്ചയുള്ള വിമർശനം നടത്തുന്നവരെ മാത്രമാണ്. ഒരുപക്ഷേ കടുത്തഭാഷയിൽ ആണെന്ന് പറയാമെന്നിരുന്നാലും അതൊക്കെ തീർത്തും തള്ളിക്കളയേണ്ടതാണെന്ന് പറയാനും വയ്യ. പത്രമാധ്യമങ്ങൾ അതിശയോക്തിപരമായും പലപ്പോഴും കൃത്രിമമായുമാണ് തീവ്രവാദ ആരോപണം ഹിന്ദുസംഘടനകളുടെ നേരെ തൊടുത്തിരുന്നത്. വളരെ സൗമ്യമായ സേവന മന:സ്ഥിതിയോടെ പ്രവർത്തിക്കുന്നവരായിരുന്നു അവയിൽ പലതും. അതിനൊരപവാദമെന്നു പറയാവുന്നത് ആർ എസ് എസ്സായിരുന്നില്ല മറിച്ച് കുറച്ചൊക്കെ ആക്രാമിക സ്വഭാവം വച്ചു പുലർത്തുന്ന ശിവസേനയായിരുന്നു. എന്നാൽ അവർ പോലും പൊതുവേ അവരുടെ സംസ്കാരത്തെയും പാരമ്പര്യങ്ങളെയും പ്രതിരോധിക്കുക മാത്രമാണ് ചെയ്തിരുന്നത്.

ഹിന്ദുവർഗീയതയെ കുറിച്ച് മാത്രമേ ഇൻഡ്യയിലെ മാദ്ധ്യമങ്ങൾക്ക് പറയാനുള്ളൂവെങ്കിൽ, അവർ യഥാർത്ഥപ്രശ്നത്തിൽ നിന്ന് വളരെ അകലെയാണെന്നാണ് എനിക്കു തോന്നിയത്. സംഘപരിവാറിനെ അവരുടെ നേതാക്കളോടും മുൻവിധികളോടും തീവ്രനിലപാടുകളോടും കൂടെ മുഴുവനെടുത്താലും, മതത്തെക്കുറിച്ചുള്ള വീക്ഷണങ്ങളിൽ നിങ്ങളുടെ സാധാരണ ക്രിസ്ത്യാനിയെക്കാളും



digitized by www.sreyas.in

മുസ്ലീമിനേക്കാളും സഹിഷ്ണുത ഉള്ളവരാണവർ. ഒരൊറ്റ പ്രവാചകനും, ഒരൊറ്റ വിശുദ്ധ ഗ്രന്ഥവും, വിശ്വാസികൾക്ക് മാത്രം ദൈവരാജ്യവും മറ്റുള്ളവർക്ക് നരകവും വിധിക്കുന്ന സിദ്ധാന്തങ്ങളേക്കാൾ അത് എത്രയോ ഭേദം. ഒരു ശരാശരി മിഷനറി പോലും മറ്റുമതങ്ങളുടെ കാര്യംവരുമ്പോൾ ഏറ്റവും ഉറച്ച ആർ എസ് എസ് പ്രവർത്തകനെക്കാൾ എത്രയോ ഇടുങ്ങിയ മന:സ്ഥിതി പുലർത്തുന്നവനാണ്.

വിഎച്ച്പി, പ്രത്യേകിച്ചും അമേരിക്കയിൽ, മതപരമായ പരസ്പരധാരണയെ ഊട്ടിയുറപ്പിക്കാനായി നിരവധി ഫോറങ്ങൾ രൂപീകരിച്ചിട്ടുണ്ട്. അവിടെയെല്ലാം ക്രിസ്ത്യൻ ഇസ്ലാമിക ജൂത പണ്ഡിതന്മാരെ വരുത്തി പ്രഭാഷണങ്ങൾ നടത്തിക്കാറുണ്ട്. എല്ലാ ആത്മീയസമ്പ്രദായങ്ങളുടേയും പൊതുവായ ഘടകങ്ങളെ ഉയർത്തിക്കാണിക്കാനാണ് അവരിത് ചെയ്യുന്നത്. ഒരിക്കലും ഒരിടത്തും ഒരു ക്രിസ്ത്യൻ അല്ലെങ്കിൽ ഒരു മുസ്ലീം ഗ്രൂപ്പ് ഇത് ചെയ്യുകയില്ല. അത്രയും വിശാലമനസ്കരായ ആളുകളെ ഇടുങ്ങിയ മതമൗലിക വാദികൾ എന്നു ചിത്രീകരിക്കുന്നത്, ഹിന്ദുവിരുദ്ധ മുൻവിധികൾക്ക് ഈ ലോകത്തുള്ള സ്വാധീനത്തെയാണ് കാണിക്കുന്നത്. മറ്റ് നിരവധി മതങ്ങളേയും മാർഗങ്ങളേയും അംഗീകരിക്കുന്ന ഹിന്ദു, സ്വന്തം പാരമ്പര്യത്തെ രക്ഷിക്കുന്നതിന് ശ്രമിക്കുകയോ, തന്നെ മതം മാറ്റാനുള്ള ശ്രമത്തെ ചോദ്യംചെയ്യുകയോ ചെയ്യുമ്പോൾ അവൻ വർഗീയവാദിയായി മുദ്രകുത്തപ്പെടുന്നു. എന്നാൽ ഹിന്ദുക്കളെ നിരന്തരം മതം മാറ്റാൻ ശ്രമിക്കുകയും അവരുടെ വിശ്വാസങ്ങളെ പ്രാകൃതമെന്നും ബഹുദൈവാരാധനയെന്നും മുദ്രകുത്തുകയും ചെയ്യുന്ന ഒരു ക്രിസ്ത്യാനിയെയോ മുസൽമാനെയോ വെറും മതവിശ്വാസിയായി മാത്രം അംഗീകരിക്കുകയും ചെയ്യുന്നു. ഒരു സമയത്ത് ഇൻഡ്യയിൽ വച്ച് എനിക്ക് തോന്നിയത് ഒരാൾ സ്വയം ഹിന്ദു എന്നു വിളിച്ചാൽ മാത്രം മതി അയാൾ ഒരു മതമൗലികവാദിയായി മുദ്രകുത്തപ്പെടാൻ എന്നാണ്.

മതമൗലികവാദത്തെ തിരിച്ചറിയാൻ ലളിതമായ ഒരു ലിറ്റ്മസ് ടെസ്റ്റ് ഞാൻ പറയാം. ഇനിപ്പറയുന്ന ചോദ്യങ്ങൾ ഒരുവനോട് നിങ്ങൾ ചോദിച്ചു നോക്കൂ. ദൈവത്തിലെത്തിച്ചേരാൻ നിരവധി മാർഗങ്ങളുണ്ടെന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ? ഒരു പ്രത്യേകമതമോ, ഒരു ആചാര്യനോ, ഒരു ഗ്രന്ഥമോ ഇക്കാര്യത്തിലെ അവസാനവാക്കാണെന്ന് പറയാമോ? ഈ ലോകത്തിൽ ആദ്ധ്യാത്മിക പ്രബോധനങ്ങളുടെ സ്വതന്ത്രമായ വൈവിദ്ധ്യം നിലനിൽക്കേണ്ടതല്ലേ? ഒരു മതം മറ്റെല്ലാവരേയും മതം മാറ്റാൻ ശ്രമിക്കാമോ? ഉത്തരം തരുന്നയാൾ ഒരൊറ്റമതം



digitized by www.sreyas.in

മാത്രമാണ് സത്യം എന്ന് നിഷ്ക്കർഷിക്കുകയാണെങ്കിൽ അയാൾ മതമൗലികവാദിയാണ്. മറ്റ് മാർഗങ്ങളേയും അംഗീകരിക്കാൻ തയ്യാറാവുന്നെങ്കിൽ അയാൾ ഒരു മതമൗലികവാദി അല്ല. ഈയൊരു പരീക്ഷയുടെ അടിസ്ഥാനത്തിൽ ഹിന്ദുക്കളാരും, ആർഎസ്എസ്, വിഎച്ച്പി പ്രവർത്തകർ ഉൾപ്പെടെയുള്ളവർ മതമൗലികവാദികളുടെ കൂട്ടത്തിൽ വരില്ല. അതുപോലെ ഈ പരീക്ഷയുടെ അടിസ്ഥാനത്തിൽ ക്രിസ്ത്യാനികളും മുസ്ലീങ്ങളും അവരുടെ നേതാക്കൻമാരുൾപ്പെടെയുള്ളവർ മറുചേരിയിലും വരില്ല.

## ആർ എസ് എസിന് എതിരെയുള്ള കുപ്രചരണങ്ങൾ

ഹിന്ദു സാംസ്കാരിക വികസനത്തിൽ ഊന്നിക്കൊണ്ടുള്ള വിദ്യാഭ്യാസ സാമൂഹ്യസേവന പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുന്ന ഒരു സന്നദ്ധ സേവന സംഘടനയാണ് ആർ എസ് എസ്. അതിന്റെ നിത്യേനയുള്ള ശാഖാ മീറ്റിങ്ങുകളിൽ അച്ചടക്ക പരിശീലനമുണ്ട്. ദേശീയബോധം ഉണർത്തലും പതാകാ വന്ദനവുമുണ്ട്. എന്നാൽ സൈനിക ചിട്ടകളൊന്നുമില്ല. സാംസ്കാരികവും മതപരവുമായ വൈവിദ്ധ്യങ്ങളെ അംഗീകരിച്ചുകൊണ്ടുള്ള അതിന്റെ ഭാരതദേശീയതാ സങ്കൽപ്പം ഒട്ടുമിക്ക അമേരിക്കൻ ദേശീയ സങ്കൽപ്പങ്ങളേക്കാളും വിശാലമാണെന്നതാണ് യാഥാർഥ്യം. ജാതീയമായ വേർതിരിവുകൾ സംഘത്തിലില്ല. അംഗങ്ങൾ അവരുടെ സാമ്പത്തിക നിലവാരത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടാറുമില്ല. തങ്ങളുടെ നേതാക്കളെ സംഘാംഗങ്ങൾ ബഹുമാനിക്കുമ്പോഴും, വ്യക്തിപ്രഭാവങ്ങൾക്ക് പ്രാമുഖ്യം കൊടുക്കുന്ന കൾട്ടുകൾക്ക് സംഘം വഴിപ്പെട്ടിട്ടില്ല. വ്യക്തികളുടെ പ്രയത്നങ്ങളും നേട്ടങ്ങളും ഏതാണ്ട് തീർത്തും അറിയപ്പെടാതെ കടന്നുപോകുന്നു. സംഘശക്തി എന്ന ബോധത്തിലാണ് അത് പ്രവർത്തിക്കുന്നത്.

സൈദ്ധാന്തിക ഗ്രൂപ്പുകൾ മുതൽ സ്കൂളുകളും ആശുപത്രികളും യോഗകേന്ദ്രങ്ങളും വരെയുള്ള സംഘബന്ധമുള്ളതോ സംഘത്താൽ സ്ഥാപിതമോ ആയ കുറെ സ്ഥാപനങ്ങളുമായി ഞാൻ സമ്പർക്കപ്പെടുകയുണ്ടായി. എല്ലാറ്റിലും സമർപ്പിതരായ നിരവധി പ്രവർത്തകരും, വിശാല വീക്ഷണത്തോടെയുള്ള പല പരിപാടികളുമുണ്ടായിരുന്നു. എല്ലായിടത്തും വിവിധ ചിന്താഗതിക്കാരുടെ കൂട്ടായ്മകളാണ് കാണാൻ കഴിഞ്ഞത്. പാർട്ടി നിലപാട് എന്ന ഒരു സങ്കൽപ്പം ഒരിടത്തും കണ്ടെത്താൻ കഴിഞ്ഞില്ല. ഓരോ ഗ്രൂപ്പും ആർ എസ് എസ് കുടുംബത്തിലെ ഭാഗമായിരിക്കുമ്പോൾ തന്നെ മാതൃ സംഘടനയിൽ നിന്നുള്ള ഇടപെടലുകൾ ഇല്ലാതെ



digitized by www.sreyas.in

സ്വന്തം ലക്ഷ്യങ്ങൾക്ക് വേണ്ടി പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം അവയ്ക്കെല്ലാമുണ്ടായിരുന്നു.

വിചാരത്തിലോ പ്രവൃത്തിയിലോ എന്തിന് ഒരാളിന്റെ വേഷവിധാനത്തിലോ പോലും യാതൊരു തരത്തിലുമുള്ള വേർതിരിവുകൾ ഉണ്ടായിരുന്നില്ല. ഒരു കേന്ദ്രീകൃത അധികാരപ്രയോഗമോ, ഒരു ആരാധനാകേന്ദ്രമോ ഏതെങ്കിലും തരത്തിലുള്ള മർക്കടമുഷ്ടിയോ അവിടെ എനിക്ക് കാണാൻ കഴിഞ്ഞില്ല. ദേശത്തെ ഉയർത്താനും ജനങ്ങളെ സഹായിക്കാനും ഉദ്ദേശിച്ചിട്ടുള്ള എല്ലാറ്റിനേയും ആർ എസ് എസ് ഗ്രൂപ്പുകൾ ഉൾക്കൊണ്ടിരുന്നു. വേദകാലം മുതൽ ആധുനികകാലം വരെയുള്ള ഇൻഡ്യയിലെ മഹാത്മാക്കളേയും ഋഷിമാരേയും അത് ആദരിച്ചിരുന്നു. അതിൽ ബുദ്ധൻമാരും, ജൈനൻമാരും, സിക്കുകാരും എന്തിന് വിശാല മനസ്ക്കരായ മുസ്ലീങ്ങളും ഉൾപ്പെട്ടിരുന്നു.

സ്വാമിമാർ മുതൽ നിരീശ്വരവാദികൾ വരെയുള്ള വിവിധ മതവീക്ഷണക്കാർ സംഘാംഗങ്ങളായി ഉണ്ടായിരുന്നു. ഗാന്ധിജിയെ ശക്തമായി എതിർക്കുന്നവർ മുതൽ അദ്ദേഹത്തെ അങ്ങേയറ്റം മാനിക്കുന്നവർ വരെയുള്ള സംഘപ്രവർത്തകരെ ഞാൻ കണ്ടുമുട്ടുകയുണ്ടായി. ക്യാപിറ്റലിസത്തെ ശക്തമായി പിന്തുണക്കുന്നവർ മുതൽ ഏറെക്കുറെ സോഷ്യലിസ്റ്റുകൾ എന്നു വിളിക്കപ്പെടാവുന്നവർ വരെ അവർക്കിടയിലുണ്ടായിരുന്നു. സംഘവീക്ഷണം സ്വതന്ത്രചിന്തയേയും ആന്തരികവിമർശനത്തേയും അനുവദിച്ചിരുന്നു.

ഇത്തരം അനുഭവങ്ങളിൽ നിന്ന് ഒരു കാര്യം എനിക്ക് വ്യക്തമായി. ഇൻഡ്യൻ മാദ്ധ്യമപ്രവർത്തകർ അവരുടേതായ ഒരു ഭാവനാ ലോകത്തിലാണ് ജീവിക്കുന്നത്. ഇസ്ളാമിക തീവ്രവാദ സംഘടനയായ ഹമാസ് പോലെയുള്ള ഹിന്ദുതീവ്രവാദ സംഘടനകൾ ഇവിടെയുണ്ടായിരുന്നെങ്കിൽ ഈ മാദ്ധ്യമങ്ങൾക്ക് അവരുടെ വിമർശനങ്ങൾ നടത്താൻ കഴിയുമായിരുന്നില്ല. അവർ ഭീഷണിക്കോ അക്രമങ്ങൾക്കോ ഒക്കെ ഇതിനകം ഇരകളാകുമായിരുന്നു. ഒരു തിരിച്ചടി ഉണ്ടാവില്ല എന്ന ഉറപ്പുള്ളതു കൊണ്ടാണ് ഇൻഡ്യൻ പത്രപ്രവർത്തകർ ഹിന്ദുസംഘടനകളെ നിരന്തരം കരിവാരി തേയ്ക്കുന്നത്. ആർ എസ് എസ് ബന്ധമുള്ള ഒരു സംഘടനയും ഒരൊറ്റ വാർത്താമാദ്ധ്യമത്തേയും ഇന്നുവരേക്കും ഉപരോധിച്ചിട്ടില്ല.



digitized by www.sreyas.in

മാദ്ധ്യമങ്ങളിൽക്കൂടി തുടർച്ചയായി നടത്തിവന്ന ഒരു കുപ്രചരണം ആർ എസ് എസ് മഹാത്മാ ഗാന്ധിയെ കൊന്നു എന്നതാണ്. ഇതിന് കാരണം മഹാത്മാഗാന്ധിയുടെ ഘാതകനായ ഗോഡ്സെ ഒരുകാലത്ത് ആർ എസ് എസിന്റെയും അതുമായി ബന്ധപ്പെട്ട ഹിന്ദുമഹാസഭയുടേയും അംഗമായിരുന്നു എന്നതാണ്. എന്നാൽ ഇക്കാര്യത്തിലെ എല്ലാ ആരോപണങ്ങളിൽ നിന്നും ആർ എസ് എസ്സിനെ കോടതി തന്നെ മുക്തമാക്കിയിട്ടുള്ളതാണെന്നും മഹാനായ ഇൻഡ്യൻ നേതാവ് ശ്രീ സർദാർ പട്ടേൽ പോലും ഇക്കാര്യം അംഗീകരിച്ചിട്ടുള്ളതാണെന്നും ഉള്ള വസ്തുതകൾ അവർ മറച്ചു വച്ചു. ഗോഡ്സെ ഒരു കോൺഗ്രസ്സ് അംഗവുമായിരുന്നു എന്ന കാര്യവും ഒരിക്കലും പരാമർശിക്കപ്പെട്ടില്ല. ഗോഡ്സെ ആർ എസ് എസ് വിട്ടതു തന്നെ അതിന്റെ സമീപനം വളരെ മൃദുവാണ് എന്ന കാരണം പറഞ്ഞായിരുന്നു എന്ന കാര്യവും ഒരിക്കലും ചർച്ച ചെയ്യപ്പെട്ടില്ല. എങ്ങനെയാണ് ഇത്തരം വഞ്ചനാപരമായ ദുഷ്പ്രചരണങ്ങൾ അറിവില്ലാത്ത വായനക്കാരിലേക്ക് ചെലുത്തുന്നതെന്നത് ഞാൻ കണ്ടറിഞ്ഞു. അവയിൽ പലതും വ്യക്തമായ ദുഷ്ടലാക്കുകളോടെ പ്രചരിപ്പിച്ച പച്ചക്കള്ളങ്ങളായിരുന്നു. ഇത്തരം വിഷയങ്ങളിൽ രാഷ്ട്രീയക്കാരുടെ അഴിമതിയും, ദുഷ്പ്രചരണവും, മാദ്ധ്യമങ്ങളുടെ കുത്തിത്തിരിപ്പുകളും അമേരിക്കയിലേതിനേക്കാൾ വളരെ കൂടുതലാണ് ഇൻഡ്യയിൽ.

അതുപോലെയുള്ള മറ്റൊരു കുപ്രചരണമാണ് ആർ എസ് എസ് പ്രവർത്തകർ നാസി അനുഭാവികളാണ് എന്നത്. വിപ്ലവകാരിയായിരുന്ന സാവർക്കറിന്റെ ഒരു സഹോദരനും ആർ എസ് എസിലെ ഗോൾവാൾക്കരിന്റെ അനുയായിയുമായിരുന്ന ഒരാൾ രണ്ടാം ലോകമഹായുദ്ധത്തിനു മുമ്പ് മുപ്പതുകളുടെ ഒടുവിൽ ജർമനിയെ പുകഴ്ത്തിക്കൊണ്ട് ചില പ്രസ്താവനകൾ നടത്തിയിരുന്നു. ആർ എസ് എസ് വീക്ഷണമാണ് എന്നമട്ടിൽ അതിനെ ഇപ്പോഴും പ്രചരിപ്പിച്ചു കൊണ്ടിരിക്കുന്നു. അക്കാലത്ത് അത്തരം വീക്ഷണങ്ങൾ സാധാരണമായിരുന്നു എന്നതും സോവിയറ്റ്യൂണിയൻ പോലും ഹിറ്റ്ലറുമായി ഒരു അനാക്രമണ സന്ധി ഒപ്പിട്ടിരുന്നു എന്നതും പാടേ മറച്ചുവയ്ക്കപ്പെട്ടു.

ജർമനിക്കെതിരെ യുദ്ധത്തിൽ ഇൻഡ്യ ബ്രിട്ടീഷുകാരോട് ചേരണമെന്നും ഹിന്ദുക്കൾ അതിനുവേണ്ടി ബ്രിട്ടീഷ്സൈന്യത്തിൽ ചേരണമെന്നും വാദിച്ച ആളായിരുന്നു സാവർക്കർ. എന്നാൽ മഹാത്മാഗാന്ധി യുദ്ധപരിപാടിയെ എതിർക്കുകയും ക്വിറ്റ്ഇൻഡ്യ പ്രക്ഷോഭം ആരംഭിക്കുകയുമാണ് ചെയ്തതെന്ന കാര്യം പാടെ വിസ്മരിക്കപ്പെട്ടു. നിർഭാഗ്യവശാൽ ഒട്ടുമിക്കപേർക്കും പ്രത്യേകിച്ചും പാശ്ചാത്യർക്ക്



digitized by www.sreyas.in

ഇൻഡ്യയെപ്പറ്റി വളരെക്കുറച്ച് അറിവുമാത്രമേ ഉള്ളൂ. അതുകൊണ്ട് ഇത്തരം വികാരപരമായ കാര്യങ്ങളെ ഉപയോഗിച്ച് അവരെ വഞ്ചിക്കാൻ സാദ്ധ്യമാണ്. അതൊക്കെ പോട്ടെ. ആർക്കാണ് നാസികളോട് പ്രേമം? ക്രിസ്ത്യൻ മുസ്ലീം മാർക്സിസ്റ്റ് സംഘങ്ങളാണ് പ്രചരണത്തിനു വേണ്ടി ഇത്തരം കഥകൾ മെനഞ്ഞെടുക്കുന്നത്.

ഹിന്ദുക്കൾ മംഗള സൂചകമായ സ്വസ്തിക ചിഹ്നത്തെ പരമ്പരാഗതമായി ഉപയോഗിക്കുകയും തങ്ങളെ ആര്യൻമാരെന്ന് വിളിക്കുകയും ചെയ്യുന്നു. ബുദ്ധന്മാരും ജൈനൻമാരും ഇക്കാര്യം ചെയ്യുന്നുണ്ട്. ഈ രണ്ടു വാക്കുകളേയും വളച്ചൊടിച്ച നാസികളെപ്പറ്റിയുള്ള യൂറോപ്യരുടെ അനുഭവങ്ങളെ അവ ഓർമ്മിപ്പിക്കുന്നു.

പാശ്ചാത്യരുടെ മനസ്സുകളിൽ ആഴത്തിൽ മുറിവേൽപ്പിച്ച നാസികളുടെ ഉദാഹരണം നിർഭാഗ്യവശാൽ, അവരെക്കൊണ്ട് ഹിന്ദുരാഷ്ട്രീയത്തേയും സംശയദൃഷ്ടിയോടെ നോക്കാൻ കാരണമാക്കിയിട്ടുണ്ട്. എന്നാൽ നാസികൾ ക്രിസ്ത്യൻ ആധിപത്യമുള്ള സമൂഹമായിരുന്നു! ഒരൊറ്റ ഹിന്ദുപോലും അവർക്കിടയിൽ ഉണ്ടായിരുന്നില്ല!

അവർ ഹിന്ദു സ്വസ്തിക കണ്ടിട്ട് അതിനെ ഫാസിസവുമായി ബന്ധപ്പെടുത്തുന്നു. തങ്ങൾക്കു ഭീഷണിയാവുമെന്ന് കാണുന്ന ഏത് ഹിന്ദുനവോത്ഥാന പ്രസ്ഥാനങ്ങളേയും നാസികളെപ്പറ്റിയുള്ള ഈ ഉമ്മാക്കി കാണിച്ച് താറടിക്കാനാണ് ഇൻഡ്യൻ ഇടതുപക്ഷക്കാർ ശ്രമിച്ചത്. തങ്ങളുടെ ചില ചിഹ്നങ്ങളെ നാസികൾ ദുരുപയോഗപ്പെടുത്തി എന്ന കാരണം കൊണ്ട് സമാധാനപ്രിയരും സഹിഷ്ണുക്കളുമായ ഹിന്ദുക്കൾ തീവ്രവാദികളായ നാസികളോട് ഉപമിക്കപ്പെട്ടത് ഒരു വലിയ പ്രഹസനമാണ്! എന്നാൽ ഹിറ്റ്ലറോട് മാത്രം താരതമ്യപ്പെടുത്താൻ കഴിയുന്ന സ്റ്റാലിനേയും മാവോയേയും ഇൻഡ്യൻ മാർക്സിസ്റ്റുകൾ ഇപ്പോഴും ആരാധിക്കുകയും ചെയ്യുന്നു. വിചിത്രമെന്നു പറയട്ടെ ഇൻഡ്യയിൽ അവർ ജനാധിപത്യവാദികളും മതേതരക്കാരുമായിട്ടാണ് എണ്ണപ്പെടുന്നത് !

## ജാതിവ്യവസ്ഥയെ കുറിച്ച്

ആധുനിക ഹിന്ദുമതത്തിന് നേരിടേണ്ടി വരുന്ന ഏറ്റവും വലിയ പ്രശ്നം ജാതിവ്യവസ്ഥയാണ്. ഹിന്ദുമതം ജാതിവ്യത്യാസത്തിന്റെ ഒരു മതമായിട്ടാണ് ചിത്രീകരിക്കപ്പെടുന്നത്. ജാതിവ്യവസ്ഥയിൽ ഒരാളിന്റെ വ്യക്തിപരമായ യോഗ്യതകളല്ല, മറിച്ച് ജനിച്ച കുലമാണ് പ്രധാനമായി കണക്കിലെടുക്കുന്നത്. ഈ ജാതിവിരുദ്ധ വികാരത്തെയാണ് പ്രചരണത്തിലൂടെ ഹിന്ദുവിരുദ്ധ വികാരമാക്കി മാറ്റിയെടുക്കുന്നത്.



digitized by www.sreyas.in

ഇടതു രാഷ്ട്രീയക്കാരോ, മുസ്ലീങ്ങളോ, ക്രിസ്ത്യാനികളോ ആയിക്കോട്ടെ ഒരാൾ ഹിന്ദുമതത്തെക്കുറിച്ച് പറഞ്ഞാൽ, യോഗയോ, വേദാന്തമോ, അതിന്റെ പിന്നിലുള്ള സാർവലൗകിക ദർശനമോ ഒന്നുമല്ല, ജാതിയാണ് അതിൽ ഊന്നൽ കൊടുക്കപ്പെടുന്ന ഒരേ ഒരു കാര്യം. ജാതിയല്ലാതെ ഹിന്ദുമതത്തിൽ മറ്റൊന്നും ഇല്ല എന്നമട്ടിൽ.

പരമ്പരാഗത ഹൈന്ദവസമൂഹത്തിലെ നാല് വിഭാഗങ്ങളെയാണ് ജാതി അല്ലെങ്കിൽ വർണ്ണം എന്നതുകൊണ്ട് വിവക്ഷിക്കുന്നത്. പുരോഹിതവർഗമായ ബ്രാഹ്മണർ, ഭരണവർഗമായ ക്ഷത്രിയർ, കച്ചവടക്കാരായ വൈശ്യർ, സേവകരായ ശൂദ്രർ. യഥാർഥത്തിൽ ഇത് പുരോഹിതർ, ക്ഷത്രിയർ, പൊതുസമൂഹം എന്ന മൂന്നു വിഭാഗങ്ങളായുള്ള വിഭജനമായിരുന്നു. വൈശ്യർ എന്ന കച്ചവടക്കാരുടെ വർണ്ണനാമം ഉടലെടുത്തത് 'വിശ്' എന്ന ധാതുവിൽ നിന്നാണ്. അതിന്റെ അർത്ഥം പൊതുജനങ്ങൾ എന്നാണ്. വൈശ്യരെ തന്നെ ശരിക്കുള്ള കച്ചവടക്കാർ എന്നും കൃഷിക്കാർ എന്നും വിഭജിച്ചിരുന്നു. ഈ നാല് വിഭാഗങ്ങൾക്ക് പുറമെ അഞ്ചാമത്തെ ഒരു വിഭാഗത്തെ സമ്മിശ്രജാതിയായി കണക്കാക്കിയിരുന്നു. ഇതേപോലുള്ള സാമൂഹ്യ വ്യവസ്ഥിതികൾ പ്രാചീനകാലത്തും, മദ്ധ്യകാലത്തും പല സംസ്കാരങ്ങളിലും നിലനിന്നിരുന്നു. ഉദാഹരണത്തിന് യൂറോപ്പിലെ പുരോഹിതർ, രാജവംശങ്ങൾ, കച്ചവടക്കാർ, സാധാരണക്കാർ അല്ലെങ്കിൽ കൃഷിക്കാർ എന്ന വിഭജനം. ഇന്നത്തെ ആധുനിക ലോകത്തിൽ ജാതി ഒരു പിന്തിരിപ്പൻ വ്യവസ്ഥിതിയായി കാണപ്പെടുന്നെങ്കിലും സാമൂഹ്യവും ഭൗതികവുമായ അന്നത്തെ സാഹചര്യങ്ങളിൽ അത് ആവശ്യമായിരുന്നിരിക്കാം.

ഇൻഡ്യയിലെ ഈ ജാതിവ്യവസ്ഥ അയവില്ലാത്തതായിരുന്നില്ല. അതിൽ ഉയർച്ച അനുവദിക്കപ്പെട്ടിരുന്നു. സ്ത്രീകൾക്ക് ജാതിയിൽ ഉയർന്നവരെ വിവാഹം കഴിക്കാൻ കഴിയുമായിരുന്നു. അത്തരം വിവാഹങ്ങളിലെ കുട്ടികൾ അച്ഛന്റെ ജാതിയിൽ പരിഗണിക്കപ്പെട്ടിരുന്നു. അതുപോലെ ഒരു ബ്രാഹ്മണൻ ഒരു കച്ചവടക്കാരനാകുന്നതു പോലെ അബ്രാഹ്മണരുടെ തൊഴിൽ സ്വീകരിച്ചാൽ ജാതി മാറ്റം താഴേക്കും സംഭവിച്ചിരുന്നു. വേദകാലഘട്ടത്തിൽ കഴിവുള്ള വ്യക്തികൾക്ക് ജാതിശ്രേണിയിൽ മുകളിലേക്ക് കയറാനും കഴിഞ്ഞിരുന്നു. എല്ലാറ്റിനുമുപരി ഹിന്ദുമതത്തിൽ ഒരു സന്യാസിയായി തീരാൻ ഒരുവൻ എല്ലാത്തരം ജാതി ചിഹ്നങ്ങളേയും ഉപേക്ഷിക്കേണ്ടതുണ്ട്.



digitized by www.sreyas.in

ഹിന്ദുസമൂഹത്തിലെ വർണ്ണ വ്യവസ്ഥ യൂറോപ്യൻ വർഗ്ഗ വ്യവസ്ഥയിൽ നിന്ന് വളരെ വ്യത്യസ്ഥമാണ്. ബ്രാഹ്മണർ അല്ലെങ്കിൽ പുരോഹിതവർഗം ലളിതജീവിതം നയിക്കാൻ ഉദ്ദേശിക്കപ്പെട്ടവരായിരുന്നു. അവർക്ക് ധനമോ അധികാരമോ സാമ്പാദിച്ചു കൂട്ടാൻ കഴിയുമായിരുന്നില്ല. അതിന് അപവാദമായിട്ടുണ്ടായിരുന്നത് രാജാവിനെ സേവിച്ചിരുന്ന ബ്രാഹ്മണർ മാത്രമായിരുന്നു. അവർ പലപ്പോഴും രാഷ്ട്രീയകാര്യങ്ങളിലും നിയമകാര്യങ്ങളിലും രാജാവിന്റെ ഉപദേശകരായി വർത്തിച്ചിരുന്നു. അവർക്ക് പലപ്പോഴും ക്ഷേത്രങ്ങളോ ഗുരുകുലങ്ങളോ ഒക്കെ സ്ഥാപിക്കുന്നതിനായി വലിയതോതിൽ ഭൂമിയും മറ്റും കിട്ടിയിരുന്നു.

നിർഭാഗ്യവശാൽ അവരിൽ പലരും സമുദായ മര്യാദകളിൽ നിന്ന് താഴേക്ക് പതിച്ച് ഭൂവുടമകളെ പോലെ ജീവിച്ചു. കുറച്ചു ബ്രാഹ്മണർ ക്ഷത്രിയരുടെ സ്ഥാനമേറ്റെടുത്ത് രാജാക്കന്മാരും ആയിട്ടുണ്ട്. ഇതാകട്ടെ ക്ഷത്രിയർ അവരുടെ കർത്തവ്യത്തിൽ പരാജയപ്പെടുമ്പോൾ അനുവദിക്കപ്പെട്ടിരുന്ന അപവാദമായിരുന്നു.

എന്നാൽ ഗ്രാമത്തിലെ ശരാശരി ബ്രാഹ്മണൻ അല്ലെങ്കിൽ ക്ഷേത്രപുരോഹിതൻ നാളിന്നു വരെ ഒരു ദരിദ്ര പണ്ഡിതൻ, അല്ലെങ്കിൽ ആചാര്യൻ, അല്ലെങ്കിൽ പൂജാരി എന്ന നിലയിൽ വളരെ ചെറിയൊരു പ്രതിഫലം പറ്റിക്കൊണ്ട് സമൂഹസേവനം നടത്തുന്ന ആളായി തുടരുന്നു. ദക്ഷിണേന്ത്യയിലെ ക്ഷേത്രപുരോഹിതർ ഇന്ന് ഏറ്റവും പാവപ്പെട്ടവരുടെ കൂട്ടത്തിൽ പെട്ടവരാണ്.

ബ്രാഹ്മണർ സാധുക്കളായ കീഴ്ജാതിക്കാരെ അടിച്ചമർത്തുന്ന ക്രൂരൻമാരായ ജന്മിമാരാണെന്നുള്ള മാർക്സിസ്റ്റ് കുപ്രചരണം അസത്യപൂർണമായ ഒരു അതിശയോക്തിയാണ്. ഇൻഡ്യയിലെ ഭൂരിപക്ഷം ഭൂവുടമകളും ബ്രാഹ്മണരല്ല. കാരണം അത് അവരുടെ പാരമ്പര്യ ജീവനോപാധിയായിരുന്നില്ല. മദ്ധ്യകാല യൂറോപ്പിലെ ഒരു ശരാശരി കൃഷിക്കാരൻ ഒരു പുരോഹിതനാവാൻ എത്രകണ്ട് ആഗ്രഹിച്ചിട്ടുണ്ടാകുമോ അത്രപോലും അക്കാലത്തെ ഇൻഡ്യയിലെ മറ്റ് സമുദായങ്ങൾ ബ്രാഹ്മണരാവാൻ ആഗ്രഹിച്ചിട്ടില്ല. ശക്തൻമാരായിരുന്ന ക്ഷത്രിയരും ധനികരായിരുന്ന വൈശ്യരുമായിരുന്നു സമൂഹത്തിലെ പ്രധാനികൾ.

എന്റെ ഒരു പാശ്ചാത്യസുഹൃത്ത് ആദ്യമായി ഇൻഡ്യയിലേക്ക് വന്നത് ഞാൻ ഓർക്കുന്നു, ധനികരായ ഇൻഡ്യക്കാർക്കുവേണ്ടി പോർട്ടർമാർ ലഗേജുകൾ ചുമക്കുന്നത് കണ്ടിട്ട് അദ്ദേഹം എന്നോടു വിവരിച്ചത് "എങ്ങനെയാണ് ഇപ്പോഴും



digitized by www.sreyas.in

ബ്രാഹ്മണർ പാവങ്ങളെ തങ്ങളുടെ സേവകരായി ഉപയോഗിക്കുന്നത്" എന്നാണ്. അദ്ദേഹം ഒരു ഇടതുപക്ഷക്കാരനായിരുന്നില്ല. എങ്കിലും ബ്രാഹ്മണവിരുദ്ധ പ്രചരണത്താൽ സ്വധീനിക്കപ്പെട്ടിരുന്ന അദ്ദേഹം ആ ധനികർ മുഴുവനും ബ്രാഹ്മണരാണെന്നും, ഈ ധനം അവരുടെ ജാതിമഹിമ കൊണ്ട് ലഭിച്ചതാണെന്നുമാണ് വിശ്വസിച്ചത്. എന്നാൽ അതല്ല വാസ്തവം. ഈ തെറ്റ് ഞാൻ ചൂണ്ടിക്കാണിച്ചപ്പോൾ അദ്ദേഹം വളരെ അദ്ഭുതപ്പെടുകയുണ്ടായി.

അതുപോലെ വളരെയധികം തെറ്റിദ്ധരിപ്പിക്കപ്പെട്ട ഒന്നാണ് തൊട്ടുകൂടായ്മ. ഒരിക്കലത് അഹിംസയിൽ അധിഷ്ഠിതമായ സാമൂഹ്യപരിശുദ്ധിയുമായി ബന്ധപ്പെട്ട ഒന്നായിരുന്നു. മാംസമോ അതുപോലുള്ള ശുദ്ധിയില്ലാത്ത ആഹാരങ്ങളോ പാചകം ചെയ്ത പാത്രങ്ങളിൽ ആഹാരം കഴിക്കാൻ ബ്രാഹ്മണർക്ക് കഴിയില്ലായിരുന്നു. ഇത് അബ്രാഹ്മണരോട് ചേർന്നുള്ള സഹഭോജനത്തിനുള്ള പൊതുവിലക്കായി പരിണമിച്ചു. പ്രത്യേകിച്ചും അശുദ്ധമായ ജീവിതവൃത്തികളിൽ ഏർപ്പെട്ടിരുന്ന കശാപ്പുകാർ തുടങ്ങിയവരുടെ കാര്യത്തിൽ. പിന്നീടിത് അത്തരം ആളുകളോടുള്ള ഇടപെടലിനും വിലക്കായി തീർന്നു.

പരിശുദ്ധിക്കുവേണ്ടിയുള്ള അതിരുവിട്ട ത്വരയാണ് തൊട്ടുകൂടായ്മയിലേക്ക് എത്തിച്ചത്. ഉദാഹരണത്തിന് മദ്യശാലകളിലും സത്രങ്ങളിലും ഒക്കെ പ്രവൃത്തിക്കുന്നവരോടുള്ള ഇടപെടൽ ഒരു സന്യാസിയുടെ പരിശുദ്ധിക്ക് വിഘാതമായി കണക്കാക്കിയിരുന്നു. ഇടപഴകലിനുള്ള ഈ വിലക്കുകൾ ദൌർഭാഗ്യവശാൽ അതിരുവിട്ട നിലയെ കൈവരിച്ച് ഹിന്ദുസമൂഹത്തിന് ഒരു ശാപമായി തീരുകയാണുണ്ടായത്. യൂറോപ്പിലെ കുലീനരായ സമൂഹം കൃഷിക്കാരോട് ഇടപഴകാത്തതും ഏതാണ്ട് ഇതേപോലെ തന്നെയായിരുന്നു.

ഇന്നത്തെ ഭാരതത്തിൽ ഈ പറഞ്ഞ പോലുള്ള വർണ്ണസമ്പ്രദായം നിലവിലില്ല. ഭൂരിപക്ഷം ബ്രാഹ്മണരും ഇന്ന് അവരുടെ പരമ്പരാഗത തൊഴിലായ ക്ഷേത്രപൂജയും മറ്റും ചെയ്യുന്നില്ല. അവരുടെ കുടുംബങ്ങളിൽ ആധുനിക വിദ്യാഭ്യാസത്തിനാണ് ഊന്നൽ കൊടുക്കുന്നത്. മറ്റ് ജാതികൾക്കിടയിലും ഇത് സത്യമാണ്. ഭൂരിപക്ഷം ക്ഷത്രിയരും പോലീസിലോ, പട്ടാളത്തിലോ ഗവൺമെന്റ് സർവീസിലോ ഒന്നുമല്ല എത്തുന്നത്. അതേസമയം പല ശൂദ്രവിഭാഗങ്ങളും സാമ്പത്തികമായി വളരെ പുരോഗമിച്ചിട്ടുണ്ട്. പ്രത്യേകിച്ചും ദക്ഷിണേന്ത്യയിൽ. എന്നാൽ ദരിദ്രരും തൊട്ടുകൂടാത്തവരുമായ ജനവിഭാഗങ്ങൾ ഇപ്പോഴും പഴയ സ്ഥിതിയിൽ തന്നെയാണ്.



digitized by www.sreyas.in

സാമൂഹ്യമായ മുൻവിധികളും ഉയർന്ന ജനന നിരക്കും എല്ലാം ചേർന്ന് അവരെ തളർത്തിയിരിക്കുന്നു. ലോകത്തിലെങ്ങുമെന്ന പോലെ ഇൻഡ്യയിലെ വിദ്യാസമ്പന്നർക്കിടയിലും കുട്ടികൾ കുറവായിരിക്കുമ്പോൾ വിദ്യാഭ്യാസം കുറഞ്ഞവർക്കിടയിൽ അത് കൂടുതലാണ്. അതുകൊണ്ട് ജാതിപ്രശ്നം യഥാർത്ഥത്തിൽ വിദ്യാഭ്യാസക്കുറവിന്റേയും ജനപ്പെരുപ്പത്തിന്റേയും കൂടി പ്രശ്നമാണ്. അതിനെ നേരിടാനുള്ള ഏറ്റവും നല്ലവഴി ഈ പ്രശ്നങ്ങളെ പരിഹരിക്കലാണ്. അല്ലാതെ ജാതിസ്പർദ്ധ വളർത്തലല്ല.

ആധുനികഇൻഡ്യ വർണ്ണങ്ങളേക്കാളേറെ കുടുംബങ്ങളെക്കൊണ്ടും ജാതികളെക്കൊണ്ടുമാണ് വിഭജിക്കപ്പെട്ടിരിക്കുന്നത്. പല കുടുംബങ്ങളും, സമുദായങ്ങളും, പ്രാദേശിക ഗ്രൂപ്പുകളും തങ്ങളുടെ പ്രത്യേക താൽപ്പര്യങ്ങളെ ദേശീയ താത്പര്യങ്ങൾക്കും മീതെ നേടിയെടുക്കാൻ ശ്രമിക്കുന്നു. ഈ പ്രതിഭാസം തുടങ്ങിയത് നെഹ്രുകുടുംബത്തിൽ നിന്നാണ്. രാജ്യംഭരിക്കാനുള്ള അവകാശം പരമ്പരാഗതമായി കൈക്കലാക്കുകയും അതേസമയം തങ്ങൾക്കുവേണ്ടി പണവും അധികാരവും കുന്നുകൂട്ടുകയും ചെയ്തുകൊണ്ട് ഒരു രാജകുടുംബം പോലെ അവർ വർത്തിക്കുന്നു. ഇത്തരം കുടുംബതാൽപര്യങ്ങളും, പ്രത്യേക സംവരണത്തിനായി പല സമുദായങ്ങളുടെ പേരിൽ നടത്തുന്ന വിലപേശലുകളുമാണ് ഇന്ന് ഇൻഡ്യയിൽ പ്രവർത്തിക്കുന്ന പ്രാദേശികപാർട്ടികളുടെ എണ്ണക്കൂടുതലിന് കാരണം. ഈ വിഭജന മനോഭാവമാണ്, അല്ലാതെ വേദങ്ങളിലെ വർണ്ണങ്ങളല്ല യഥാർത്ഥപ്രശ്നം. ഇത് ദേശീയ ഏകതയെക്കുറിച്ചുള്ള എല്ലാ ഭാവനകളേയും നശിപ്പിക്കുന്നു. സർക്കാരിനുമേൽ അവിഹിതമായ സ്വാധീനം ചെലുത്തിക്കൊണ്ട് തങ്ങളുടെ വ്യക്തിതാൽപ്പര്യങ്ങൾക്കു വേണ്ടി മുതലെടുപ്പ് നടത്താൻ ജനങ്ങളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

## റോയൽ ഏഷ്യാറ്റിക് സൊസൈറ്റി

ഞാൻ ബോംബെയിലെ റോയൽ ഏഷ്യാറ്റിക് സൊസൈറ്റിയിൽ സംസാരിച്ച കാര്യം പ്രത്യേകമായി ഓർക്കുന്നു. ഒരു ഹിന്ദു വാരികയായ 'വിവേക്' ലെ സുഹൃത്തുക്കളായിരുന്നു അത് സംഘടിപ്പിച്ചത്. ഭാരതത്തേയും അതിന്റെ വൈദിക സംസ്കാരത്തെയും ആധുനിക കാലഘട്ടത്തിൽ അത് പുനരുജ്ജീവിപ്പിക്കേണ്ടതിന്റെ ആവശ്യകതയേയും ഒക്കെ കുറിച്ചാണ് ഞാനവിടെ സംസാരിച്ചത്. സമൂഹം എത്രമാത്രമാണ് മാർക്സിസ്റ്റുകൾക്ക് കീഴ്പ്പെട്ടിരിക്കുന്നത് എന്ന് ആ ചർച്ചയിൽ നിന്ന് എനിക്ക് മനസ്സിലായി. ചോദ്യോത്തരവേളയിൽ വേദിയിലുണ്ടായിരുന്ന ഒരു പ്രമുഖ



digitized by www.sreyas.in

വനിത, കർമ്മസിദ്ധാന്തത്തെ ഉന്നയിക്കുകയുണ്ടായി. താഴ്ന്ന ജാതിക്കാരെ ചൂഷണം ചെയ്യുന്നതിനു വേണ്ടി ബ്രാഹ്മണർ ആവിഷ്കരിച്ച ഒരു കപടസിദ്ധാന്തമല്ലേ അത് ? അവർ ചോദിച്ചു.

അവരുടെ ഈ പ്രസ്താവന എന്നെ അദ്ഭുതപ്പെടുത്തി. വിദ്യാഭ്യാസം നേടിയ ഭാരതത്തിലെ ഏതെങ്കിലും ഒരു വ്യക്തി ഇങ്ങനെ ചോദിക്കുമെന്നത് എനിക്ക് വളരെ അതിശയകരമായി തോന്നി. ഭാരതത്തിലെ വിദ്യാസമ്പന്നർ എന്നു പറയപ്പെടുന്നവർ ഹൈന്ദവ ആദ്ധ്യാത്മികതയുമായി ബന്ധപ്പെട്ട എന്തിനെയും സംശയദൃഷ്ടിയോടെ മാത്രം നോക്കുന്ന വിധത്തിൽ പാശ്ചാത്യവൽക്കരിക്കപ്പെടുകയും സ്വന്തം സംസ്ക്കാരത്തിൽ നിന്ന് അകന്നുപോകുകയും ചെയ്തിരിക്കുകയാണെന്ന് ഞാൻ മനസ്സിലാക്കി.

അറുപതുകളിലെ അമേരിക്കയിൽ നിന്നും വന്ന സാംസ്കാരിക പാപ്പരത്തത്തിന്റെ ബാക്കിപത്രമായിട്ടാണ് മറ്റൊരു പ്രമുഖ വ്യക്തി എന്നെ കാണാൻ ശ്രമിച്ചത്. വേദങ്ങളെ പ്രകീർത്തിച്ചു കൊണ്ടുള്ള എന്റെ പ്രസംഗത്തിലെ പ്രസ്താവനകളോ, അതിന് സദസ്സിൽ നിന്ന് കിട്ടിയ അനുകൂല പ്രതികരണങ്ങളോ ഒക്കെ അദ്ദേഹത്തെ അസ്വസ്ഥനാക്കുന്നതായി ഞാൻ കണ്ടു. പാശ്ചാത്യലോകത്തേക്ക് കടന്നുചെല്ലുന്ന ഭാരതീയ ഗുരുക്കന്മാർ വെറും ധനമോഹം കൊണ്ടുമാത്രമാണ് അത് ചെയ്യുന്നതെന്നും, എന്നെ പോലെയുള്ളവർ ഒരു പക്ഷേ നല്ല ഉദ്ദേശത്തോടെ ആയിരിക്കാമെങ്കിലും വിവരക്കേട് കൊണ്ടാണ് ഇതിനു പുറകേ നടക്കുന്നതെന്നും അദ്ദേഹം പറഞ്ഞു.

ശ്രീഅരവിന്ദനെയും, സ്വാമി വിവേകാനന്ദനെയും പോലുള്ള ഭാരതീയ മനീഷികളുടെ മുമ്പിൽ മാർക്സിനെ പോലുള്ള ചിന്തകർ വെറും കുഞ്ഞൻമാർ മാത്രമാണെന്നും, ഇത്തരം എല്ലാ പാശ്ചാത്യചിന്തകരെയും ഒന്നിച്ചെടുത്താലും അവരുടെ മനസ്സിന്റെ ഒരു കോണിൽ ഒതുക്കാൻ മാത്രമേ തികയുള്ളൂ എന്നും ഞാൻ പറഞ്ഞു. അത് സത്യമാണ് താനും. ഒരു ഭാരതീയന് ഈ സത്യത്തിൽ അഭിമാനം തോന്നുന്നതിന് പകരം എന്തുകൊണ്ടാണ് മാർക്സിനോടും അദ്ദേഹത്തിന്റെ അനുയായികളോടും അനുഭാവം തോന്നുന്നത് എന്നുള്ളത് ഒരു പ്രഹേളികയാണ്. എന്നാൽ അത് ഇവിടെ സർവ സാധാരണവുമാണ്. ഇൻഡ്യക്കാർക്ക് മാർക്സിനോട് ഒരു പ്രത്യേക പരിഗണനയുണ്ടെന്ന് പിന്നീട് ആരോ എന്നോട് പറഞ്ഞു. പൊതുവേദികളിൽ മാർക്സിനെ വിമർശിക്കുന്നത് നന്നായിരിക്കില്ല എന്നും സൂചിപ്പിച്ചു. ഞാൻ പിന്നീടും



digitized by www.sreyas.in

അത്തരം നിരവധി പ്രസംഗങ്ങൾ നടത്തി. അതേ മാതിരിയുള്ള പ്രതികരണങ്ങൾ കാണുകയും ചെയ്തു.

## തിരികെ ഇറക്കുമതി ചെയ്യേണ്ടി വരുന്ന അവസ്ഥ

പൊതുവേ ഭാരതത്തിലെ എന്റെ പ്രസംഗപരിപാടികൾക്ക് ഊഷ്മളമായ സ്വീകരണങ്ങളും അനുകൂലമായ പ്രതികരണങ്ങളും വളരെ തത്പരരായ സദസ്യരെയും ആണ് കിട്ടിയത്. ഈ ഹിന്ദുസദസ്യരോട് സംവേദിക്കാൻ പറ്റിയ വാക്കുകൾക്കും ആശയങ്ങൾക്കും വേണ്ടി തുടക്കത്തിൽ എനിക്ക് പരതേണ്ടി വന്നിട്ടുണ്ട്. എന്റെ ഇംഗ്ലീഷും അമേരിക്കൻ ഉച്ചാരണവുമൊക്കെ അവർക്ക് മനസ്സിലാവുമോ എന്നുള്ള ആശങ്കകളൊക്കെ എനിക്കുണ്ടായിരുന്നു. എന്നാൽ ഭൂരിപക്ഷത്തിനും ഞാൻ പറയുന്നത് മനസ്സിലാകുന്നുണ്ടെന്ന് ഞാൻ കണ്ടെത്തി. വേഗം തന്നെ എനിക്ക് ഇൻഡ്യൻ സദസ്സുകളിൽ പ്രയാസം കൂടാതെ സംസാരിക്കാൻ പറ്റുമെന്നായി. തന്നെയുമല്ല വൈദിക വിഷയങ്ങളിൽ പരിമിതമായ താത്പര്യം മാത്രമുള്ള അമേരിക്കൻ സദസ്യരോട് സംവേദിക്കുന്നതിനെക്കാൾ എളുപ്പവുമായി എനിക്കതു തോന്നി.

ബോംബെയിലെ ഒരു സദസ്സിൽ വച്ച് ഒരാളൊരിക്കൽ വളരെ പ്രധാനപ്പെട്ട ഒരു കാര്യം പ്രസ്താവിച്ചു കേൾക്കാനിടയായി. അദ്ദേഹം പറഞ്ഞു "വീണ്ടും ഇറക്കുമതി ചെയ്ത കാര്യങ്ങളെ മാത്രമേ ഞങ്ങൾ ഇൻഡ്യക്കാർ വിലമതിക്കാറുള്ളൂ". ഹിന്ദുമതവിഷയങ്ങളെക്കുറിച്ച് വളരെ പഠിച്ച അതീവയോഗ്യനായ ഒരു പരമ്പരാഗത ഹിന്ദു പറയുന്നതിനേക്കാളും ഒരു പാശ്ചാത്യൻ പറയുന്ന അഭിപ്രായങ്ങളെയാണ് കൂടുതൽ ഗൗരവത്തോടെ കാണുന്നതെന്നത് എനിക്ക് പലപ്പോഴും വളരെ അതിശയകരമായി തോന്നാറുണ്ട്. ഒരു പാശ്ചാത്യൻ പറയുന്നതിനെ നിഷ്പക്ഷമായ അഭിപ്രായമെന്ന നിലയിൽ പരിഗണിക്കാൻ തയ്യാറാവുമ്പോൾ, വസ്തുനിഷ്ഠമെന്നിരുന്നാലും ഒരു പരമ്പരാഗത ഹിന്ദുവിന്റെ അഭിപ്രായങ്ങൾ അത്രയും മാനിക്കപ്പെടാറില്ല.

വാസ്തവത്തിൽ മറിച്ചാണ് സത്യം. പാശ്ചാത്യൻ പലപ്പോഴും രാഷ്ട്രീയവും മതപരവും കച്ചവടപരവുമായ പല താത്പര്യങ്ങളുടെ അടിസ്ഥാനത്തിലായിരിക്കും സമീപിക്കുകയെന്നത് പലപ്പോഴും തിരിച്ചറിയപ്പെടുന്നില്ല. പല ഹിന്ദുക്കളും അവരുടെ സ്വന്തം പാരമ്പര്യത്തെക്കുറിച്ചും, പാശ്ചാത്യസംസ്കാരത്തിന്റെ പരിമിതികളെക്കുറിച്ചും



digitized by www.sreyas.in

വസ്തുനിഷ്ഠമായി മനസ്സിലാക്കിയിട്ടുണ്ട്. ഇത് പ്രത്യേകിച്ചും ദക്ഷിണഭാരതത്തിലെ അദ്വൈതവേദാന്തികളായ സ്വാമിമാരുടെ കാര്യത്തിൽ സത്യമാണ്. അവരിൽ പലരിൽ നിന്നും ഇന്നത്തെ ഈ ലോകവ്യവസ്ഥിതിയെക്കുറിച്ച് വളരെ ആഴമേറിയ വിശകലനങ്ങൾ ഞാൻ കേട്ടിട്ടുണ്ട്. എങ്കിലും ഇന്ന് പാശ്ചാത്യരുടെ ഇടയിൽ നിന്ന് ആരെങ്കിലും വേദവിജ്ഞാനത്തെ പ്രചരിപ്പിക്കാൻ മുന്നോട്ട് വരുന്നത് ആധുനിക ഹിന്ദുക്കളിൽ പ്രത്യേകമായ ഒരു സ്വധീനം ചെലുത്തുന്നു. കാരണം സാംസ്കാരികമായ ഏതൊരു പുതിയ പരിഷ്കാരത്തിനും അവർ പടിഞ്ഞാറേക്കാണ് നോക്കുന്നത്. പൗരസ്ത്യപാരമ്പര്യങ്ങൾ ലോകത്ത് നിലനിൽക്കണം എന്നാഗ്രഹിക്കുന്ന പാശ്ചാത്യർ ഇത് ചെയ്യാൻ കൂടുതലായി മുന്നോട്ട് വരേണ്ടിയിരിക്കുന്നു.

ഇൻഡ്യയിൽ ജീവിക്കുന്ന അനവധി പാശ്ചാത്യർ ഇപ്പോൾ തന്നെ ഇത്തരം പ്രവർത്തനങ്ങളിൽ വ്യാപൃതരാണ്. പ്രത്യേകിച്ചും ശ്രീഅരവിന്ദന്റെ ഫ്രാൻസിൽ നിന്നുള്ള ശിഷ്യൻമാർ. ഫ്രാങ്കോയിസ് ഗുയിറ്റർ, മൈക്കൽ ഡാനിനോ തുടങ്ങിയവർ ഹിന്ദുധർമ്മം ഉണർന്നെഴുന്നേൽക്കേണ്ടതിന്റെ ആവശ്യകതയെ ചൂണ്ടിക്കാട്ടി ചിന്തോദ്ദീപകമായ പുസ്തകങ്ങളും ലേഖനങ്ങളും എഴുതിയിട്ടുണ്ട്. എന്റെ അഭിപ്രായങ്ങൾ ഹിന്ദു ആഭിമുഖ്യം പുലർത്തുന്നവയാണെന്നാണ് പാശ്ചാത്യരായ ചില യോഗവിദ്യാർഥികൾ കണ്ടിട്ടുള്ളത്. എന്നാൽ ഇൻഡ്യയിൽ ജീവിക്കുന്ന പാശ്ചാത്യർക്ക്, പ്രത്യേകിച്ചും മതപരമായ കാര്യങ്ങളിൽ പ്രവർത്തിക്കുന്നവർക്ക് അങ്ങനെ അഭിപ്രായമില്ല. ഇവിടത്തെ ഇടതുപക്ഷപ്രചരണത്തെയും മിഷണറി കടന്നുകയറ്റത്തെയും മാധ്യമങ്ങളുടെ വളച്ചൊടിക്കലുകളെയും ഒക്കെ നേരിട്ട് കാണുന്നവരാണവർ. ഈ ആധുനികസാംസ്കാരിക യുദ്ധത്തിൽ ഹിന്ദുസമൂഹത്തിന്റെ നേർക്ക് നടന്നുകൊണ്ടിരിക്കുന്ന അസഹിഷ്ണുക്കളും ഭൗതികവാദികളുമായ ശക്തികളുടെ നിരന്തരമായ കടന്നുകയറ്റം അവർ സ്വന്തം കണ്ണുകൾ കൊണ്ട് തന്നെ ഇവിടെ കാണുകയാണ്.

ഹിന്ദു അദ്ധ്യാത്മികതയ്ക്ക് വേണ്ടി സമർപ്പണബുദ്ധിയോടെ പ്രവർത്തിക്കുന്ന പാശ്ചാത്യ സ്വാമിമാരുടെ ഉദാഹരണങ്ങൾ ഇത്തരുണത്തിൽ ഹിന്ദുക്കളുടെ ആത്മവിശ്വാസം ഉണർത്താൻ വളരെ പ്രയോജനകരമാണ്. ഹിന്ദുധർമ്മത്തെ പ്രതിരോധിക്കുന്ന എന്റെ പ്രവർത്തനങ്ങളിൽ എന്നെ പ്രോത്സാഹിപ്പിച്ച ഇൻഡ്യയിലെ അത്തരം ഒരു പാശ്ചാത്യ പണ്ഡിതനായിരുന്നു സ്വാമി സത്യാനന്ദ. സ്പെയിൻകാരനായ അദ്ദേഹം സ്വാമി മുക്താനന്ദയുടെ ശിഷ്യത്വത്തിലാണ് സ്വാമിയായത്. പിന്നീട് അദ്ദേഹം



digitized by www.sreyas.in

രമണാശ്രമത്തിൽ ജീവിച്ചുകൊണ്ട് വളരെ വർഷങ്ങൾ തപസ്സു ചെയ്തു. അദ്ദേഹം ഇൻഡ്യയിൽ മുഴുവനും തിബത്തിലെ കൈലാസത്തിലും തീർഥാടനം നടത്തുകയും ചെയ്തു. ഇപ്പോൾ അദ്ദേഹം ഒരു മഹർഷിയെ പോലെ കാണപ്പെടുന്നു. ഇത് കാണിക്കുന്നത് നിരന്തര പരിശ്രമത്തിലൂടെ പാശ്ചാത്യർക്ക് പോലും ഉയർന്ന യോഗനിലയെ കൈവരിക്കാമെന്നുള്ളതാണ്.

ഹിന്ദുധർമ്മത്തെ ഉയർത്തിപ്പിടിക്കുന്ന എന്റെ പ്രവർത്തനത്തെ പ്രോത്സാഹിപ്പിക്കുന്നത് സ്വാമി സത്യാനന്ദ തുടർന്നു കൊണ്ടിരുന്നു. എപ്പോഴെല്ലാം എനിക്ക് സ്വയം എന്റെ വീക്ഷണങ്ങൾ ഒറ്റപ്പെട്ടതോ തീക്ഷ്ണമോ ആണെന്ന് തോന്നുമോ, അപ്പോഴെല്ലാം ഞാൻ അദ്ദേഹത്തെ പോലെയുള്ള വ്യക്തികളുടെ പിന്തുണയെപ്പറ്റി ഓർത്തിരുന്നു. ഞാനും പലപ്പോഴും ഒരു സന്ന്യാസി ആവുന്നതിനെക്കുറിച്ച് ചിന്തിച്ചിട്ടുണ്ട്. എന്നാൽ തത്ക്കാലം അതുവേണ്ട എന്നു തീരുമാനിക്കുകയായിരുന്നു. കാരണം രാഷ്ട്രീയവും ബൗദ്ധികവുമായ മേഖലകളിലെ എന്റെ അഭിപ്രായപ്രകടനത്തിന് കൂടുതൽ സ്വാതന്ത്ര്യം എനിക്കിപ്പോൾ വേണം. ഒരു സന്യാസിക്ക് അത്തരം കാര്യങ്ങൾ തന്റെ പരിധിക്ക് പുറത്താണ്.

## അത്ര നല്ലവരല്ലാത്ത ചില ഹിന്ദുക്കൾ

ഹിന്ദുധർമ്മത്തോടുള്ള എന്റെ ആദരവ് ഒരിക്കലും തീർത്തും വിമർശനരഹിതമോ ഹിന്ദുസമൂഹത്തോട് മുഴുവനുമായിട്ടുള്ളതോ ആയിരുന്നില്ല. മറ്റു പലകാര്യങ്ങളിൽ നല്ലവരും ഉൾക്കാഴ്ച്ചയുള്ളവരുമായ ചിലരിലെങ്കിലും ചിലപ്പോഴെല്ലാം ഞാൻ പ്രതിലോമവാസനകളും വ്യക്തിത്വ ദുർഗുണങ്ങളും കണ്ടു. പലപ്പോഴും ഹിന്ദുക്കൾ തന്നെയാണ് അവരുടെ ഏറ്റവും വലിയ ശത്രുക്കളായി കാണപ്പെട്ടത്. എളുപ്പം പണമുണ്ടാക്കാനുള്ള വഴികൾ പാശ്ചാത്യർ കൊടുത്തു. അദ്ധ്യാത്മികതയുടെ മേലങ്കിയണിഞ്ഞ് അവരതിനെ പരമാവധി ഉപയോഗപ്പെടുത്തുകയും ചെയ്തു.

ആത്മവിമർശനത്തിന് തയ്യാറാകാതെ സ്വയം അദ്ധ്യാത്മികരെന്നും തത്വദർശികളെന്നും ഭാവനചെയ്ത ചില ഹിന്ദുക്കൾ തങ്ങളുടെ മാനുഷികമായ അന്തസ്സ് വഴിക്കുപേക്ഷിച്ചു. അവർ തങ്ങളുടെ എതിരാളികളെന്ന് തോന്നിയവരെക്കുറിച്ച് പ്രതിലോമപരമായ പരദൂഷണങ്ങളിലും അപകീർത്തി പ്രചരണങ്ങളിലും മുഴുകി, ചിലപ്പോൾ സ്വന്തം നിലക്ക് വളരാൻ ശ്രമിച്ച ശിഷ്യൻമാരോടു പോലും ഇങ്ങനെ ചെയ്തു. സ്വയം ഒരു ഗുരുവായി അവരോധിച്ച് സ്വന്തംപ്രവൃത്തികളെ



digitized by www.sreyas.in

വിമർശനത്തിന് അതീതമാക്കാനും, സ്വയം പുരോഗമിക്കുന്നതിന് പകരം മറ്റുള്ളവരുടെ കുറവുകളിലേക്ക് ശ്രദ്ധതിരിച്ചുവിടാനും ഒക്കെ എളുപ്പമാണ്. എന്നാൽ ശരിയായ ഹിന്ദുമാർഗം ആത്മപരിശോധനയുടെതാണ്. അതിൽ മറ്റുള്ളവരുടെ കുറ്റങ്ങളിലേക്ക് വിമർശനദൃഷ്ടി പായിക്കുന്നതിനുമുമ്പ് നമ്മുടെ കുറവുകളെ പരിഹരിക്കണം. അതുപോലെ മറ്റുള്ളവരുടെ വ്യക്തിത്വത്തിലല്ല അപാകതകൾ. ദിവ്യവും പരിശുദ്ധവുമായി എല്ലാജീവജാലങ്ങളിലും ഒരുപോലെ പ്രകാശിക്കുന്ന ആത്മാവിന്റെ ചൈതന്യത്തെ മറച്ചുകളയുന്ന വിശ്വാസ പ്രമാണങ്ങളിലെ തെറ്റാണ് നാം ചൂണ്ടിക്കാണിക്കേണ്ടത്.

ഹിന്ദുധർമ്മത്തോടുള്ള എന്റെ ആദരവ് ഒരിക്കലും അന്ധമോ, ഏതെങ്കിലും വ്യക്ത്യാരാധനയുടെ ഫലമോ ആയിരുന്നില്ല. ഒരു തുറന്നമാർഗം എന്ന നിലയ്ക്ക് ഹിന്ദുമതത്തിൽ കുറെ പ്രത്യാശാ നിർഭരമായ ഭാവനകൾക്കുൾപ്പെടെ എല്ലാറ്റിനും സ്ഥാനമുണ്ട്. അതിലെ ഏറ്റവും വലിയകാര്യം സ്വത്വമാണ്, അതായത് ശരിയായ വ്യക്തി. അതിനെ ഒരിക്കലും ബാഹ്യമായ ഒരു അധികാരകേന്ദ്രത്തിനും, ആശയത്തിനും, വികാരത്തിനും, ഭാവനയ്ക്കും ഒന്നും വിധേയപ്പെടുത്താൻ പാടില്ല.

### വാമദേവ ശാസ്ത്രിയാവുന്നു

ഞാൻ സാമ്പ്രദായികമായി തന്നെ ഹിന്ദുവാകുന്നതിനെ കുറിച്ചുള്ള ആശയം 1991 ൽ ഡോ വഷ്ഠ എന്റെ മുന്നിൽ വച്ചിരുന്നു. എന്തുകൊണ്ട് ആയിക്കൂടാ ? ഞാൻ ചിന്തിച്ചു. കഴിഞ്ഞ ഇരുപത് വർഷങ്ങളായി ഞാൻ ഈ സമ്പ്രദായം പിന്തുടരുകയും അതിനുവേണ്ടി പ്രവർത്തിക്കുകയും ചെയ്തു വരുന്നുണ്ടായിരുന്നു. അതെന്റെ പ്രധാന ആദ്ധ്യാത്മികപാതയും ജീവിതരീതിയുമായി കഴിഞ്ഞിരുന്നു. പാശ്ചാത്യലോകത്തിന്റെ സമൃദ്ധി കണ്ട് വ്യാമോഹിതരായി ക്രിസ്ത്യാനികളായി മാറിയ നിരവധി ഹിന്ദുക്കളെക്കുറിച്ച് ഞാൻ ചിന്തിച്ചു. ഒരു ക്രിസ്ത്യാനി ഹിന്ദുവാകുന്നത് അനേകം ഹിന്ദുക്കൾക്ക് നല്ലതായിരിക്കും. അവർക്ക് സ്വന്തം മതസമ്പ്രദായത്തിൽ കൂടുതൽ ആത്മവിശ്വാസം വളർത്താൻ അത് സഹായിക്കുമെന്ന് എനിക്കുതോന്നി.

ഹിന്ദുധർമ്മത്തോടുള്ള എന്റെ ആദരവ് പ്രകടിപ്പിച്ചുകൊണ്ട് എന്തുകൊണ്ട് ഔപചാരികമായി തന്നെ അതിനോടുള്ള ബന്ധം സ്ഥാപിച്ചുകൂടാ ? വ്യക്തിപരമായി വലിയ ഔപചാരികതകൾ ഒന്നും ഇഷ്ടപ്പെടാത്ത, ചടങ്ങുകളിൽ നിന്നൊക്കെ ഒഴിഞ്ഞു നിൽക്കുന്ന ഒരാളാണ് ഞാൻ. ബാഹ്യമായ പ്രകടനങ്ങളും ഞാൻ ഒഴിവാക്കാറാണ്



digitized by www.sreyas.in

പതിവ്. എന്നാൽ ഇത് ചെയ്യണമെന്ന കാര്യത്തിൽ വളരെയൊന്നും ആലോചിക്കേണ്ടി വന്നില്ല. ഞാൻ കടന്നുപോയ ആന്തരികപരിവർത്തനങ്ങളെ പ്രതിഫലിപ്പിക്കുന്ന തരത്തിലുള്ള ഒരു പുതിയ ഐഡൻ്റിറ്റിയുടെ വഴിയുമായിരുന്നു അത്.

ഞാൻ ആന്തരികമായി ഒരു ഹിന്ദുവായിക്കഴിഞ്ഞിരിരുന്ന സ്ഥിതിക്ക് ബാഹ്യമായ ചടങ്ങുകളുടെ ആവശ്യമില്ല, എന്നാൽ അത്തരം ഒരു പ്രവൃത്തി ഹിന്ദുസമൂഹത്തിൽ വലുതായി വിലമതിക്കപ്പെടും. ഡോ വഷ്ഠ അഭിപ്രായപ്പെട്ടു. എനിക്കത് മനസ്സിലായി. ആ ചടങ്ങിന് പറയുന്ന പേര് 'ശുദ്ധി' എന്നാണ്. അത് വളരെ ചെറുതും ലളിതവുമായ ഒരു ചടങ്ങായിരുന്നു. സാമ്പ്രദായിക രീതിയിലുള്ള ഒരു പൂജയും, ഒരു കുംഭാഭിഷേകവും.

ആര്യസമാജവുമായി ബന്ധമുണ്ടായിരുന്ന മുംബയിലെ മസൂർ ആശ്രമത്തിൽ വച്ചായിരുന്നു അത് നടത്തിയത്. അവിടെ ഒരു തരത്തിലുള്ള മതപ്രസംഗവുമുണ്ടായില്ല. ഭീഷണികളോ വാഗ്ദാനങ്ങളോ ഇല്ല. ഒരു പ്രത്യേക ദേവാലയത്തിൽ പോകാമെന്നോ ഒരു പ്രത്യേക മാർഗത്തിൽ പ്രവർത്തിച്ചുകൊള്ളാമെന്നോ ഉള്ള പ്രതിജ്ഞകളുമൊന്നും ഉണ്ടായില്ല. ധർമ്മത്തിന്റെ മാർഗം പിന്തുടരാമെന്നുള്ള ഒരു വാഗ്ദാനം മാത്രം.

ആ പരിപാടി സംഘടിപ്പിച്ചത് ഡോ വഷ്ഠയാണെങ്കിൽ, മസൂർ ആശ്രമത്തിന്റെ അധിപൻ അവദൂത് ശാസ്ത്രിയാണ് പൂജ നിർവഹിച്ചത്. അദ്ദേഹത്തിന്റെ സഹോദരൻ ബ്രഹ്മചാരി വിശ്വനാഥ് വി എച്ച് പി യുടെ സ്ഥാപകരിൽ ഒരാളായിരുന്നു. വൈദിക ഋഷിയായ വാമദേവഗൗതമനെ സ്മരിച്ചുകൊണ്ട് ഞാൻ വാമദേവൻ എന്ന പേർ സ്വീകരിച്ചു. ശാസ്ത്രി എന്ന പേര് അവദൂത ശാസ്ത്രിയിൽ നിന്നുമാണ് വന്നത്.

ഉപനിഷത്തുക്കൾ പഠിക്കുമ്പോഴാണ് ഞാൻ വാമദേവൻ എന്ന പേര് ആദ്യമായി ശ്രദ്ധിച്ചത്. ബൃഹദാരണ്യകോപനിഷത്തിൽ ഋഷി വാമദേവനെ ഉദ്ധരിച്ചാണ് 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാകുന്നു, അഥവാ ഞാൻ ഈശ്വരനാകുന്നു) എന്ന മഹാവാക്യം പറയുന്നത്. "ഞാൻ മനുവായിരുന്നു, ഞാൻ സൂര്യനായി" (4-26) എന്ന് ഋഗ്വേദത്തിൽ വാമദേവൻ പറയുന്ന ഭാഗത്തെ ചൂണ്ടിക്കാണിച്ചു കൊണ്ടാണ് ഇതു പറഞ്ഞിട്ടുള്ളത്.

അമ്മയുടെ ഗർഭപാത്രത്തിൽ വച്ചു തന്നെ വേദങ്ങൾ പഠിച്ച വാമദേവനെ കുറിച്ച് ഐതരേയ ഉപനിഷത്തും പറയുന്നുണ്ട്. ഋഗ്വേദത്തിലുള്ള വാമദേവന്റെ മറ്റൊരു പ്രസ്താവന അവിടെയും ഉദ്ധരിക്കപ്പെടുന്നുണ്ട്. "ഞാൻ എന്റെ അമ്മയുടെ



digitized by www.sreyas.in

ഗർഭത്തിലിരിക്കുമ്പോൾ തന്നെ എല്ലാ ദേവന്മാരുടെയും ജൻമരഹസ്യം അറിഞ്ഞു" (4-27)

ആദ്യമായി എനിക്ക് ആന്തരികാർത്ഥം വ്യക്തമായി കിട്ടിയ ഋഗ്വേദ ശ്ലോകങ്ങൾ വാമദേവന്റെ പുത്രനായ ബൃഹദുകന്റെതായിരുന്നു. പിന്നെയുള്ളത് ഋഗ്വേദം നാലാം പുസ്തകത്തിലെ വാമദേവന്റെ തന്നെ ശ്ലോകങ്ങളായിരുന്നു. പ്രത്യേകിച്ച് അഗ്നിയോടും ഇന്ദ്രനോടും മറ്റുമുള്ളവ. ശ്രീഅരവിന്ദനും അവയെ പ്രത്യേകം ബഹുമാനിച്ചിരുന്നു.

വാമദേവൻ അസാധാരണത്വമുള്ള ഋഷിയായിരുന്നു. അദ്ദേഹത്തിന്റെ ജന്മം അത്ഭുതകരമായിരുന്നു. വാമദേവനും അദ്ദേഹത്തിന്റെ ഗൗതമഗോത്രവും ബീഹാർ നേപ്പാൾ പ്രദേശത്തുള്ള വിദേഹരാജ്യവുമായി ബന്ധപ്പെട്ടതാണ്. അവിടെ നിന്നാണ് സീതയും രാജർഷിയായ ജനകനും വന്നിട്ടുള്ളത്. ബൃഹദാരണ്യകം പോലുള്ള പല ഉപനിഷത്തുകളും അഷ്ടാവക്രഗീത പോലുള്ള അദ്വൈതഗ്രന്ഥങ്ങളും ആ പ്രദേശവുമായി ബന്ധമുള്ളവയാണ്.

ഭൂമിദേവിയായി സങ്കൽപ്പിച്ചുകൊണ്ട് സീതയെ പറ്റി ആദ്യമായി പറയുന്നത് വാമദേവന്റെ ഋഗ്വേദ സംഹിതയിലാണ് (4-57). ആയുർവേദവും ജ്യോതിഷവും ഉൾപ്പെടെയുള്ള പല തത്വോപദേശങ്ങളും നൽകപ്പെട്ടിരിക്കുന്നത് കോസലത്തിലെ പുരോഹിതനായ വസിഷ്ഠനും തൊട്ടടുത്ത വിദേഹത്തിലെ പുരോഹിതനായ വാമദേവനും തമ്മിലുള്ള സംവാദത്തിന്റെ രൂപത്തിലാണ്.

വാമദേവൻ എന്നത് വൈദിക ദൈവമായ ഇന്ദ്രന്റെ പേരുകളിൽ ഒന്നാണ്. തന്റെ സൗന്ദര്യം അഥവാ ദയ ലോകത്തിനായി കൊടുക്കുന്ന സൂര്യന്റെയും പേരാണ് ഇത്. പിന്നീട് ഭഗവാൻ ശിവന്റെ വടക്കുദിശയിലേക്കുള്ള മുഖത്തിനും ഈ പേര് വന്നു. ഇതൊരു പ്രധാനപ്പെട്ടതും ശക്തവും അധികമാരും ഉപയോഗിക്കാത്തതുമായ പേരാണ്.

ഈ ചടങ്ങിലൂടെ ഞാൻ ഹിന്ദുസമൂഹത്തിലെ ഒരാളായി സ്വീകരിക്കപ്പെട്ടു. എന്റെ പ്രവൃത്തിയിൽ ഞാനൊരു ബ്രാഹ്മണനായിരുന്നു. എന്നാൽ ബൗദ്ധികതലത്തിൽ മതപരവും, രാഷ്ട്രീയവും സാമൂഹ്യവുമായ വിഷയങ്ങളെ കൈകാര്യം ചെയ്യുന്ന ഞാൻ ഒരർഥത്തിൽ ഒരു ക്ഷത്രിയനും കൂടിയായിരുന്നു. ഒരു ബൗദ്ധിക യോദ്ധാവ്.

**വേദാന്തി, വൈദികൻ, ഹിന്ദു**



digitized by www.sreyas.in

ഒരു ഹിന്ദുവായി ഉള്ള ഔപചാരികമായ മാറ്റം എന്റെ ആന്തരിക പരിവർത്തനങ്ങളിലെ മൂന്നാമത്തെ തലമായിരുന്നു. ആദ്യം വേദാന്തിയും പിന്നെ ശുദ്ധ വൈദികനുമായതിന് ശേഷമായിരുന്നു ഈ നീക്കം. അത്തരം ഒരു സംഭവത്തിന് വളരെയൊന്നും ഉദാഹരണങ്ങൾ മുമ്പ് കേട്ടിട്ടുണ്ടായിരുന്നില്ല. വൈദികമോ വേദാന്തപരമോ ആയ മാർഗങ്ങൾ അവലംബിക്കുന്നവരെക്കാൾ എത്രയോമടങ്ങാണ് അതിൽ രണ്ടിലും പെടാത്ത ഹിന്ദുക്കളുടെ എണ്ണം. ഒരുപക്ഷേ പാശ്ചാത്യരിൽ വളരെ കുറച്ച് പേർ മാത്രമേ ഈ സമീപനം സ്വീകരിച്ചിട്ടുണ്ടാവുകയുള്ളു. പിന്തുടരാൻ മറ്റൊരു ഉദാഹരണവും ഇല്ലാത്ത ഇക്കാര്യത്തിൽ ഞാൻ ഒരു പുതിയ പാത തുറക്കുന്നതായി തോന്നി. ഒരുപക്ഷേ ഞാൻ ചെയ്തുകൊണ്ടിരുന്ന കാര്യങ്ങളിലെ പുതുമ കൊണ്ടാവാം ഇൻഡ്യയിൽ അത് വളരെ താത്പര്യം ജനിപ്പിച്ചു. പലയിടത്തു നിന്നും എനിക്ക് പിന്തുണ കിട്ടി.

വേദങ്ങളിലും വേദാന്തത്തിലും ഞാൻ കണ്ടെത്തിയ അതേ സാർവലൗകികത്വം ഹിന്ദുസംസ്കാരത്തിന്റെ മറ്റെല്ലാമേഖലകളിലും ചെന്നെത്തിയിട്ടുണ്ടെന്ന് ക്രമേണ ഞാൻ മനസ്സിലാക്കി. ഹിന്ദു എന്നത് ഇടുങ്ങിയതോ ആക്ഷേപാർഹമോ ആയ ഒരു സംജ്ഞയല്ല മറിച്ച് സനാതനധർമ്മത്തിന്റെ അഥവാ എല്ലാക്കാലത്തേക്കുമുള്ള സത്യദർശനത്തിന്റെ ആധുനിക നാമമാണ്. പുതുയുഗത്തിൽ ആഗോള ആദ്ധ്യാത്മികതയുടെ കേന്ദ്രബിന്ദു ഉണർന്നെഴുന്നേൽക്കുന്ന ഈ ഹിന്ദുധർമ്മമാണ് എന്നു ഞാൻ കണ്ടു.



digitized by www.sreyas.in

# സാഹിത്യ പ്രവർത്തനം

ഞാൻ പഠിക്കാൻ ഇടവന്നിട്ടുള്ള വിഷയങ്ങളെക്കുറിച്ചെല്ലാം അത് കവിത, തത്വദർശനം, ചികിത്സാപദ്ധതി അല്ലെങ്കിൽ ജ്യോതിഷം എന്തുമാകട്ടെ അവയെക്കുറിച്ചെല്ലാം ഞാൻ എഴുതിയിട്ടുണ്ട്. അതുകൊണ്ട് ഹിന്ദുമതം നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് ലേഖനങ്ങളുടെ ഒരു പരമ്പര എഴുതാൻ ഡോ വഷ്ഠ എന്നെ പ്രോത്സാഹിപ്പിച്ചപ്പോൾ ഞാൻ അദ്ഭുതപ്പെട്ടില്ല. പല പാശ്ചാത്യർക്കും കിട്ടിയിട്ടില്ലാത്ത അടുത്തറിവ് ഈ വിഷയത്തെക്കുറിച്ച് എനിക്ക് കിട്ടിയിരുന്നു. 1989 ൽ അദ്ദേഹത്തിന്റെ അഭ്യർഥനയെ മാനിച്ച് ഞാൻ ലേഖനങ്ങളുടെ ഒരു പരമ്പര തന്നെ എഴുതി. ഇവയിൽ ഏറ്റവും ശ്രദ്ധേയമായത് "ഉണരൂ അർജുനാ" എന്ന പേരിൽ ആ വർഷാവസാനം ഹിന്ദുവിശ്വ എന്ന പേരിലുള്ള വിശ്വഹിന്ദുപരിഷത്തിന്റെ വാരികയുടെ ഇരുപത്തഞ്ചാം വാർഷികപതിപ്പിൽ എഴുതിയ ചെറിയ ലേഖനമായിരുന്നു.

അമേരിക്കയിലും ഈ രീതി വളർന്നു വന്നു. 1991 ൽ 'ഇൻഡ്യ ടൈംസ്' എന്ന ചെറിയ ഇന്തോ-അമേരിക്കൻ പ്രസിദ്ധീകരണത്തിനു വേണ്ടി ഞാൻ നിരവധി ലേഖനങ്ങൾ എഴുതി. 'ആര്യൻ അധിനിവേശം എന്ന മിഥ്യ' എന്ന ഒരു ചെറു ലേഖനമായിരുന്നു അതിൽ ആദ്യത്തേത്. താമസിയാതെ എന്റെ ലേഖനങ്ങൾ 'ന്യൂസ് ഇൻഡ്യ ടൈംസ്', 'ഇൻഡ്യ പോസ്റ്റ്' തുടങ്ങിയ പല ഇന്തോ-അമേരിക്കൻ പത്രങ്ങളിലും പ്രത്യക്ഷപ്പെട്ടു. 'ഇൻഡ്യ വെസ്റ്റ്' തുടങ്ങിയ വേറെ ചില ഇന്തോ-അമേരിക്കൻ പ്രസിദ്ധീകരണങ്ങൾ എന്റെ പുസ്തകങ്ങളെക്കുറിച്ച് അനുകൂലമായ റിവ്യൂകൾ എഴുതി.

അതിനുശേഷം താമസിയാതെ ഞാൻ ആർ എസ് എസിന്റെ ഇൻഡ്യയിലെ ഇംഗ്ലീഷ് പ്രസിദ്ധീകരണമായ 'ഓർഗനൈസർ' നു വേണ്ടി ലേഖനങ്ങൾ എഴുതാൻ തുടങ്ങുകയും അതിലെ ഒരു സ്ഥിരം എഴുത്തുകാരനാവുകയും ചെയ്തു. ക്രമേണ ഞാൻ ഇൻഡ്യയിലെ മറ്റുപല പ്രസിദ്ധീകരണങ്ങൾക്കു വേണ്ടിയും എഴുതി. ഒരു ഹിന്ദു എഴുത്തുകാരൻ എന്ന നിലക്കുള്ള എന്റെ കർമ്മരംഗത്തിന് ഇങ്ങനെയാണ് തുടക്കമിട്ടത്. ഞാനതൊരിക്കലും മുൻകൂട്ടി പ്ലാൻ ചെയ്തിരുന്നില്ല. അതിന് സാമ്പത്തിക പ്രതിഫലമൊന്നും ഉദ്ദേശിച്ചിരുന്നുമില്ല.



digitized by www.sreyas.in

## വോയ്സ് ഓഫ് ഇൻഡ്യയിലെ രാം സ്വരൂപും സീതാറാം ഗോയലും

ഇരുപതാംനൂറ്റാണ്ടിന്റെ രണ്ടാംപകുതിയിലെ ഹിന്ദുധർമ്മത്തിന്റെ ഒരുപക്ഷേ ഏറ്റവും പ്രഗൽഭനും ശക്തനുമായ എഴുത്തുകാരൻ ശ്രീ രാംസ്വരൂപാണെന്ന് പറയാം. ഹിന്ദുമതത്തെയും മറ്റുമതങ്ങളോടുള്ള അതിന്റെ ബന്ധങ്ങളെയും പറ്റി വളരെ നല്ല പഠനഗ്രന്ഥങ്ങൾ പുറത്തിറക്കിയ 'വോയ്സ് ഓഫ് ഇൻഡ്യ' എന്ന ചെറിയ പുസ്തക പ്രസാധകസംഘത്തിന്റെ പ്രചോദനശക്തി അദ്ദേഹമായിരുന്നു.

ഹിന്ദുധർമ്മത്തെ പ്രതിരോധിച്ചുകൊണ്ട് എഴുതപ്പെട്ടിട്ടുള്ളതിൽ വച്ച് ഒരുപക്ഷേ എക്കാലത്തെയും മികച്ച പുസ്തകങ്ങളുടെ ഒരു പരമ്പര പ്രസിദ്ധീകരിച്ചത് വോയിസ് ഓഫ് ഇൻഡ്യ ആയിരുന്നു. ആർഎസ്എസിനെയും ആര്യസമാജത്തേയും പോലെയുള്ള വലിയ സംഘടനകൾക്ക് പോലും ഇത്രയും വിശദവും ഉൾക്കാഴ്ചയുള്ളതുമായ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ കഴിഞ്ഞിട്ടില്ല. ഹിന്ദു മതത്തെക്കുറിച്ചുള്ള മറ്റു പല പ്രസിദ്ധീകരണങ്ങളും ചെയ്യുന്നതുപോലെ വോയിസ് ഓഫ് ഇൻഡ്യ ഒരു ക്ഷമാപണത്തിന്റെ സ്വരം സ്വീകരിക്കുകയോ വിവിധമതങ്ങളുടെ ഉപരിപ്ലവമായ സമന്വയം ലക്ഷ്യമാക്കുകയോ ചെയ്യുന്നില്ല. വിമർശനാത്മകമായ ഹൈന്ദവ ലോകവീക്ഷണത്തോടെ അത് ഹിന്ദു വിരുദ്ധശക്തികളെയും, അവയുടെ ചരിത്രത്തെയും പദ്ധതികളെയും താത്പര്യങ്ങളേയും അപൂർവമായ വിശകലനത്തിന് വിധേയമാക്കുന്നു. ശരിക്ക് വേണ്ടി ഉറച്ച നിലപാടെടുക്കാതെ എല്ലാ വീക്ഷണങ്ങളേയും സമന്വയിപ്പിക്കാനുള്ള ശ്രമത്തിൽ അനാവശ്യ വിട്ടുവീഴ്ചകൾക്ക് തയ്യാറാകുന്ന ആധുനിക ഹിന്ദു എഴുത്തുകാരിൽ നിന്ന് വ്യത്യസ്തമായി അപൂർവമായ നിർഭയത്വവും, നിശിതത്വവും, സത്യസന്ധതയും അവർ കാഴ്ചവയ്ക്കുന്നു.

സംഘപരിവാർ സംഘടനകളിൽ ഞാൻ കണ്ടതും, ഡോ വഷ്ഠയെപ്പോലുള്ളവർ സമ്മതിച്ചതുമായ ഒരു വലിയ കുറവ് അവരുടെ പ്രസിദ്ധീകരണങ്ങളിലെ ധൈഷണികഭാവത്തിന്റെ പ്രത്യേകിച്ചും ആധുനിക ഇംഗ്ലിഷ് ഭാഷയിലുള്ള ധൈഷണിക പ്രചരണത്തിന്റെ അഭാവമാണ്. അവർ കൂടുതലും അടിസ്ഥാനപരമായ പ്രവർത്തനങ്ങൾക്കാണ് മുൻതൂക്കം കൊടുത്തിരുന്നത്. പ്രചരണങ്ങൾക്ക് വലിയ പ്രാധാന്യം കൽപ്പിച്ചിരുന്നില്ല. ഇതവരെ ഇൻഡ്യയിലെ മാധ്യമലോകത്തിന്റെ ആക്രമണങ്ങൾക്കു മുന്നിൽ എളുപ്പമുള്ള ഇരകളാക്കിത്തീർത്തു. പ്രത്യേകിച്ചും ഉന്നതവിദ്യാസമ്പന്നരും വലിയതോതിൽ പാശ്ചാത്യവൽക്കരിക്കപ്പെട്ടവരുമായ ഇടതു മാധ്യമ ലോകത്തിന്റെ കാര്യത്തിൽ. പോരാത്തതിന് മൂർച്ചയുള്ള ചിന്താധാരകൾക്കും



digitized by www.sreyas.in

പുതിയ ആശയങ്ങൾക്കും വേണ്ടി നോക്കിയിരിക്കുന്ന ഇൻഡ്യൻ ബുദ്ധിജീവി സമൂഹത്തിൽ വേണ്ടത്ര സ്വാധീനം ഉണ്ടാക്കുന്നതിനും ഈ പരിമിതി ഒരു തടസ്സമായി. 'വോയിസ് ഓഫ് ഇൻഡ്യ' യിൽ ഇത്തരം എല്ലാ വിഷമം പിടിച്ച പ്രശ്നങ്ങളേയും ഏറ്റെടുത്ത് അവയ്ക്ക് മറുപടി നൽകാൻ കഴിവുള്ള സമർപ്പിതരായ ഒരു ഹിന്ദു ബുദ്ധിജീവി സമൂഹത്തെ ഞാൻ കണ്ടു.

'വോയിസ് ഓഫ് ഇൻഡ്യ' യുടെ ജനസമ്മതി പലപ്പോഴും വിവാദാത്മകമായിരുന്നുവെങ്കിലും എനിക്കവരുടെ പ്രസിദ്ധീകരണങ്ങളിലും ആശയങ്ങളിലുമൊന്നും യുക്തിരാഹിത്യമോ ഏതെങ്കിലും തരത്തിലുള്ള തീവ്രനിലപാടോ കാണാൻ കഴിഞ്ഞില്ല. മറ്റ് മതവിഭാഗങ്ങളിലെ ധൈഷണികർ കേവലം അവരവർക്ക് വേണ്ടി ചെയ്ത കാര്യങ്ങൾ മാത്രമാണ് 'വോയിസ് ഓഫ് ഇൻഡ്യ' ഹിന്ദുമതത്തിനു വേണ്ടി ചെയ്തുകൊണ്ടിരുന്നത്. വോൾട്ടയറിനെയും തോമസ് ജെഫേർസനെയും പോലെയുള്ള പാശ്ചാത്യചിന്തകർ ക്രിസ്തുമതത്തെക്കുറിച്ച് നടത്തിയ വിമർശനത്തോട് കിടപിടിക്കുന്നതാണ് ഇസ്ലാമിനെക്കുറിച്ചുള്ള അവരുടെ വിമർശനം. യദാർഥത്തിൽ അവ വെറും ചരിത്രപരവും യുക്തിപരവുമായ വിമർശനങ്ങളുടെ തലത്തിൽ നിന്ന് വളരെ മുന്നോട്ടുപോയി, ആഴമേറിയ ആദ്ധ്യാത്മികവും യോഗശാസ്ത്രപരവുമായ തലങ്ങളെക്കൂടി അതിൽ കൊണ്ടുവരുന്നു. അവരുടെ വീക്ഷണങ്ങൾ വിവാദപരമായി തീർന്നതിന് ഒരേയൊരു കാരണം ഇത്തരം ഒരു ഹിന്ദുവീക്ഷണം മുമ്പെങ്ങും പ്രകടിപ്പിക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല എന്നതാണ്. ഹിന്ദുക്കളിൽ നിന്ന് വളരെപെട്ടെന്ന് വളർന്നുവന്ന ഇത്തരം വിമർശനം അഹൈന്ദവ മതങ്ങൾ ഒരു ഭീഷണിയായി കണ്ടു.

കത്തിടപാടുകളിലൂടെ ശ്രീ രാംസ്വരൂപിനോട് സമ്പർക്കത്തിൽ വന്നപ്പോൾ തന്നെ 'വോയിസ് ഓഫ് ഇൻഡ്യ' യുടെ ധാരാളം പുസ്തകങ്ങൾ ഞാൻ കണ്ടിരുന്നു. 1992 ലെ ഒരു ഡെൽഹി യാത്രയിലാണ് ആദ്യമായി ഞാൻ അദ്ദേഹത്തെ കണ്ടുമുട്ടിയത്. ഡോ വഷ്ഠയുടെ കാര്യത്തിലെന്നപോലെ ശ്രീ രാംസ്വരൂപുമായുള്ള എന്റെ സമാഗമവും വളരെ പ്രധാനപ്പെട്ട ഒരു സംഭവമായിരുന്നു. 'ദൈവത്തിന്റെ നാമങ്ങൾ' എന്ന അദ്ദേഹത്തിന്റെ പുസ്തകത്തിൽ എനിക്ക് വളരെയധികം താത്പര്യമുണ്ടായി കാരണം അത് ഞാൻ നടത്തിക്കൊണ്ടിരുന്ന മാതിരിയുള്ള വേദഗവേഷണത്തിന്റെ ഫലമായിരുന്നു. അത് ഞങ്ങൾക്കുള്ള പ്രവർത്തനവേദി ഒരുക്കി.



digitized by www.sreyas.in

രാംസ്വരൂപ് മാന്യനും വിനയവാനും മധുരമായ പെരുമാറ്റത്തിന് ഉടയവനുമായിരുന്നു. പലകാര്യങ്ങളിലും അദ്ദേഹം ഒരു ഋഷിയെപ്പോലെ ആയിരുന്നു. അദ്ദേഹം ഒരു കുട്ടിയെപ്പോലെ സ്വച്ഛതയുള്ളവനായിരുന്നു. ധനം അധികാരം പ്രശസ്തി തുടങ്ങിയ ഒന്നിനോടും തത്പരനല്ലാത്തയാൾ. ഒരു ആശ്രമമോ, വ്യവസ്ഥാപിത സംഘമോ ഒന്നുമില്ലാത്ത ഒരു സന്ന്യാസിയെപ്പോലെ ആയിരുന്നു അദ്ദേഹം. അതേസമയം ഒരു വിഷയത്തിന്റെ ഉള്ളിലേക്ക് തുളച്ചുകയറി വിശകലനം ചെയ്ത് അതിനെക്കുറിച്ചുള്ള വ്യക്തമായ കാഴ്ചപ്പാട് സ്ഥാപിച്ചെടുക്കാൻ കഴിയുന്ന കുശാഗ്രബുദ്ധിയുമായിരുന്നു. തന്റെ ആത്മീയവും സാമൂഹ്യവുമായ വീക്ഷണങ്ങൾക്ക് പ്രചോദനം കൈക്കൊണ്ടത് ശ്രീഅരവിന്ദനിൽ നിന്നാണെങ്കിലും, അദ്ദേഹം മറ്റാരെയും അനുകരിക്കാത്ത സ്വന്തം മനസ്സിന് ഉടമയുമായിരുന്നു.

ശരിക്കും ഇൻഡ്യയിൽ കമ്മ്യൂണിസത്തെ എതിർത്ത എഴുത്തുകാരിൽ പ്രധാനിയായിരുന്നു അദ്ദേഹം. അത് ഇൻഡ്യയിൽ കമ്മ്യൂണിസം ഫാഷനായി കണക്കാക്കപ്പെട്ടിരുന്ന, പ്രധാനമന്ത്രി നെഹ്രുവും മറ്റും അനുഭാവം പ്രകടിപ്പിച്ചിരുന്ന അൻപതുകളിലും അറുപതുകളിലുമായിരുന്നു. സ്വരൂപിനെ പോലെ നിശിതമായി അതിനെ വെല്ലുവിളിക്കാൻ അധികമാരും അന്ന് ധൈര്യപ്പെട്ടിരുന്നില്ല.

പിൽക്കാലത്ത് രാംസ്വരൂപ് ക്രിസ്തുമതത്തെയും ഇസ്ലാമിനെയും കുറിച്ച് ആദ്ധ്യാത്മികവും മനഃശാസ്ത്രപരവുമായ വീക്ഷണത്തിലൂടെ സത്യസന്ധമായ ഒരു വിശകലനം പുറത്തിറക്കി. 'ഇസ്ലാമിനെയും, ക്രിസ്തുമതത്തെയും കുറിച്ചുള്ള ഹൈന്ദവ വീക്ഷണം' എന്ന അദ്ദേഹത്തിന്റെ ക്ലാസ്സിക് ഗ്രന്ഥത്തിൽ അത് ചേർത്തിട്ടുണ്ട്. ഹിന്ദുക്കൾ മാത്രമല്ല, മറ്റെല്ലാ മതസ്ഥരും അത് വായിച്ചു നോക്കണം. ധ്യാനാധിഷ്ഠിതമായ കിഴക്കൻ മതങ്ങളിൽ നിന്ന് വളരെ വ്യത്യസ്ഥമായ ഈ രണ്ടു മതങ്ങളെപ്പറ്റി, അവയുടെ ചരിത്രത്തെയും ഉദ്ദേശലക്ഷ്യങ്ങളെയും ഒക്കെ പറ്റി വ്യക്തമായ ഒരു വീക്ഷണം വളർത്തിയെടുക്കാൻ ഈ പുസ്തകം വളരെയേറെ പേരെ സഹായിച്ചു. ലോകത്തിന്റെ മേൽ അധീശത്വം വഹിക്കാനുള്ള ബഹുജന മുന്നേറ്റങ്ങളാകാൻ ശ്രമിക്കുന്ന ഈ രണ്ടുമതങ്ങളിലേയും താഴ്ന്നനിലവാരത്തിലുള്ള മനശാസ്ത്രഘടനയെ സ്വരൂപ് തുറന്നുകാണിച്ചു. എപ്രകാരമാണ് അവയ്ക്ക് ഒരു ആന്തരികതലം ഇല്ലാത്തത് എന്നദ്ദേഹം കാണിച്ചുതന്നു.

സാധനയിലോ ആത്മവികാസത്തിലോ അല്ല, മറിച്ച് തങ്ങളുടെ വീക്ഷണങ്ങളെ മറ്റുള്ളവരിൽ അടിച്ചേൽപ്പിക്കുന്നതിലാണ് അവയുടെ ഊന്നൽ. ഇത്തരം



digitized by www.sreyas.in

സംഘങ്ങൾക്ക് കർമ്മത്തിനെയോ സ്വയം സാക്ഷാത്ക്കരിക്കുന്നതിനേയോ പറ്റി വലിയ ധാരണയില്ല, മറിച്ച് വെറും മതംമാറ്റം കൊണ്ട് മാത്രം മനുഷ്യനിൽ പരിവർത്തനം വരുത്താം എന്നതിൽ അവർ ഉറച്ചു നിൽക്കുന്നു. അതിന്റെ ഫലമായി വിശ്വാസം കൊണ്ട് അവർ തങ്ങളുടെ അനുയായികളെ ഹിപ്നോടൈസ് ചെയ്യുന്നു. അതിനുശേഷം തങ്ങൾ ചെയ്യുന്നതെന്താണെന്നോ, അതിലൂടെ മറ്റുള്ളവരെ എപ്രകാരം വേദനിപ്പിക്കുന്നു എന്നോ മനസ്സിലാക്കാനുള്ള അവരുടെ ചിന്താശേഷി നഷ്ടപ്പെടുന്നു. ഉദാഹരണത്തിന് സൃഷ്ടിയെക്കുറിച്ചുള്ള ബൈബിൾവീക്ഷണം അക്ഷരാർഥത്തിൽ ശരിയാണെന്ന് വിശ്വസിക്കുന്ന ലോകത്തിലുള്ള മുഴുവൻ പ്രൊഫഷണലുകളുടെയും കാര്യം ഓർത്തുനോക്കൂ !

പ്രാർഥനകൾ, ആചാരങ്ങൾ, കൂട്ടായ മറ്റുപ്രവർത്തനങ്ങൾ എന്നിവയിൽ നിന്ന് ജനിക്കുന്ന സംസ്കാരങ്ങളാൽ അനുയായികളുടെ ശരീരമനസ്സുകളെ സൂക്ഷ്മതലത്തിൽ ത്രസിപ്പിച്ചു കൊണ്ട് വലിയ മാനസികശക്തിയെ ഉത്പാദിപ്പിക്കാൻ മതത്തിന് കഴിയും. ഈ മന:ശക്തി ഭൂതദയയിൽ അധിഷ്ഠിതമാണെങ്കിൽ, മനുഷ്യനെ ഉയർന്നബോധതലത്തിലേക്ക് നയിക്കാൻ അതിന് കഴിയും. എന്നാൽ അത് 'ഞങ്ങൾ മാത്രം' സിദ്ധാന്തത്തിലോ ഏതെങ്കിലും മുൻവിധികളിലോ ഉറച്ചതാണെങ്കിൽ കൊടിയ അക്രമവും കൂട്ടക്കുരുതിയും പോലെയുള്ള മനുഷ്യന്റെ ഏറ്റവും വിനാശകരമായ സ്വഭാവങ്ങൾ അത് ഉണർത്തിവിടും.

മതത്തിന് നമ്മിലെ നല്ലതോ ചീത്തയോ ആയ സംസ്കാരങ്ങളെ പെരുപ്പിക്കാൻ കഴിയും. മറ്റെല്ലാകാര്യത്തിലും സമചിത്തരും സുബോധമുള്ളവരുമായ മനുഷ്യർക്കു പോലും മതത്തിന്റെ കാര്യം വരുമ്പോൾ എല്ലാത്തരത്തിലുമുള്ള വസ്തുതാബോധം നഷ്ടപ്പെടുന്നു. ഞാൻ മാത്രം ശരി എന്ന ബോധം മതത്തിന്റെ അടിസ്ഥാനത്തിൽ വരുമ്പോൾ അത് മനുഷ്യരാശിയുടെ ഏറ്റവും വിനാശകാരിയായ ശക്തിയായി പരിണമിക്കുന്നു. ഇന്നും ഇത് ലോകമെമ്പാടും നിസ്സഹായരായ ഇരകളെ വേട്ടയാടിക്കൊണ്ടിരിക്കുന്നു.

ഒരു മതത്തിൽ നിന്ന് ഉദ്ഭൂതമാകുന്ന മാനസികശക്തി, ആ മതത്തിന് അടിസ്ഥാനമായിരിക്കുന്ന ഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നു.

സാത്വികപ്രബോധനങ്ങൾ, സ്നേഹം, ഭൂതദയ, അഹിംസ, സഹിഷ്ണുത, മറ്റുവിശ്വാസങ്ങളുടെ നേർക്കുള്ള ബഹുമാനം തുടങ്ങിയ സദ്ഗുണങ്ങളെ



digitized by www.sreyas.in

പോഷിപ്പിക്കുന്നു. രാജസിക മതങ്ങൾ കൈയ്യേറ്റവും സത്യവിശ്വാസത്തിനു വേണ്ടി ലോകം കീഴടക്കാനുള്ള ഉൾപ്രേരണയും പ്രകടിപ്പിക്കുന്നു. താമസിക മതങ്ങളാകട്ടെ അന്ധവിശ്വാസങ്ങളിലും മുൻവിധികളിലും, വെറുപ്പിലും, മതവൈരത്തിലും ആണ്ടുകിടക്കുന്നു. ഒരു മതത്തിൽ ശക്തമായ രാജസികമോ താമസികമോ ആയ വശങ്ങളുണ്ടെങ്കിൽ, അത് അനുയായികളുടെ മാനസികനിലയിൽ പ്രതിഫലിച്ച് അവരെ നശീകരണ പ്രവണതകളിലേക്ക് നയിക്കും. അത് കാര്യകാരണ വിവേചനം ഇല്ലാതാക്കുന്ന, അനുകമ്പയും ദയയും നഷ്ടപ്പെടുത്തുന്ന 'ജനക്കൂട്ടമനശാസ്ത്ര' മായി പരിണമിക്കുന്നു.

ആത്മവികാസം പാശ്ചാത്യലോകത്ത് ഒരു പ്രധാന വിഷയമല്ല, അവിടെ പുറംലോക ജീവിതത്തിലാണ് ശ്രദ്ധ കൊടുത്തിട്ടുള്ളത്. അതിന്റെ ഫലമായി പാശ്ചാത്യമതങ്ങൾ ക്രിയാത്മകമോ സജീവമോ ആയ ഒരു സാന്നിദ്ധ്യമായിത്തീരാതെ പ്രാചീനകാലത്തിന്റെ ബാക്കിപത്രമെന്ന വണ്ണം തമസ്സിൽ ആണ്ടുകിടക്കുകയാണ്. വളരെ മുമ്പ് തന്നെ ഉപേക്ഷിക്കുമായിരുന്ന മുൻവിധികളും അന്ധവിശ്വാസങ്ങളും ഒക്കെ നാം മതത്തിന്റെ രൂപത്തിൽ നിലനിറുത്തിയിരിക്കുന്നു എന്നതാണ് സത്യം. ഉദാഹരണത്തിന് നിത്യസ്വർഗത്തെയും നരകത്തേയും കുറിച്ചുള്ള കഥകളിലും ദിവ്യാത്ഭുതങ്ങളിലും ഒക്കെയുള്ള സാമാന്യജനങ്ങളുടെ വിശ്വാസം.

ദൈവത്തോടോ മനുഷ്യരാശിയോടോ ഉള്ള സ്നേഹമൊന്നുമല്ല പൊതുവേ ഒരു മിഷണറിയെ പ്രചോദിപ്പിക്കുന്നത്. ലോകം മുഴുവൻ തന്റെ മതം സ്വീകരിക്കുന്നതുവരെ തന്നെ സ്വസ്ഥമായിരിക്കാൻ അനുവദിക്കാത്ത അസഹിഷ്ണുത നിറഞ്ഞ ഒരു വിശ്വാസമാണ് അദ്ദേഹത്തിന്റെ പ്രശ്നം. മതപരമായ കുത്തകബോധത്തിൽ നിന്നു ജനിക്കുന്ന ഈ മനോഭാവം അസ്വസ്ഥത നിറഞ്ഞതും ക്രമേണ മനസ്സിന്റെ സമനില തെറ്റിക്കാൻ പോന്നതുമാണ്. മർക്കടമുഷ്ടി നിറഞ്ഞ മതങ്ങൾ മനുഷ്യരെ ജനക്കൂട്ടങ്ങളായി പെരുമാറാൻ പ്രോത്സാഹിപ്പിക്കുന്നു, അതാകട്ടെ വ്യക്തിതലത്തിൽ വളരെ അപകടകാരിയായ മാനസിക നിലയായി തലപൊക്കുന്നു.

കഴിഞ്ഞ ആയിരത്തിലധികം വർഷങ്ങളായി മുസ്ലീങ്ങൾ ഭാരതത്തിലുണ്ട്. എന്നിട്ടും ഹിന്ദുയോഗികളുടെ മാർഗത്തെക്കുറിച്ചുള്ള ഏറ്റവും അടിസ്ഥാനപരമായ ധാരണപോലും അവർക്കില്ല. കർമ്മത്തെയും, പുനർജൻമത്തെയുമെല്ലാം വെറും അന്ധവിശ്വാസങ്ങളായി അവർ കാണുന്നു. പ്രപഞ്ചമനസ്സുമായി നമ്മെ ബന്ധിപ്പിക്കുന്ന ഹിന്ദുക്കളുടെ അനേകം ദൈവസങ്കൽപ്പങ്ങളെ ചെകുത്താന് തുല്യമെന്നവണ്ണം



digitized by www.sreyas.in

കണക്കാക്കുന്നു. അവരെ പ്രത്യേകവിഭാഗമായി നിലനിർത്താനും ഹിന്ദുക്കളുമായുള്ള അവരുടെ സംവാദങ്ങൾക്ക് തടയിടാനും ഉദ്ദേശിച്ചു കൊണ്ട് അവരുടെ മുള്ളമാർ ഇത്തരം മനോഭാവത്തെ തങ്ങളാലാവുന്നവിധം പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു.

ബ്രിട്ടീഷുകാർ അവരുടെ എല്ലാ സന്നാഹങ്ങളോടും കൂടി ഇരുനൂറു വർഷങ്ങളോളം ഇൻഡ്യയിലുണ്ടായിരുന്നു. എന്നിട്ടും ഈ രാജ്യത്തിന്റെ ആദ്ധ്യാത്മിക അവഗാഹത്തെക്കുറിച്ച് വലിയ ധാരണയൊന്നുമില്ലാതെയാണ് അവർ പുറത്തു പോയത്. അവരുടെ താത്പര്യം ജ്ഞാനത്തിലോ, ആത്മബോധത്തിലോ ഒന്നുമായിരുന്നില്ല മറിച്ച് അധീശത്വത്തിലും പണത്തിലും മാത്രമായിരുന്നു. അത്തരം മനുഷ്യരുടെ മനസ്സുകൾ ഇടുങ്ങിയ ചില വിശ്വാസങ്ങളിൽ തളക്കപ്പെട്ട് കിടക്കുകയായിരിക്കും. സ്വന്തം മുന്നിൽ വന്ന് നിൽക്കുകയാണെങ്കിലും ഒരു അന്ധനെപ്പോലെ, ഏറ്റവും വ്യക്തമായതിനെ പോലും അവർ കാണാതെപോകുന്നു. പല ആധുനിക ഇൻഡ്യൻ ബുദ്ധിജീവികളും ഈ വിഭാഗത്തിൽ പെടുന്നു. മാർക്സിന്റേയോ മെക്കാളെയുടെയോ കണ്ടീഷനിങ്ങിന് വിധേയമായിക്കഴിഞ്ഞ അവർക്ക് ഒരു അരവിന്ദനെയോ രമണമഹർഷിയെയോ വിലമതിക്കാൻ കഴിയുന്നില്ല. എന്നാൽ രാംസ്വരൂപ് അദ്ദേഹത്തിന്റെ വിമർശനങ്ങളെ ഒരിക്കലും അടച്ചധിക്ഷേപിക്കലാക്കി മാറ്റിയിരുന്നില്ല. അദ്ദേഹം വ്യക്തികളെ അവരുടെ ശരിയായ തലത്തിൽ വിലയിരുത്തിയിരുന്നു. എല്ലാ മതവിഭാഗങ്ങളിലുള്ളവരോടും സംവദിക്കുകയും അവർക്ക് പറയാനുള്ളത് ശ്രദ്ധാപൂർവം കേൾക്കുകയും ചെയ്യുമായിരുന്നു. സത്യത്തോടുള്ള ബഹുമാനമല്ലാതെ ആരുടെ നേരെയും യാതൊരു പക്ഷഭേദവും അദ്ദേഹം കാണിച്ചിരുന്നില്ല.

എന്റെ രചനയിലും ഞാൻ രാംസ്വരൂപിന്റെ ഉൾക്കാഴ്ചകൾ പിന്തുടർന്നു. 'ഉണരൂ ഭാരത' എന്ന എന്റെ പുസ്തകത്തിൽ മതങ്ങളിലെ ദൈവികവും ആത്മീയവുമായ വശങ്ങളോടൊപ്പം, ആസുരികവും അഹംഭാവപരവുമായ അംശങ്ങളേയും ഞാൻ എടുത്തുകാണിച്ചിട്ടുണ്ട്. പ്രകാശത്തിന്റെയും ജ്ഞാനത്തിന്റെയും ശക്തികളെ മാത്രമല്ല, ഇരുട്ടിന്റെയും അജ്ഞതയുടെയും ശക്തികളെയും പ്രകടിപ്പിക്കാൻ മതത്തിന് കഴിയും.

അഹംഭാവത്തെ വളരെയധികം വർദ്ധിപ്പിക്കാനും അത് ദൈവികമാണെന്ന് തെറ്റിദ്ധരിപ്പിക്കാനും മതപരമായ മാനസികാവസ്ഥക്ക് കഴിയും. ആത്മാവിന് വളരെയധികം അവസരങ്ങളോടൊപ്പം തന്നെ പതനത്തിനുള്ള വഴികളും നിറഞ്ഞ ഒരു



digitized by www.sreyas.in

മേഖലയാണ് ആദ്ധ്യാത്മികത. വളരെ ശ്രദ്ധയോടെയും ആത്മ പരിശോധനയോടും കൂടി അതിനെ സമീപിച്ചില്ലെങ്കിൽ നാം പല ഭാവനകളിലും മുൻവിധികളിലും കുടുങ്ങിപ്പോകാനിടയുണ്ട്. അത് ഗുണത്തെക്കാളേറെ ദോഷമാണ് ചെയ്യുക.

രാംസ്വരൂപ് ഈ പ്രവർത്തനങ്ങളിൽ തനിച്ചായിരുന്നില്ല. അദ്ദേഹത്തിന് പൂരകമായി വർത്തിച്ചിരുന്ന സഹപ്രവർത്തകനും സുഹൃത്തുമായ കഴിവുറ്റ ഒരു വ്യക്തിയുണ്ടായിരുന്നു. സീതാറാം ഗോയൽ ആയിരുന്നു ശരിക്കും 'വോയിസ് ഓഫ് ഇൻഡ്യ' യിലെ പ്രധാന എഴുത്തുകാരൻ. രാംസ്വരൂപിനെക്കാളും കൂടുതൽ ഗവേഷണങ്ങൾ നടത്തി കൂടുതൽ പുസ്തകങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. വളരെ യുക്ത്യധിഷ്ഠിതമായ ഒരു സമീപനമാണ് സീതാറാം പിന്തുടർന്നിരുന്നത്. അതുകൊണ്ടുതന്നെ മാന്യതക്ക് വേണ്ടിപ്പോലും സത്യത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ച ചെയ്യാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. പൊതുവേ ക്ഷമാപണത്തിന്റേയും, സൗമ്യതയുടെയും ഒക്കെ സ്വരങ്ങൾ മാത്രം നിലനിന്നിരുന്ന ഹൈന്ദവ മണ്ഡലങ്ങളിൽ അദ്ദേഹത്തിന്റെ ബൗദ്ധികമായ നിശിതത്വം സമാന്തരങ്ങളില്ലാത്തതായിരുന്നു. സ്വരൂപിന്റെ പ്രധാന ഉൾക്കാഴ്ചകൾ സ്വീകരിച്ചുകൊണ്ട് അവയെ ശക്തമായ രാഷ്ട്രീയ ചരിത്ര വിശകലനങ്ങളാക്കി സീതാറാം വികസിപ്പിച്ചു.

സീതാറാമിന്റെ സത്യസന്ധതയ്ക്കും നേരിട്ടുള്ള സമീപനത്തിനും ഭയരാഹിത്യത്തിനും നേരെ എനിക്ക് ബഹുമാനം തോന്നി. അദ്ദേഹം രാംസ്വരൂപിന്റെ ദാർശനിക വീക്ഷണങ്ങൾക്ക് പ്രായോഗിക സമീപനം കൂട്ടിച്ചേർത്തുകൊണ്ടു മിഴിവേകി. സത്യത്തിന്റെ കാര്യത്തിൽ അദ്ദേഹം ഒരു വിട്ടുവീഴ്ചയ്ക്കും തയ്യാറായിരുന്നില്ല. വ്യക്തിത്വങ്ങളുടെ മുന്നിൽ അവർ എത്രതന്നെ ഉയർന്നവരായിരുന്നാലും അദ്ദേഹം തലകുനിച്ചിരുന്നില്ല. മറ്റുപല ഹിന്ദുക്കളെയും പോലെ കാൽപ്പനിക കഥകളിലും മറ്റും മുഴുകിയുമില്ല. വർത്തമാനകാലത്തിന്റെ പ്രശ്നങ്ങളിൽ നിന്ന് സദ്ഗുണപൂർണ്ണമായ ഒരു ഭാവിയുടെ ചിന്തകളിലേക്ക് ഒളിച്ചോടി രക്ഷപ്പെടാനും അദ്ദേഹം തയ്യാറായിരുന്നില്ല. യഥാർഥപ്രശ്നങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് അവയെ വിശദമായും ആഴത്തിലും അദ്ദേഹം നേരിട്ടു.

"ഹിന്ദു ക്ഷേത്രങ്ങൾ, അവയ്ക്ക് എന്തു സംഭവിച്ചു ?" എന്ന അദ്ദേഹത്തിന്റെ പുസ്തകം വായിച്ച് ഞാൻ തരിച്ചിരുന്നു പോയി. എല്ലാ മതങ്ങളേയും ബഹുമാനിക്കുന്ന ആത്മീയതയുടെ നാടായ ഭാരതത്തിന്റെ നേർക്ക് ഇത്രമാത്രം കൈയ്യേറ്റം നടന്നിട്ടുണ്ട് എന്ന കാര്യം ഞാനറിഞ്ഞിരുന്നില്ല. ഒരുപക്ഷേ പുതിയതും അതുകൊണ്ടുതന്നെ



digitized by www.sreyas.in

അപക്വവുമായിരുന്നെങ്കിലും ഇസ്ലാം യഥാർഥത്തിൽ അനുകമ്പയുള്ള മതമാണെന്നായിരുന്നു എന്റെ ധാരണ.

എന്നാൽ വസ്തുതകൾ ഒളിച്ചു വയ്ക്കാൻ പ്രത്യേക കാരണമൊന്നുമില്ലാത്ത ഇസ്ലാമികസ്രോതസ്സുകളിൽ നിന്നുതന്നെ സീതാറാം ഹാജരാക്കിയ തെളിവുകൾ എല്ലാ ധാരണകളെയും തകിടം മറിക്കുന്നത്ര വലുതായിരുന്നു. ഇൻഡ്യയിലെ ക്ഷേത്രങ്ങളെ തകർക്കാൻ ആസൂത്രിതവും നിരന്തരവുമായ ആക്രമണം തന്നെ നടന്നിട്ടുണ്ട്. അതാകട്ടെ ഏതാണ്ടെല്ലാ മുസ്ലീംഭരണാധികാരികളും വളരെ ശുഷ്ക്കാന്തിയോടെ പിന്തുടരുകയും ചെയ്തു.

എന്നിട്ടും ആ യുദ്ധം അവസാനിച്ചിട്ടില്ല. താലിബാനെയും ഒസാമ ബിൻലാദനെയും സൃഷ്ടിച്ച ഇസ്ലാമിക മതമൗലികവാദം ഇപ്പൊഴും ഹിന്ദുഭാരതത്തെ കാഫിറുകളുടെ നാടായിട്ടാണ് കണക്കാക്കുന്നത്. രാജ്യത്തെ പിടിച്ചടക്കി അവിശ്വാസികളുടെ മതത്തെ ഉൻമൂലനം ചെയ്യുന്ന ജോലി പൂർത്തീകരിക്കാൻ അവരിപ്പോഴും വെമ്പൽ കൊള്ളുന്നു. ഹിന്ദുക്കൾ കൂടുതൽ ജാഗരൂകരായില്ലെങ്കിൽ, അവരെ വീണ്ടും ചതിയിലൂടെ പരാജയപ്പെടുത്തുകയും അവരുടെ പൈതൃകം എന്നെന്നേക്കുമായി തുടച്ചു നീക്കപ്പെടുകയും ചെയ്യും. കൊണാർഡ് എൽസ്റ്റിന്റെ രചനകളും 'വോയിസ് ഓഫ് ഇൻഡ്യ' പ്രസിദ്ധീകരിച്ചിരുന്നു. ബെൽജിയത്തിൽ നിന്നുള്ള ചെറുപ്പക്കാരനായ ഈ എഴുത്തുകാരനെ ഞാൻ പലപ്രാവശ്യം കണ്ടുമുട്ടിയിട്ടുണ്ട്. എൽസ്റ്റ് എന്നിൽ പ്രത്യേക താത്പര്യം ജനിപ്പിച്ചു. കാരണം ഒരു പാശ്ചാത്യനായിരുന്നെങ്കിലും ഏതൊരു ഭാരതീയനേക്കാളും അദ്ദേഹത്തിന് ഭാരതത്തെക്കുറിച്ച് അവഗാഹമുണ്ടായിരുന്നു. ഇക്കാര്യത്തിൽ ഞാനും ഒരു സമാന്തരത്വം വഹിച്ചിരിക്കുന്നു. എന്നാൽ എൽസ്റ്റിന് മറ്റേതൊരു പാശ്ചാത്യനേക്കാളും കൂടുതലായി ഇൻഡ്യയുടെ രാഷ്ട്രീയ സാമൂഹ്യ വിഷയങ്ങളിൽ അറിവുണ്ടായിരുന്നു. വളരെ ആഴത്തിൽ പഠിച്ചിട്ടുള്ള ഒരു പണ്ഡിതനും, ചെയ്യുന്ന എല്ലാ കാര്യങ്ങളിലും വളരെ യുക്തിപൂർണനും ആയിരുന്നു അദ്ദേഹം. അയോദ്ധ്യ പ്രോക്ഷോഭത്തെ കുറിച്ചുള്ള അദ്ദേഹത്തിന്റെ രചനകൾ വളരെ നിശിതമായിരുന്നു.

'വോയിസ് ഓഫ് ഇൻഡ്യ' ക്കു വേണ്ടി എഴുതിയപ്പോൾ എനിക്കൊരുകാര്യം മനസ്സിലായി. ആധുനിക ഇംഗ്ലീഷ്ഭാഷയിൽ നല്ല രീതിയിൽ ഹിന്ദുവീക്ഷണത്തെ അവതരിപ്പിക്കാൻ കഴിവുള്ള എഴുത്തുകാരുടെ ക്ഷാമം നിലനിൽക്കുന്നു. 'വോയിസ് ഓഫ് ഇൻഡ്യ' യോട് ചേർന്ന് കുറെ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ ഞാൻ



digitized by www.sreyas.in

തീരുമാനിച്ചു. പുരാതനഭാരതത്തെ കുറിച്ചുള്ള എന്റെ ചരിത്രപുസ്തകത്തിന്റെ സംക്ഷിപ്ത രൂപമായിരുന്നു അവയിൽ ആദ്യത്തേത്. 1994 ൽ പ്രസിദ്ധീകരിച്ച ആ പുസ്തകത്തിന് "ആര്യൻ അധിനിവേശം എന്ന മിഥ്യ" എന്നാണ് ഞാൻ പേരിട്ടത്. ഇത്തരം ചെറിയ പുസ്തകങ്ങൾ അവയുടെ തീരെ കുറഞ്ഞ വില കാരണം കൂടുതൽ പേരിൽ എത്തുമല്ലോ എന്നു ഞാൻ കരുതി.

ഹിന്ദുമതത്തെക്കുറിച്ച് വലിയ പുസ്തകങ്ങൾ എഴുതാനും എനിക്ക് പ്രചോദനം കിട്ടി. ഞാൻ എന്റെ കുറെ ലേഖനങ്ങളുടെ ഒരു സമാഹാരം "എഴുന്നേൽക്കൂ അർജുനാ: ഹിന്ദുമതവും ആധുനിക ലോകവും" എന്ന പേരിൽ 1995 ൽ പ്രസിദ്ധീകരിച്ചു. ഇതായിരുന്നു എന്റെ ആദ്യത്തെ സാമൂഹ്യ-രാഷ്ട്രീയ-ചിന്താപരമായ പുസ്തകം. അതിൽ വിവിധ വിഷയങ്ങളെ അധികരിച്ച് ഞാൻ എഴുതിയിട്ടുള്ള കുറേയേറെ ലേഖനങ്ങൾ ഉൾക്കൊള്ളിച്ചിരുന്നു.

ഹിന്ദുമതത്തെക്കുറിച്ച് പ്രത്യേകമായി ഞാനൊരു പുസ്തകമെഴുതി. "ഹിന്ദുമതം, കാലാതീതമായ പാരമ്പര്യം" (1995). അത് രാംസ്വരൂപിന്റെ നിർദ്ദേശമനുസരിച്ച് എഴുതിയതാണ്. അദ്ദേഹത്തിന്റെ വീക്ഷണത്തെയാണ് അതിൽ പിന്തുടരുന്നത്. സാധാരണ ഉയരാറുള്ള വിമർശനങ്ങൾക്ക് ഒരു ഹിന്ദുവിന്റെ മറുപടി കൊടുത്തു കൊണ്ടുള്ള ഒരു ചോദ്യോത്തര ഭാഗവും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഈ പുസ്തകങ്ങളെല്ലാം എന്നിൽ വലിയ ഒരു ഉത്തരവാദിത്വബോധം ഉളവാക്കി. കാരണം ഞാൻ ആരോഗ്യം ആദ്ധ്യാത്മികത തുടങ്ങിയ വിഷയങ്ങളെ കുറിച്ച് മുമ്പെഴുതിയിരുന്ന ലളിതമായ പുസ്തകങ്ങളെക്കാൾ ഇവ ജനങ്ങളെ കൂടുതൽ വൈകാരികമായി സ്വധീനിക്കാൻ പോന്നവയായിരുന്നു. അതേസമയം തന്നെ അവ എന്നെയും കൂടുതൽ പ്രചോദിപ്പിക്കുകയും എന്റെ മാനസികനിലയെ സ്വാധീനിച്ച് എന്നെ കർമ്മനിരതനാക്കുകയും ചെയ്തു.

'എഴുന്നേൽക്കൂ അർജുനാ' എന്ന പുസ്തകത്തിന്റെ ചുവടുപിടിച്ച് ഏതാനും വർഷങ്ങൾക്ക് ശേഷം ഞാൻ 'ഉണർന്ന ഭാരതീയൻ' എന്ന മറ്റൊരു പുസ്തകവും എഴുതി. വെറുതെ കുറെ കാര്യങ്ങൾ പറഞ്ഞു പോകുന്ന ശൈലിയിൽ നിന്നും വ്യത്യസ്തമായി, പ്രചോദനത്തിന്റെയും പ്രേരണയുടെയും സ്വരം കൂടി ഞാൻ അതിലുപയോഗിച്ചു. ഹിന്ദുക്കൾക്ക് വസ്തുതകളെക്കുറിച്ചുള്ള അറിവിന്റെ മാത്രമല്ല, മഹത്തായ കാര്യമാണെങ്കിൽ പോലും ആധുനികലോകത്തിനുമുന്നിൽ



digitized by www.sreyas.in

എഴുന്നേറ്റുനിന്ന് അതിനെ അവതരിപ്പിക്കാനുള്ള ഇച്ഛാശക്തിയുടെയും കുറവുണ്ട്. വൈദേശിക ആധിപത്യത്തിൻ കീഴിൽ നടന്ന നൂറ്റാണ്ടുകളോളമുള്ള അടിച്ചമർത്തലാണ് അതിനു ഒരു കാരണം. യദാർഥത്തിലുള്ള വിശ്വാസങ്ങളേയും പ്രവർത്തികളേയും പരിഗണിക്കാതെ എല്ലാ മതങ്ങളെയും തുല്യപ്പെടുത്താൻ നടത്തുന്ന ഹിന്ദുക്കളുടെ സ്വന്തം ശ്രമം വരുത്തിവച്ച ചിന്താക്കുഴപ്പമാണ് ഇതിനുള്ള മറ്റൊരു കാരണം.

ഞാൻ ഹിന്ദുക്കളുടെ സങ്കൽപ്പശക്തിയേയും സംഘശക്തിയേയും ഉണർത്തിവിടാൻ ആഗ്രഹിച്ചു. ഭാഗ്യവശാൽ ഈ പുസ്തകത്തിന്റെ അവതാരിക എഴുതാൻ എനിക്കു രാംസ്വരൂപിനെ തന്നെ കിട്ടി. അദ്ദേഹം ഒരു വർഷത്തിനകം ഇഹലോകവാസം വെടിയുകയും ഉണ്ടായി. അദ്ദേഹത്തിന്റെ വേർപാട് ഹിന്ദു ചിന്താമണ്ഡലത്തിൽ വലിയൊരു വിടവ് സൃഷ്ടിച്ചു. വളരെ അപൂർവമായിട്ട് മാത്രമേ അദ്ദേഹത്തിന് തുല്യം നിൽക്കുന്ന ഒരു വക്താവിനെ ഏതൊരു സമൂഹത്തിനും കിട്ടുകയുള്ളൂ.

എന്റെ രചനകൾ പല പ്രധാന ഹിന്ദുനേതാക്കളും വിവിധ പശ്ചാത്തലങ്ങളിൽ നിന്നുള്ള നിരവധി ഹൈന്ദവചിന്തകരും വായിക്കാനിടയായി. ഇത് പുതിയ പല സമ്പർക്കങ്ങളിലേക്കും പരിചയങ്ങളിലേക്കും, അവയിലൂടെ പല പുതിയ അറിവുകളിലേക്കും എന്നെ നയിച്ചു. അരുൺ ഷൂരി, എസ് ഗുരുമൂർത്തി, വർഷ ഭോസ്ലെ തുടങ്ങി ഇൻഡ്യയിലെ ഈ രംഗത്തുള്ള പല പ്രമുഖ എഴുത്തുകാരുമായി കണ്ടുമുട്ടാൻ എനിക്ക് അവസരങ്ങളുണ്ടായി. ഇന്ന് ഇൻഡ്യയിലെ എഴുത്തുകാരുടെ ഇടയിൽ ഒരു ചെറിയ ന്യൂനപക്ഷമാണെങ്കിലും, അവർ പല വിഷയങ്ങളിലായി പല പ്രധാനപ്പെട്ട രചനകളും നടത്തിയിട്ടുണ്ട്.

കഴിഞ്ഞ ഏതാനും വർഷങ്ങളുടെ കുറഞ്ഞ സമയത്തിനുള്ളിൽ നിരവധി പുതിയ എഴുത്തുകാർ ഇതുപോലുള്ള വിഷയങ്ങൾ ഏറ്റെടുത്ത് ഹൈന്ദവസാഹിത്യത്തെ ഇൻഡ്യൻ മാധ്യമങ്ങളിലെ ശബ്ദമാക്കി വളർത്തുന്നത് ഞാൻ കണ്ടു. എന്നാൽ കൂടുതൽ ശക്തമായി നിലനിൽക്കുന്ന ഹൈന്ദവവിരുദ്ധ ശബ്ദങ്ങളെ അതിന് ഇനിയും മറികടക്കേണ്ടതുണ്ട്. അടുത്ത ഒരു ദശാബ്ദത്തിനുള്ളിൽ ഈ വിജയം കൈവരിക്കാനാവുമെന്നുള്ളതാണ് എന്റെ പ്രതീക്ഷ. നീണ്ട തുരങ്കത്തിന്റെ അങ്ങേതലക്കൽ നാമിപ്പോൾ വെളിച്ചം കാണുന്നുണ്ട്.

**അശോക് ചൗഌെ - ഹിന്ദു വിവേക് കേന്ദ്ര**



digitized by www.sreyas.in

1992 ൽ ബാബ്റി മസ്ജിദ് സംഭവത്തിന്റെ പശ്ചാത്തലത്തിലാണ് അശോക് ചൗധ്ലെയെ മുംബൈയിൽ വച്ച്  ഞാൻ കാണുന്നത്. ഒരു ധനികവ്യവസായി കുടുംബത്തിൽ നിന്ന് വന്ന ആളായിരുന്നെങ്കിലും തന്റെ സമയം വി എച്ച് പി യ്ക്കു വേണ്ടി സമർപ്പിക്കാനാണ് അദ്ദേഹം തീരുമാനിച്ചത്. ക്രമേണ അദ്ദേഹം ആ സംഘടനയുടെ മഹാരാഷ്ട്രയിലെ പ്രമുഖനായി തീർന്നു. ആദ്യമായി ഡോ വഷ്ഠയാണ് അദ്ദേഹത്തിനെന്നെ പരിചയപ്പെടുത്തിയത്. ഞങ്ങളുടെ ഇടപഴകലിനെ അദ്ദേഹം പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ഹിന്ദുക്കളുടെ വീക്ഷണം മാധ്യമങ്ങളിലൂടെയും ഇന്റെർനെറ്റിലൂടെയും ഹിന്ദു വിവേക് കേന്ദ്രയുടെ വെബ് സൈറ്റിലൂടെയും പ്രചരിപ്പിക്കാനുള്ള ആശയത്തിലേക്ക് അശോക് വേഗം തന്നെ ആകൃഷ്ടനായി.  എന്റെ ചില പുസ്തകങ്ങളും ലേഖനങ്ങളും അദ്ദേഹം ഓൺലൈനിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. ആധുനിക കമ്പ്യൂട്ടർയുഗത്തിൽ ഹൈന്ദവവീക്ഷണങ്ങളെ എല്ലാവരിലും എത്തിക്കാൻ ഇത്തരത്തിലുള്ള മാധ്യമ പ്രവർത്തനം അത്യാവശ്യമാണ്. അല്ലെങ്കിൽ ഹിന്ദുവിരുദ്ധ വളച്ചൊടിക്കലുകൾ ചോദ്യം ചെയ്യപ്പെടാതെ പ്രചരിപ്പിക്കപ്പെടും.

**'ഹിന്ദുയിസം ടുഡെ'**

ഹിന്ദുധർമ്മത്തെ സംബന്ധിക്കുന്ന ആത്മീയവും സാമൂഹ്യവും മറ്റുമായ മിക്കവിഷയങ്ങളും റിപ്പോർട്ട് ചെയ്യുന്ന ഒരു പ്രസിദ്ധീകരണമാണ് 'ഹിന്ദുയിസം ടുഡെ'. അതിശയകരമായ സംഗതിയെന്തെന്നാൽ അത് നടത്തികൊണ്ട് പോകുന്നത് പാശ്ചാത്യരായ സ്വാമിമാരാണ് എന്നതാണ്. ഇൻഡ്യയിൽ ഞാൻ ഒപ്പം ചേർന്ന് പ്രവർത്തിച്ചുകൊണ്ടിരുന്ന ഹൈന്ദവ ഗ്രൂപ്പുകളുടേതിന് തുല്യമായ ഒരു സമീപനമാണ് ഇവരും പുലർത്തിയിരുന്നത്. ഞാൻ അവരുമായി അത്തരം വിഷയങ്ങളെക്കുറിച്ച് ചർച്ചകളിൽ ഏർപ്പെട്ടു. ആദ്യമത് പ്രധാനമായും ചരിത്രപരമായ വിഷയങ്ങളെക്കുറിച്ചായിരുന്നു. ക്രമേണ ആയുർവേദവും, വേദജ്യോതിഷവും ഒടുവിൽ മതംമാറ്റ വിഷയവും ഒക്കെ അതിൽ വന്നു.

രാംസ്വരൂപിന്റെയും സീതാറാം ഗോയലിന്റെയും സ്വധീനം 'ഹിന്ദുയിസം ടുഡെ' യിൽ ഉണ്ടായിരുന്നു. ഹിന്ദുമതത്തിന്റെ ഏറ്റവും സമർത്ഥനായ വക്താവ് എന്നാണ് അവർ രാംസ്വരൂപിനെ വിശേഷിപ്പിച്ചത്. 'ഹിന്ദുയിസം ടുഡെ' യുടെ പിന്നിൽ പ്രവർത്തിച്ചിരുന്ന ശ്രീ സുബ്രഹ്മണ്യ സ്വാമി പാശ്ചാത്യ ദേശത്ത് ജനിച്ച വ്യക്തിയായിരുന്നെങ്കിലും,



digitized by www.sreyas.in

ആശ്രമത്തിന്റെ അധിപതിയും സദ്ഗുരുവും ഹിന്ദുമത ദർശനങ്ങളുടെയും, ആദർശങ്ങളുടെയും മൂർത്തിമദ് ഭാവവുമായിരുന്നു. അദ്ദേഹം ഹിന്ദുമതത്തിന്റെ ഒരു മികച്ച എഴുത്തുകാരനും വാഗ്മിയുമായിരുന്നു. 'ഡാൻസിങ് വിത്ത് ശിവ', 'മേർജിങ് വിത്ത് ശിവ' തുടങ്ങിയ തന്റെ നിരവധി പുസ്തകങ്ങളിലൂടെ അദ്ദേഹം അത് തെളിയിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ പാശ്ചാത്യ സന്യാസി ശിഷ്യൻമാരും ഇതേപോലെ അച്ചടക്കവും ഉൾക്കാഴ്ചയും സമർപ്പണവും ഒത്തിണങ്ങിയ പ്രഗത്ഭരായിരായിരുന്നു. മിഷണറിമാരുടെ കുത്സിത പ്രവർത്തികളെക്കുറിച്ചും അവ ഹിന്ദുസമൂഹത്തിന് വരുത്തിവയ്ക്കുന്ന വിപത്തുകളെക്കുറിച്ചും അവർ വളരെ ജാഗരൂകരായിരുന്നു.

കുറച്ചു വർഷങ്ങൾക്കു ശേഷം ഞാൻ ഹവായിയിലുള്ള അവരുടെ ആശ്രമം സന്ദർശിക്കാനിടയായി. ഭൂമിയിലെ സ്വർഗം എന്നു തോന്നിക്കുന്ന വിധം മനോഹരമായിരുന്നു അത്. ഹവായിയിലെ ഏറ്റവും പഴയതും പ്രകൃതിരമണീയവുമായ കൗഐ ദ്വീപിൽ നിറയെ പൂന്തോട്ടങ്ങളും, വെള്ളച്ചാട്ടങ്ങളും, ജലാശയങ്ങളും ഒക്കെ ചേർന്ന് ഷാങ്ഗ്രി-ല പോലെയുള്ള ഒരു പ്രദേശം.

അവിടെ ഒരേസമയം ഭാവിയിലെ ഹിന്ദുമതത്തെയും, ഏറ്റവും പ്രാചീനമായ കാലത്തെ ഹിന്ദുമതത്തെയും അനുഭവിക്കാൻ പറ്റും. ഹിന്ദുക്കൾക്ക് പരസ്പരം സംവേദിക്കാൻ പറ്റിയ ഒരു വേദിയൊരുക്കുക, ആധുനികകാലഘട്ടത്തിലെ ഹിന്ദുധർമ്മത്തിന്റെ ഉയർത്തെഴുന്നേൽപ്പിനെ വിശ്വസ്ഥതയോടെ രേഖപ്പെടുത്തുക തുടങ്ങിയ മഹത്തായ സേവനങ്ങളാണ് 'ഹിന്ദുയിസം ടുഡെ' ചെയ്തു കൊണ്ടിരിക്കുന്നത്. ഹിന്ദുമതത്തിലെ വിഭാഗീയതകളെ അതിജീവിച്ച് ഇത്തരം ഒരു ഐക്യം ആദ്യമായി കാണിച്ചു തന്നത് പാശ്ചാത്യ ഹിന്ദുക്കളാണെന്നത് രസകരമാണ്.

ഹിന്ദു എന്ന പേരിനോട് അകലം പാലിക്കാൻ ശ്രമിക്കുന്ന ദുർബലചിത്തരായ ഹിന്ദുക്കളിൽ നിന്ന് വ്യത്യസ്ഥമായി 'ഹിന്ദുയിസം ടുഡെ' ആ പേർ വളരെ അഭിമാനത്തോടു കൂടിത്തന്നെ പറയുന്നു. ഹിന്ദു എന്ന വാക്കിനോടുള്ള പ്രതിലോമ മനോഭാവം മിഷണറിമാരുടെയും വൈദേശിക ഭരണത്തിന്റെയും ദുഷ്പ്രചരണത്തിന്റെ അനന്തര ഫലമാണ് എന്നവർ ചൂണ്ടിക്കാട്ടുന്നു. നിരവധി ഹിന്ദുക്കൾ യാതൊരു സംശയവും കൂടാതെ തങ്ങളുടെ കുട്ടികളെ അയച്ചു കൊണ്ടിരിക്കുന്ന ക്രിസ്ത്യൻ സ്കൂളുകളിൽ നിന്നാണ് ഈ മനോഭാവത്തിൽ കൂടുതലും വന്നിട്ടുള്ളത്. തങ്ങളെ മതംമാറ്റാൻ സദാ സന്നദ്ധരായി ഇരിക്കുന്ന മറ്റൊരു മതത്തിന്റെ സ്കൂളുകളിലേക്ക്



digitized by www.sreyas.in

തങ്ങളുടെ കുട്ടികളെ അയക്കുന്നവർക്ക് കുറെ ആത്മ പരിശോധനയുടെ ആവശ്യമുണ്ട്. 'ഹിന്ദുയിസം ടുഡെ' അതാണ് നൽകുന്നത്.

ഒരിക്കൽ കൗഐയിൽ വച്ച് എനിക്ക് ഹനുമാൻസ്വാമിയുടെ ശക്തമായ ഒരു ദർശനമുണ്ടായി. അദ്ദേഹം വ്യക്തമായും കോപിഷ്ഠനായി കാണപ്പെട്ടു. പ്രകൃതിയുടെയും ഭൂമി (സീത) യുടെയും രക്ഷകനെന്ന നിലക്ക്, നാം നമ്മുടെ തെറ്റുകൾ തിരുത്തി രാമരാജ്യത്തിലേക്ക് തിരിച്ചു പോകണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നു. അല്ലെങ്കിൽ വലിയ തോതിലുള്ള ദുരവസ്ഥകൾ നമ്മെ കാത്തിരിക്കുന്നു. നമുക്ക് ഹനുമാൻസ്വാമിയുടെ ഈ മുന്നറിയിപ്പിന് ചെവികൊടുക്കാം. വായുപുത്രനും ദിവ്യസൈന്യത്തിന്റെ നായകനും ജീവജാലങ്ങളുടെ സംരക്ഷകനുമായ അദ്ദേഹത്തിന്റെ വാക്കുകളെ നമുക്ക് ധിക്കരിക്കാതിരിക്കാം.

**പ്രജ്ഞാ ഭാരതി**

ഒരിക്കൽ ബോംബെയിലായിരിക്കുമ്പോൾ ഹൈദരാബാദിലുള്ള ഒരു സംഘടനയിൽ നിന്ന് ഞങ്ങൾക്കൊരു ഫാക്സ് സന്ദേശം കിട്ടി. ഞാൻ അവർക്കുവേണ്ടി പ്രസംഗിക്കാൻ ചെല്ലണമെന്ന ഒരു അഭ്യർഥനയായിരുന്നു അത്. ഇങ്ങനെയായിരുന്നു ഞാൻ പ്രജ്ഞാഭാരതിയെ കുറിച്ചറിഞ്ഞത്. 1996 ലാണ് ആദ്യമായി ഞാൻ ഹൈദരാബാദിൽ പ്രസംഗിച്ചത്. പ്രജ്ഞാഭാരതിക്കു വേണ്ടി വേദങ്ങളും വിജ്ഞാന ഭാരതിക്ക് വേണ്ടി ആയുർവേദവും ആയിരുന്നു വിഷയങ്ങൾ. സദസ്സ് വളരെ വലുതും അവരുടെ ചോദ്യങ്ങൾ വളരെ ഗംഭീരങ്ങളും ആയിരുന്നു. പ്രജ്ഞാഭാരതിയുടെ പ്രസിദ്ധീകരണമായ 'പ്രജ്ഞ' പുറത്തിറക്കുന്നതുമായി ബന്ധപ്പെട്ട് 1997ൽ ഞാൻ ഹൈദരാബാദിൽ തിരികെയെത്തി. ആ പ്രസിദ്ധീകരണത്തിനു വേണ്ടി തുടർച്ചയായി ലേഖനങ്ങൾ കൊടുക്കാറുമുണ്ടായിരുന്നു. പിന്നീട് 1999ൽ ഞാൻ അവർക്കു വേണ്ടി നിരവധി പരിപാടികളിൽ പങ്കെടുത്തു. ഈ പുസ്തകത്തിൽ ഇനി പ്രതിപാദിക്കാനിരിക്കുന്ന, ഹൈദരാബാദ് ആർച്ച് ബിഷപ്പുമായുള്ള ഒരു സംവാദവും അതിൽ പെടും.

പ്രജ്ഞാഭാരതിയാണ് ഒരുപക്ഷേ ഭാരതത്തിലെ ഏറ്റവും നന്നായി സംഘടിപ്പിക്കപ്പെട്ട ഹിന്ദു ബുദ്ധിജീവികളുടെയും ചിന്തകരുടെയും സംഘടന. അത് വിവിധതുറകളിലുള്ള പ്രധാന ചിന്തകരെ ഒരുമിച്ചു കൊണ്ടുവരുകയും അവർക്ക് സംവേദിക്കാനും ചർച്ച



digitized by www.sreyas.in

ചെയ്യാനുമുള്ള വേദികൾ ഒരുക്കുകയും ചെയ്യുന്നു. ഇത്തരം അനവധി സംരംഭങ്ങൾ ഇൻഡ്യയിൽ അങ്ങോളമിങ്ങോളം ഉയർന്നുവരുമെന്നു പ്രത്യാശിക്കാം.

## ഭാരതീയ ജനതാ പാർട്ടി

താമസിയാതെ ഇത്തരം സംവാദങ്ങളിലൂടെ സ്വാഭാവികമായും ഞാൻ ആർ എസ് എസിന്റെ മറ്റൊരു അനുബന്ധ സംഘടനയായ ബി ജെ പി യോടും അതിന്റെ പല പ്രധാനനേതാക്കളോടും സമ്പർക്കത്തിൽ വന്നു. ഈ രാഷ്ട്രീയപ്രസ്ഥാനം എങ്ങനെയാണ് അപകടകാരികളോ കുറഞ്ഞപക്ഷം മതമൗലികവാദികൾ തന്നെയോ ആയി മാറുന്നതെന്നത് എനിക്കൊരിക്കലും മനസ്സിലായില്ല. അക്കാര്യത്തിൽ ഞാൻ പൂർണ്ണമായും പരാജയപ്പെട്ടു. പാശ്ചാത്യവീക്ഷണത്തിൽ നിന്നല്ലാതെ ഹൈന്ദവവും ധാർമ്മികവുമായ ഒരു നിലപാടിൽ നിലകൊള്ളുന്ന അവർ വളരെ തുറന്ന വീക്ഷണങ്ങളുള്ളവരായിട്ടാണ് ഞാൻ കണ്ടത്. ഇൻഡ്യയിൽ വലതുപക്ഷം എന്നാണ് മാധ്യമങ്ങൾ അവരെക്കുറിച്ച് വിശേഷിപ്പിക്കുന്നതെങ്കിലും സസ്യാഹാരം, ജൈവവ്യവസ്ഥ, യോഗശാസ്ത്രം, വേദാന്തം തുടങ്ങിയ വിഷയങ്ങളിലുള്ള അവരുടെ നിലപാടുകളും പാശ്ചാത്യ ഉപഭോഗ സംസ്കാരത്തോടുള്ള എതിർപ്പുമൊക്കെ അമേരിക്കയിലാണെങ്കിൽ ഇടതുപക്ഷം എന്ന വിശേഷണമായിരിക്കും അവർക്ക് നേടിക്കൊടുക്കുക. ക്രമേണ ഞാൻ 'ബിജെപി ടുഡെ' യിൽ തിരഞ്ഞെടുപ്പുകൾ മുതൽ അണുപരീക്ഷണവും മിഷണറിപ്രവർത്തനവും വരെയുള്ള വിഷയങ്ങളിൽ ലേഖനങ്ങൾ എഴുതുകയുണ്ടായി.

1998 ലെ അവരുടെ ഇലക്ഷൻ വിജയത്തിനുശേഷം ഞാൻ ബിജെപിയുടെ പ്രമുഖ നേതാവും ആഭ്യന്തര മന്ത്രിയുമായിരുന്ന ശ്രീ എൽ കെ അദ്വാനിയെപ്പോലുള്ള നേതാക്കളെ കാണുകയുണ്ടായി. ഗിരിലാൽ ജയിൻ വഴിയായി അദ്വാനിക്ക് എന്റെ പ്രവർത്തനങ്ങളെപ്പറ്റി അറിവുണ്ടായിരുന്നു. ഒരു ബിജെപി സർക്കാർ അധികാരത്തിൽ വന്നു എന്നകാര്യം അംഗീകരിക്കാൻ പത്രപ്രവർത്തകർക്കും മാധ്യമപ്രവർത്തകർക്കും കഴിയുന്നില്ല എന്ന് അദ്വാനി എന്നോടു പറഞ്ഞു. ഏതുവിധേനയും ഈ ഗവൺമെന്റിനെ അപകീർത്തിപ്പെടുത്താനും അസ്ഥിരപ്പെടുത്താനും അവർ ആകാവുന്നതെല്ലാം ചെയ്തുകൊണ്ടിരിക്കുന്നു. ഹിന്ദുപാരമ്പര്യത്തോട് ബഹുമാനമുണ്ട് എന്ന ഒറ്റക്കാരണം കൊണ്ട് പാശ്ചാത്യവും ഭാരതീയവുമായ പത്രമാധ്യമങ്ങൾ എത്രമാത്രമാണ് ഈ ഗവൺമെന്റിനെ അധിക്ഷേപിക്കുന്നതെന്നത് ഞാൻ കണ്ടുമനസ്സിലാക്കി.



digitized by www.sreyas.in

## ഒരു ബൗദ്ധിക ക്ഷത്രിയൻ

വിഎച്ച്പി യ്ക്കു വേണ്ടി ഇംഗ്ലണ്ടിൽ പ്രസംഗപര്യടനം നടത്തിക്കൊണ്ടിരുന്നപ്പോൾ ദിവസേന പുതിയ പുതിയ പ്രസംഗങ്ങൾ തയ്യാറാക്കേണ്ടി വന്നു. അപ്പോഴാണ് ബൗദ്ധിക ക്ഷത്രിയൻ എന്ന ഒരാശയം എന്നിൽ ഉദിച്ചത്. ഹിന്ദുസമൂഹത്തെ പ്രതിരോധിക്കുന്ന ചുമതലയുള്ള യോദ്ധാക്കളുടെ സമൂഹമായിരുന്നു ക്ഷത്രിയർ. വിവരസാങ്കേതികവിദ്യയുടെയും കമ്പ്യൂട്ടർവിപ്ലവത്തിന്റെയും ഈ കാലഘട്ടത്തിൽ ബൗദ്ധിക ക്ഷത്രിയർ കാലഘട്ടത്തിന്റെ ആവശ്യമാണ് എന്ന് ഞാൻ നിർദ്ദേശിച്ചു. ഹിന്ദുമതം എല്ലായ്പ്പോഴും പുതിയ ആശയങ്ങളെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. ഈ പുതിയ കാലഘട്ടത്തിൽ ആസുരികശക്തികൾ ഉയർത്തുന്ന വെല്ലുവിളികളെ നേരിടാൻ ഹിന്ദുമതം സ്വന്തം അന്തർദർശനങ്ങളുടെ ശക്തിയെ കൂടുതൽ ബാഹ്യമായ തലങ്ങളിൽ ഉപയോഗിക്കേണ്ടി ഇരിക്കുന്നു.

സീതാറാം ഗോയലിന് ഈ ആശയം ബോധിച്ചു. അതിനെ കൂടുതൽ വികസിപ്പിക്കാൻ അദ്ദേഹം എന്നോടു ആവശ്യപ്പെട്ടു. ഈ ആശയം 'ഉണരൂ ഭാരതാ' എന്ന എന്റെ പുസ്തകത്തിന്റെ കാതലായിത്തീർന്നു. ഹിന്ദു മതത്തെക്കുറിച്ചുള്ള എന്റെ രചനകളിൽ നിറയുന്ന ഒരു സന്ദേശം ബൗദ്ധികക്ഷത്രിയൻ എന്ന ഈ ആശയമാണ്.

ഹിന്ദുസമൂഹത്തെയും അതിന്റെ പാരമ്പര്യങ്ങളെയും സംരക്ഷിക്കുന്നതിനും അവ ലോകത്തിന് ലഭ്യമാക്കുന്നതിനും ഇന്ന് ഇത്തരം യോദ്ധാക്കളുടെ ഒരു സമൂഹം അത്യാവശ്യമായിരിക്കുന്നു. അതിന്റെ അഭാവത്തിൽ ഹിന്ദുമതം നിരന്തരമായ ആക്രമണത്തിന് വിധേയമായി തുടരുമെന്ന് മാത്രമല്ല അതിന്റെ മഹത്തായ ആദ്ധ്യാത്മിക പൈതൃകം കാർന്നെടുക്കപ്പെടുകയും നമുക്ക് നഷ്ടപ്പെടുകയും ചെയ്യും. ഞാനൊരു ബൗദ്ധികക്ഷത്രിയൻ ആണെന്ന ആശയം എന്റെ പിന്നീടുള്ള പ്രവർത്തനങ്ങളുടെ കേന്ദ്രബിന്ദുവായി തീർന്നു. വാക്കാണ് ബ്രാഹ്മണന്റെ ആയുധം എന്ന് വേദങ്ങൾ പറയുന്നു. അതുകൊണ്ട് ഇത്തരം ബൗദ്ധിക ക്ഷത്രിയൻമാർ ബ്രാഹ്മണ ക്ഷത്രിയൻമാരാണ്.

## കർമ്മ യോഗം / ഹിന്ദു പ്രവർത്തനം

ഹൈന്ദവധർമ്മവുമായി ബന്ധപ്പെട്ട എന്റെ പ്രവർത്തനങ്ങൾ എന്നെ കർമ്മയോഗത്തിലേക്ക് നയിച്ചു. മുമ്പ് എനിക്കത് നല്ലവണ്ണം മനസ്സിലാവുകയോ ഞാനതിന് പ്രാധാന്യം കൊടുക്കുകയോ ചെയ്തിട്ടുണ്ടായിരുന്നില്ല. കർമ്മയോഗമാണ്



digitized by www.sreyas.in

ആദ്യത്തേതും എല്ലാ യോഗങ്ങളിലും വച്ച് അടിസ്ഥാനപരമായതും. മറ്റെല്ലാത്തിനുമുപരി ജീവിതം കർമ്മമാണ്. കർമ്മം ഒഴിവാക്കാനാവാത്തതാണ്. ആദ്ധ്യാത്മികപുരോഗതിക്ക് വേണ്ടിയോ മറ്റുള്ളവരെ സഹായിക്കുന്നതിന് വേണ്ടിയോ നമ്മെളെല്ലാവരും എല്ലായ്പ്പോഴും എന്തെങ്കിലുമൊക്കെ ചെയ്തുകൊണ്ടിരിക്കണം. അല്ലാത്തപക്ഷം വളരെ വേഗം തന്നെ നാം നമ്മിലെ ജഡത്വത്തിന്റെയും പ്രതിലോമ പ്രവണതകളുടേയും പിടിയിൽ പെട്ടുപോകും. ഏതു കർമ്മവും, എന്തിന് ധ്യാനം പോലും നമ്മെ സ്വാധീനിക്കണമെങ്കിൽ, അതിന് ഒരു താളവും ആവർത്തനവും ആവശ്യമുണ്ട്. അതൊരു കർമ്മവും സംസ്കാരവും ആയിത്തീരണം.

കർമ്മയോഗം രണ്ടുതരമുണ്ട്. പ്രപഞ്ചശക്തികളെ ആചാരാനുഷ്ഠാനങ്ങളോടെ ആരാധിക്കലും, ലോകത്തിന് സേവ ചെയ്യലും. യഥാർത്ഥ ആരാധന വെറും യാന്ത്രികമായി പൂജചെയ്യലും മന്ത്രങ്ങൾ ജപിക്കലുമല്ല. അത് ശരിയായ ലക്ഷ്യങ്ങളോടെ ചെയ്യുന്ന ശരിയായ കർമ്മങ്ങളിലൂടെ ബോധത്തിന്റെ അതീതമായ ശക്തികളെ ജീവിതത്തിലേക്ക് കൊണ്ടുവരലാണ്. എല്ലാ യഥാർത്ഥ ആദ്ധ്യാത്മിക പരിശീലനങ്ങളും സേവന മനോഭാവത്തിൽ അധിഷ്ഠിതമാണ്. ഒരുവന്റെ വ്യക്തിപരമായ നേട്ടത്തെയല്ല അവ പ്രധാന ലക്ഷ്യമായി കണക്കാക്കുന്നത്. എന്റെ ആദ്ധ്യാത്മികപാത ജ്ഞാനയോഗത്തിൽ നിന്ന് ഭക്തി യോഗത്തിലേക്കും പിന്നെ കർമ്മയോഗത്തിലേക്കും നീങ്ങി. മുമ്പുള്ളതിനെ നിഷേധിച്ചു കൊണ്ടല്ല, മറിച്ച് കൂടുതൽ യാഥാർഥ്യാധിഷ്ഠിതമായ ഒരു സമീപനത്തിലേക്ക് അവയെയെല്ലാം ഇണക്കിച്ചേർത്തു കൊണ്ടാണ് ഇത് സംഭവിച്ചത്. ശരിയായ കർമ്മത്തിന്റെ അഥവാ കർമ്മയോഗത്തിന്റെ ഒരു ഉറച്ച അസ്ഥിവാരത്തിൽ മാത്രമേ ഭക്തിയും ജ്ഞാനവും ആന്തരിക പരിവർത്തനത്തിനുതകുന്നവ എന്നനിലക്ക് വികസിക്കുകയുള്ളൂ.

ലോകസേവനം എന്ന നിലക്കുള്ള കർമ്മയോഗത്തെ ഹിന്ദുധർമ്മ പ്രവർത്തനം എന്ന് നിർവചിക്കാവുന്നതാണ്. ഇത് ശരിക്ക് പറഞ്ഞാൽ ഏതെങ്കിലും രാഷ്ട്രീയമോ സാമൂഹ്യമോ മതപരമോ ആയ വിഭാഗങ്ങളെ സേവിക്കലല്ല, മറിച്ച് ലോകത്തിൽ ധർമ്മത്തെ ഉയർത്തിപ്പിടിക്കലും അദ്ധ്യാത്മികാധിഷ്ഠിതമായ ജീവിതശൈലിയെ പ്രോത്സാഹിപ്പിക്കലുമാണ്. ഇത്തരം ഒരു പ്രവർത്തനത്തിന്റെ അഭാവത്തിൽ ഹിന്ദുധർമ്മം അലസവും, പിന്തിരിപ്പനും പുതിയലോകത്തിൽ സ്വന്തം ജ്ഞാനവും ചൈതന്യവും പ്രസരിപ്പിക്കാൻ അശക്തവുമായി കണക്കാക്കപ്പെടും. ധർമ്മപ്രചരണ തത്പരമായ ഇത്തരം കർമ്മയോഗത്തിന്റെ അഭാവം കൊണ്ടാണ് ഹിന്ദുധർമ്മം



digitized by www.sreyas.in

പിന്നോക്കം പോകുന്നതും, ഇന്നത്തെ ലോകത്തിന് അത്യന്താപേക്ഷിതമായ ഹിന്ദുമനസ്സിന്റെ ഉൾക്കാഴ്ച്ചകൾ ലോകവേദികളിൽ ശ്രദ്ധിക്കപ്പെടാതെ പോകുന്നതും.

കർമ്മയോഗം അഥവാ ഹൈന്ദവ ധർമ്മപ്രവർത്തനം സ്വാതന്ത്ര്യസമരകാലത്ത് ഇൻഡ്യൻ രാഷ്ട്രീയത്തിൽ ഒരു പരിധിവരെ കടന്നുവരുകയുണ്ടായി. ഇന്നിപ്പോൾ വ്യവസായവിപ്ലവത്തിനും കോളനിയുഗത്തിനും ശേഷമുള്ള പുതിയ വെല്ലുവിളികളെ നേരിടുന്നതിനായി അതൊരു ആഗോള ശക്തിയായി ഉയർന്നു വരേണ്ടിയിരിക്കുന്നു. അത്തരത്തിലുള്ള ഒരു ഹൈന്ദവധർമ്മ പ്രവർത്തനം ഉയർന്നുവരട്ടെ പ്രത്യേകിച്ചും യുവാക്കളുടെ ഇടയിൽ എന്ന് ഞാൻ ആശിക്കുന്നു.

## ഞാൻ ഒരു പണ്ഡിറ്റ് ആകുന്നു

1996 ൽ എന്നെ ഒരു പണ്ഡിറ്റും ധർമ്മാചാര്യനുമായി ആംഗീകരിച്ചു കൊണ്ട് മുംബയിൽ വച്ച് ബ്രഹ്മചാരി വിശ്വനാഥ്ജി അവാർഡ് തന്ന് ആദരിക്കുകയുണ്ടായി. എനിക്ക് അഞ്ചുവർഷം മുമ്പ് ഹിന്ദു നാമധേയം നൽകിയ മസൂർ ആശ്രമത്തിൽ നിന്നായിരുന്നു പ്രസ്തുത അവാർഡ്.

ഈ അവാർഡ് എന്നെ ഒരു ഹിന്ദു എന്നനിലയിൽ നിന്ന് ഔപചാരികമായി തന്നെ ഒരു ഹിന്ദു ആചാര്യൻ എന്ന നിലയിലേക്ക് മാറ്റി. ഇത്തരം ചടങ്ങുകൾ ഒരു വ്യക്തിയെ സമൂഹത്തിന്റെ കൂടുതൽ വിശാലമായ പിന്തുണനേടാൻ അർഹമാക്കുന്നു. സ്വന്തം നിലക്ക് മുന്നോട്ട് പോകുന്നതിനേക്കാൾ കൂടുതലായി ഇത് യാത്രക്ക് ശക്തി പകരുന്നു.



digitized by www.sreyas.in

# പ്രാചീന ഭാരതം - ആര്യൻ അധിനിവേശം എന്ന മിഥ്യ

പ്രാചീനലോകത്ത് ഒട്ടനവധി ആദ്ധ്യാത്മിക വിസ്മയങ്ങളും, മഹാക്ഷേത്രങ്ങളും, വലിയ പിരമിഡുകളും, മഹാരഹസ്യങ്ങളും സത്യദർശികളായ മഹാത്മാക്കളും ഒക്കെയുണ്ടായിരുന്നു. നമ്മുടെ ചരിത്ര പുസ്തകങ്ങൾ എഴുതി പിടിപ്പിച്ചിട്ടുള്ളതു പോലെ പ്രാകൃതമായ ഒരു കാലമായിരുന്നില്ല, മറിച്ച് ഉയർന്ന ബോധതലത്തോട് ബന്ധം സ്ഥാപിച്ചിരുന്ന അതിമഹത്തായ സംസ്കാരങ്ങളുടെ ചിത്രമാണ് അത് കാഴ്ചവയ്ക്കുന്നത്. പ്രാചീനർ, ഇന്നത്തെപ്പോലെ സാങ്കേതിക വിദ്യകൾ കരസ്ഥമാക്കിയിട്ടുണ്ടാവില്ല, എന്നാൽ അവർക്ക് ഈ പ്രപഞ്ചത്തിന്റെ നിലനിൽപ്പിനെക്കുറിച്ച് കൂടുതൽ വ്യക്തമായ അവബോധം ഉണ്ടായിരുന്നു. എല്ലാ ജീവിതങ്ങളുമായി ഇഴുകിച്ചേർന്നു പോകുന്ന മതവിശ്വാസങ്ങൾ കലർന്നതായിരുന്നു അവരുടെ സംസ്കാരങ്ങൾ.

പ്രാചീന സംസ്കൃതത്തിലുള്ള എന്റെ വേദപഠനം എനിക്ക് വ്യക്തമാക്കിത്തന്ന ഒരു വസ്തുത പ്രാചീന ഈജിപ്ഷ്യൻ, സുമേറിയൻ സംസ്കാരങ്ങളോളം വികസിച്ചതും ഗഹനവുമായിരുന്നു വൈദിക സംസ്കാരം എന്നതാണ്. സമുദ്രം വഴിയുള്ള വ്യാപാരങ്ങളും, അധിനിവേശങ്ങളും, പര്യവേക്ഷണങ്ങളും അക്കാലത്തുണ്ടായിരുന്നു. ധാരാളം ചെറുരാജ്യങ്ങളും, പട്ടണങ്ങളും അന്നത്തെ സംസ്കാരത്തിന്റെ കേന്ദ്രങ്ങളായി ഉണ്ടായിരുന്നു. അവർക്ക് വളരെ പുരോഗമിച്ച കലകളും, കരകൗശലവിദ്യകളും, കൃഷിയും ശാസ്ത്രവും ഭാഷയുമുണ്ടായിരുന്നു. പുരാണകഥാസമാഹാരങ്ങളും ആചാരങ്ങളിൽ അധിഷ്ഠിതമായ സാമൂഹ്യചടങ്ങുകളും ഉണ്ടായിരുന്നു.

ഋഗ്വേദം വലിയ ഒരു ഭൂവിഭാഗത്തിൽ ജീവിച്ചിരുന്ന ഒരു ജനസമൂഹത്തിൽ നിന്ന് വളരെക്കാലം കൊണ്ട് ഉരുത്തിരിഞ്ഞുണ്ടായ ഒരു സംശ്ലേഷിത ഗ്രന്ഥമാണ്. വൈവിധ്യമാർന്ന സംസ്കാരങ്ങളുടെയും ഭാഷാ ഗോത്രങ്ങളുടെയും പിന്നിലെ അദ്ധ്യാത്മിക ഏകതയെ ദർശിക്കാൻ കഴിഞ്ഞ ഒരു മഹാസംസ്കാരത്തിന്റെ റെക്കോർഡു ബുക്കാണത്. വേദങ്ങളിലെ അനവധി ദേവീദേവൻമാർക്ക് സ്വന്തം പ്രത്യേക സവിശേഷതകൾ ഉണ്ടായിരിക്കുമ്പോഴും, അവരോരോരുത്തരും എല്ലാം



digitized by www.sreyas.in

ചേർന്ന ആ പരമസത്യത്തെ പ്രതിനിധീകരിക്കുന്നു എന്ന വസ്തുത വെളിവാക്കുന്നത് ഇതാണ്. ആര്യൻമാരുടെ അധിനിവേശത്തെക്കുറിച്ച് വർണ്ണിക്കുന്ന നിലവിലെ ചരിത്രപുസ്തകങ്ങൾ വൈദികജനസമൂഹത്തെ പ്രാകൃത ഗോത്രങ്ങളായിട്ടാണ് ചിത്രീകരിക്കുന്നത്. അത് ശുദ്ധ അസംബന്ധമല്ലെങ്കിൽ വിവരക്കേട് എന്നെങ്കിലും പറയേണ്ടി വരും. ആ പുസ്തകങ്ങൾ തങ്ങളുടെ മുൻവിധികൾക്കിണങ്ങും വിധം വേദഗ്രന്ഥങ്ങളെ മനപൂർവം അവഗണിക്കുകയോ വളച്ചൊടിക്കുകയോ ആണ് ചെയ്തത്.

വേദങ്ങളിലെ ആര്യൻ എന്ന പദത്തിന് വർഗപരമോ, ഭാഷാപരമോ ആയ ഒരു ബന്ധവുമില്ല. ഒരു ജനസമൂഹം മറ്റൊന്നിനെ ആക്രമിക്കുന്നതുമായും അതിനെ ബന്ധപ്പെടുത്താനാവില്ല. ആസുരികം, വികൃതം എന്നിവയുടെ മറുവശമായ മഹത്തരമായത് സംസ്കരിക്കപ്പെട്ടത് എന്നൊക്കെ ദ്യോതിപ്പിക്കുന്നതിനാണ് അതുപയോഗിച്ചിട്ടുള്ളത്. കോളനി മനോഭാവത്തിലും വർഗീയ നിലപാടുകളിലും മുങ്ങിത്താണ് കിടന്നിരുന്ന യൂറോപ്യൻ ചിന്തകരുടെ കണ്ടുപിടുത്തമായിരുന്നു അതിലെ വർഗപരമായ അർത്ഥം.

ലോകമെമ്പാടും നാഗരികതകൾ പലധാരകളുടെ ഒത്തു ചേരലിൽ നിന്നാണ് ഉണ്ടായിട്ടുള്ളത്. പ്രധാനമായും വേദങ്ങൾ കാഴ്ചവയ്ക്കുന്ന ജീവിത ചിത്രവും ഇതാണ്. ഈ കൂടിക്കലരലാകട്ടെ ആശയങ്ങളുടെയും ആചാരങ്ങളുടെയും ഉപഭോഗ വസ്തുക്കളുടെയുമെല്ലാം സ്വതന്ത്രമായ വിനിമയങ്ങളിൽ നിന്നുരുത്തിരിയുന്നതാണ് താനും. ഭാഷാപരമോ വർഗപരമോ ആയ ഏതെങ്കിലും സാങ്കൽപ്പികമായ ശുദ്ധിയിൽ നിന്ന് ഉണ്ടാവുന്നതല്ല. മറിച്ച് പല പശ്ചാത്തലത്തിൽ നിന്നുള്ള മനുഷ്യർ ഒന്നിച്ചു കൂടി തങ്ങളുടെ വൈവിദ്ധ്യങ്ങളെ പങ്കുവയ്ക്കുമ്പോൾ സംഭവിക്കുന്നതാണ്. നാഗരികതയെ ഒരു വർഗത്തിന്റെയോ മറ്റൊരു വർഗത്തിന്റേയോ ഉൽപ്പന്നമായി വിവരിക്കാൻ ശ്രമിക്കുന്നതുതന്നെ വർഗീയതയാണ്. സംസ്കാരങ്ങളുടെ വളർച്ചയെ വർഗങ്ങളുടെ അധിനിവേശത്തിന്റെയും, കുടിയൊഴിച്ചു പോക്കിന്റെയും ഒക്കെ ആകെത്തുകയായി വിവരിക്കാൻ ശ്രമിക്കുന്നവർ സ്വന്തം വാസസ്ഥലങ്ങളിൽ ജനതകൾ ചെയ്യുന്ന ക്രിയാത്മക പ്രവർത്തനങ്ങളെ പാടേ വിസ്മരിക്കുകയാണ് ചെയ്യുന്നത്.

ഒരു ആര്യവർഗം അതിക്രമിച്ചു കടന്ന് ഭാരതത്തിൽ കോളനിവൽക്കരണം നടത്തി എന്ന ആശയം പത്തൊൻപതാം നൂറ്റാണ്ടിലെ യൂറോപ്യൻ കേന്ദ്രീകൃത കൊളോണിയൽ മാതൃകയെയാണ് പ്രതിബിംബിപ്പിക്കുന്നത്. അതാകട്ടെ അനേകം ദേവീദേവൻമാർ



digitized by www.sreyas.in

സൗഹൃദത്തോടെയും സമരസതയോടെയും അതേ സമയം ആന്തരികമായ ഏകത്വത്തോടെയും നിലകൊള്ളുന്ന വൈദികദർശനങ്ങൾക്ക് കടക വിരുദ്ധവുമാണ്.

പ്രകാശത്തിന്റെയും ഇരുട്ടിന്റേയും ശക്തികൾ തമ്മിലുള്ള പ്രതീകാത്മക യുദ്ധങ്ങളെ പണ്ഡിതൻമാർ ഇൻഡ്യയിൽ വർഗങ്ങൾ തമ്മിലുള്ള യുദ്ധമാക്കി മാറ്റി. എന്നാൽ ഈജിപ്ത് മുതൽ അമേരിക്ക വരെയുള്ള പ്രാചീന നാഗരികതകളിൽ കാണപ്പെടുന്ന ഇതേ പ്രതീകാത്മകതയ്ക്കു തത്തുല്യമായ മനുഷ്യയുദ്ധങ്ങൾ അവർ പറയുന്നുമില്ല.

പ്രാചീന പ്രബോധനങ്ങളെ രാഷ്ട്രീയത്തിന്റേയും സമ്പദ്വ്യവസ്ഥയുടെയും ഒക്കെ ബാഹ്യവീക്ഷണങ്ങളിൽ കൂടി നോക്കി കാണുമ്പോൾ കിട്ടുന്ന ഉപരിപ്ലവങ്ങളായ ആശയങ്ങൾ ഇത്തരം ഗ്രന്ഥങ്ങളിൽ ഒളിഞ്ഞു കിടക്കുന്ന ആദ്ധ്യാത്മിക സമ്പത്തിനെ കണ്ടെത്തുന്നതിൽ നിന്ന് ആധുനിക പണ്ഡിതൻമാരെ തടഞ്ഞു. വേദങ്ങൾ മാത്രമല്ല ഈജിപ്തുകാരുടെ 'ബുക്ക് ഓഫ് ദ ഡെഡ്", മായൻമാരുടെ പ്രബോധനങ്ങൾ എന്നിവ ഇതേ പ്രകാരം തെറ്റായി വായിക്കപ്പെട്ടവയാണ്. വേദങ്ങൾ എനിക്ക് വെളിപ്പെടുത്തിതന്ന ആദ്ധ്യാത്മിക ഗഹനതയെ പ്രതിഫലിപ്പിക്കുന്ന തരത്തിലുള്ള ഒരു ചരിത്ര വീക്ഷണവും എന്നിൽ രൂപപ്പെടാൻ തുടങ്ങി. ഋഗ്വേദത്തിൽ സമുദ്രത്തെപ്പറ്റി പരാമർശിക്കുന്ന ഭാഗങ്ങൾ സംഗ്രഹിച്ചു കൊണ്ടാണ് ഇത് തുടങ്ങിയത്. സമുദ്രവുമായി ബന്ധമില്ലാത്ത മദ്ധ്യേഷ്യയിൽ നിന്നുള്ള ഗോത്രവർഗക്കാരുടെ കൃതിയല്ല വേദം എന്ന് വ്യക്തമാക്കുന്ന ഒരുദാഹരണമായിരുന്നു അത്.

നിലവിലുള്ള വളച്ചൊടിക്കലുകളെ ചോദ്യം ചെയ്തുകൊണ്ട് വേദത്തിന്റെ ചരിത്രത്തെ കുറിച്ചുള്ള ഒരു പുസ്തകം രചിക്കാൻ ക്രമേണ ഞാൻ നിർബന്ധിതനായി തീർന്നു. 1980 ൽ ഞാൻ അതിന്റെ ആദ്യരൂപം തയ്യാറാക്കി. ക്രമേണ വികസിപ്പിച്ചു കൊണ്ടുവന്നു. 1990 ൽ അത് പൂർത്തിയാക്കി. "പ്രാചീന വൈദിക നാഗരികതയുടെ രഹസ്യങ്ങൾ" എന്ന പേരിൽ അതിനടുത്ത വർഷം അത് അമേരിക്കയിൽ നിന്ന് പ്രസിദ്ധീകരിച്ചു. സരസ്വതീ നദിയെപ്പറ്റിയുള്ള പരാമർശങ്ങൾ, ജ്യോതിഷപരമായ വൈദികസൂചനകൾ, വൈദികസാഹിത്യത്തിന്റെ കൂടുതൽ നിഷ്കൃഷ്ടമായ വിവർത്തനങ്ങളുടെ ആവശ്യകത എന്നിങ്ങനെയുള്ള വിഷയങ്ങൾ ആദ്യമായി പൊതുചർച്ചയിലേക്ക് കൊണ്ടുവന്ന പുസ്തകങ്ങളിൽ ഒന്നായിരുന്നു അത്. ഇൻഡ്യയിൽ പുരാവസ്തു ഗവേഷണത്തിൽ ഇത് വലിയ ഒരു വിപ്ലവത്തിന് തുടക്കമിടുകയാണെന്നും അടുത്ത ഒരു ദശാബ്ദത്തിനുള്ളിൽ ഈ വിഷയങ്ങൾ പരിശോധിക്കപ്പെടുമെന്നും അന്ന് ഞാൻ അറിഞ്ഞിരുന്നില്ല.



digitized by www.sreyas.in

## സുഭാഷ് കാക്

ഞാൻ പരിചയപ്പെട്ടവരിൽ വച്ച് എടുത്തുപറയേണ്ട ഒരു വേദപണ്ഡിതനും അമേരിക്കൻ ഹിന്ദുവുമായിരുന്നു സുഭാഷ് കാക്. പൗരാണിക ഭാരതത്തെക്കുറിച്ചുള്ള നമ്മുടെ പൊതുതാത്പര്യത്തിന്റെ അടിസ്ഥാനത്തിലാണ് നമ്മൾ തമ്മിൽ 1990 ൽ ബന്ധപ്പെടാൻ തുടങ്ങിയത്. അതിനുശേഷം താമസിയാതെ നമ്മൾ തമ്മിൽ കണ്ടുമുട്ടി. അത് അടുത്ത സൗഹൃദമായി വളരുകയും നമ്മുടെ സഹവർത്തിത്വം വർഷങ്ങളായി നിലനിൽക്കുകയും ചെയ്യുന്നു.

വേദങ്ങളിലെ ശാസ്ത്രത്തെക്കുറിച്ചുള്ള പഠനത്തിൽ കാക് വളരെ വിലപ്പെട്ട പല സംഭാവനകളും നൽകി. പ്രാചീനമായ ആ കാലഘട്ടത്തിൽ നിലനിന്നിരുന്ന ഗണിതത്തിലെയും ജ്യോതിശാസ്ത്രത്തിലെയും ഗഹനതകളെ, പ്രത്യേകിച്ചും ശതപദബ്രാഹ്മണത്തിൽ നിന്നുള്ളവയെ അദ്ദേഹം വെളിച്ചത്തു കൊണ്ടുവന്നു. ഒരുപക്ഷേ അദ്ദേഹത്തിന്റെ ഏറ്റവും വലിയ സംഭാവന ഋഗ്വേദം ചിട്ടപ്പെടുത്തിയിരിക്കുന്നതിനു പിന്നിലെ സംഖ്യാരഹസ്യങ്ങൾ തുറന്നു കാണിച്ചതാണ്. സിന്ധു നാഗരികതയുടെ ലിപികളെ വ്യാഖ്യാനിക്കുന്നതിലും അദ്ദേഹം വലുതായ സംഭാവന നൽകി. പോരാത്തതിന് വേദവേദാന്ത ആശയങ്ങളെ ആധുനിക ഭൗതിക ശാസ്ത്രത്തിലെയും ന്യൂറോസയൻസിലെയും പുതുപുത്തൻ കണ്ടുപിടുത്തങ്ങളോട് ബന്ധപ്പെടുത്തുകയുണ്ടായി. അറിയപ്പെടുന്ന യോഗപണ്ഡിതനായ ജോർജ് ഫ്യൂർസ്റ്റീനുമായി ചേർന്ന് ഞങ്ങൾ പ്രാചീനഭാരതത്തെക്കുറിച്ച് മറ്റൊരു പുസ്തകമെഴുതി. "നാഗരികതയുടെ കളിത്തൊട്ടിൽ തേടി" എന്നായിരുന്നു ആ പുസ്തകത്തിന്റെ പേര്. പൗരാണിക ഭാരതത്തെക്കുറിച്ചുള്ള ഏറ്റവും പുതിയ കണ്ടുപിടുത്തങ്ങളെ പറ്റി എടുത്തുപറയുന്നതായിരുന്നു അത്.

സുഭാഷ് എല്ലായ്പ്പോഴും സത്യാന്വേഷണത്തിന് ഊന്നൽ നൽകിയിരുന്നു. ഒരു പ്രത്യേക മതത്തെയോ സംസ്കാരത്തെയോ അതെത്രതന്നെ മഹത്വമുള്ളതായാലും വെറുതെ പ്രതിരോധിക്കുക അദ്ദേഹത്തിന്റെ രീതിയായിരുന്നില്ല. വേദങ്ങളിൽ നമുക്ക് എന്തെങ്കിലും മഹത്വം ദർശിക്കാൻ കഴിയുന്നുണ്ടെങ്കിൽ അത് അവയിൽ സത്യം ഉള്ളതു കൊണ്ടായിരിക്കണം. സത്യത്തെക്കുറിച്ചുള്ള വേദത്തിന്റെ കാഴ്ചപ്പാട് എല്ലാ സൃഷ്ടികൾക്കും സമാധാനപരമായ നിലനിൽപ്പ് ഉറപ്പുവരുത്തുന്ന പ്രാപഞ്ചിക നിയമവുമായി അഥവാ പ്രപഞ്ച താളവുമായി ബന്ധപ്പെട്ടതാണ്. നാം സത്യത്തിന്റെയും ഉൾക്കാഴ്ചയുടേതുമായ ധാർമ്മികപാത വളർത്തിയെടുക്കണം. അല്ലാതെ പഴയ



digitized by www.sreyas.in

വരികളെ ആവർത്തിച്ചു കൊണ്ടിരിക്കുകയോ ആചാരങ്ങളെ വിമർശനബുദ്ധിയോടെ പഠിക്കാതെ വെറുതേ സംരക്ഷിക്കുകയോ അല്ല വേണ്ടത്. വേദങ്ങൾ സത്യത്തിലേക്കുള്ള ഒരു വഴി തന്നെയായിരിക്കണം അല്ലാത്ത പക്ഷം അവയ്ക്ക് യാതൊരു അർഥവുമില്ല.

**എൻ എസ് രാജാറാം**

1993 ലാണ് ആദ്യമായി എൻ എസ് രാജാറാം എനിക്കെഴുതുന്നത്. പൗരാണിക ഭാരതത്തെ സംബന്ധിച്ച ചില വിഷയങ്ങൾ അദ്ദേഹം ഏറ്റെടുക്കുന്നതുമായി ബന്ധപ്പെട്ടായിരുന്നു അത്. താമസിയാതെ അദ്ദേഹം താൻ ജോലി ചെയ്തിരുന്ന നാസയുടെ ആസ്ഥാനമായ ഹ്യൂസ്റ്റണിൽ നിന്നു ഇൻഡ്യയിലേക്ക് മടങ്ങി വന്നു. ഞങ്ങൾ നിരവധി കത്തുകൾ കൈമാറി. അത് നമ്മളെ പൊതുവായ കാഴ്ചപ്പാടുകളിലേക്കും ഒരു കർമ്മ പദ്ധതിയിലേക്കും നയിച്ചു.

രാജാറാമും ഞാനും പല പ്രോജക്ടുകളിലും സഹകരിച്ചു. 'വൈദിക ആര്യൻമാരും നാഗരികതയുടെ ഉത്ഭവവും' എന്ന പുസ്തകമായിരുന്നു അതിലൊന്ന്. ആ പുസ്തകം 1994 ഒടുവിൽ കാനഡയിലും, പിന്നീട് 'വോയ്സ് ഓഫ് ഇൻഡ്യ' വഴി ഭാരതത്തിലും പ്രസിദ്ധീകരിച്ചു. വൈദികസാഹിത്യവും ഹാരപ്പൻ നാഗരികതയും തമ്മിൽ ഞാൻ കണ്ടെത്തിയ ബന്ധത്തെ അദ്ദേഹം ഉയർത്തിക്കാണിച്ചു. ആ ബന്ധത്തിന്റെ അഭാവത്തിൽ അതൊരു സാഹിത്യമില്ലാത്ത നാഗരികതയും, നാഗരികതയില്ലാത്ത സാഹിത്യവും ആയിരിക്കും. പിൽക്കാലത്ത് സിന്ധു ലിപികൾക്ക് നട് വർ ഷാ കണ്ടെത്തിയ വിശകലനത്തിന് പ്രചാരം കൊടുക്കുന്നതിൽ അദ്ദേഹം സഹായിച്ചു. സരസ്വതി-ഹാരപ്പൻ നാഗരികതയിലെ അവശേഷിക്കുന്ന കടങ്കഥകളുടെ കുരുക്കഴിക്കാൻ ഈ പുതിയ കണ്ടെത്തൽ സഹായിച്ചേക്കാം. പ്രാചീനഭാരതത്തെ കുറിച്ചും ആധുനിക പ്രശ്നങ്ങളെ കുറിച്ചും ഒന്നുപോലെ പ്രബലമായി ചിന്തിക്കുന്ന ഒരാളായിരുന്നു രാജാറാം. എന്നെപ്പോലെ തന്നെ സാഹചര്യങ്ങളുടെ പ്രേരണയാൽ സാഹിത്യപ്രവർത്തനത്തിൽ എത്തിപ്പെട്ട ആളായിരുന്നു രാജാറാമും. ഹിന്ദുവീക്ഷണങ്ങൾ എത്ര കുറവായിട്ടാണ് ഭാരതത്തിൽ പോലും വിശദീകരിക്കപ്പെടുന്നതെന്ന് അദ്ദേഹം കണ്ടു. ഇരുപതു വർഷങ്ങൾ അമേരിക്കയിൽ ജീവിച്ച അദ്ദേഹത്തെ അന്ധാളിപ്പിക്കാൻ പാശ്ചാത്യസംസ്കാരത്തിന് ആകുമായിരുന്നില്ല. എന്നാൽ അതിന്റെ വസ്തുനിഷ്ഠമായ ചിന്താരീതി അദ്ദേഹം



digitized by www.sreyas.in

സ്വായത്തമാക്കിയിരുന്നു. ഒപ്പം ഭാരതത്തിന്റെ ആദ്ധ്യാത്മിക സംസ്കാരവുമായുള്ള ബന്ധവും അദ്ദേഹം നിലനിർത്തിയിരുന്നു.

പുതിയ നിയമത്തിന്റെ ചരിത്രപരതയെ ചോദ്യം ചെയ്യുന്ന ബൈബിൾ പഠനങ്ങളെക്കുറിച്ചും ചാവുകടൽ പുരാവസ്തുക്കളെക്കുറിച്ചുമൊക്കെയുള്ള വിവരങ്ങൾ രാജാറാം ഇൻഡ്യയിലേക്ക് കൊണ്ട് വന്നു. ഇത്തരം പുസ്തകങ്ങൾ പാശ്ചാത്യ ദേശങ്ങളിൽ സുലഭമാണെങ്കിലും ഇൻഡ്യയിൽ അവ അറിയപ്പെടാത്തവയാണ്. അതൊക്കെ കാരണം ഒരു ശരാശരി ഹിന്ദു വിശ്വസിച്ചിരിക്കുന്നത് ബൈബിൾ ഒരിക്കലും കൃത്രിമം നടന്നിട്ടില്ലാത്ത സത്യസന്ധമായ ഒരു ചരിത്ര രേഖയാണെന്നാണ്. അതുപോലെ വത്തിക്കാന്റെ രാഷ്ട്രീയ ഇടപാടുകളെയും ആഗോള അധിനിവേശത്തെയുമെല്ലാം വിമർശന വിധേയമാക്കിയ പഠനങ്ങളും അദ്ദേഹം ഇൻഡ്യയിൽ പൊതുജനശ്രദ്ധയിൽ കൊണ്ടുവന്നു.

## ബിർള ശാസ്ത്ര സമ്മേളനം

1994 ൽ ഹൈദരാബാദിലെ ബിർള സയൻസ് സെന്ററിൽ പൗരാണിക ഭാരതത്തെക്കുറിച്ച് ഒരു പ്രധാനപ്പെട്ട കോൺഫെറൻസ് നടന്നു. അതിൽ എസ് ആർ റാവു, എസ് പി ഗുപ്ത, ഭഗവാൻ സിങ്, ബി ജി സിദ്ധാർഥ് തുടങ്ങിയ ഇൻഡ്യയിലെ നിരവധി പ്രമുഖ പുരാവസ്തു വിദഗ്ദർ പങ്കെടുത്തിരുന്നു. എല്ലാവരും ഒരേസ്വരത്തിൽ ഊന്നിപ്പറഞ്ഞ ഒരു കാര്യം പഴയ ആര്യൻ അധിനിവേശ സിദ്ധാന്തം തെറ്റും, നിലവിലുള്ള എല്ലാ തെളിവുകൾക്കും എതിരുമാണ് എന്നതാണ്. ഭാരതത്തിന് കൂടുതൽ പൗരാണികതയും വേദ സംസ്കാരത്തിന് പ്രമുഖസ്ഥാനവും കൽപ്പിക്കുന്ന പുതിയൊരു ചരിത്ര കാഴ്ചപ്പാട് ആവശ്യമായിരിക്കുന്നു.

ഇത്രയും പ്രഗൽഭരായ പണ്ഡിതൻമാരുടെയും പുരാവസ്തു വിദഗ്ദരുടേയും ഒപ്പം ഇത്തരം ഒരു കോൺഫറൻസിൽ പങ്കെടുക്കുന്നത് വളരെ പ്രോത്സാഹന ജനകമായിരുന്നു. എന്റെ പ്രവർത്തനങ്ങൾ വെറും വ്യക്തിപരമായ അഭിരുചി മാത്രമല്ല, മറിച്ച് മറ്റുപലരും ഉൾപ്പെട്ട പുതിയൊരു മുന്നേറ്റത്തിന്റെ ഭാഗമാണെന്ന തിരിച്ചറിവ് എനിക്കുണ്ടായി. വളരെ വർഷങ്ങൾ നീണ്ട ഏകാന്തമായ എന്റെ പഠനത്തിന് ശേഷം കിട്ടിയ അത്തരമൊരു വേദി വളരെ ഹൃദ്യമായ ഒരനുഭവമായിരുന്നു. ആ കോൺഫറൻസിൽ നിന്നും ഒരു കാര്യം വ്യക്തമായി, ഭാരതത്തിലെ ആര്യൻ അധിനിവേശം എന്ന വിശ്വാസത്തെ എല്ലാ വശത്തുനിന്നും നിരാകരിക്കുകയാണ്.



digitized by www.sreyas.in

ഇക്കാര്യത്തിൽ ഞാൻ ഒറ്റക്കായിരുന്നില്ല, എന്റെ വിമർശനം ഒറ്റപ്പെട്ടതുമായിരുന്നില്ല. പല ഇന്ത്യാക്കാരും ഇപ്പോൾ ചിന്തിക്കുന്നതും, മുമ്പ് ചിന്തിച്ചിരുന്നതുമായ ഒരു കാര്യം വിസ്തരിക്കുക മാത്രമായിരുന്നു ഞാൻ ചെയ്തത് എന്നെനിക്ക് ബോധ്യമായി.

**വേദപഠനത്തിനുള്ള ആഗോള പ്രസ്ഥാനം (WAVES)**

പൗരാണിക ഭാരതത്തെക്കുറിച്ചുള്ള പുതിയ വീക്ഷണത്തിന് പ്രചാരം കൊടുക്കുന്നതിനായി അമേരിക്കയിൽ വേദപണ്ഡിതൻമാരുടെ ഒരു കൂട്ടായ്മ ഉയർന്നു വന്നു. അത് WAVES എന്ന പേരിൽ വേദപഠനത്തിനുള്ള ആഗോളസംഘടനയ്ക്ക് രൂപം കൊടുക്കുകയും 1996 ഒക്ടോബറിൽ അറ്റ്ലാന്റയിൽ വച്ച് അവരുടെ ആദ്യത്തെ കോൺഫെറൻസ് നടത്തുകയും ചെയ്തു.

ആര്യൻ അധിനിവേശ സിദ്ധാന്തത്തെ ആദ്യമായി തള്ളിക്കളഞ്ഞ പ്രമുഖ പാശ്ചാത്യ പുരാവസ്തു ശാസ്ത്രജ്ഞരിൽ ഒരാളായ ജയിംസ് സ്കാഫ്ഫെർ (കേസ് വെസ്ടേൺ സർവകലാശാല) അതിൽ പങ്കെടുത്ത് സംസാരിച്ചു. ഈ രംഗത്തെ പ്രധാനപ്പെട്ട പല വിദഗ്ദരും ഇൻഡ്യയിലെ പ്രമുഖ പുരാവസ്തു ശാസ്ത്രജ്ഞനായ ബി ബി ലാലും അവിടെയുണ്ടായിരുന്നു.

രണ്ടാമത്തെ സമ്മേളനം 1998 ൽ ലോസ് ഏഞ്ചെലെസിൽ വച്ച് നടന്നു. ശ്രീ ബി ബി ലാൽ അതിലും പങ്കെടുത്തിരുന്നു. അവിടെ വച്ച് ലാലിനെ കൂടുതൽ അടുത്തറിയാനുള്ള അവസരം എനിക്കുണ്ടായി. ലാൽ ഒരു ഹിന്ദുപക്ഷക്കാരനാണെന്നും അതുകൊണ്ട് അദ്ദേഹത്തിന്റെ കണ്ടെത്തലുകൾ താത്വികമായി തള്ളിക്കളയേണ്ടവയാണെന്നും പറഞ്ഞ് അടുത്തകാലത്തായി ഇടതുപക്ഷക്കാർ അദ്ദേഹത്തിനെതിരെ തിരിഞ്ഞിരുന്നു. എന്നാൽ ലാൽ ഒരു തികഞ്ഞ പണ്ഡിതനും പുരാവസ്തു ശാസ്ത്രജ്ഞനും വസ്തുതാപരമായ തെളിവുകളേയും സ്വന്തം അനുഭവങ്ങളേയും ആശ്രയിക്കുന്നവനുമായിരുന്നു. അദ്ദേഹം വളരെ സൗഹൃദത്തോടെ പെരുമാറുന്നവനും അക്കാദമിക ലക്ഷ്യങ്ങൾക്കൊപ്പം ആദ്ധ്യാത്മിക വിഷയങ്ങളിൽ തത്പരനുമായിരുന്നു. ഇടതുപക്ഷ രാഷ്ട്രീയതാത്പര്യങ്ങൾക്ക് വിലങ്ങുതടിയാണ് എന്ന് തോന്നിക്കുന്നവർ കരിവാരിത്തേയ്ക്കപ്പെടുന്നതിന്റെ മറ്റൊരു ഉദാഹരണമായിരുന്നു ശ്രീ ലാൽ. എങ്കിലും ഇടതുപക്ഷക്കാർക്ക് അദ്ദേഹത്തിനെതിരെ ചരിത്രത്തിന്റെയും



digitized by www.sreyas.in

പുരാവസ്തുശാസ്ത്രത്തിന്റെയും വെളിച്ചത്തിൽ വെല്ലുവിളി ഉയർത്താൻ കഴിഞ്ഞില്ല. കാരണം അദ്ദേഹത്തിന്റെ നിഗമനങ്ങൾ തീർത്തും യുക്തിഭദ്രവും ഉറച്ചതുമായിരുന്നു.

**ജെ എൻ യു**

ഇൻഡ്യയിലും അമേരിക്കയിലുമുള്ള പല വേദികളിലും പലപ്പോഴും ഞാൻ സംസാരിച്ചതിൽ ഒരു പ്രധാന വിഷയം ആര്യൻ അധിനിവേശമായിരുന്നു. അതിന്റെ ഒരു കൊട്ടിക്കലാശം എന്ന പോലെയായിരുന്നു 1999 ഫെബ്രുവരിയിൽ ഡെൽഹിയിലെ ജവഹർലാൽ നെഹ്റു യൂണിവേർസിറ്റിയിൽ നടന്ന എന്റെ പ്രസംഗം.

വർഷങ്ങളായി ഇൻഡ്യയിലെ മാർക്സിസ്റ്റ് ചിന്തയുടെ ഒരു സുപ്രധാന കേന്ദ്രമായിരുന്നു ജെ എൻ യു. ചരിത്രകാരിയായ റോമീളാ ഥാപ്പറിനെ പോലുള്ള അവിടത്തെ പ്രൊഫസർമാർ ഉറച്ച കമ്മ്യൂണിസ്റ്റുകളും ഇടതുപക്ഷവക്താക്കളും ആയി അറിയപ്പെടുന്നവരാണ്. എന്റെ പ്രസംഗം നടന്ന ഹാൾ നൂറുക്കണക്കിന് വിദ്യാർഥികളെ കൊണ്ട് നിറഞ്ഞു കവിഞ്ഞിരുന്നു. നടുവിലെ ഇടനാഴിയിൽ വരെ പലരും ഇരിപ്പുറപ്പിച്ചിട്ടുണ്ടായിരുന്നു. ഇൻഡ്യയിലെ ഈ പ്രമുഖ മാർക്സിസ്റ്റ് കോട്ടയിൽ എല്ലാവർക്കും കാണുമാറ് ഞങ്ങൾ ഒരു വൈദികബാനർ ഉയർത്തിയിട്ടുണ്ടായിരുന്നു. പുരാതന ഭാരതത്തെക്കുറിച്ചുള്ള ' വിഷയത്തിൽ പ്രഗൽഭരായ ശ്രീ എസ് പി ഗുപ്ത, ഭഗവാൻ സിങ്, ദേവേന്ദ്ര സ്വരൂപ് എന്നിവരും എന്നോടൊപ്പമുണ്ടായിരുന്നു.

ഞങ്ങളുടെ വിഷയാവതരണത്തെ ഇടതുപക്ഷ അദ്ധ്യാപകരാരും വെല്ലുവിളിക്കുകയുണ്ടായില്ല. എന്നാൽ ഇടതുപക്ഷക്കാരനെന്ന് വ്യക്തമായ ഒരു വിദ്യാർഥി വളരെ കൗതുകകരമായ ഒരു പ്രശ്നം ഉന്നയിച്ചു. ആദ്യമായിത്തന്നെ എന്നെ അദ്ഭുതപ്പെടുത്തിക്കൊണ്ട്, ആര്യൻ അധിനിവേശ സിദ്ധാന്തം തെറ്റാണെന്ന് തെളിയിക്കുന്ന ഞങ്ങളുടെ അവതരണത്തെ ചരിത്രപരമായ തെളിവുകളുടെ അടിസ്ഥാനത്തിൽ അംഗീകരിക്കുന്നു എന്നയാൾ ഏറ്റു പറഞ്ഞു. എന്നാൽ പിന്നീടയാൾ പറഞ്ഞത് ഈ സിദ്ധാന്തത്തിന്റെ തിരോധാനം ഹിന്ദു മതമൗലികശക്തികൾക്ക് ഉത്തേജനം പകരുമെന്നതിനാൽ നാമിതിനെ ഉയർത്തിപ്പിടിക്കുക തന്നെ വേണം എന്നാണ്.

ചരിത്രത്തിന്റെ രാഷ്ട്രീയവൽക്കരണം തടയാൻ ഇതാവശ്യമാണ്. അയാൾ പറഞ്ഞു. കമ്മ്യൂണിസ്റ്റുകളുടെ ചിന്താരീതി ഇവിടെ വ്യക്തമാവുന്നു. തെളിവുകൾ



digitized by www.sreyas.in

അവർക്കെതിരെ ആണെങ്കിൽ അവർ അതിനെ വലിച്ചെറിയും. രാഷ്ട്രീയം മാത്രമാണ് അവർക്ക് പ്രധാനം.

## അക്കാദമിക പണ്ഡിതന്മാരുടെ വിരോധം

പല പണ്ഡിതൻമാരും, പ്രത്യേകിച്ച് പാശ്ചാത്യർ എന്റെ വേദഗവേഷണ പ്രവർത്തനങ്ങളെ വിമർശിക്കാൻ തയ്യാറായി. ഞാനുയർത്തിയ വിഷയങ്ങളായിരുന്നില്ല അവരുടെ പ്രശ്നം, മറിച്ച് എനിക്ക് ഇതൊക്കെ ചെയ്യാനുള്ള അക്കാദമികയോഗ്യതകൾ ഇല്ല എന്നതായിരുന്നു അവരെ അലട്ടിയത്. എനിക്ക് ഇന്തോളജിയിൽ ഒരു പാശ്ചാത്യ സർവകലാശാലാബിരുദം ഇല്ലാത്തതിനാൽ ഞാൻ പറയുന്നതൊന്നും വകവച്ചു തരേണ്ടതില്ലെന്നും പരിശോധിച്ചു നോക്കാതെ തന്നെ തള്ളിക്കളയാവുന്നതാണെന്നും ഉള്ള നിലപാടിലായിരുന്നു അവർ. ഞാൻ അനേക വർഷങ്ങൾ വേദപഠനത്തിനും പാരമ്പര്യ ആചാര്യന്മാരുമായുള്ള ചർച്ചകൾക്കും ചെലവഴിച്ചിട്ടുള്ളവനാണെന്നുള്ള കാര്യമൊന്നും അവർക്ക് പ്രധാനമായി തോന്നിയില്ല. ഈ അക്കാദമിക പണ്ഡിതന്മാരിൽ ഒരുപക്ഷേ ആരും തന്നെ ഞാൻ ചെയ്തതു പോലെ തനി സംസ്കൃതത്തിൽ നേരിട്ട് വേദങ്ങൾ പഠിച്ചിട്ടുണ്ടായിരിക്കില്ല. പലപ്പോഴും പഠനങ്ങൾക്ക് മറ്റുള്ളവരുടെ വിവരണങ്ങളേയോ, കാലഹരണപ്പെട്ട വീക്ഷണങ്ങളെയോ ആശ്രയിക്കുന്ന അവരിൽ പലരും തങ്ങളുടെ വ്യാഖ്യാനങ്ങളിൽ വളരെ അടിസ്ഥാനപരമായ പിഴവുകൾ വരുത്തിയിട്ടുണ്ട്. അതേ ആളുകൾ തന്നെ ശ്രീഅരവിന്ദനെപ്പോലുള്ള മഹായോഗികളുടെ വേദങ്ങളെക്കുറിച്ചുള്ള കാഴ്ച്ചപ്പാടുകളെ തള്ളിക്കളയാൻ മടിക്കാറുമില്ല. എന്നാൽ സർവകലാശാലാ ബിരുദമുണ്ടെങ്കിൽ ഒരു കമ്മ്യൂണിസ്റ്റ് ചിന്തകന്റെ വേദവീക്ഷണങ്ങൾക്ക് അവർ അംഗീകാരം നൽകുകയും ചെയ്യും!

സരസ്വതീനദിയും അതിന്റെ തീരത്ത് കണ്ടെത്തപ്പെട്ട നിരവധി പുരാവസ്തു മേഖലകളുമൊന്നും പഠന വിധേയമാക്കാൻ മിക്ക അക്കാദമിക പണ്ഡിതൻമാരും തയ്യാറല്ല. ആര്യൻ അധിനിവേശ സിദ്ധാന്തത്തിനെതിരെ ഉയരുന്ന ഏതൊരു വിമർശനത്തേയും ഹൈന്ദവരാഷ്ട്രീയത്തിന്റെ പേരുപറഞ്ഞു തള്ളിക്കളയാനാണ് അവർ മുതിരുക. എന്നാൽ സാമ്രാജ്യശക്തികളും മിഷണറിമാരും മാർക്സിസ്റ്റുകളും തങ്ങളുടെ രാഷ്ട്രീയ നേട്ടങ്ങൾക്ക് വേണ്ടി ഇതേ സിദ്ധാന്തം വർഷങ്ങളായി ഉപയോഗിച്ചു വരികയാണെന്ന കാര്യം അവർ വിസ്മരിക്കുന്നു.



digitized by www.sreyas.in

ഭാഗ്യവശാൽ ഇന്നിപ്പോൾ സ്ഥിതിമാറി വരുന്നു. സർവകലാശാലാ പണ്ഡിതൻമാർക്ക് അവഗണിക്കാനാവാത്ത കുറേ പുരാവസ്തു വിദഗ്ദർ ഇപ്പോൾ ആര്യൻ അധിനിവേശ സിദ്ധാന്തത്തെ തള്ളിക്കളയാൻ തയ്യാറായിട്ടുണ്ട്. ജയിംസ് സ്കാഫ്ഫെർ പറയുന്നു "ദക്ഷിണേഷ്യൻ ചരിത്രാതീത  കാലഘട്ടങ്ങളിലെ സാംസ്കാരിക നൈരന്തര്യത്തെ പിന്തുണക്കുന്ന വിവരങ്ങൾ ദിവസേനയെന്നോണം കൂടിക്കൂടി വരികയാണ്. ആ നിലക്ക് ചരിത്രവ്യഖ്യാനത്തിന്റെ ഇന്നത്തെ സങ്കേതങ്ങളിൽ കാര്യമായ അഴിച്ചുപണി തന്നെ വേണ്ടിയിരിക്കുന്നു. ദക്ഷിണേഷ്യൻ സാംസ്കാരികചരിത്രത്തിന്റെ കാര്യത്തിൽ ഇപ്പോഴും അടിച്ചേൽപ്പിക്കപ്പെട്ടു കൊണ്ടിരിക്കുന്ന പതിനെട്ടാംനൂറ്റാണ്ടിലെ ലളിതമായ വ്യാഖ്യാനരീതികളെ ഞങ്ങൾ ശക്തിയായി തന്നെ തള്ളിക്കളയുന്നു. ദക്ഷിണേഷ്യയെ പറ്റിയുള്ള പഠനങ്ങൾ ഇരുപത്തിയൊന്നാം നൂറ്റാണ്ടിനെ സമീപിച്ചുകൊണ്ടിരിക്കുന്ന ഈ വേളയിൽ പഴയ വ്യാഖ്യാനങ്ങളെ ചിരപ്രതിഷ്ഠ ചെയ്യുന്നതിന് പകരം പുരാവസ്തുവിദഗ്ദർ കഠിനാദ്ധ്വാനത്തിലൂടെ പുറത്തുകൊണ്ടു വരുന്ന പുതിയ വിവരങ്ങളെ വിശകലനം ചെയ്യുകയാണ് വേണ്ടത്.

അക്കാദമിക വൃത്തങ്ങൾ വസ്തുനിഷ്ഠമായ പഠനത്തിനുള്ള മേഖല എന്നതിനുപരി പലവിധ സ്ഥാപിത താത്പര്യങ്ങളുടെ അഭയകേന്ദ്രമാണ്. അക്കാദമിക പണ്ഡിതൻമാർക്ക് ആദ്ധ്യാത്മിക പാരമ്പര്യങ്ങളോട് വലിയ ബഹുമാനമില്ല. അവർ സ്വന്തം ബൗദ്ധിക പരിമിതികൾക്കപ്പുറമുള്ള ആദ്ധ്യാത്മിക വിഷയങ്ങളിലും തങ്ങളുടെ ആധികാരികത അവകാശപ്പെടും. പലപ്പോഴും തങ്ങൾ എന്താണ് ചെയ്യുന്നതെന്നു പോലും അറിയാതെ രാഷ്ട്രീയവും സാംസ്കാരികവുമായ അജണ്ടകൾ നടപ്പാക്കിയെടുക്കാൻ തങ്ങളുടെ പദവികളെ ഉപയോഗപ്പെടുത്തുന്നു! അമേരിക്കൻ സ്കൂളുകളിൽ ഹിന്ദുമതം പോലുള്ള മതങ്ങളെ വിശകലനം ചെയ്യുമ്പോൾ അവയെ വെറും സാംസ്കാരിക പ്രതിഭാസങ്ങൾ എന്ന മട്ടിൽ സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക വീക്ഷണങ്ങളിലൂടെയുള്ള പഠനങ്ങൾ മാത്രമേ നടത്തുകയുള്ളു. നേരിട്ടുള്ള അനുഭവത്തിന്റെ അടിസ്ഥാനത്തിലുള്ള പഠനം തുലോം കുറവാണ്. അതിനും അപ്പുറമുള്ള യോഗ വേദാന്തതലത്തിലുള്ള പാഠങ്ങൾ ഇല്ലെന്നു തന്നെ പറയാം. ജീവിതത്തിന്റെ പുറംമോടികൾക്ക് ആധുനിക മനസ്സിലുള്ള സ്വധീനം കൊണ്ട്, അദ്ധ്യാത്മികതയെയും ജീവിതത്തിന്റെ ഒരു ബാഹ്യവശമായി നോക്കി കാണുന്ന ഒരവസ്ഥ വന്നിട്ടുണ്ട്. അദ്ധ്യാത്മികതയിലൂന്നിയ ഭാരതത്തിന്റെ സംസ്കാരത്തിന് അതർഹിക്കുന്ന പ്രാധാന്യം നാം കൊടുക്കാത്തതിൽ ഒട്ടും അദ്ഭുതമില്ല.



digitized by www.sreyas.in

## വേദങ്ങളിലെ യോഗശാസ്ത്രം

വേദങ്ങളിലെ യോഗശാസ്ത്രത്തിന്റെ വേരുകൾ കണ്ടെത്താൻ എനിക്കു ഒട്ടും വിഷമമുണ്ടായില്ല. മന്ത്രത്തിന്റേയും ധ്യാനത്തിന്റെയും മാർഗങ്ങളും, സൂക്ഷ്മശരീരത്തെയും ബോധമണ്ഡലത്തിന്റെ ശക്തികളേയും ഒക്കെകുറിച്ചുള്ള അതിന്റെ ധാരണകളും നാമെടുത്തത് വേദങ്ങളിലാണെന്ന് ഞാൻ കണ്ടെത്തി. ശ്രീഅരവിന്ദന്റെ ഈ ദിശയിലുള്ള ഉൾക്കാഴ്ചകൾ വളരെ സഹായകരമായിരുന്നു. അദ്ദേഹം മുൻപുതന്നെ തുറന്നുകഴിഞ്ഞ ഈ പാത ഞാൻ പിന്തുടരുക മാത്രമേ ചെയ്തുള്ളൂ. എന്നാൽ ഇൻഡ്യയിൽ പോലും വളരെക്കുറച്ച് പണ്ഡിതൻമാരുടെ ശ്രദ്ധയിൽ മാത്രമേ ഇത് പെട്ടിട്ടുള്ളൂ എന്ന കാര്യം എന്നെ അതിശയിപ്പിച്ചു. ഉദാഹരണത്തിന് ശ്രീഅരവിന്ദനെ നേരിട്ട് അറിയാമായിരുന്നെങ്കിലും ഡോ രാധാകൃഷ്ണൻ വേദങ്ങളെക്കുറിച്ചുള്ള ഈ സുപ്രധാന ഭാഗം ശ്രദ്ധിച്ചിട്ടുണ്ടായിരുന്നില്ല. അദ്ദേഹം മാക്സ്മുള്ളറുടെ വീക്ഷണങ്ങളാണ് സ്വീകരിച്ചത്.

ഋഗ്വേദത്തിലെ ദേവതകൾ ആന്തരികപ്രക്രിയകളുടെ പ്രതീകങ്ങളാണെന്നത് എന്നെ സംബന്ധിച്ചിടത്തോളം സുവ്യക്തമായ വസ്തുതയായിരുന്നു. വൈദികമായ അഗ്നി, ആന്തരതലത്തിൽ ചിദാഗ്നി അഥവാ ബോധത്തിന്റെ അഗ്നിയാണ്. വേദത്തിലെ സോമം ആനന്ദമാണ്. ഇന്ദ്രൻ പരമപുരുഷൻ അഥവാ ശുദ്ധതത്വം. പ്രപഞ്ചത്തിന്റെ ബാഹ്യവും ആന്തരികവുമായ പല തലങ്ങളിലുള്ള ഈ തത്വങ്ങളുടെ പ്രകാശനത്തെ ദ്യോതിപ്പിക്കുന്നവയാണ് വൈദിക മന്ത്രങ്ങൾ.

ഉദാഹരണത്തിന്, അഗ്നി ശരീരത്തിന്റെ തലത്തിൽ ജഠരാഗ്നിയാണ്. കുറച്ചുകൂടെ സൂക്ഷ്മ തലത്തിൽ അത് പ്രാണൻ അഥവാ ശ്വാസോച്ഛ്വാസമാണ്. മാനസികതലത്തിൽ അത് ധാരണാശക്തിയാണ്. ബുദ്ധിയിൽ അഥവാ മനസ്സിന്റെ ഉന്നതമണ്ഡലത്തിൽ ഇത് വിവേകത്തിന്റെ ജ്വാലയാണ്. ആത്മതലത്തിലാകട്ടെ ഇതേ അഗ്നി ഉൺമയായിട്ടും പ്രത്യക്ഷപ്പെടുന്നു.

വേദങ്ങൾ ഇത്തരം പ്രബോധനങ്ങളെ സങ്കീർണ്ണമായ ഭാഷയിലാണ് പറഞ്ഞിട്ടുള്ളത്. 'പരോക്ഷ പ്രിയാ ഹി ദേവ പ്രത്യക്ഷ ദ്വിശ' എന്നവർ ആവർത്തിച്ച് പറഞ്ഞിരിക്കുന്നു. അതിന്റെ അർത്ഥം 'ദേവൻമാരും ഋഷികളും പരോക്ഷമായതിനെ ഇഷ്ടപ്പെടുന്നു, സുവ്യക്തമായതിനെയല്ല' എന്നാണ്. ഋഷികൾ വിരോധാഭാസ രീതിയിലാണ് സംസാരിക്കാറ്, നേരിട്ടുള്ള ഭാഷയിലല്ല. ചരിത്രത്തിലുടനീളം ഇത്തരത്തിലുള്ള നിരവധി



digitized by www.sreyas.in

ഉദാഹരണങ്ങൾ കാണാൻ കഴിയും. നമ്മെ മനസ്സിന്റെ പരിമിതികൾക്കപ്പുറത്തേയ്ക്ക് നയിക്കാൻ മഹത്തുക്കൾ എല്ലാക്കാലവും ഈ രീതി ഉപയോഗിച്ചിട്ടുള്ളതായി കാണാം.

ശബ്ദങ്ങളും ദിവ്യങ്ങളായ നാമങ്ങളും ഉപയോഗിച്ച് നമ്മുടെ ആത്മാവിനെ ഉണർത്താനുള്ള മന്ത്രയോഗത്തിന്റെ ഒരു പാത ഋഗ്വേദം നമുക്ക് തുറന്നു തരുന്നു. യജൂർവേദമാകട്ടെ ശ്വാസഗതിയെയും ഉയർന്ന ലക്ഷ്യബോധത്തെയും ഉപയോഗപ്പെടുത്തിക്കൊണ്ട് ഉള്ളിലേക്കുതിരിയാൻ പ്രേരിപ്പിക്കുന്ന പ്രാണയോഗമാണ് തുറന്നു തരുന്നത്. ഉയർന്ന അനുഭൂതി തലത്തേയും, തിരിച്ചറിവിനെയും ഉപയോഗിച്ച് മനസ്സിനേയും ഹൃദയത്തെയും മോചനത്തിലേക്ക് നയിക്കുന്ന ധ്യാനയോഗത്തിന്റെ പാതയാണ് സാമവേദം ചൂണ്ടിക്കാണിക്കുന്നത്. ഈ മൂന്നു വേദങ്ങളും വാക്ക്, പ്രാണൻ, മനസ്സ് എന്നിങ്ങനെ നമ്മുടെ പ്രകൃതിയുടെ മൂന്നു ഭാഗങ്ങളുമായിട്ടും, ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ ബോധത്തിന്റെ മൂന്നു തലങ്ങളുമായിട്ടും ബന്ധപ്പെട്ടിരിക്കുന്നു. പുറമേയാകട്ടെ അവ ഭൂലോകം, ഭുവർലോകം, സ്വർഗം എന്നിങ്ങനെ മൂന്നുലോകങ്ങളുമായിട്ടാണ് ബന്ധപ്പെടുന്നത്.

ഈ വൈദികമാർഗത്തിൽ ദിവ്യശക്തികളോടുള്ള ഭക്തിയും, അവയുടെ ശരിയായ സ്വരൂപത്തെ അറിയുന്നതിനുള്ള ജ്ഞാനമാർഗവും സമന്വയിപ്പിച്ചിരിക്കുന്നു. ഈ ശക്തികളാവട്ടെ ആത്മാവിന്റെ ശക്തികളാണ് താനും. ഈയൊരു സമീപനം മുഴുവൻ ഹിന്ദുസംസ്കൃതിയുടെയും മറ്റെല്ലാ വശങ്ങളേയും അതിലുരുത്തിരിഞ്ഞ സമ്പ്രദായങ്ങളേയും കരുപ്പിടിപ്പിക്കുന്നതിനുള്ള അടിസ്ഥാന രൂപരേഖയായി തീർന്നു. എന്റെ ആദ്യകാല കൃതികൾ, പ്രത്യേകിച്ച് 'പൗരാണിക ഋഷികളുടെ ജ്ഞാനവൈഭവം' എന്ന കൃതിയിലെ ഋഗ്വേദ തർജ്ജമ തത്വശാസ്ത്രപരവും, കാവ്യാത്മകവുമായ ഒരു സമീപനമാണ് സ്വീകരിക്കുന്നത്. ഇന്ന് ഞാൻ ആ വേദമന്ത്രങ്ങൾക്ക് പ്രാപഞ്ചിക മാനസിക ശക്തികളുടെ രൂപരേഖകൾ എന്നനിലയിൽ കൂടുതൽ ശാസ്ത്രീയവും കൃത്യവുമായ വ്യാഖ്യാനങ്ങൾ നൽകുമായിരുന്നു. ഇത് ഞാൻ വരും വർഷങ്ങളിൽ ചെയ്യാനാഗ്രഹിക്കുകയും ചെയ്യുന്നു.

## വൈദിക സമാജം

1998 ൽ സുഭാഷ് കാക്കും ഞാനും കൂടി വൈദികസമാജം എന്ന പേരിൽ പുതിയൊരു വൈദിക കൂട്ടായ്മക്ക് രൂപം നൽകി. ഇന്നിന്റെ ആവശ്യം ഒരു പുതിയ മതമോ, പുതിയ ഗുരുവോ ഒന്നുമല്ല , മറിച്ച് ഒരു പുതിയ രീതിയിലുള്ള ആദ്ധ്യാത്മിക ജ്ഞാനമാണ്.



digitized by www.sreyas.in

എല്ലാറ്റിനുമുപരി ആ ജ്ഞാനത്തെ പ്രയോഗവൽക്കരിക്കാൻ കഴിയുന്ന ഒരു പുതിയ സമൂഹമാണ്. വൈദികസമാജം അഥവാ സനാതന വേദസംഘം വേദങ്ങളുടെ എല്ലാവശങ്ങളെയും പോഷിപ്പിക്കുകയും കൊണ്ടാടുകയും ചെയ്യുന്ന അത്തരം ഒരു സമൂഹത്തെ വിഭാവനം ചെയ്യുന്നു. ആത്മാവബോധത്തിന്റേതായ പുതിയ യുഗത്തിന് അത്തരം വേദപാഠശാലകളും വൈദികസമാജങ്ങളും അത്യന്താപേക്ഷിതമാണ്.

**വൈദിക സമാജത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ**

1. വിവിധങ്ങളായ വൈദിക ജ്ഞാന സമ്പ്രദായങ്ങളെ പ്രചരിപ്പിക്കുക.

2. ശാസ്ത്ര ആദ്ധ്യാത്മിക മണ്ഡലങ്ങളിലെ വിവിധ വിജ്ഞാനങ്ങളുമായി വൈദിക ജ്ഞാനത്തെ ബന്ധപ്പെടുത്തുക.

3. ആത്മപ്രകാശനത്തിനും, ആത്മസംതൃപ്തിക്കും ഭൂതദയക്കുമുള്ള ഒരു വഴി തുറക്കുക.

4. ജനങ്ങളിലും പ്രകൃതിയിലും സന്തുലിതമായ ബന്ധങ്ങളെ പ്രോത്സാഹിപ്പിക്കുക.

5. വികസിച്ചു വരുന്ന വിവരസാങ്കേതിക വിദ്യയുടേതായ ഇന്നത്തെ ലോകത്തിൽ വഴികാട്ടുന്നതിനാവശ്യമായ അന്തർദർശനവും ജ്ഞാനവും വികസിപ്പിക്കുക.

**വൈദിക സമാജത്തിന്റെ തത്വങ്ങൾ**

1. എങ്ങും നിറഞ്ഞുനിൽക്കുന്ന, സർവാന്തർഗതവും അതീന്ദ്രിയവുമായ ഒരു പരമതത്വം (ബ്രഹ്മം) ഇവിടെയുണ്ട്.

2. ബ്രഹ്മത്തെ അറിയുന്നതിലൂടെ മാത്രമേ നമുക്ക് നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യത്തിലെത്താൻ കഴിയൂ.

3. ബ്രഹ്മത്തെ അറിയുന്നതിന് ആദ്ധ്യാത്മിക ഉയർച്ചയിൽക്കൂടി നേടുന്ന ജ്ഞാനം അത്യാവശ്യമാണ്.

4. അകത്തും പുറത്തുമുള്ളവ തമ്മിലുള്ള പരസ്പരബന്ധങ്ങളെ ഈ ജ്ഞാനം സാധ്യമാക്കിത്തീർക്കുന്നു. വേദങ്ങളിലും ആഗമങ്ങളിലും ഈ ബന്ധങ്ങളെക്കുറിച്ച് പറഞ്ഞിരിക്കുന്നു.



digitized by www.sreyas.in

5. യോഗം, ധ്യാനം, സേവനം, അനുഷ്ഠാനങ്ങൾ, ശാസ്ത്രം എന്നിവയെല്ലാം ഈ ജ്ഞാനം നേടാനുള്ള വഴികളാണ്.

6. ഈ ജ്ഞാനം കണ്ടെത്തുന്നതിനും ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുന്നതിനും ഒരു സമാജം ആവശ്യമാണ്.

7. പരമമായ ഈ ജ്ഞാനത്തിന്റെ അന്വേഷണവും അതിനാവശ്യമായ അഭ്യസനങ്ങളും പരിശീലനവും ഈ സമാജത്തിന്റെ മുഖ്യപരിപാടികളിൽ പെടുന്നു.

8. ജ്ഞാനത്തിനും അതിന്റെ സാക്ഷാത്കാരത്തിനും അതിന്റെ പ്രചരണത്തിനും കൊടുക്കുന്ന വ്യക്തിപരമായ സമർപ്പണത്തെ അടിസ്ഥാനമാക്കിയാണ് ഈ സമാജത്തിലെ അംഗത്വം.

9. ആരാധന, ധ്യാനം, ചർച്ചകൾ തുടങ്ങിയവയ്ക്കായി ഈ സമാജത്തിലെ അംഗങ്ങൾ പതിവായി ഒരുമിച്ച് കൂടേണ്ടതുണ്ട്.



digitized by www.sreyas.in

# പാശ്ചാത്യ ഹൈന്ദവ സംഘങ്ങൾ

ഇൻഡ്യയിലുള്ള എന്റെ പ്രവർത്തനങ്ങളോടൊപ്പം ഞാൻ അമേരിക്കയിലെ ഹിന്ദു ഗ്രൂപ്പുകളുമായി ചേർന്നും പ്രവർത്തിക്കാൻ തുടങ്ങി. ഞാൻ എന്റെ യോഗപഠനങ്ങൾ തുടങ്ങിയ അറുപതുകളുടെ അവസാനഘട്ടത്തിൽ അമേരിക്കയിൽ വളരെ കുറച്ച് ഹിന്ദുക്കൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ തൊണ്ണൂറുകളുടെ തുടക്കത്തിൽ എന്റെ വേദപഠനം പുരോഗമിക്കാൻ തുടങ്ങിയപ്പോഴേക്കും അമേരിക്കയിൽ വിദ്യാസമ്പന്നരും ധനികരുമടങ്ങുന്ന ഒരു സമൂഹമായി ഹിന്ദുക്കൾ മാറിക്കഴിഞ്ഞിരുന്നു. ഞാൻ ബോസ്റ്റൺ, ഹ്യൂസ്റ്റൺ, അറ്റ്ലാന്റാ തുടങ്ങി രാജ്യമെങ്ങുമുള്ള ഹിന്ദുക്ഷേത്രങ്ങളും സാമൂഹ്യസംഘടനകളും സന്ദർശിച്ചു. ഇവയിൽ ഏറ്റവും പ്രധാനം അമേരിക്കയിലെ വിശ്വഹിന്ദു പരിഷത്തായിരുന്നുവെങ്കിലും മറ്റ് പല ഗ്രൂപ്പുകളുമായി ചേർന്നും ഞാൻ പ്രവർത്തിക്കുകയുണ്ടായി.

ഇൻഡ്യയിലുള്ള തങ്ങളുടെ സഹപ്രവർത്തകരെ പോലെ വിഎച്ച്പി യുടെ അമേരിക്കൻ പ്രവർത്തകരും ഹിന്ദുധർമ്മം പഠിപ്പിക്കുന്നതിനുവേണ്ടി ഒരു ഫോറം രൂപീകരിച്ചിട്ടുണ്ടായിരുന്നു. അതുപോലെ ഹിന്ദുധർമ്മത്തെ പ്രതിരോധിക്കുന്നതിന് ആവശ്യമായ വിവരങ്ങൾ ക്രോഡീകരിക്കൽ, വിവിധ ഹൈന്ദവ വിഭാഗങ്ങളും ആചാര്യൻമാരും തമ്മിലുള്ള സമ്പർക്കം തുടങ്ങിയ പല മേഖലകളിലും അവർ വ്യാപരിച്ചിരുന്നു. ഊർജ്ജസ്വലതയും, സമർപ്പണവും, ചിന്താശേഷിയും ഉള്ളവരായ വിഎച്ച്പിയുടെ ഒരുപിടി നേതാക്കളേയും അടുത്തറിയുവാൻ എനിക്കിടവന്നു.

പാശ്ചാത്യവൽക്കരിക്കപ്പെട്ട പല അമേരിക്കൻ ഹിന്ദുക്കളും തങ്ങളുടെ പാരമ്പര്യത്തെ കണ്ടെത്തുന്നതിനും അത് തങ്ങളുടെ കുട്ടികൾക്കു കൂടി ഫലപ്രദമായി പകർന്നുകൊടുക്കുന്നതിനും ശ്രമിക്കുന്നതായി ഞാൻ കണ്ടു.

അവരിൽ കൂടുതൽ പേരും ഡോക്ടർമാരോ, ശാസ്ത്രജ്ഞരോ കമ്പ്യൂട്ടർ വിദഗ്ദരോ ഒക്കെ ആയിരുന്നു. ആധുനികശാസ്ത്രവും ഹിന്ദുധർമ്മവും തമ്മിൽ ഒരു വൈരുദ്ധ്യവും അവരിൽ പലർക്കും കാണാൻ കഴിഞ്ഞിരുന്നില്ല. ഒരു നല്ല ഹിന്ദുവായിരിക്കുന്നതും ഒരു നല്ല അമേരിക്കൻ പൗരനായിരിക്കുന്നതും തമ്മിലും ഒരു



digitized by www.sreyas.in

പൊരുത്തക്കേടും ഉണ്ടായിരുന്നില്ല. വാസ്തവത്തിൽ പരദേശ വാസികളായ ഹിന്ദുക്കൾ, പ്രത്യേകിച്ചും വലിയ നഗരങ്ങളിൽ ജീവിക്കുന്നവരോ മാധ്യമങ്ങളിൽ പ്രവർത്തിക്കുന്നവരോ ഒക്കെ ആയവർ ഇൻഡ്യയിലെ ഹിന്ദുക്കളേക്കാൾ കൂടുതലായി ഹൈന്ദവപാരമ്പര്യത്തെ പിന്തുണക്കുന്നതായിട്ടാണ് ഞാൻ കണ്ടത്.

പാശ്ചാത്യ സംസ്കാരത്തിന്റെ അനുഭവം തങ്ങളുടെ ആദ്ധ്യാത്മിക സംസ്കാരത്തെ ഉപേക്ഷിക്കാൻ അവർക്ക് കാരണമായില്ല എന്നുമാത്രമല്ല, ക്രമേണ അതിലേക്കവരെ മടക്കിക്കൊണ്ടു വരിക കൂടിച്ചെയ്തു. പാശ്ചാത്യ ലോകത്തിന്റെ സ്വാതന്ത്ര്യത്തേയും സമൃദ്ധിയേയും വിലമതിക്കുന്നതിനോടൊപ്പം തന്നെ അതിന്റെ ആത്മീയ ദാരിദ്ര്യത്തേയും അവർ തിരിച്ചറിഞ്ഞു. അമേരിക്കയിൽ തന്നെയുള്ള പല പാശ്ചാത്യ മതസംഘങ്ങളും 6000 വർഷങ്ങൾക്ക് മുമ്പ് മാത്രമാണ് പ്രപഞ്ചമുണ്ടായത് എന്ന ബൈബിൾ സങ്കൽപ്പങ്ങളിൽ ഉറച്ചു നിൽക്കുമ്പോൾ, ഹിന്ദുമതം, പ്രത്യേകിച്ച് വേദാന്തം കൂടുതൽ ശാസ്ത്രീയവും യുക്തിഭദ്രവും പ്രതീക്ഷിക്കത്തക്ക ഭാവിയുള്ളതുമാണെന്ന് അവർ കണ്ടു.

അമേരിക്കൻ ഹിന്ദുക്കൾ നേരിടുന്ന പ്രധാന പ്രശ്നം, പാശ്ചാത്യലോകത്ത് ജനിച്ചു വളർന്ന അവരുടെ കുട്ടികളിൽ തങ്ങളുടെ പാരമ്പര്യത്തെ കുറിച്ചുള്ള അവബോധവും മതിപ്പും എങ്ങനെ ഉണർത്താം എന്നുള്ളതാണ്. പാശ്ചാത്യ പോപ്പ് സംസ്കാരം അവരെ കുടുക്കിലാക്കി ഉപഭോഗസംസ്കാരത്തിന്റെ ജീവിതശൈലിയിലേക്ക് തള്ളിയിടുകയും, കൂടുതൽ സൂക്ഷ്മമായ അവരുടെ സംവേദനക്ഷമതയെ ഉണക്കിക്കളയുകയും ചെയ്യുന്നു. എങ്കിലും ഈ അമേരിക്കൻ ഉപഭോഗ സംസ്കാരത്തെ മറികടക്കാൻ തക്കവിധം വൈവിദ്ധ്യമാർന്നതും സാംസ്കാര സമ്പന്നവുമായ ഒരു മതം എവിടെയെങ്കിലുമുണ്ടെങ്കിൽ അത് ഹിന്ദുമതമാണ് എന്ന് ഞാൻ കരുതുന്നു.

## ഹിന്ദു വിദ്യാർഥി സംഘം

ഒരു പക്ഷേ ഞാൻ കണ്ടതിൽ വച്ച് ഏറ്റവും ക്രിയാത്മകമായ സംഘടന എച്ച്എസ്സി അഥവാ ഹിന്ദു സ്റ്റുഡന്റ്സ് കൗൺസിൽ ആണ്. അത് കോളേജ് കാമ്പസ്സുകളിൽ ഹിന്ദുസംസ്കാരവും മൂല്യങ്ങളും ആശയങ്ങളും പ്രചരിപ്പിക്കുന്നതിനുവേണ്ടി വിദ്യാർഥികളും പൂർവവിദ്യാർഥികളും കൂടിച്ചേർന്ന് രൂപീകരിച്ച ഒരു സംഘടനയായിരുന്നു. നിരവധി ശാഖകളും നൂറുക്കണക്കിന് അംഗങ്ങളുമായി അമേരിക്കയിലെ അത്തരത്തിലുള്ള ഏറ്റവും വലിയ സംഘടനയായിരുന്നു അത്.



digitized by www.sreyas.in

ഞാൻ യൂനിവേർസിറ്റികളിലും സമ്മർ ക്യാമ്പുകളിലുമായി അവരുടെ നിരവധി പരിപാടികളിൽ പങ്കെടുക്കുകയും അവരുടെ പല നേതാക്കളുമായി പരിചയത്തിൽ വരികയും ചെയ്തു.

എച്ച്എസ്സി അംഗങ്ങൾ ഹിന്ദു യൂണിവേർസ് എന്നപേരിൽ ഒരു ഇന്റർനെറ്റ് സൈറ്റ് രൂപീകരിച്ചിരുന്നു. അതാണ് ഏറ്റവും വലിയ ഹിന്ദു ഇന്റർനെറ്റ് സൈറ്റ്. അത് സംസ്കാരം, ചരിത്രം, ക്ഷേത്രങ്ങൾ, ദൈവ സങ്കൽപ്പങ്ങൾ, ഭജനകൾ തുടങ്ങി ഹിന്ദുമതത്തെ സംബന്ധിച്ച ഏതാണ്ടെല്ലാ വിഷയങ്ങളിലുമുള്ള വിജ്ഞാനങ്ങളുടെ ഒരു ഭണ്ഡാഗാരമാണ്. അവർ എന്റേയും മറ്റുപല ഹിന്ദുചിന്തകരുടെയും പുസ്തകങ്ങളും ലേഖനങ്ങളും ഓൺലൈനിൽ പ്രസിദ്ധീകരിച്ചു.

പാശ്ചാത്യ ബിസ്സിനസ് അക്കാദമിക രംഗങ്ങളിൽ ആദ്ധ്യാത്മികവും രാഷ്ട്രീയവും ആയ ഹൈന്ദവ മൂല്യങ്ങൾ സമന്വയിപ്പിക്കുന്നതിൽ എച്ച്എസ്സി അംഗങ്ങൾ വിജയിച്ചു. തങ്ങളുടെ ശക്തമായ കുടുംബ അടിത്തറ, ആദ്ധ്യാത്മികതത്വങ്ങൾ, ആത്മസമർപ്പണത്തോടെയുള്ള പഠനം തുടങ്ങിയ ഹൈന്ദവപശ്ചാത്തലം അമേരിക്കയിൽ ഒരനുഗ്രഹമാണെന്ന് അവർ തിരിച്ചറിഞ്ഞു. മതപരവും സാംസ്കാരികവുമായ വേർതിരിക്കലുകളുടെ അപ്പുറത്തേക്ക് നാം പോകേണ്ട ഈ ആധുനിക ലോകത്തിൽ വിജയം വരിക്കുന്നതിന് ഹിന്ദുമതം ഒരു ബാധ്യതയല്ല മറിച്ച് ഒരനുഗ്രഹമാണെന്ന് അവർ തിരിച്ചറിഞ്ഞു. എച്ച്എസ്സിയിൽ മിടുക്കരായ ധാരാളം യുവാക്കന്മാരും യുവതികളും ഉണ്ട്. ഹിന്ദുമതത്തിനു വേണ്ടി ഭാവിയിൽ അവർ വളരെ സംഭാവനകൾ ചെയ്യുകയും അതിനെ ലോകത്തിന് കൂടുതൽ സ്വീകാര്യമാക്കി തീർക്കുകയും ചെയ്യും. എച്ച്എസ്സിക്ക് അമേരിക്കൻ വിഎച്ച്പിയുമായി ഒരു അയഞ്ഞ ബന്ധവുമുണ്ട്.

## ഗ്ലോബൽ വിഷൻ 2000

അമേരിക്കയിൽ നടന്ന ഹിന്ദുപരിപാടികളിൽ വച്ച് എക്കാലത്തെയും പ്രധാനപ്പെട്ട ഒന്നായിരുന്നു ഗ്ലോബൽ വിഷൻ 2000. സ്വാമി വിവേകാനന്ദന്റെ ചിക്കാഗോ പ്രസംഗത്തിന്റെ നൂറാം വാർഷികത്തോടനുബന്ധിച്ച് 1993 ലായിരുന്നു അത് നടന്നത്. വിഎച്ച്പിയുടെ നേതൃത്വത്തിൽ നിരവധി ഹിന്ദുസംഘടനകൾ അണിനിരന്നു. ഹിന്ദുമതം, ഇൻഡ്യ, മതാന്തര സംവാദങ്ങൾ തുടങ്ങി പലവിഷയങ്ങളുമായി ബന്ധപ്പെട്ട്



digitized by www.sreyas.in

ചെറുപ്പക്കാർക്കും അല്ലാത്തവർക്കും വേണ്ടിയുള്ള പരിപാടികൾ അടങ്ങിയ ഒരു കോൺഫറൻസിൽ അന്ന് പതിനായിരത്തിൽപരം ആളുകൾ പങ്കെടുത്തു.

ഞാൻ അതിലെ പല സദസ്സുകളിലും സംസാരിക്കുകയും പല പ്രധാന വ്യക്തികളെ അവിടെ വച്ച് പരിചയപ്പെടുകയും ചെയ്തു. പാശ്ചാത്യലോകത്ത് ഉയർന്നു വന്നുകൊണ്ടിരിക്കുന്ന യഥാർത്ഥ ഹിന്ദു സമൂഹത്തേയും ഹിന്ദുശബ്ദത്തെയും ആ ജനസമൂഹത്തിൽ ഒരാൾക്ക് ദർശിക്കാനാകുമായിരുന്നു.

എന്നാൽ പാശ്ചാത്യവും ഭാരതീയവുമായ മാധ്യമങ്ങൾ വിദ്വേഷത്തോടുകൂടിയാണ് ആ സമ്മേളനത്തെ നോക്കിക്കണ്ടത് എന്നതിൽ ഒരതിശയവുമില്ല. സൂഫിസവും അമേരിക്കൻ തദ്ദേശീയവിശ്വാസങ്ങളും ഉൾപ്പെടെ പ്രതിനിധാനം ചെയ്യപ്പെട്ട വിഷയങ്ങളുടെ സമ്പന്നതയെ അല്ല അവർ ഉയർത്തിക്കാട്ടിയത്, മറിച്ച് പുറത്ത് പ്രതിഷേധം നടത്തിയ ഒരുപിടി പ്രതിഷേധക്കാരെയാണ്. സ്വതവേ സമാധാനകാംക്ഷികളും, സഹിഷ്ണുക്കളുമായ ഹിന്ദുക്കൾ സ്വയം സംഘടിക്കുമ്പോൾ എന്തുകൊണ്ടാണ് മറ്റുള്ളവർ ഇത്രയധികം ഭയപ്പെടുന്നത് എന്ന് ഞാൻ പലപ്പോഴും അതിശയിച്ചിട്ടുണ്ട്. എനിക്ക് തോന്നുന്നത് ശക്തമായ സാംസ്കാരിക അടിത്തറയും, പ്രബോധനങ്ങളും ഹിന്ദുമതം ഉൾക്കൊള്ളുന്നു എന്നതും അതിനാൽ തന്നെ തുല്യനിലയ്ക്കു വന്നാൽ അതിനോട് തങ്ങൾക്ക് കിടനിൽക്കാനാകില്ല എന്ന അവരുടെ ഭയവുമാണ് ഇതിന് കാരണം എന്നാണ്.

## സ്വാമി നാരായൺ സമൂഹം

ഹിന്ദുക്കളിൽ ഏറ്റവും നന്നായി സംഘടിപ്പിക്കപ്പെട്ടിട്ടുള്ളതും അത്യാധുനിക സാങ്കേതിക വിദ്യയുടെ കാര്യത്തിലും മാദ്ധ്യമത്തിന്റെ കാര്യത്തിലും സമ്പന്നവുമായ ഗ്രൂപ്പ് ഒരു പക്ഷേ സ്വാമിനാരായൺ സമൂഹമാണ്. അതേസമയം ഒരുപക്ഷേ ആധുനിക സന്യാസ സമൂഹത്തിൽ ഏറ്റവും അച്ചടക്ക പൂർണ്ണമായ വിഭാഗവും അവരാണ്.

1991 ലാണ് എനിക്ക് ആദ്യമായി സ്വാമിനാരായൺ സമൂഹത്തിൽ നിന്ന് ക്ഷണം കിട്ടുന്നത്. ന്യൂ ജേർസിയിൽ വച്ചു നടന്ന അവരുടെ ഭാരതീയ സാംസ്കാരികോത്സവത്തിൽ യുവാക്കളെ അഭിസംബോധന ചെയ്ത് സംസാരിക്കാൻ വേണ്ടിയായിരുന്നു അത്. യുവാക്കളുടെ വേദികളിൽ പിന്നീടും ഞാൻ പലപ്പോഴും സംസാരിക്കുകയുണ്ടായി. യുവസന്യാസിമാരിൽ ഒരാൾ എന്റെ 'ഉണരൂ അർജുനാ' എന്ന ഗ്രന്ഥം വായിച്ചിട്ടുണ്ടായിരുന്നു. അതിന്റെ പേരിൽ അദ്ദേഹം എന്നെ



digitized by www.sreyas.in

ക്ഷണിക്കുകയായിരുന്നു. അവിടെ വച്ച് എനിക്ക് അവരുടെ തലവനും ഒരു മഹാത്മാവുമായ പ്രമുഖ് സ്വാമിയുടെ ദർശനവും കിട്ടുകയുണ്ടായി. പിന്നീട് ഞാൻ ഗുജറാത്തിലെ അക്ഷർ ദാമിലുള്ള അവരുടെ ക്ഷേത്രം സന്ദർശിക്കുകയും, ഒരു സമ്മേളനത്തിൽ 'ഗുരുവിന്റെ പങ്ക്' എന്ന വിഷയത്തെ അധികരിച്ച് സംസാരിക്കുകയുമുണ്ടായി. പിന്നീട് ബ്രിട്ടനിലേക്കുള്ള എന്റെ യാത്രയിൽ ലണ്ടനിലുള്ള അവരുടെ മാർബിൾ ക്ഷേത്രത്തിലും ഞാൻ പോയി.

ഇവയിലൊക്കെ ഏറ്റവും പ്രധാനപ്പെട്ടത് 1997ൽ മുംബയിൽ വച്ച് നടന്ന ഭാരതീയ സംസ്കാരികോത്സവമായിരുന്നു. അന്നാകട്ടെ പ്രമുഖ് സ്വാമിയുടെ എഴുപത്തഞ്ചാം ജന്മദിനവുമായിരുന്നു. അവിടെ ഞാൻ ഒരു ചെറിയ പ്രഭാഷണം നടത്തി. സ്വാമിനാരായൺ സമൂഹം മുംബയിലുള്ള ചേരിപ്രദേശത്ത് ഒരു ഭൂമി സ്വന്തമാക്കി അവിടെ ഒരു ആധുനികക്ഷേത്രവും ഉദ്യാനവും ഒക്കെ നിർമ്മിച്ചിരുന്നു. ലോകത്തിന്റെ പ്രശ്നങ്ങൾക്ക് പരിഹാരമുള്ള ഭാവിയിലെ ഹിന്ദുമതത്തിന്റെ ഒരു മാതൃകയാണ് അത്. ഭക്തിയുടെ ശക്തി എത്ര മാത്രമാണെന്ന് അത് കാണിക്കുന്നു.

## ഇംഗ്ലണ്ട് പര്യടനം

1996 ഒടുവിൽ ഞാൻ ഒരു മൂന്നാഴ്ചക്കാലം ഇംഗ്ലണ്ടിൽ പര്യടനം നടത്തുകയുണ്ടായി. വടക്ക് ന്യൂകാസ്റ്റിൽ മുതൽ തെക്ക് ലണ്ടൻ വരെയും പടിഞ്ഞാറ് കാർഡിഫ് വരെയും നിരവധി യൂണിവേർസിറ്റികളിലും, ക്ഷേത്രങ്ങളിലും പ്രഭാഷണങ്ങൾ നടത്തുകയുണ്ടായി. ബ്രിട്ടണിലെ വിഎച്ച്പിയും എൻഎച്ച്എസ്എഫും (നാഷനൽ ഹിന്ദു സ്റ്റുഡന്റ്സ് ഫോറം) ചേർന്നായിരുന്നു ആ പര്യടനം സംഘടിപ്പിച്ചത്. 'ഹിന്ദുമതം വിശദീകരിക്കപ്പെടുന്നു' എന്ന അവരുടെ പുതിയ പുസ്തകം പ്രകാശനം ചെയ്യാൻ അവർ എന്നോട് ആവശ്യപ്പെട്ടിരുന്നു. അദ്ധ്യാപകർക്കുള്ള ഗൈഡ് ആയ ആ ഗ്രന്ഥം പിന്നീട് ബ്രിട്ടീഷ് സ്കൂളുകളിലെ ഒരു പാഠപുസ്തകമായി അംഗീകരിക്കപ്പെട്ടു.

എച്ച് എസ് സി അംഗങ്ങളെപ്പോലെ ഇംഗ്ലണ്ടിലെ വിദ്യാർഥികളും തികച്ചും ഔത്സിക്യമുള്ളവരായിരുന്നു. അവർ പല വിഷയങ്ങളെയും അധികരിച്ച് എന്നോട് നിരവധി ചോദ്യങ്ങൾ ചോദിക്കുകയുണ്ടായി. ഇംഗ്ലണ്ടിലെ ഹിന്ദുക്കൾ ജനസംഖ്യയിൽ കൂടുതൽ അനുപാതമുണ്ടായിരുന്നു. അവർ അമേരിക്കയിലെ പോലെ അത്രയധികം ചിതറിയല്ല കഴിഞ്ഞിരുന്നത്. അമേരിക്കയിലെ ഹിന്ദുക്കളെപ്പോലെ സമ്പന്നരും വിദ്യാഭ്യാസമുള്ളവരുമായിരുന്നു അവരും. എന്നാൽ ഇസ്ളാമിക തീവ്രവാദത്തിന്റെ



digitized by www.sreyas.in

കയ്യേറ്റത്തിന് കൂടുതൽ വിധേയമായിട്ടായിരുന്നു അവർ കഴിഞ്ഞിരുന്നത്. അതാകട്ടെ തങ്ങൾക്കിടയിലുള്ള അവരുടെ പരസ്പര ബന്ധം കൂടുതൽ ഇഴയടുപ്പമുള്ളതാവാൻ കാരണവുമായിരുന്നു.

ഇന്ത്യാക്കാരെന്നോ ദക്ഷിണേഷ്യക്കാരെന്നോ ഒക്കെ അറിയപ്പെടാൻ ഇഷ്ടപ്പെട്ടിരുന്ന അമേരിക്കൻ ഹിന്ദുക്കളുമായി താരതമ്യം ചെയ്യുമ്പോൾ ഇവർ ഹിന്ദുക്കൾ എന്നുതന്നെ വിളിക്കപ്പെടാനാണ് ഇഷ്ടപ്പെട്ടിരുന്നത്. ഇംഗ്ലണ്ടിലെ ആദ്യകാല ഹിന്ദുക്കളിൽ പലരും ബ്രിട്ടീഷ് ആഫ്രിക്കയിൽ നിന്ന് അഭയാർഥികളായി വന്നവരായിരുന്നതു കൊണ്ട് അവരെ ഇൻഡ്യക്കാരെന്ന് വിളിക്കാനും നിവൃത്തിയില്ല. ദക്ഷിണേഷ്യൻ എന്ന പൊതുനാമം ഈ ഉപഭൂഖണ്ഡത്തിലെ ഹിന്ദുക്കളെയും മുസ്ലീങ്ങളേയും കൂട്ടിക്കെട്ടുന്നു. എന്നാൽ ഈ രണ്ട് സമൂഹങ്ങളുടെയും സാംസ്കാരികവും വിദ്യാഭ്യാസപരവുമായ നേട്ടങ്ങളും ബ്രിട്ടീഷ് സമൂഹത്തിലുള്ള അവരുടെ റോളുകളും വളരെ വ്യത്യസ്തങ്ങളായിരുന്നു. ഹിന്ദുക്കൾ വിദ്യാഭ്യാസപരമായ നേട്ടങ്ങൾക്കുടമകളായിരുന്നു എന്നാൽ മുസ്ലീങ്ങൾക്കാകട്ടെ തെരുവു സംഘങ്ങളിൽ ചെന്നുപെടാനായിരുന്നു വാസന. മുസ്ലീങ്ങളോടൊപ്പം ദക്ഷിണേഷ്യക്കാരെന്ന് അറിയപ്പെടാൻ ഹിന്ദുക്കൾക്ക് താത്പര്യമുണ്ടായിരുന്നില്ല. കാരണം അതവരുടെ നേട്ടങ്ങളെ മുസ്ലീങ്ങൾക്കുകൂടി പങ്കുവച്ചുകൊടുക്കുകയും മുസ്ലീങ്ങളുടെ ആക്രമങ്ങളുടെ പഴി തങ്ങളുടെ തലയിൽ കൂടി വച്ചുകെട്ടുകയും ചെയ്യും.

ഇൻഡ്യ അതിന്റെ പഴയ കോളനിവാഴ്ചക്കാരായ ബ്രിട്ടന്റെ മേൽ തിരികെ സ്വധീനം ചെലുത്തുന്നത് കാണാൻ വളരെ രസകരമാണ്. ബ്രിട്ടീഷുകാർ ഇൻഡ്യൻ ഭക്ഷണങ്ങളിലേക്ക് തിരിയുന്നു. ഹിന്ദുമതവും ക്രമേണ അവരുടെ ജീവിതങ്ങളിലേക്ക് കടന്നുവരും. തീർച്ചയായും ഹിന്ദുക്കളും ബുദ്ധരും തമ്മിലോ എന്തിന് ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിലോ പോലുമുള്ള വ്യത്യാസമറിയാത്ത പല അമേരിക്കക്കാരേക്കാളും ഇക്കാര്യത്തിൽ ബ്രിട്ടീഷുകാർ കൂടുതൽ തിരിച്ചറിവുള്ളവരാണ്.

### ട്രിനിഡാഡ്

അമേരിക്കൻ രാജ്യങ്ങളുടെ കൂട്ടത്തിൽ വലിയ ഒരു ഹിന്ദുസമൂഹം ജീവിക്കുന്ന രാജ്യമാണ് ട്രിനിഡാഡ്. 1996ൽ ഞാൻ ആ ദ്വീപ് സന്ദർശിക്കുകയും അവിടത്തെ ഹിന്ദുസംസ്കാരവും, മനോഹരങ്ങളായ നിരവധി ക്ഷേത്രങ്ങളും കാണുകയുമുണ്ടായി.



digitized by www.sreyas.in

അത് ഏതാണ്ട് ഇൻഡ്യയിൽ വരുന്നതു പോലുള്ള ഒരനുഭവമായിരുന്നു. ഹിന്ദു ദൈവങ്ങളായ ശിവനും ഹനുമാനുമെല്ലാം അവിടെ ക്ഷേത്രങ്ങളുണ്ട്.

പിന്നീട് ഞാൻ ട്രിനിഡാഡ് മഹാസഭയുമായി സമ്പർക്കത്തിൽ വന്നു. ഹിന്ദുധർമ്മ സംബന്ധിയായ ധാരാളം ലേഖനങ്ങൾ എഴുതുന്ന കുറേ നല്ല എഴുത്തുകാർ അവിടെയുണ്ട്. കരീബിയൻ ദ്വീപ സമൂഹങ്ങളിലുള്ള ഹിന്ദുക്കളെക്കുറിച്ച് മറന്നുപോകരുതേ എന്ന് അവർ എന്നോടു ആവശ്യപ്പെട്ടു. അതുകൊണ്ടു എനിക്ക് അവരെയും ഇവിടെ സ്മരിക്കാതെ വയ്യ. ഗയാനയിലും വലിയൊരു ഹിന്ദുസമൂഹമുണ്ട്. മറ്റൊരു ഭൂഖണ്ഡത്തിൽ ഹിന്ദുമതം എങ്ങനെ പച്ചപിടിക്കുമെന്നതിന്റെ ഉദാഹരണമാണ് കരീബിയൻ ദ്വീപിലെ ഹിന്ദുക്കൾ. ശരിക്കും ഹിന്ദുക്കൾ അവരുടെ വിദേശങ്ങളിലുള്ള സഹോദരങ്ങളെക്കുറിച്ച് അധികമൊന്നും ചിന്തിച്ചിട്ടില്ല. അതവരെ എളുപ്പത്തിൽ മതംമാറ്റത്തിന് വിധേയമാകാവുന്ന ഇരകളാക്കി മാറ്റിയിരിക്കുന്നു.

ലോകവ്യാപകമായി നോക്കുമ്പോൾ ഭാരതത്തിനു പുറത്ത് ജീവിക്കുന്ന ഹിന്ദുക്കളുടെ എണ്ണം പത്ത് ദശലക്ഷത്തിലധികമാണ്. അതാവട്ടെ കൂടിക്കൊണ്ടുമിരിക്കുന്നു. പലപ്പോഴും ഒരു വിദേശ രാജ്യത്തെത്തുമ്പോൾ സ്വന്തം പശ്ചാത്തലത്തിന് ആളുകൾ കൂടുതൽ വിലകൽപ്പിക്കാറുണ്ട്. ഭാരതത്തിനു പുറത്തെ ഹിന്ദുക്കൾ അവരുടെ ഹിന്ദുത്വത്തെക്കുറിച്ച് കൂടുതൽ ബോധവാൻമാരാണ്. മിഷണറിമാരുടെ നോട്ടപ്പുള്ളികളാണെന്നത് അവരെ തങ്ങളുടെ സ്വത്വത്തെക്കുറിച്ച് കൂടുതൽ കരുതലുള്ളവരാക്കുന്നു.

ഞാനൊരു കാര്യം ശ്രദ്ധിച്ചത് ഇൻഡ്യക്കു പുറത്ത് ഹിന്ദുക്കൾ, വിദ്യാഭ്യാസ രംഗത്താകട്ടെ, ബിസിനസ്സിലാകട്ടെ നല്ല രീതിയിൽ അഭിവൃദ്ധി പ്രാപിക്കുന്നു എന്നതാണ്. കുടുംബബന്ധങ്ങൾ, പഠിക്കാനുള്ള മനസ്സ് തുടങ്ങിയ ഹൈന്ദവമൂല്യങ്ങൾ ഇക്കാര്യത്തിൽ അവരെ തുണയ്ക്കുന്നു. അതുകൊണ്ടുതന്നെ ഹിന്ദുമതമല്ല ഭാരതത്തിന്റെ ദാരിദ്ര്യത്തിനും കെടുകാര്യസ്ഥതക്കും കാരണം എന്നു വ്യക്തമാണ്. അതിന്റെ കാരണം ബ്രിട്ടീഷ് മേൽക്കോയ്മയിൽ നിന്നു കിട്ടിയ ഉദ്യോഗസ്ഥമേധാവിത്വവും, നെഹ്റു കടമെടുത്ത സോവിയറ്റ് സമ്പദ് വ്യവസ്ഥയുമാണ്. ഹൈന്ദവ രാഷ്ട്രീയ സാമ്പത്തിക മൂല്യങ്ങളിലേക്ക് കൂടുതൽ കൂടുതൽ അടുക്കുന്തോറും ഇൻഡ്യയുടെ വിദ്യാഭ്യാസ സാമ്പത്തിക നിലവാരം വൻതോതിൽ ഉയരുകയേ ഉള്ളൂ.



digitized by www.sreyas.in

# ക്യസ്തുമതത്തേയും ഇസ്ലാമിനേയും കുറിച്ച് കൂടുതൽ പഠനം

ഒരു മതത്തെയും ഒരാളിന്റെ മേലും വച്ചുകെട്ടാൻ ഒരുതരത്തിലുള്ള നിർബന്ധവും ഉണ്ടാവാൻ പാടില്ല. എല്ലാറ്റിലുമുള്ള ദിവ്യത്വത്തെ ബഹുമാനിക്കുക എന്നതായിരിക്കണം ദൈവത്തിന്റെ ആദ്യകൽപ്പന. രണ്ടാമതായി മതപ്രവചനങ്ങൾ പാടില്ല. നമുക്കറിയാവുന്നത് നാം പഠിപ്പിക്കണം. എന്നിട്ട് മറ്റുള്ളവരെ സ്വയം അതിന്റെ സത്യം കണ്ടെത്താൻ അനുവദിക്കണം. നമ്മുടെ പെരുമാറ്റവും വ്യക്തിത്വവും ഒക്കെയാണ്, പ്രചരണമോ ഭീഷണിയോ വാഗ്ദാനങ്ങളോ ഒന്നുമല്ല മറ്റുള്ളവരെ സ്വാധീനിക്കേണ്ടത്.

മറ്റുള്ളവരെ അധിക്ഷേപിക്കുന്നതിനോ പ്രലോഭിപ്പിക്കുന്നതിനോ വേണ്ടി ഈശ്വരന്റെ നാമത്തിൽ നാം സംസാരിക്കാൻ പാടില്ല. ഒരു മതവും ലോകത്തെ മുഴുവൻ മതംമാറ്റുന്നത് തങ്ങളുടെ കടമയോ അവകാശമോ ആയി കണക്കാക്കാൻ പാടില്ല. ആദ്ധ്യാത്മിക മാർഗങ്ങളിലെ വൈവിധ്യത്തെ നാം സ്വാഗതം ചെയ്യണം. ഒന്നിനേയും അവസാന വാക്കായി കരുതേണ്ടതില്ല.

ഹിന്ദുക്കൾ അവരുടെ മത സാംസ്കാരിക ആദ്ധ്യാത്മിക വിശ്വാസങ്ങളുടെ കാര്യത്തിൽ പിടിവാശിക്കാരല്ല. തങ്ങളുടെ സമ്പ്രദായത്തിന്റെ അകത്തും പുറത്തുമായി മറ്റനേകം വഴികൾ വേറെയുമുണ്ടാവാം എന്ന സാദ്ധ്യതയിൽ അവർ വിശ്വസിക്കുന്നു. എല്ലാവരും ഹിന്ദുക്കളായി മാറണം എന്നു നിർബന്ധിക്കാതെ തങ്ങളുടെ ക്രിസ്ത്യൻ മുസ്ലീം സഹോദരങ്ങളെ ആശ്ലേഷിക്കാൻ അവർ എപ്പോഴും ഒരുക്കമാണ്. എന്നാൽ "ഞങ്ങൾ നിങ്ങളുടെ മതത്തെ അംഗീകരിക്കുന്നില്ല. ഞങ്ങൾ നിങ്ങളുടെ പുണ്യഗ്രന്ഥങ്ങളേയും, അനുഷ്ഠാനങ്ങളേയും തള്ളിക്കളയുന്നു. രക്ഷ ഞങ്ങൾക്കു മാത്രമുള്ളതാണ്, നിങ്ങൾക്കില്ല. നമ്മുടെ മാർഗത്തിലേക്ക് നിങ്ങളെ മതംമാറ്റുന്ന പ്രവർത്തനത്തിൽ ഒരു കുറവും വരുത്താൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ല." എന്നിങ്ങനെ പറയുന്നവരെ അംഗീകരിക്കാൻ ആർക്കും സാദ്ധ്യമല്ല.

ഇതാണ് നൂറ്റാണ്ടുകളായി ഹിന്ദുക്കളോടുള്ള ക്രിസ്ത്യാനികളുടേയും മുസ്ലീങ്ങളുടേയും സന്ദേശം. മതേതര ലോകത്തിലെ രാഷ്ട്രീയതാത്പര്യങ്ങളുടെ പേരിൽ വരുത്തിയ



digitized by www.sreyas.in

കുറച്ച് അപവാദങ്ങളൊഴിച്ചാൽ ഇതാണ് അവരുടെ രക്തത്തിൽ കലർന്നിരിക്കുന്ന മുഖ്യസന്ദേശം.

എനിക്ക് അംഗീകരിക്കാൻ കഴിയില്ലെങ്കിലും ക്രിസ്തുമതത്തിന്റെയും ഇസ്ലാമിന്റെയും നേരെയുള്ള എന്റെ പ്രധാനവിമർശനം അവരുടെ വിശ്വാസങ്ങളെക്കുറിച്ചല്ല. തങ്ങളുടെ ഹൃദയങ്ങളെ ആകർഷിക്കുന്ന ഏതൊരു തത്വസംഹിതയും പിന്തുടരാൻ ജനങ്ങൾക്ക് സ്വാതന്ത്ര്യമുണ്ടായിരിക്കട്ടെ. എന്റെ വിമർശനം ഈ രണ്ടു സഹോദര മതങ്ങളുടേയും കടുത്ത അസഹിഷ്ണുതയ്ക്കും മിഷണറി പ്രവർത്തനങ്ങൾക്കും എതിരെയാണ്. അത് അവർ ചെയ്യാൻ ശ്രമിക്കുന്ന മറ്റെല്ലാ നല്ല കാര്യങ്ങളുടേയും മേൽ കരിനിഴൽ വീഴ്ത്തുന്നു.

കൂടുതൽ വിശാലമനസ്കരായ ക്രിസ്ത്യാനികൾ ഇത്തരം മിഷണറിപ്രവർത്തനങ്ങളെ ശരിയായ ക്രിസ്തുമതത്തിന്റെ ഭാഗമല്ല എന്നു പറഞ്ഞ് സ്വയം തള്ളിക്കളഞ്ഞേക്കും.

എന്നാൽ ഇതിനെ വിമർശിക്കാനോ നിറുത്തലാക്കാനോ അവർ ഒന്നും ചെയ്യുന്നില്ല. അല്ലെങ്കിൽ ഈ മിഷണറി കടന്നുകയ്യേറ്റം എത്രമാത്രം ഭീകരമാണെന്ന ധാരണ ഒരുപക്ഷേ അവർക്കുണ്ടാവില്ല. എന്നാൽ ഈ മിഷണറി ആക്രമണത്തിന് അറുതി വരുത്തിയില്ലെങ്കിൽ ലോകത്തിൽ വലിയതോതിലുള്ള നാശം ഉണ്ടാവാൻ അത് കാരണമായേക്കും. പ്രത്യേകിച്ചും ചൈനയേയും ഇൻഡ്യയേയും പോലെയുള്ള വലിയ രാജ്യങ്ങൾ അവരുടെ ആക്രമണത്തിന് കൂടുതൽ വിധേയമാവാൻ തുടങ്ങുമ്പോൾ.

അതുപോലെ പല ഹിന്ദുക്കളും പള്ളിമതത്തെയും ക്രിസ്തുമതത്തെയും തമ്മിൽ വേർതിരിച്ച് കാണുന്നു. അവർ ക്രിസ്തുവിനെ ഒരു പുണ്യപുരുഷനായും അവതാരം തന്നെയായും കാണുമ്പോൾ തന്നെ പള്ളിമതത്തെ അപ്പാടെ തള്ളിക്കളയുകയാണ് ചെയ്യുന്നത്. എന്നാൽ ദൌർഭാഗ്യവശാൽ ക്രിസ്തുമതത്തിന്റെ മുഖ്യധാര ഇൻഡ്യയിലും മറ്റെല്ലായിടത്തും പള്ളിമതത്തിന്റെ കൈകളിലാണ്. ക്രിസ്തുവിന്റെനേർക്കുള്ള ഹിന്ദുക്കളുടെ വിശാലഹൃദയത്തോടെയുള്ള ഈ ആരാധനയെ പോലും മതമാറ്റലക്ഷ്യത്തോടുകൂടി, അവരെ മെരുക്കിയെടുക്കാൻ ഉപയോഗപ്പെടുത്തുകയാണ് മിഷനറിമാർ ചെയ്യുന്നത്. അല്ലാതെ അതേപോലൊരു ബഹുമാനം കൃഷ്ണനോടോ ബുദ്ധനോടോ അവർ പ്രകടിപ്പിക്കുന്നില്ല.

ക്രിസ്ത്യാനികളും മുസ്ലീങ്ങളും തങ്ങളുടെ സഹിഷ്ണുത പ്രകടിപ്പിക്കാൻ യഥാർഥത്തിൽ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അവരാദ്യം ചെയ്യേണ്ടത് തങ്ങളുടെ



digitized by www.sreyas.in

'ഇതുമാത്രം' വാദം വലിച്ചെറിയുകയും ഹിന്ദുമതവും പ്രാകൃതമതവും ഉൾപ്പെടെയുള്ള മറ്റെല്ലാ മാർഗങ്ങളേയും അംഗീകരിക്കുകയുമാണ്. അവർ തങ്ങളുടെ മതമാറ്റപരിപാടി അവസാനിപ്പിക്കണം. എന്നിട്ട് സത്യമെന്തെന്ന് കണ്ടെത്തണമെന്ന ഉദ്ദേശത്തോടെ മറ്റ് മതങ്ങളുമായി സംവാദങ്ങളിൽ ഏർപ്പെടുകയും ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ തയ്യാറാവുകയും വേണം. മറ്റു മതങ്ങളെ അധിക്ഷേപിച്ച, ബലപ്രയോഗത്തിലൂടെയും കുത്സിതപ്രചരണത്തിലൂടെയും മറ്റുള്ളവരെ മതമാറ്റാൻ ശ്രമിച്ച തങ്ങളുടെ ചരിത്രത്തെ ചൊല്ലി അവർ ക്ഷമാപണം ചെയ്യാൻ തയാറാവണം. അല്ലാതെ സഹിഷ്ണുതയെക്കുറിച്ചുള്ള അവരുടെ അവകാശവാദം മറ്റുള്ളവർ വിശ്വസിക്കാനിടയില്ല. കൃസ്ത്യാനികളുടെയും മുസ്ലീങ്ങളുടെയും ഇടയിൽ ചരിത്രത്തിലുടനീളം നിരവധി നല്ല മനുഷ്യരും ദിവ്യൻമാരും ജീവിച്ചിരുന്നിട്ടുണ്ട് എന്നത് ഒരു വസ്തുത മാത്രമാണ്. തീർച്ചയായും ഞാനത് ഒരിക്കലും നിഷേധിക്കുകയില്ല.

എല്ലാ മനുഷ്യർക്കും ദിവ്യതയ്ക്ക് അർഹതയുണ്ട്. ക്രിസ്ത്യാനികളും മുസ്ലീങ്ങളും അതിനപവാദമല്ല. എന്നാൽ തങ്ങളുടെ പിടിവാശിയും മതാവേശവും കാരണം അവർ മറ്റുള്ളവരിലെ ദിവ്യത്വത്തിൽ നിന്ന് അകന്നു പോകുന്നു. അതവർക്ക് തങ്ങളുടെ ഉള്ളിലുള്ള ദിവ്യത്വം കൂടി നഷ്ടപ്പെടാൻ കാരണമാകുന്നു. ഇത് സ്വന്തം നിലക്ക് ഭദ്രമായ മറ്റു വിശ്വാസങ്ങളെ നശിപ്പിക്കാനും അവമതിക്കാനും അവരെ പ്രേരിപ്പിക്കുക കൂടി ചെയ്യുന്നു.

ഉയർന്ന ഒരു ബോധതലത്തെയും സത്യത്തെയും കുറിച്ച് എല്ലാമനുഷ്യരിലും പ്രകൃത്യാതന്നെ ഒരവബോധമുണ്ട്. എന്നാൽ ഈ അവബോധത്തിന് വളർന്ന് വികസിക്കാൻ അവസരമൊരുക്കുന്നതിന് പകരം മതങ്ങൾ അതിനെ തങ്ങളുടെ മുൻവിധികളിലും സ്ഥാപനങ്ങളിലും ഉള്ള വിശ്വാസമാക്കി പരിവർത്തിപ്പിക്കാൻ വേണ്ടി കുത്തിത്തിരിപ്പുകൾ നടത്തുകയാണ് ചെയ്യുന്നത്. മറ്റ് സംസ്കാരങ്ങളിലും ജനതകളിലും വളർന്നു വന്ന അതേ അവബോധത്തിന്റെ തന്നെ മറ്റ് രൂപങ്ങളോടുള്ള അസഹിഷ്ണുതയായും അതിനെ മാറ്റാൻ ശ്രമിക്കുന്നു. ഏതുരൂപത്തിൽ വന്നാലും ഉപയോഗപ്രദമായ യഥാർത്ഥ മതാന്വേഷണം, ഇപ്രകാരം വളച്ചൊടിക്കപ്പെട്ടതും, പലപ്പോഴും അപകടകാരിയുമായി മാറുന്നു. മനുഷ്യരാശിയെ ഒന്നിപ്പിക്കുക എന്ന യഥാർത്ഥലക്ഷ്യം നഷ്ടപ്പെട്ട് സാമൂഹ്യവിഘടനത്തിന്റെയും അവിശ്വാസത്തിന്റെയും ഘടകമായി അത് മാറുന്നു. സ്വന്തം നിയന്ത്രണത്തിൽ ഒതുങ്ങാത്ത ആത്മീയവും ശാസ്ത്രീയവും ആയ അന്വേഷണങ്ങളെ അത് അടിച്ചമർത്തുന്നു.



digitized by www.sreyas.in

## ഇസ്ലാമും സൂഫിസവും

ഇൻഡ്യയിൽ സഞ്ചരിക്കുന്ന സമയത്ത് എനിക്ക് ഇവിടത്തെ മുസ്ലീം സമൂഹത്തെയും അവരുടെ ജീവിതരീതികളേയും അടുത്തറിയാൻ പറ്റി. മുസ്ലീംസ്ത്രീകൾ ഇപ്പോഴും പർദ്ദയും കറുത്ത വസ്ത്രങ്ങളും ധരിക്കുന്നു. മുസ്ലീങ്ങൾ ഹിന്ദുക്കളിൽ നിന്നും മാറി പ്രത്യേകസമൂഹമായി പലപ്പോഴും ചേരികളിൽ ജീവിക്കുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ വ്യക്തമായും ഒരു സാംസ്കാരിക അന്തരമുണ്ട്.

'ഇബ്ൻ എൽ അറബി' പോലെ വേദാന്തത്തിന്റെ ഏകത്വത്തോടു അടുത്തു നിൽക്കുന്ന മിസ്റ്റിസിസങ്ങൾ പിന്തുടരുന്ന സൂഫികളെങ്കിലും എന്തുകൊണ്ട് യാഥാസ്ഥിതിക മുസ്ലീങ്ങൾക്കു മുമ്പിൽ ഹിന്ദുമതത്തെ കുറിച്ച് കുറെക്കൂടെ ഭാവാത്മകമായ ഒരു ചിത്രം വരച്ചുകാട്ടുന്നില്ല എന്ന് ഞാൻ പലപ്പോഴും അദ്ഭുതപ്പെട്ടിട്ടുണ്ട്. സൂഫിസത്തെക്കുറിച്ച് ഞാൻ കുറെക്കൂടി പഠനം നടത്തി. മുസ്ലീംലോകത്തിലെ യാഥാസ്ഥിതികവും അല്ലാത്തതുമായ പല ബൗദ്ധിക, ആദ്ധ്യാത്മിക പാരമ്പര്യങ്ങളേയും പ്രതിനിധീകരിക്കുന്നതാണ് സൂഫിസമ്പ്രദായം എന്ന് ഞാൻ കണ്ടെത്തി. ഉയർന്ന ഒരു തലത്തിൽ ദിവ്യത്വത്തോട് നേരിട്ട് ശരിക്കും സമ്പർക്കപ്പെട്ടു കഴിയുന്ന സ്വതന്ത്രാത്മാക്കളാണ് ചില സൂഫികൾ. മധ്യകാല പേർഷ്യൻ കവിയായിരുന്ന റൂമി ഒരു പക്ഷേ ഈ വിഭാഗത്തിൽ പെടുന്ന മഹാത്മാക്കൾക്ക് ഉത്തമോദാഹരണമാണ്. എന്നാൽ അത്തരം സൂഫികൾ യാഥാസ്ഥിതിക മുസ്ലീങ്ങളാൽ പലപ്പോഴും കൊല്ലപ്പെടുകയോ അല്ലെങ്കിൽ അടിച്ചമർത്തപ്പെടുകയോ ആണ് ഉണ്ടായത്. വേദാന്തികളെ പോലെ 'ഞാൻ ദൈവമാണ്' എന്ന് പ്രഖ്യാപിച്ചതിന് ഒൻപതാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അൽ ഹല്ലാജ് എന്ന സൂഫി സന്യാസിയുടെ അംഗവിച്ഛേദം നടത്തുകയാണ് ചെയ്തത്.

മറ്റ് ചില സൂഫികളാവട്ടെ ജെസ്യൂട് പാതിരിമാരുടെ ഇസ്ലാമിക പതിപ്പുകളായിരുന്നു. മത ഭ്രാന്തൻമാരല്ലെങ്കിൽ അവർ കുറഞ്ഞപക്ഷം തീവ്രനിലപാടുകാരെങ്കിലുമായിരുന്നു. അത്തരം സൂഫികൾ ഹൈന്ദവഭാരതത്തിനു നേരെയുള്ള മുസ്ലീങ്ങളുടെ ആക്രമണങ്ങളെ പ്രോത്സാഹിപ്പിക്കുകയും അവർക്ക് മാർഗദർശനം നൽകുകയുമാണ് ചെയ്തത്. ഭാരതത്തെ ഇസ്ലാമിലേക്ക് മതപരിവർത്തനം ചെയ്യാൻ വളരെക്കാലമായി പ്രയത്നിച്ചു കൊണ്ടിരിക്കുന്ന 'നക്ശ്ബണ്ടികൾ' പോലെയുള്ള സംഘടിത സൂഫി വിഭാഗങ്ങളുടെ കാര്യത്തിൽ ഇത് പ്രത്യേകിച്ചും പ്രസ്താവിക്കപ്പെടേണ്ടതാണ്. ഈ സൂഫിവിഭാഗങ്ങൾ ഇസ്ലാമിന്റെ



digitized by www.sreyas.in

ആത്മീയസൈനികരാണ്. ക്രിസ്ത്യൻ മിഷണറിമാരെ പോലെതന്നെ അവർക്കും മറ്റ് വിശ്വാസങ്ങളോട്, പ്രത്യേകിച്ചും ഭാരതീയമായ സമ്പ്രദായങ്ങളോട് തികഞ്ഞ അനാദരവാണുള്ളത്. കാഫിറും പ്രാകൃതവും ഒക്കെയായിട്ടാണ് അവരതിനെ കണക്കാക്കുക. ഇന്ന് ലോകമാകമാനമുള്ള സൂഫി പ്രവർത്തനങ്ങൾ അത്തരക്കാരുടെ കൈകളിലാണ്.

അടുത്ത ചോദ്യം പല അതീന്ദ്രിയാനുഭവങ്ങളും കിട്ടിയിരുന്ന ഇസ്ലാമിന്റെ സ്ഥാപകനായ മുഹമ്മദ് ഒരു സഹിഷ്ണുവായ പ്രവാചകനായിരുന്നോ, അദ്ദേഹത്തിന്റെ പ്രബോധനങ്ങളെ ആക്രാമിക ഇസ്ലാം വളച്ചൊടിക്കുകയാണോ ഉണ്ടായത് അതോ അക്രമിയായ അദ്ദേഹത്തിന്റെ മാർഗം ശ്രദ്ധാപൂർവം മുസ്ലീങ്ങൾ പിന്തുടരുക മാത്രമായിരിന്നോ ചെയ്തത് എന്നതാണ്. ആത്യന്തികസത്യത്തിന്റെ പ്രതിഫലനത്തോടെയാണ് എല്ലാ പ്രധാനമതങ്ങളും പിറവിയെടുക്കുന്നത് എന്നതാണ് ഹിന്ദുക്കളുടെ വിശ്വാസം. അതുപ്രകാരം ഒരുപക്ഷേ സ്വന്തം പ്രബോധനങ്ങൾ ദുർവ്യാഖ്യാനം ചെയ്യപ്പെട്ട ഒരു വലിയ യോഗിയായിരുന്നിരിക്കാം മുഹമ്മദ് എന്നതായിരുന്നു തുടക്കത്തിൽ എന്റെ ധാരണ. എന്നാൽ ഖുറാനും മുഹമ്മദിന്റെ ജീവിതവും പഠിച്ചതിനുശേഷം ഇസ്ലാമിക അസഹിഷ്ണുത മുഹമ്മദിന്റെ കാലത്തുതന്നെ തുടങ്ങിയതാണെന്ന് അംഗീകരിക്കാൻ ക്രമേണ ഞാൻ നിർബന്ധിതനായിത്തീർന്നു. അതീന്ദ്രിയ ബോധതലത്തിന്റെ അപൂർണമായ അനുഭവങ്ങളും ഒട്ടനവധി അന്ധവിശ്വാസങ്ങളും കൂടിക്കുഴഞ്ഞ ഒരുതരം വിഭ്രാന്തിയിൽ പെട്ടുപോയ സിദ്ധനായിരുന്നു മുഹമ്മദ് എന്ന സ്വാമിവിവേകാനന്ദന്റെ അഭിപ്രായത്തോട് എനിക്ക് യോജിക്കാതിരിക്കാൻ കഴിഞ്ഞില്ല. മതപരമായ ഉൾക്കാഴ്ചയും മതഭ്രാന്തും കൂടിക്കുഴഞ്ഞ അപകടകരമായ ഒരു മിശ്രിതമായിരുന്നു അതിന്റെ ഫലം.

ഭൂരിപക്ഷം സൂഫികളും വളരെക്കാലമായി ഇസ്ലാമിക മതാധിനിവേശത്തെയും മുസ്ലീം അതിക്രമങ്ങളേയും ഊട്ടിയുറപ്പിക്കുന്ന പ്രവർത്തനങ്ങളിൽ വ്യാപൃതരായിരുന്നു എന്നകാര്യം ഞാൻ കണ്ടെത്തി. ഇന്നും ഇതവരുടെ അജണ്ടയിലെ ഒരു ഭാഗമായി തുടരുന്നു. ആയിരക്കണക്കിന് ഹിന്ദുക്കളെ കൊന്നൊടുക്കുകയും നൂറുക്കണക്കിന് ക്ഷേത്രങ്ങൾ തകർത്തെറിയുകയും ചെയ്ത അലാവുദ്ദീൻ ഖിൽജി, മുഹമ്മദ്ഗസ്നി, ഔറംഗസേബ് തുടങ്ങിയ നിഷ്ഠൂരന്മാരായ മുസ്ലീം ഭരണകർത്താക്കളോട് അന്നത്തെ പ്രമുഖ സൂഫികൾ അടുത്തിടപഴകിയിരുന്നു. ഉദാഹരണത്തിന് അവിശ്വാസികളുടെ ഒരു



digitized by www.sreyas.in

പ്രമുഖകേന്ദ്രമായി മുസ്ലീങ്ങൾ ഗണിച്ചിരുന്ന സോമനാഥ് ക്ഷേത്രത്തെ നിഷ്ഠൂരമായി തകർത്തവനെന്ന നിലയിൽ മുഹമ്മദ്ഗസ്നിയെ സൂഫി കാവ്യങ്ങളായ അട്ടറിലും സനായിലും വലിയൊരു വീരനായകനായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്.

ഇസ്ലാം വളരെ അസഹിഷ്ണുവാണ് എന്നതും അതിൽനിന്ന് വളരെ അന്തരമുള്ളത് എന്ന വസ്തുതയും ഒരുപക്ഷേ സൂഫിസത്തിന് നല്ലൊരു പ്രതിച്ഛായ നേടിക്കൊടുത്തിരിക്കാം. സൂഫികളോട് താദാത്മ്യപ്പെടാമെന്നതും യാഥാസ്ഥിതിക മുസ്ലീങ്ങളേക്കാൾ അവരോട് സംവാദങ്ങൾക്ക് അവസരമുണ്ടെന്നുള്ളതും ശരിയാണ്. എന്നാൽ അതുകൊണ്ടുമാത്രം ഇസ്ലാമിന്റെ സ്ഥാപിത താത്പര്യങ്ങൾക്ക് അതീതരാണ് സൂഫികൾ എന്നു ധരിക്കുന്നത് തികഞ്ഞ ബുദ്ധിശൂന്യതയായിരിക്കും.

മദ്ധ്യപൂർവേഷ്യയിലെ പരമ്പരാഗത സൂഫിമാർഗം പിന്തുടരുന്ന ഒരു അമേരിക്കൻ സൂഫിയെ കണ്ട കാര്യം ഞാൻ ഓർക്കുന്നു. മുസ്ലീങ്ങളല്ലാത്തവർക്കും അല്ലാഹുവിനടുത്തേക്ക് അടുക്കാൻ കഴിയും എന്നദ്ദേഹം സമ്മതിച്ചു. എന്നാൽ അതിനവരുടെ ഭാഗത്തുനിന്ന് പ്രത്യേകമായി പരിശ്രമിക്കേണ്ടതുണ്ട് എന്നദ്ദേഹം നിർബന്ധം പിടിച്ചു. രമണമഹർഷിയുടെ ഉദാഹരണം ഞാൻ എടുത്തുപറഞ്ഞു. അദ്ദേഹം അതിനെപ്പറ്റി പറഞ്ഞത് മഹർഷിയുടെ നേട്ടങ്ങൾ ഒരു ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം വലുതായിരിക്കാം എന്നാൽ സാധാരണ മുസ്ലീങ്ങൾക്ക് യാതൊരു പ്രത്യേക ശ്രമവും കൂടാതെ വിശ്വാസം കൊണ്ടുമാത്രം അതേ നിലയിൽ എത്തിച്ചേരാൻ കഴിയും എന്നാണ്. ഇസ്ലാമിലൂടെ ഒരുവൻ ആദിമ മനുഷ്യനായ ആദത്തോടും അതുവഴി ദൈവത്തോടും നേരിൽ ബന്ധം സ്ഥാപിക്കുന്നു. അതേസമയം മറ്റെല്ലാമതങ്ങളും അതിൽനിന്ന് വ്യതിചലിക്കുന്നതിനാൽ അവയൊന്നും വിശ്വാസയോഗ്യമല്ല എന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം!

പല സൂഫികളോടുമുള്ള എന്റെ സംവാദങ്ങളിൽ നിന്ന് ഞാൻ മനസ്സിലാക്കിയ ഒരു വസ്തുത, അവർ കർമ്മത്തേയും പുനർജൻമത്തേയും അംഗീകരിക്കുന്നില്ല എന്നതാണ്. ഭാരതത്തിൽ ഏകത്വവിശ്വാസികൾ എന്ന രീതിയിൽ അറിയപ്പെടുന്ന അവർ, പൊതുവേ ദൈവത്തിനും ആത്മാവിനും തമ്മിൽ ആത്യന്തികമായി ചില വ്യത്യാസങ്ങളുണ്ട് എന്ന ദ്വൈതത്തിൽ വിശ്വസിക്കുന്നവരാണ്. ദൈവം ഏകനാണ് എന്നു ഉറച്ചു വിശ്വസിക്കുന്ന അവർ പക്ഷേ ആത്മാവ് പൂർണമായി അല്ലാഹുവിൽ വിലയം പ്രാപിക്കും എന്നു കരുതുന്നില്ല. ഒൻപതു സ്വർഗങ്ങളിൽ ഏതെങ്കിലും ഒന്നിൽ ചെന്നെത്താനേ ആത്മാവിന് കഴിയൂ. അവരിൽ പലരും മതങ്ങളുടെ ഏകത്വത്തെ



digitized by www.sreyas.in

അംഗീകരിക്കുമെങ്കിലും ശരിക്ക് ചോദിച്ചാൽ ആ ഐക്യം അവർ ഇസ്ലാമിന് മാത്രം കൽപ്പിക്കുന്ന ഒന്നാണെന്ന് കാണാം. വിവിധ മതങ്ങളിലെ ഐക്യത്തെക്കുറിച്ചല്ല അത്.

**അൻവർ ഷെയ്ക്ക്**

ഞാനെന്റെ യു കെ യാത്രയിൽ പ്രധാന ഇസ്ലാമിക വിമർശകനും പണ്ഡിതനുമായ അൻവർ ഷെയ്ക്കിനെ കണ്ടുമുട്ടുകയുണ്ടായി. അദ്ദേഹം പാകിസ്ഥാൻ സ്വദേശിയായ ഒരു മുള്ളയും സൂഫി ഷെയ്ക്കുമായിരുന്നു. അദ്ദേഹം സ്വന്തം അനുഭവത്തിന്റേയും ചിന്തയുടേയും വെളിച്ചത്തിൽ വേദമാർഗത്തിലേക്ക് തിരിയുകയുണ്ടായി. ഷെയ്ക്ക് വളരെ ഊഷ്മളവും സൗഹൃദാത്മകവുമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയും നല്ല ഫലിതപ്രിയനും ആതിഥേയ മനോഭാവം ഉള്ള ആളുമായിരുന്നു. ആ സമയത്ത് ശാരീരികമായ ആരോഗ്യം അദ്ദേഹത്തിന് കുറവായിരുന്നെങ്കിലും നിരവധി പുസ്തകങ്ങളുടേയും ലേഖനങ്ങളുടെയും പണിപ്പുരയിലായിരുന്നു അദ്ദേഹം.

ദൈവത്തെക്കുറിച്ച് ഷെയ്ക്കിന് പരിണാമപരമായ ഒരു ആശയമാണുണ്ടായിരുന്നത്. അതായത് ദൈവം ഈ പ്രപഞ്ചപരിണാമത്തിന്റെ ആകെത്തുകയാണ്, പ്രപഞ്ചത്തിനു പുറത്തുള്ള വേറിട്ട ഒരു സംഗതിയല്ല. ഇതാകട്ടെ വേദാന്തചിന്തയിലുള്ള ഹിരണ്യഗർഭൻ അഥവാ പ്രപഞ്ചത്തിന്റെ ആകെത്തുകയായ സൂക്ഷ്മഭാവം എന്നതിന് തുല്യമാണ്. ദൈവം നമ്മിലൂടെ ജീവിക്കുമ്പോൾ, നാം അദ്ദേഹത്തെ പുറമേ സൃഷ്ടിക്കാൻ ശ്രമിക്കുകയാണ്. നിർവാണം അഥവാ മോക്ഷം എന്നത് ബാഹ്യമായ ഒരു ഈശ്വരനിൽ നിന്ന് വരുന്നത് എന്നതിനുപകരം, നാമൊരുത്തരിലും വ്യക്തിതലത്തിൽ ഉണ്ടായി വരുന്നതാണെന്ന ബുദ്ധൻമാരുടെയും ജൈനൻമാരുടെയും ആശയങ്ങൾ, ഭാരതത്തിലുള്ള ഇതേ ചിന്താരീതിയെയാണ് നമുക്ക് കാട്ടിത്തരുന്നത്.

മതത്തിന്റെ രൂപം ധരിച്ച അറബ് ദേശീയതയുടെ രാഷ്ട്രീയ മുന്നേറ്റമായിട്ടാണ് ഷെയ്ക്ക് ഇസ്ലാമിനെ വീക്ഷിച്ചത്. അദ്ദേഹത്തെ സംബന്ധിച്ച് തന്റെ ലൗകിക ലക്ഷ്യങ്ങൾക്കുവേണ്ടി മതത്തെ സമർത്ഥമായി ഉപയോഗപ്പെടുത്തിയ ഒരു നയതന്ത്രജ്ഞനും രാഷ്ട്രീയക്കാരനും സേനാനായകനുമായിരുന്നു മുഹമ്മദ്. അല്ലാഹു മുഹമ്മദിന്റെ ഒരു മറുവ്യക്തിത്വവും, ഖുറാൻ യഥാർത്ഥ ദൈവീക സംവേദനത്തിനുപകരം മുഹമ്മദിന്റെ തന്നെ ചിന്തകളും ജീവിതവുമാണ്.

ഷെയ്ക്കിന് അറബിഭാഷയിലും ഖുറാനിലും അതിന്റെ പരമ്പരാഗത ഭാഷ്യങ്ങളിലും നല്ല പ്രവീണ്യമുണ്ടായിരുന്നു. അതിനെയൊക്കെ ആസ്പദമാക്കിയാണ് അദ്ദേഹം തന്റെ



digitized by www.sreyas.in

വീക്ഷണം സമർഥിച്ചത്. ഈ വിഷയത്തിലെ മറ്റൊരു പ്രധാനകൃതിയാണ് ഇബ്ൻ വരാഖിന്റെ 'ഞാനെന്തു കൊണ്ട് ഒരു മുസ്ലീമല്ല' എന്ന ഗ്രന്ഥം. ഇസ്ലാമിക ഭരണകൂടങ്ങൾ ഇതഃപര്യന്തം വളരെ ശ്രദ്ധയോടെ ഇസ്ലാമിനുമേൽ പുതപ്പിച്ചുവച്ചിരുന്ന മൂടുപടത്തെ സൂക്ഷ്മനിരീക്ഷണം കൊണ്ട് നീക്കം ചെയ്യുകയായിരുന്നു അദ്ദേഹം.

അയത്തുള്ള ഖുമൈനിയെപ്പോലുള്ള ഇസ്ലാമിക മുള്ളമാർ അമേരിക്കയിലെ മതമൗലികവാദികളായ ക്രിസ്ത്യൻ മതപ്രചാരകരെയാണ് ഓർമ്മിപ്പിക്കുന്നത്. ഈ രണ്ടുകൂട്ടരും തങ്ങളുടെ അഭിപ്രായങ്ങൾ അല്ലെങ്കിൽ നിർബന്ധങ്ങൾ അടിച്ചേൽപ്പിക്കാൻ ഉപയോഗിക്കുന്ന ഒരു രീതി "ദൈവം പറഞ്ഞു" അല്ലെങ്കിൽ "യേശു പറഞ്ഞു" എന്നാവർത്തിക്കുകയാണ്. അനുയായികളുടെമേൽ തങ്ങളുടെ ആധിപത്യവും നിയന്ത്രണവും വളർത്തിയെടുക്കുന്നതിനു വേണ്ടി ദൈവത്തിന്റെ പേർ ഉപയോഗിക്കുകയാണ് അവർ ചെയ്യുന്നത്. ദൈവത്തിന് തീർച്ചയായും അദ്ദേഹത്തിന്റെ ശബ്ദമുണ്ട്. അത് ഹൃദയത്തിൽ കേൾക്കാൻ സാധിക്കും. അതിന് ഇത്തരക്കാരുടെ മതപ്രഭാഷണങ്ങളുമായി ഒരു ബന്ധവുമില്ല. നമ്മളെല്ലാവരും ദൈവത്തിന്റെ സമൂഹത്തിൽ പെട്ടവരാണ്. യഥാർത്ഥ പാപം മനുഷ്യരാശിയെ സത്യവിശ്വാസികളെന്നും ദൈവവിരോധികളെന്നും തരം തിരിക്കലാണ്. അത് വെറുപ്പിലേക്കും യുദ്ധത്തിലേക്കും നയിക്കുന്നു. ഇനി അഥവാ ദൈവം തന്നോട് അത്തരത്തിലുള്ള കുത്തകവിധേയത്വം ആവശ്യപ്പെടുന്നുവെങ്കിൽ ആ ദൈവം സാർവലൌകിക സത്യമോ നൻമയോ ഒന്നുമല്ല മറിച്ച് മനുഷ്യന്റെ ധാർഷ്ട്യത്തിന്റെയും ആവശ്യങ്ങളുടേയും സൃഷ്ടിയാവാനേ തരമുള്ളൂ. അദ്ദേഹത്തെ ആരാധിക്കുകയല്ല പുറന്തള്ളുകയാണ് വേണ്ടത്.

ദൈവത്തിനും മനുഷ്യനുമിടയിലെ ഒരു സന്ദേശവാഹകൻ എന്ന ആശയം - വ്യക്തികൾക്ക് നേരിട്ട് ദൈവത്തെ മനസ്സിലാക്കാൻ കഴിയില്ല, അതിന് യേശുവിനേയോ മുഹമ്മദിനേയോ പോലുള്ള ഒരു രക്ഷകന്റേയോ പ്രവാചകന്റേയോ ആവശ്യമുണ്ട് എന്ന ആശയം - ആത്മതത്വത്തിൽ ഊന്നൽ കൊടുക്കുന്ന ഹൈന്ദവചിന്താധാരയെ സംബന്ധിച്ചിടത്തോളം വൈദേശികമാണ്. വാസ്തവത്തിൽ ഇത്തരം ഒരു സന്ദേശവാഹകനെ ഇടക്കു പ്രതിഷ്ഠിക്കുന്നതാണ് ശരിക്കുമുള്ള വിഗ്രഹാരാധന അഥവാ വ്യാജദൈവാരാധന എന്നൊരാൾക്ക് വാദിക്കാം.

ഇത് ആത്മാവിനും ദൈവത്തിനുമിടയിൽ ഒരു ഇടനിലക്കാരനെ പ്രതിഷ്ഠിക്കുന്നു. പല സ്ഥാപിത താത്പര്യക്കാരും നമ്മുടെ വിശ്വാസങ്ങളെ ദൈവത്തിലേക്ക് നയിക്കുന്നതിനുപകരം തങ്ങളുടെ മർക്കടമുഷ്ടികളിലേക്കും, ലോകത്തെ



digitized by www.sreyas.in

നിയന്ത്രിക്കാനുള്ള തങ്ങളുടെ ത്വരയിലേക്കും വഴിതിരിച്ചു വിടാൻ അതിനെ പിന്നീട് ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. ഹൈന്ദവവീക്ഷണം എല്ലാ മഹർഷിമാരുടെയും ഗ്രന്ഥങ്ങളെ ആദരിക്കുമ്പോൾ തന്നെ, അവയിലൊന്നിനെയും ചോദ്യം ചെയ്യപ്പെടാതെ നാമംഗീകരിക്കേണ്ട അവസാനവാക്കായി ഒരിക്കലും അവതരിപ്പിക്കുന്നില്ല. സത്യത്തെക്കുറിച്ചുള്ള നമ്മുടെ നേരിട്ടുള്ള അനുഭവത്തെയാണ് ഏറ്റവും വലിയ ആധികാരികതയായി കണക്കാക്കിയിട്ടുള്ളത്.

ഇസ്ലാമിന്റെ ചരിത്രത്തെയും തത്വങ്ങളെയും കുറിച്ച് കൂടുതൽ വിമർശനാത്മകമായ പഠനങ്ങൾ ലോകത്തിനിന്ന് ആവശ്യമുണ്ട് എന്നത് വ്യക്തമാണ്. ഇസ്ലാമികലോകം ഇന്ന് നിൽക്കുന്നത് മദ്ധ്യകാലത്തെ ക്രിസ്തുമതത്തിന്റെ തലത്തിലാണ്. മതവിശ്വാസങ്ങളെ ചോദ്യം ചെയ്യുന്നതിൽ നിന്ന് മധ്യകാല മതന്യായവിചാരണകൾക്ക് (ഇൻക്വിസിഷൻ) തുല്യം കർക്കശമായി അത് എല്ലാവരേയും തടഞ്ഞുകൊണ്ടിരിക്കുന്നു. ആയിരക്കണക്കിന് കോടി പെട്രോഡോളറിന്റെ ബലത്തിലുമാണ് ഇത് ചെയ്തുകൊണ്ടിരിക്കുന്നത്. മതത്തെ കാര്യകാരണ ബുദ്ധിയുടെ അടിസ്ഥാനത്തിൽ മാത്രമല്ല ധാർമ്മികതയുടെയും യോഗാനുഭവത്തിന്റേയും തലത്തിലും പരിശോധിക്കേണ്ടതുണ്ട്.

പല നൂറ്റാണ്ടുകൾക്ക് മുമ്പു തന്നെ ക്രിസ്തുമതം ഇത്തരം ബൗദ്ധികവിമർശനങ്ങൾക്ക് വിധേയമായിരുന്നു. എന്നാൽ ഇസ്ലാമികസമൂഹം അത്തരം ആത്മപരിശോധനയ്ക്ക് വിധേയമാകാൻ ഇനിയും ഒരുങ്ങിയിട്ടില്ല. തനിക്കെതിരെ ഒരു ഫത്വയും വധഭീഷണിയും ഉയർന്നെങ്കിലും, എപ്പോൾ വേണമെങ്കിലും തന്നെ സമീപിച്ച് തുറന്ന ചർച്ചകൾ ചെയ്തുകൊള്ളാൻ മുസ്ലീംപണ്ഡിതന്മാരെ ക്ഷണിക്കുകയാണ് അൻവർ ഷെയ്ക്ക് ചെയ്തത്. ഇതുവരേയും ആരും അദ്ദേഹത്തിന്റെ വെല്ലുവിളി സ്വീകരിക്കാൻ തയ്യാറായിട്ടില്ല. അൻവർ ഷെയ്ക്കിനെപ്പോലുള്ള വിമർശകരോട് യോജിക്കാനാവുന്നില്ലെങ്കിലും അവർ ഇസ്ലാമിനെ ചോദ്യം ചെയ്യുന്നു എന്നതുകൊണ്ടുമാത്രം അവരുടെ ജീവനുകൾക്കുനേരെ വെല്ലുവിളി ഉയരാൻ പാടില്ല.

## ഇസ്രായേൽ സന്ദർശനം

ഒരു അന്തർദ്ദേശീയ യോഗ സമ്മേളനത്തോടനുബന്ധിച്ച് 1995 ഫെബ്രുവരിയിൽ എനിക്ക് ഇസ്രയേൽ സന്ദർശിക്കാൻ അവസരം കൈവന്നു. പാശ്ചാത്യമതങ്ങളെക്കുറിച്ച് കൂടുതൽ മനസ്സിലാക്കാൻ ഈ യാത്ര എനിക്കുപകരിച്ചു.



digitized by www.sreyas.in

ചുറ്റും പരന്നുകിടക്കുന്ന മരുഭൂമിയുടെ രൂപരാഹിത്യവും ലാളിത്യവും പ്രതിഫലിപ്പിക്കുന്ന ഗഹനവും പൗരാണികവുമായ ഒരാത്മാവോടു കൂടിയ ഇസ്രയേൽ എനിക്ക് വളരെ പ്രിയങ്കരമായി അനുഭവപ്പെട്ടു. ചില കാര്യങ്ങളിൽ അതെന്നെ ദക്ഷിണേന്ത്യയെ ഓർമ്മിപ്പിച്ചു. എന്റെ കത്തോലിക്ക പശ്ചാത്തലം വച്ചു നോക്കുമ്പോൾ ഒരുപക്ഷേ വിചിത്രമെന്ന് തോന്നാം ഇസ്രായേലിലുണ്ടായിരുന്നപ്പോൾ എന്നിൽ ഏറ്റവും താത്പര്യമുണർത്തിയത് ജൂതമതമായിരുന്നു. 'വെയിലിങ് വാൾ' സന്ദർശിച്ചപ്പോൾ അതെനിക്ക് വളരെ തീവ്രമായി അനുഭവപ്പെടുകയും ചെയ്തു. അവരുടെ ബൗദ്ധിക നേട്ടങ്ങളെച്ചൊല്ലി ജൂതന്മാരോട് എനിക്ക് വളരെക്കാലമായി പ്രത്യേകമായ ഒരു ബഹുമാനം ഉണ്ടായിരുന്നു. ഇസ്ലാമിൽനിന്നും ക്രിസ്തുമതത്തിൽ നിന്നും വ്യത്യസ്ഥമായ ഒരു വെളിച്ചത്തിലാണ് ഞാൻ ജൂതമതത്തെ കണ്ടിരുന്നത്. അതിൽനിന്ന് പൊട്ടിമുളച്ച മറ്റ് രണ്ടുമതങ്ങളിൽ നിന്നും വ്യത്യസ്ഥമായി, ജൂതമതം ഒരിക്കലും ലോകത്തെമുഴുവൻ കീഴടക്കാനുള്ള സത്യമതം ഇതൊന്നുമാത്രം എന്ന് സ്വയം അവതരിപ്പിച്ചിട്ടില്ല. മറ്റു ജനവിഭാഗങ്ങൾക്ക് തങ്ങളുടേതിൽ നിന്ന് വ്യത്യസ്ഥമായ അവരവരുടെ മതസമ്പ്രദായങ്ങൾ ഉണ്ടാകാം എന്ന വസ്തുതയെ അതംഗീകരിക്കുന്നു. കീടാതെ ജൂതമതത്തിന് പഠനത്തിന്റെയും മിസ്റ്റിസിസത്തിന്റെയും ആയ വലിയൊരു പാരമ്പര്യവും ബ്രാഹ്മണ ശൈലിക്ക് തുല്യമുള്ള ഒരു ആദ്ധ്യാത്മിക ഭാഷാസംസ്കാരവും ഉണ്ട്. ചില ജൂതസമ്പ്രദായങ്ങൾ പുനർജൻമത്തേയും പുനരവതാരത്തേയും പോലും അംഗീകരിക്കുകയും ചെയ്യുന്നു.

ബൈബിൾ പ്രധാനമായും ജൂതൻമാരുടെ സാംസ്കാരിക ചരിത്രമാണ്. തങ്ങളുടെ ആദ്ധ്യാത്മികം മാത്രമല്ല ലൗകികവുമായ പ്രശ്നങ്ങൾക്ക് പരിഹാരമെന്ന നിലയിൽ അനേകം നൂറ്റാണ്ടുകളിലെ അനവധി ജൂത നായകന്മാരിലൂടെ കടന്നുവന്ന വിവരണങ്ങളാണതിൽ. ബൈബിൾ ദൈവത്തിന്റെ വാക്കാണ് എന്നത് ഒരു തരം സാംസ്കാരിക ഔദ്ധത്യം മാത്രമാണ്. ബൈബിൾ പ്രതിനിധാനം ചെയ്യുന്നത് ജൂതരുടെ പ്രധാന അനുഭവങ്ങളും അവയുടെ വ്യാഖ്യാനങ്ങളുമാണ്. അല്ലാതെ മനുഷ്യരാശിക്കാകമാനം എല്ലാക്കാലത്തേക്കുമായി നൽകപ്പെട്ട ദൈവത്തിന്റെ അവസാന വാക്കൊന്നുമല്ല.

തങ്ങളുടെ സ്വന്തം മതപ്രബോധനങ്ങളിൽ നിന്ന് തങ്ങളെ കുടിയൊഴിപ്പിച്ചിട്ട് അവയെ വളച്ചൊടിച്ച് വികലമാക്കിയ ക്രിസ്ത്യാനികളേയും മുസ്ലീങ്ങളേയും ചൊല്ലിയുള്ള ജൂതരുടെ വികാരം എനിക്ക് കാണാൻ പറ്റി. ജൂതന്മാരെ ആക്രമിക്കുന്നതിനു



digitized by www.sreyas.in

പോലുമുള്ള ഒരു മതഗ്രന്ഥമാക്കി ക്രിസ്ത്യാനികൾ ബൈബിളിനെ മാറ്റിയെടുത്തു. അറേബ്യൻ സമൂഹത്തിന്റെ മതപരമായ പ്രേരണകൾക്കിണങ്ങുന്ന തരത്തിൽ ബൈബിളിനെ പുനരാഖ്യാനം ചെയ്തതാണ് ഖുറാൻ. അറബികളുടെ സാമൂഹ്യവും രാഷ്ട്രീയവുമായ വികസന മോഹങ്ങളെയും അത് പ്രതിഫലിപ്പിക്കുന്നു. ദൈവവചനമായ ഗ്രന്ഥം എന്ന ആശയം മുഴുവനായി ഒരു സാംസ്കാരികാഭിമാനം എന്ന നിലയിൽ നിന്ന് മാറി ഒരാഗോള അധിനിവേശത്തിന്റെ നിലയിലേക്ക് വളർന്നു. ജൂതവിശ്വാസം എന്തുകൊണ്ടാണ് ബിംബാരാധനയ്ക്ക് എതിരെന്നത് തുടക്കത്തിൽ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അതാണ് ഹിന്ദുമതത്തിൽ നിന്നു ജൂതസമ്പ്രദായത്തെ വേർതിരിച്ചു നിറുത്തുന്ന ഏറ്റവും പ്രധാനഘടകം. ബിംബങ്ങൾ നമ്മുടെ കലാപ്രതിഭയുടെ പ്രകടനങ്ങളാണ്. അവയാകട്ടെ ഭക്തിമാർഗത്തിൽ വളരെ പ്രയോജനപ്പെടുന്ന ഉപാധികളുമാണ്. ബിംബാരാധന എല്ലാവർക്കും ആകർഷകമായി കൊള്ളണമെന്നില്ല. എന്നാൽ അതിനെ തള്ളിക്കളയേണ്ട ആവശ്യവുമില്ല. എല്ലാ ബിംബങ്ങളേയും അവിശുദ്ധമെന്നും അവയെ ആരാധിക്കുന്നവരെ ദൈവവിരോധികൾ എന്നുമൊക്കെ ചിത്രീകരിക്കുന്നതും തള്ളിക്കളയുന്നതും ജ്ഞാനത്തിന്റെ ലക്ഷണമല്ല തന്നെ.

എന്തായാലും ജൂതൻമാരുടെ ബിംബാരാധനാ വിരോധത്തിനു പിന്നിലുള്ള ചരിത്രപരമായ ഒരു കാരണം ഞാൻ കണ്ടെത്തി. രണ്ട് ഭൂഖണ്ടങ്ങൾക്കിടയിൽ വാണിജ്യ സൈനിക നീക്കങ്ങൾക്കുപയോഗിച്ചിരുന്ന ഒരു പാതയിലായിരുന്നു ജൂതസമൂഹത്തിന്റെ അധിവാസം. അതാകട്ടെ സ്വഭാവികമായും സമീപത്തുള്ള സാമ്രാജ്യങ്ങളുടെ യുദ്ധഭൂമിയുമായിരുന്നു. കൂടുതൽ വലുതും വിശാലവുമായ ഈജിപ്ഷ്യൻ മെസൊപ്പൊട്ടേമിയൻ സംസ്കാരങ്ങൾ ഇരുവശവുമായി നിലനിന്നിരുന്നപ്പോൾ ജൂതൻമാർ വളരെ എളുപ്പത്തിൽ തന്നെ മറഞ്ഞുപോകുമായിരുന്നു. ബിംബരഹിതമായ അവരുടെ മതം കൂടുതലും ഭൗതികതയിലൂന്നിയ തങ്ങളുടെ അയൽപക്ക സംസ്കാരങ്ങളിൽ നിന്ന് വ്യത്യസ്ഥരായി നിലനിൽക്കാനും അങ്ങനെ അതിജീവിക്കാനും അവരെ സഹായിച്ചു. എന്നാൽ ദൌർഭാഗ്യവശാൽ ഈ സമൂഹ്യാവശ്യം മതനിയമമായി വിവർത്തനം ചെയ്യപ്പെട്ടു. പ്രത്യേകിച്ചും ക്രിസ്ത്യൻ ഇസ്ലാമിക സിദ്ധാന്തങ്ങളുടെ കീഴിൽ മതപരമായ അസഹിഷ്ണുതയുടെ അടിസ്ഥാനമായി ഇത് മാറി.



digitized by www.sreyas.in

ജെറുസലേമിലുള്ള അലങ്കൃതവും മനോഹരവുമായ ഗ്രീക്ക് ഓർത്തഡോക്സ് പള്ളികൾ എനിക്ക് വളരെ ഇഷ്ടപ്പെട്ടു. അവയിലെ ബിംബങ്ങളും മെഴുകുതിരികളും സുഗന്ധതിരികളും ഹിന്ദുക്ഷേത്രങ്ങളെ ഓർമ്മിപ്പിച്ചു. ഗ്രീക്ക് ഓർത്തഡോക്സ് സമ്പ്രദായമാണ് ക്രിസ്തുമതത്തിലെ കൂടുതൽ പഴയ വിഭാഗം എന്നു ഞാൻ കണ്ടെത്തി. ജെറുസലേമിലെ എല്ലാ പഴയ പള്ളികളും ഗ്രീക്ക് ഓർത്തഡോക്സ് ആയിരുന്നു. അതായിരുന്നു പൂർവ റോമൻ, ബയ്സന്റൈൻ സാമ്രാജ്യങ്ങളുടെ മതം. റോമൻ കത്തോലിക്കർ കുരിശുയുദ്ധത്തിനു മുമ്പ് ജെറുസലേമിൽ എത്തിയിരുന്നില്ല. കത്തോലിക്കർ യഥാർത്ഥ ക്രിസ്തുമതത്തേയോ അതിന്റെ ജൻമനാട്ടിലുള്ള കൂടുതൽ മിസ്റ്റിക്കൽ ആയിരുന്ന മറ്റ് ക്രിസ്തീയ സമ്പ്രദായങ്ങളെയോ പ്രതിനിധീകരിക്കുന്നില്ല.

എന്നാൽ ക്രിസ്തുമതത്തിന്റെ എല്ലാ വിഭാഗങ്ങളിലും ക്രൂശിക്കപ്പെട്ട രക്ഷകനെക്കുറിച്ചുള്ള ഒരു വ്യസനഭാവം, അഥവാ പാപത്തിന്റെ ഭാരം വ്യാപിക്കപ്പെട്ടതായിട്ടാണ് കാണപ്പെടുന്നത്. അതിന് കൂടുതൽ ആഴത്തിലുള്ള ഒരർഥമുണ്ടെന്ന് ഞാൻ കരുതുന്നു. വേണ്ടത്ര വികസിക്കുന്നതിനു മുമ്പ് തകർക്കപ്പെട്ട ഒരു അതീത ദർശനത്തിന്റെ ചില മിന്നലാട്ടങ്ങൾ ക്രിസ്തുമതത്തിൽ കാണാം. റോമാക്കാരെ എതിർത്തിരുന്ന ഒരു ചെറിയ ജൂതവിഭാഗമെന്ന നിലയിൽ നിന്ന്, അത് റോമൻ സാമ്രാജ്യത്തിന്റെ അധികാരം കൈയ്യാളിയ നിലയിലേക്ക് വളർന്നു. ഒപ്പം ഒരിക്കൽ തങ്ങളെതിർത്തിരുന്ന മർദ്ദനഭരണത്തിന്റെ തന്നെ മൂർത്തരൂപമായി സ്വയം മാറുകയും ചെയ്തു. ചാവുകടൽ ചുരുളുകളുടെ പഠനം വ്യക്തമാക്കുന്നത് റോമാക്കാരെ എതിർത്തിരുന്ന ജൂതവിഭാഗങ്ങൾ തന്നെയായിരുന്നു ആദ്യകാല ക്രിസ്ത്യാനികൾ എന്നതാണ്. യേശുവിന്റേത് ആയി ഇന്നറിയപ്പെടുന്ന സാരോപദേശകഥകൾ ഉൾപ്പെടെയുള്ള ഉപദേശങ്ങളിൽ കൂടുതലും പ്രാചീനമായ ജൂതപ്രബോധനങ്ങളുടെ ഭാഗമായിരുന്നു.

റോമൻ ഭരണത്തിന്റെ അന്ത്യവും ജൂതഭരണത്തിന്റെ പുന:സ്ഥാപനവും പ്രതീകാത്മകമായി ലോകത്തിന്റെ അന്ത്യമായും മിശിഹായുടെ ആവിർഭാവമായും ഒക്കെ പ്രത്യക്ഷപ്പെടുന്നു. മിശിഹാ എന്നത് ശുദ്ധമായ ജൂത സങ്കൽപ്പമാണ് അല്ലാതെ ഒരു പുതുവിശ്വാസത്തിന്റെ വിളംബരക്കാരനല്ല.

യേശു, ആത്യന്തികമായി ഒരു നല്ല ജൂതനായിരുന്നു. അദ്ദേഹത്തെ ജൂതപാരമ്പര്യങ്ങളുടെ വെളിച്ചത്തിൽ തന്നെ വിലയിരുത്തേണ്ടതുണ്ട്. ജൂതന്മാരിൽ നിരവധി വിഭാഗങ്ങളുള്ളതിൽ ചിലതിനെ അദ്ദേഹം എതിർത്തിരുന്നിരിക്കാം.



digitized by www.sreyas.in

എന്നിരുന്നാലും അദ്ദേഹം വ്യക്തമായും പഴയനിയമത്തിന്റെ വഴിയിൽ തന്നെയായിരുന്നു. ക്രിസ്തുമതം ജൂതമതത്തിന്റെ ഒരു തെറ്റായ വ്യാഖ്യാനമാണ്. അത് സംഭവിച്ചതാകട്ടെ റോമാക്കാർ ജൂതരാജ്യം കൈയ്യേറി നശിപ്പിക്കുകയും യേശുവിന്റെ സഹോദരൻ എന്നറിയപ്പെട്ടിരുന്ന ജയിംസിനെ പോലുള്ള ആദ്യകാല ക്രിസ്ത്യൻനേതാക്കളെ വധിക്കുകയും ചെയ്തതിന് ശേഷമാണ്. ജൂതക്രിസ്തുമതം റോമൻക്രിസ്തുമതമായി മാറാൻ വളരെ നൂറ്റാണ്ടുകൾ തന്നെയെടുത്തു. നമുക്ക് നിരവധി രേഖകളുടെ അടിസ്ഥാനത്തിൽ ഇതിനെ ചരിത്രമായി തന്നെ എഴുതാവുന്നതേയുള്ളൂ. ഈ ജൂതസമൂഹത്തെ ഒരു റോമൻ മതമാക്കി മാറ്റുന്നതിൽ പോൾ ഒരു പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്. ശരിയായ ജൂതൻമാർ തന്നെയായി ജീവിച്ച യേശുവോ അദ്ദേഹത്തിന്റെ ശിഷ്യൻമാരിൽ ആരെങ്കിലുമോ അല്ല മറിച്ച് പോൾ ആണ് ക്രിസ്തുമതത്തിന്റെ യഥാർത്ഥ സ്ഥാപകൻ.

റോമാക്കാരാൽ പരാജയപ്പെടുത്തപ്പെട്ട് ചിതറിപ്പോയ ജൂതക്രിസ്ത്യാനികൾ തിരികെ ഒന്നിച്ചുകൂടാനും റോമൻ പൊതുസമൂഹത്തോട് ഇടപഴകാനും തുടങ്ങിയതിന് ശേഷമുണ്ടായതാണ് റോമൻ ക്രിസ്തുമതം. റോമൻസമൂഹത്തിലെ നിലനിൽപ്പിനു വേണ്ടി തങ്ങളുടെ ജൂതപശ്ചാത്തലം ആദ്യമൊക്കെ അവർ അവഗണിക്കുകയും പിന്നീട് നിഷേധിക്കുകയും ചെയ്തു. നാലാംനൂറ്റാണ്ടിൽ ഇങ്ങനെ റോമിലെ ഔദ്യോഗിക മതമായി മാറിയ റോമൻ ക്രിസ്തുമതം ഗ്രീക്ക് ഓർത്തഡോക്സ് പാരമ്പര്യമായിരുന്നു. ഗ്രീക്കുകാരുടെ ബിംബാരാധനയും മിസ്റ്റിസിസവും അതുമായി ബന്ധപ്പെട്ട ചില ഗ്നോസ്റ്റിക് സമ്പ്രദായങ്ങളും അതിലൂടെ കടന്നുവരികയും ചെയ്തു.

റോമൻ കത്തോലിക്കാമതം പ്രാമുഖ്യം നേടിയത് ഒൻപതാം നൂറ്റാണ്ടിലെ വിശുദ്ധ റോമാ സാമ്രാജ്യത്തിലൂടെയും ചാർൽമഗ്നയിലൂടെയുമാണ്. റോമൻ കത്തോലിക്കരും അവരുടെ പോപ്പുമാരും ഗ്രീക്ക് ഓർത്തോഡോക്സ് ക്രിസ്തുമതത്തിന്റെ തറവാടിന് പുറത്തായിരുന്നു. പതിമൂന്നാം നൂറ്റാണ്ടിൽ കുരിശുയുദ്ധത്തിലൂടെ കത്തോലിക്കർ ഗ്രീക്ക് തലസ്ഥാനമായ ബൈസാന്റിയം കീഴടക്കിയതിനു ശേഷമാണ് അവർക്ക് ഗ്രീക്ക് പാരമ്പര്യത്തിനുമേൽ ഒരു മേൽക്കോയ്മ കൈവന്നത്. ഗ്രീക്ക് ഓർത്തൊഡോക്സ് ചർച്ചിൽ നിന്നും കത്തോലിക്ക ചർച്ചിലൂടെ പ്രൊട്ടെസ്റ്റന്റ് ചർച്ചിലേക്കുള്ള ഈ പോക്കിൽ അദ്ധ്യാത്മികതയുടെ ഒരു തളർച്ച ജെറുസലേമിൽ എനിക്കു കാണാൻ പറ്റി. ഗ്രീക്ക് ഓർത്തൊഡോക്സ് ചർച്ചിൽ മിസ്റ്റിസിസത്തിന്റെ വലിയ സ്വാധീനമുണ്ടായിരുന്നു. റോമൻ കത്തോലിക്ക മതത്തിലാകട്ടെ കുറച്ചു മിസ്റ്റിസിസം



digitized by www.sreyas.in

ബാക്കിയുണ്ടായിരുന്നു, എന്നാൽ അതിൽ കൂടുതലുണ്ടായിരുന്നത് വിഭാഗീയതയായിരുന്നു. ഈ അടുത്തകാലത്തായി സ്ഥാപിച്ച പ്രൊടെസ്റ്റന്റ് ചർച്ചുകളിൽ ആദ്ധ്യാത്മികത ഒട്ടും തന്നെയില്ല. അവയെ ആത്മാവിന്റെ ശവകുടീരങ്ങൾ എന്നു പറയുന്നതാവും ഭേദം!

ഇതിനു സമാനമായ ചില ചരിത്രസത്യങ്ങൾ പണ്ഡിതൻമാർ ഇപ്പോൾ ഖുറാനിലും കണ്ടെത്തിയിട്ടുണ്ട്. ഇന്ന് നാം അറിയുന്ന ഖുറാനിൽ നിന്നു വ്യത്യാസങ്ങളുള്ള പാഠഭേദങ്ങളോടു കൂടിയ ഖുറാനുകൾ യെമെനിൽ നിന്ന് കണ്ടെടുത്തിട്ടുണ്ട്. എട്ടാം നൂറ്റാണ്ടിലുള്ളവയാണ് ആ കണ്ടെടുക്കപ്പെട്ട ഗ്രന്ഥങ്ങൾ. വളരെ വേഗം വളർന്നുകൊണ്ടിരുന്ന ഒരു സാമ്രാജ്യത്തിന്റെ മതപരം മാത്രമല്ല സാമൂഹ്യവുമായ ആവശ്യങ്ങളെ തൃപ്തിപ്പെടുത്താനായി കാലാന്തരം കൊണ്ട് ഉരുത്തിരിഞ്ഞ ഒരു ഗ്രന്ഥമാണ് ഖുറാൻ എന്നതാണ് പണ്ഡിതമതം. പുതിയ അറേബ്യൻ ഭരണാധികാരികൾക്ക്, തങ്ങളുടെ അധികാരസ്ഥാനത്തെ മഹത്വവൽക്കരിക്കുന്നതിനും തങ്ങളുടേതിനേക്കാൾ പഴയതും കൂടുതൽ സങ്കീർണ്ണവുമായ സംസ്കാരങ്ങളുടെ മേൽ പിടിയുറപ്പിക്കുന്നതിനും മതപ്രബോധനങ്ങളുടെ പിന്തുണ ആവശ്യമായിരുന്നു. തങ്ങളുടെ ആഴംകുറഞ്ഞ സംസ്കാരത്തെ വിഴുങ്ങിക്കളയാൻ പ്രാപ്തമായ പ്രാചീനസംസ്കാരങ്ങളുടെ മേൽ മേൽക്കോയ്മയും ആധിപത്യവും ഉറപ്പിക്കുന്നതിനായി അവരുടെ മതം തീർത്തും അയവില്ലാത്തതും വളരെ അസഹിഷ്ണുതയുള്ളതും ആവേണ്ടിയിരുന്നു.

ബൈബിൾ അടിസ്ഥാനമാക്കി വളർന്നു വന്ന ഈ രണ്ട് യാഥാസ്ഥിതികമതങ്ങൾ ഉൻമൂലനം ചെയ്യുന്നതിനുമുമ്പ് പ്രാചീന പൂർവേഷ്യയിൽ ദിവ്യങ്ങളായ നിരവധി മതസമ്പ്രദായങ്ങൾ നിലനിന്നിരുന്നു എന്നതിൽ യാതൊരു സംശയവുമില്ല. ഭാരതവുമായും വേദാന്തവുമായും ഒരുപക്ഷേ ബന്ധമുണ്ടായിരുന്ന ഗ്രീക്ക്, സെൽറ്റിക്, ഈജിപ്ഷ്യൻ, പേർഷ്യൻ, ബാബിലോണിയൻ തുടങ്ങിയ സംസ്കാരങ്ങൾ ഇവയിൽ പെടും. ഒരുപക്ഷേ ക്രിസ്തുമതവും ഇസ്ലാംമതവും തന്നതിനേക്കാൾ കൂടുതൽ ദിവ്യൻമാർ നമുക്കറിയപ്പെടാതെ പോയ പ്രസ്തുത മതസമ്പ്രദായങ്ങളിൽ ഉണ്ടായിരുന്നിരിക്കാം.

## വേദത്തിലെ ബഹുരൂപ ദൈവസങ്കൽപ്പവും ബൈബിളിലെ ഏകദൈവവും



digitized by www.sreyas.in

പഴയനിയമത്തെ അടിസ്ഥാനമാക്കിയുള്ള ജൂത, ക്രൈസ്തവ, ഇസ്ലാം മതങ്ങൾ സർവാധികാരിയായ ഒരു ദൈവത്തെ കാട്ടിത്തരുന്നു. അദ്ദേഹത്തിന് തിരഞ്ഞെടുക്കപ്പെട്ട ഒരു ജനതയുണ്ട്. തന്നോട് വിധേയത്വം ആവശ്യപ്പെടുകയും, തന്റെ സൃഷ്ടിയുടെമേൽ ഒരു ക്രൂരഭരണാധികാരിയെ പോലെ അല്ലെങ്കിൽ ഒരു രാജാവിനെപ്പോലെ അധികാരം നടത്തുകയും അസൂയാലുവാകുകയും ഒക്കെ ചെയ്യുന്ന ഒരു ഏകാധിപതി. ഇത് കൂടുതൽ ആഴമുള്ള ഒരു വീക്ഷണത്തിന്റെ ലളിതവൽക്കരണവും, ദുർവ്യാഖ്യാനവും ആണെന്ന് ചിലരെങ്കിലും വാദിച്ചേക്കാം. അത് ശരിയുമായിരിക്കാം. എന്നാൽ ഇതായിരുന്നു ലോകമെമ്പാടുമുള്ള മിഷനറി പ്രവർത്തനത്തിനു പിന്നിലെ പ്രേരകശക്തി. ക്രിസ്ത്യൻ വീക്ഷണമനുസരിച്ച് ദൈവത്തിന് സ്വന്തം അനുയായികളെ സന്തോഷിപ്പിക്കുന്നതിന് സ്വർഗവും തന്റെ ശത്രുക്കളെ ശിക്ഷിക്കുന്നതിന് നരകവും ഉണ്ട്. ഇസ്ലാമും ഇതേ മാതൃകയാണ് പിന്തുടരുന്നത്. ഇത്തരം ഒരു ദൈവത്തെ ഒരുവന് ഭയത്തോടും ഭീതിയോടും കൂടി മാത്രമേ സമീപിക്കാൻ കഴിയൂ. വിശ്വാസികൾ തങ്ങളുടെ ദൈവത്തെ തന്നെ ഒരു മാതൃകയാക്കി പിന്തുടരുകയും സ്വയം അസഹിഷ്ണുക്കളും അധികാരപ്രമത്തരുമായി മാറുകയും ചെയ്യുന്നു. സത്യത്തെ അന്വേഷിക്കുന്നതിനുപകരം തങ്ങളുടെ തെറ്റുപറ്റാത്ത ദൈവത്തിന്റെ ശാസനകളെ പിന്തുടരാൻ അവർ മറ്റുള്ളവർക്കുമേൽ നിർബന്ധം ചെലുത്താൻ തുടങ്ങുന്നു.

മറുവശത്ത് വേദവീക്ഷണത്തിലാകട്ടെ ഈ പ്രപഞ്ച വിധാനത്തിൽ തനതു സ്ഥാനങ്ങളുള്ള അനേകം ദേവീ ദേവൻമാരേക്കുറിച്ചുള്ള സങ്കൽപ്പങ്ങളാണുള്ളത്. എല്ലാറ്റിനും പുറകിൽ സർവാധിപതിയായ ഒരു സൃഷ്ടാവല്ല മറിച്ച് എല്ലാ പരിമിതികൾക്കും അപ്പുറമുള്ള നമ്മുടെതന്നെ ആത്മതത്വം അഥവാ പരമാത്മാവ് ആണുള്ളത്. വൈദികദേവതകൾ ആ പരമാത്മാവിന്റെ തന്നെ ആവിഷ്കാരമായ വലിയൊരു സൗഹൃദക്കൂട്ടായ്മയായി പ്രവർത്തിക്കുന്നു.

മരണം ദുരിതങ്ങൾ തുടങ്ങിയ ജീവിതത്തിലെ വൈഷമ്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന രുദ്രനെപ്പോലുള്ള ചില ദേവതകൾ ഭയം ജനിപ്പിക്കുന്നവയാണെങ്കിലും ഇവയേയും വെളിച്ചത്തിന്റെയും സ്നേഹത്തിന്റെയും ഭാവത്തിലേക്ക് മാറ്റാവുന്നതാണ്. ഒരു പക്ഷേ പഴയ നിയമത്തിലെ ദൈവം യഥാർത്ഥത്തിൽ രുദ്രശിവനെ പോലുള്ള ഒരു ദൈവമായിരിക്കണം. കാലക്രമേണ അദ്ദേഹത്തെ പരിമിതികളിലേക്കും പ്രത്യേകതകളിലേക്കും ചുരുക്കി കൊണ്ടുവന്നതാകണം. രുദ്രനെ വേദങ്ങളിൽ 'യഹ്വ'



digitized by www.sreyas.in

എന്നു വിളിക്കുന്നുണ്ട്. ഒരുപക്ഷേ ബൈബിൾ ദൈവമായ യഹോവ ഇതുമായി ബന്ധപ്പെട്ടതാകാം.

ബൈബിൾ മതമനുസരിച്ച് മനുഷ്യർ പതനം സംഭവിച്ച ജീവികളാണ്. ദൈവത്തിൽ നിന്ന് നിഷ്കാസിതരാക്കപ്പെട്ട് പാപത്തിൽ കഴിയുന്നവർ. കണ്ണിൽ ഭീഷണിയുടെ നോട്ടവുമായി ദൈവം തന്റെ സ്വർഗത്തിൽ നിൽക്കുന്നു. വേദങ്ങളിൽ മനുഷ്യർ ദേവൻമാരോട് ചേർന്ന് ഒരു സമൂഹമായി വർത്തിക്കുന്നു. അവർ ദേവന്മാരോടൊപ്പം പൊതുവായ ഉദ്ഭവസ്ഥാനവും പൊതുസ്വഭാവവും സാഹോദര്യവും പങ്കിടുന്നു. മനുഷ്യർക്ക് ദേവൻമാരാകാനും അവരെപ്പോലെ അനശ്വരത നേടിയെടുക്കാനും കഴിയും. പരമമായതോ നമ്മെ കീഴ്മേൽ മറിച്ചുകളയുന്നതോ ആയ പാപം എന്നൊന്നില്ല. മറിച്ച് വെറും അജ്ഞത മാത്രമാണുള്ളത്. നമ്മിലെ ശുദ്ധമായ ബോധം തടസ്സങ്ങളില്ലാതെ സ്വയം പ്രകടമാവാൻ അജ്ഞത നീക്കുകമാത്രമേ ചെയ്യേണ്ടതായിട്ടുള്ളൂ.

ബൈബിളിലെ ഏകദൈവവാദം സിദ്ധാന്ത പിടിവാശിയിലേക്ക് നയിക്കുന്നു. നീ എന്നോടൊപ്പമില്ലെങ്കിൽ നിന്നെ ഞാൻ എനിക്കെതിരായി കാണുന്നു. എന്നാൽ വേദവീക്ഷണം നാനാത്വത്തിൽ ഏകത്വം എന്നതാണ്. നമ്മിൽ നിന്ന് വ്യത്യസ്ഥമായി ചിന്തിക്കുന്നവരും നമ്മോടൊപ്പമുള്ളവർ തന്നെ. കാരണം എല്ലാവർക്കുമായി ഒരു വഴിയില്ല. വ്യത്യസ്ഥമായ നിരവധി ആശയങ്ങളെ സമന്വയിപ്പിക്കുന്ന സൗഹാർദപൂർണവും ബഹുമുഖവുമായ ലോകസംവിധാനത്തെ കുറിച്ചുള്ളതാണ് വൈദികവീക്ഷണം. സത്യത്തിന്റെ കേവലമായ ഏകതയെക്കുറിച്ച് ബോധ്യമുള്ളപ്പോഴും ആ സത്യത്തിന്റെ ബഹുമുഖവും ക്രിയാത്മകവുമായ അനേകം ആവിഷ്കരണങ്ങളെയും അത് തിരിച്ചറിയുന്നു.

"ഞാൻ, നിന്റെ പ്രഭുവായ ദൈവം, അസൂയാലുവാണ്. അതുകൊണ്ട് നീ മറ്റുദൈവങ്ങളെ ആരാധിക്കാൻ പാടില്ല" എന്നതാണ് പ്രധാനപ്പെട്ട ബൈബിൾ വീക്ഷണം. "ഏകം സദ് വിപ്രാ ബഹുധാ വദന്തി - സത്യം ഒന്നേയുള്ളൂ. പണ്ഡിതന്മാർ അതിനെ പലവിധത്തിൽ പറയുന്നു" (ഋഗ്വേദം I.164.46) എന്നതാണ് വൈദിക വീക്ഷണം. "എല്ലാ നല്ല ഭാവനകളും എല്ലായിടത്തുനിന്നും നമ്മിലേക്ക് വരട്ടേ" (ഋഗ്വേദം I.89.1). ഋഗ്വേദത്തിലെ ആദിമമനുഷ്യൻ മനു പറയുന്നു "ദേവതമാരെ, നിങ്ങളിലാരും ചെറിയവരല്ല. നിങ്ങളെല്ലാവരും മഹത്വമുള്ളവരാണ്. എല്ലാവരുടേയും ദൈവങ്ങളായ



digitized by www.sreyas.in

ഇവിടെ വസിക്കുന്ന എല്ലാദേവതകളും, നമുക്ക് രക്ഷ ചെയ്യുമാറാവട്ടെ. നമ്മുടെ കുതിരകളേയും കന്നുകാലികളേയും അവർ രക്ഷിക്കട്ടെ" (ഋഗ്വേദം VIII.30.1, 4)

ബൈബിൾ കാഴ്ച്ചപ്പാട് മറ്റ് ദൈവങ്ങളോട് യുദ്ധം ചെയ്തുകൊണ്ടിരിക്കുന്ന ഒരു ദൈവത്തെക്കുറിച്ചാണ്. മറിച്ച് അനവധി രൂപങ്ങളും ആവിഷ്കരണങ്ങളും എത്തിച്ചേരാൻ അനവധി വഴികളുമുള്ള സത്യത്തെക്കുറിച്ചാണ് വേദവീക്ഷണം. വേദങ്ങളിലെ ഇന്ദ്രനോ, അഗ്നിയോ, സോമനോ, സൂര്യനോ അഥവാ പിൽക്കാല ഹിന്ദുമതത്തിലെ ശിവൻ, വിഷ്ണു, ദേവി അല്ലെങ്കിൽ ഗണേശൻ ഇവരിലാരുമാകട്ടെ ഓരോന്നും ഒരു രൂപമോ ഭാവമോ സമീപനമോ സ്വീകരിച്ച ആത്യന്തികസത്ത തന്നെയാണ്. മറ്റെല്ലാ ദൈവങ്ങളെയും അത് സ്വഭാവികമായി തന്നിൽ ഉൾക്കൊണ്ടിരിക്കുന്നു.

വൈദികമായ ബഹുരൂപദൈവസങ്കൽപ്പം സ്വതന്ത്രവും തുറന്നതുമായ ആദ്ധ്യാത്മികതയ്ക്ക് വഴിയൊരുക്കുന്നു. ഒരീശ്വരനിലുള്ള വിശ്വാസത്തിന് ഭക്തിയുടെ തലത്തിൽ ഇടം നൽകുന്നുണ്ടെങ്കിലും അത് ഒരു ഏകദൈവശാഠ്യത്തിൽ ഒതുങ്ങിക്കൂടുന്നില്ല. വേദങ്ങളുടെ ഈ തുറന്ന സമീപനം കൊണ്ട് ലോകത്തെ മതപരിവർത്തനം ചെയ്യേണ്ടതിന്റെ ആവശ്യം ഉദിക്കുന്നില്ല. മറിച്ച് പുതുതായി ഉയർന്നുവരുന്ന ഓരോ ഉൾക്കാഴ്ചകളേയും പ്രാദേശീയമായ പ്രയോഗങ്ങളേയും പരിപോഷിപ്പിക്കുകയാണ് ചെയ്യേണ്ടതെന്നു വരുന്നു. അതേസമയം അത് വ്യത്യസ്തങ്ങളായ അനവധി ദൈവങ്ങളിൽ വിശ്വസിക്കുന്ന ബഹുദൈവ വിശ്വാസമല്ല താനും. വ്യക്തിപരമായ തലത്തിൽ ഏകത്വത്തെക്കുറിച്ചുള്ള സ്വതന്ത്രമായ സമീപനമാണത്. ഓരോ മനുഷ്യനിലുമുള്ള മൗലികതയേയും ഏകത്വത്തെയും ഒരേസമയം അംഗീകരിച്ചുകൊണ്ടുള്ള ഒരു സമീപനരീതി. മനുഷ്യർ എന്നനിലയിൽ പൈതൃകത്തിന്റെ ഭാഗമായി നമുക്ക് കിട്ടിയിട്ടുള്ള വിവിധ മതവിശ്വാസങ്ങളേയും മഹാത്മാക്കളേയും അവരുടെ പ്രബോധനങ്ങളേയും വിവിധ ആരാധനാ സമ്പ്രദായങ്ങളേയും എല്ലാം കൂട്ടിയിണക്കുന്നതിന് ഇന്നത്തെ ലോകത്തിൽ ഇത്തരത്തിൽ ഒരു വീക്ഷണം ആവശ്യമാണ്.

ഹിന്ദുധർമ്മം സാർവലൗകികമായ ബഹുത്വത്തെ അംഗീകരിക്കുന്നതാണ്. മൗലികമായതിനേയും, ബഹുവായതിനേയും ഒരേസമയം അംഗീകരിക്കാൻ കഴിയുന്നതാണത്. എല്ലാം നല്ലത് എന്ന മട്ടിലുള്ള ഒരു കൂടിക്കുഴഞ്ഞ അവസ്ഥയല്ല, മറിച്ച് പ്രകൃതിയിലെ മഹാശക്തികളെപ്പോലെ വളരെ വലുതായ, പല



digitized by www.sreyas.in

മുഖങ്ങളോടുകൂടിയ, ആർക്കും സ്വീകാര്യമായ ഒരു സത്യത്തെക്കുറിച്ചുള്ള കാഴ്ചപ്പാടാണത്. ഈ ബഹുത്വം ഒരേയൊരു സത്യത്തിൽ നിന്ന് പുറപ്പെട്ടിട്ടുള്ളതാണ്, എന്നാൽ ആ സത്യം അനന്തവും അപരിമിതവുമാണ്. ഇന്നത്തെ കാലഘട്ടത്തിൽ ലോകം മുഴുവനുമുള്ള മാനവസംസ്കൃതിയെ അവയുടെ വൈവിദ്ധ്യങ്ങളെ നിലനിർത്തിക്കൊണ്ട് സമന്വയിപ്പിക്കാൻ ഇത്തരം ഒരു തുറന്ന വീക്ഷണം അത്യാവശ്യമാണ്. കുത്തകമനോഭാവം മദ്ധ്യകാലഘട്ടത്തിന്റെ സംഭാവനയാണ്. ഏതെങ്കിലും ഒരു സമൂഹം മറ്റെല്ലാറ്റിനും മേൽ ആധിപത്യം സ്ഥാപിക്കാൻ നടത്തുന്ന ശ്രമങ്ങളാണ് അതിലുള്ളത്. അതാകട്ടെ സംഘർഷത്തിലും നാശത്തിലും മാത്രമേ കൊണ്ടെത്തിക്കൂ.

ഹിന്ദുമതം ആത്യന്തികമായ സത്യത്തിന്റെ കുത്തകയൊന്നും അവകാശപ്പെടുന്നില്ല. അതുപോലെ സംശയാലുക്കളായ ലോകത്തിന് സത്യം മുകളിൽ നിന്ന് വിതറിക്കൊടുക്കുന്ന ഒരു മട്ടും അതിനില്ല. ഒരു പരമമായ സത്യം ഉണ്ടെന്ന് അത് പറയുന്നു. എന്നാൽ ആ സത്യം മനുഷ്യന്റെ കുത്തിത്തിരുപ്പുകൾക്കും, മനുഷ്യചരിത്രത്തിനും ഒക്കെ അപ്പുറമുള്ളതാണ്. ഈ ആത്മീയസത്യത്തിന് ഒരു മതപ്രചരണ പരിപാടികളോടും ബന്ധമില്ല. ഇത് ഏതെങ്കിലും പ്രത്യേക വിശ്വാസത്തോടോ, നേതാവിനോടോ ബന്ധിക്കപ്പെട്ടതല്ല. ആ സത്യത്തെ കണ്ടെത്തുന്നത് അടിസ്ഥാനപരമായി വ്യക്തിപരമായ താൽപ്പര്യത്തിന്റെയും വ്യക്തിതലത്തിലുള്ള അന്വേഷണത്തിന്റേയും കാര്യമാണ്. ഹിന്ദുമതം ഈ അന്വേഷണത്തിനാവശ്യമായ ഉപകരണങ്ങൾ നൽകുന്നു. എന്നാൽ ആ സത്യമെന്താണെന്ന് സ്വയം നേരിട്ട് കണ്ടെത്തുന്നതിന് വ്യക്തികളെ സ്വതന്ത്രമായി വിടുകയും ചെയ്യുന്നു. ഒരു മതം എന്നനിലക്ക് അത് അന്തിമവാക്കായിട്ടും ഒഴിവാക്കപ്പെടാനാവാത്ത ഒന്നായിട്ടും സ്വയം അവതരിപ്പിക്കുന്നില്ല. ഒരിക്കൽ നാം നമ്മെപ്പറ്റി അറിഞ്ഞു കഴിഞ്ഞാൽ മനുഷ്യരാശിയുടെ എല്ലാ പരിമിതികൾക്കും അപ്പുറത്തേക്ക് നാം കടന്നു ചെല്ലുന്നു. അതേസമയം തന്നെ എല്ലാക്കാലത്തുമുണ്ടായിട്ടുള്ള എല്ലാ മഹാത്മാക്കളുമായും മഹാ സത്യാന്വേഷികളുമായും നാം സമ്പർക്കത്തിൽ വരികയും ചെയ്യുന്നു.

**മതവും അന്ധവിശ്വാസവും**

അതീന്ദ്രിയമായ തലങ്ങളോട് ബന്ധം സ്ഥാപിക്കുക എന്നതാണ് മതം ലക്ഷ്യമാക്കുന്നത്. അത്തരത്തിലൊരു ബന്ധം നമ്മുടെ ബോധമണ്ഡലത്തെ



digitized by www.sreyas.in

വികസിപ്പിക്കുക മാത്രമല്ല ചെയ്യുന്നത്. വേണ്ടത്ര ശാരീരിക മാനസിക ശുദ്ധികളില്ലാതെയുള്ള ഈ ശ്രമം നമ്മുടെ മാനുഷികമായ അഹന്തയെയാണ് വളർത്തുക. അത് നമ്മെ ശുദ്ധമായ സത്യത്തോട് ബന്ധിപ്പിക്കുകയില്ലെന്ന് മാത്രമല്ല, നമ്മുടെ മുൻവിധികളുടെമേൽ ശുദ്ധ സത്യത്തിന്റേതായ മൂടുപടം അണിയിക്കുകയും ചെയ്യും.

ഹിന്ദുസമ്പ്രദായം അതീന്ദ്രിയാനുഭവങ്ങൾക്കുള്ള ശ്രമങ്ങളിൽ, യോഗ സാധനയ്ക്ക് വലിയ പ്രാധാന്യം കൽപ്പിക്കുന്നു. അത് നമ്മുടെ ശരീരത്തേയും മനസ്സിനേയും ശുദ്ധീകരിച്ച് അതീന്ദ്രിയാനുഭവങ്ങൾക്കുള്ള നല്ലൊരു വാഹനം ഒരുക്കിത്തരുന്നു. എന്നാൽ വിശ്വാസത്തിനും, വിധേയത്വത്തിനും ഊന്നൽ കൊടുക്കുന്ന മതങ്ങളിൽ ഇത്തരം സാധനകൾക്ക് സ്ഥാനമില്ല. കന്യകയിൽ നിന്നുള്ള പിറവി, കുരിശു മരണത്തിലൂടെയുള്ള പാപമോചനം തുടങ്ങിയ യുക്തിരഹിതമായ കാര്യങ്ങളിലുള്ള വിശ്വാസങ്ങളെയാണ് മോക്ഷത്തിനായി വിശ്വാസാധിഷ്ഠിത മതങ്ങൾ പ്രോത്സാഹിപ്പിക്കുന്നത്. ഒരുവന്റെ ബോധ മണ്ഡലത്തിന്റെ വികാസത്തിനല്ല അവിടെ പ്രാധാന്യം. ഇങ്ങനെ വിശ്വാസത്തിന് യുക്തിചിന്തയ്ക്കു മുകളിൽ സ്ഥാനം നൽകുന്നത് മനസ്സുകളുടെ താളംതെറ്റിക്കുന്നതിനും വൈകാരികമായ കുത്തൊഴുക്കിനും ഒക്കെ കാരണമാവാം. ആളുകൾ സ്വന്തം മനോവിലാസങ്ങളിൽ പെട്ടുപോകുന്നതും സാധാരണം.

മതപരമായ ചട്ടക്കൂടുകൾക്കുള്ളിലും ദിവ്യത്വം കണ്ടേക്കാം, എന്നാൽ അത് മതപരമായ മുൻവിധികളാൽ വളച്ചൊടിക്കപ്പെടും എന്നകാര്യം ഉറപ്പാണ്. പല ക്രിസ്ത്യൻ ദിവ്യൻമാരെയും പോലെ, വിശ്വാസാധിഷ്ഠിതമായ മതങ്ങളിലെ അനുയായികൾക്ക് ഉയർന്ന ബോധത്തിന്റെ ശരിക്കുള്ള അനുഭവങ്ങളുണ്ടാവുമ്പോഴും അവരുടെ മതത്തിലെ അന്ധവിശ്വാസങ്ങളും, മുൻവിധികളും അവയ്ക്കുമേൽ കരിനിഴൽ വീഴ്ത്താറുണ്ട്. അത്തരം ചില ദിവ്യൻമാർ മനോവിഭ്രാന്തികളിൽ വീണുപോയിട്ടുണ്ട്. സ്വയം മറ്റൊരു ക്രിസ്തുവാണെന്നും, താൻ സാത്താനുമായി യുദ്ധത്തിലാണെന്നും, ലോകത്തെ രക്ഷിക്കേണ്ടവനാണെന്നും ഒക്കെ അവർക്ക് തോന്നും. മോചനത്തെ ഒരു രക്ഷകനിലോ പ്രവാചകനിലോ ഉള്ള വിശ്വാസവുമായി ബന്ധിപ്പിക്കുന്നത് വളരെ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്ന ഒന്നാണ്. മാത്രവുമല്ല അതിന് മനുഷ്യസ്വഭാവത്തെ യഥാർത്ഥമായി പരിവർത്തനപ്പെടുത്തുന്നതിനുള്ള കഴിവുമില്ല.



digitized by www.sreyas.in

തനിക്ക് കിട്ടിയേക്കാവുന്ന ദിവ്യാനുഭവങ്ങളിൽ ശുദ്ധമല്ലാത്ത മനസ്സ് അതിന്റെ സ്വന്തം അഭിലാഷങ്ങളെയും കൂടി കൂട്ടിക്കലർത്തും എന്നതാണ് അതിനു കാരണം .

മറിച്ച് വേദമാർഗം അമൂർത്തവും സനാതനവുമായതിലേക്കാണ് നമ്മുടെ ശ്രദ്ധയെ തിരിച്ചുവിടുന്നത്. അത് പ്രാചീനമായ ഏതെങ്കിലും ഒരു വെളിപാടിലല്ല വേരുറപ്പിച്ചിരിക്കുന്നത് മറിച്ച് എക്കാലവും സത്യത്തെ തേടി നിരന്തരമായി വളർന്നുവികസിച്ചു കൊണ്ടേയിരിക്കുന്ന അന്വേഷണത്തിലാണ്. അത് പ്രാചീനവും ആധുനികവുമായ മഹാത്മാക്കളേയും നേരിട്ടുള്ള അനുഭവത്തിനായുള്ള വ്യക്തിയുടെ അഭിവാഞ്ചയേയും ഒരുപോലെ അംഗീകരിക്കുന്നു.

ചരിത്രത്തിലെ വെളിപാടുകളിൽ ഊന്നിനിൽക്കുന്ന മതങ്ങൾ മാനുഷികമായതിനെ ദൈവികമായി തെറ്റിദ്ധരിക്കാൻ എളുപ്പമാണ്. അവർ ചില പ്രവാചകരിലും, ഗ്രന്ഥങ്ങളിലും, പ്രസ്ഥാനങ്ങളിലും ഒക്കെ അപ്രമാദിത്വം കണ്ടെത്താൻ ശ്രമിക്കുന്നു. ചരിത്രത്തിന്റെ ഒരു പ്രത്യേക കാലഘട്ടത്തിൽ മരവിച്ചു നിൽക്കുകയും ഒരു പ്രത്യേക സമൂഹത്തിന്റെ അഭിലാഷങ്ങളിൽ മാത്രമായി കുടുങ്ങിക്കിടക്കുകയും ചെയ്യുന്നു. ബൈബിളും ഖുറാനും പോലുള്ള ഗ്രന്ഥങ്ങൾ മനുഷ്യകൃതങ്ങളാണ്. അവയിൽ അസത്യപൂർണ്ണങ്ങളും കാലഹരണപ്പെട്ടവയുമായ പലതും ഉൾക്കൊള്ളുന്നു. ഓരോ കാലങ്ങളിൽ എപ്രകാരമൊക്കെയാണ് പൂർണ്ണതയോട് ബന്ധപ്പെടാൻ മനുഷ്യർ ശ്രമിച്ചിരുന്നത് എന്നതിന്റെ ചിത്രങ്ങൾ നമുക്ക് അവയിൽ നിന്ന് കിട്ടുന്നു. എന്നാൽ അവ സ്വയം പൂർണ്ണതയെ പ്രതിനിധീകരിക്കുന്നില്ല. അവയ്ക്ക് സാർവ്വകാലീനമോ സാർവ്വദേശീയമോ ആയ പ്രസക്തിയല്ല മറിച്ച് പ്രത്യേക കാലദേശങ്ങളിൽ പരിമിതപ്പെടുത്തിയ പ്രസക്തിയാണുള്ളത്.

വേദങ്ങളും അവയുടെ അക്ഷരാർഥത്തിൽ, അരൂപിയായ ദൈവത്തിന്റെ വാക്കൊന്നുമല്ല. മറിച്ച് ഋഷിമാരുടെ കുറിപ്പുകളാണ്, അവർ എപ്രകാരമൊക്കെയാണ് ആ ദിവ്യതയെ തേടിയത് എന്നതിന്റെ വിവരണങ്ങളാണ്. നാം വെറുമൊരു ഗ്രന്ഥത്തെ ഒരിക്കലും ആരാധിക്കരുത്. ഒരു സഞ്ചാരഗ്രന്ഥം പുതിയൊരു രാജ്യത്തേക്കുള്ള നമ്മുടെ യാത്രയിൽ സഹായിക്കുമ്പോഴും അത് സ്വയം യാത്രയ്ക്ക് പകരമാവാത്തതു പോലെ നമ്മുടെ ആന്തരികാന്വേഷണത്തിന് ഏതൊരു ഗ്രന്ഥവും ഒരു സഹായി മാത്രമേ ആവുന്നുള്ളൂ. അതുകൊണ്ടാണ് വേദങ്ങൾ അവസാനമില്ലാത്തവയാണെന്നും കൂടി നമ്മോട് പറഞ്ഞിട്ടുള്ളത്. സത്യം പരിമിതികൾ ഇല്ലാത്തതാണ്.



digitized by www.sreyas.in

ഉച്ചരിക്കപ്പെട്ടിട്ടില്ലാത്ത വാക്കും പുറപ്പെട്ടിട്ടില്ലാത്ത ശബ്ദവും പറയപ്പെട്ട ഏതൊരു ശബ്ദങ്ങളേക്കാളും മഹത്തായവയാണ്.

മതങ്ങൾ ഇപ്പോഴും വളരെയേറെ അന്ധവിശ്വാസങ്ങളെ ലോകത്ത് പ്രചരിപ്പിച്ചു കൊണ്ടിരിക്കുന്നു. ലോകത്തെപ്പറ്റി മാത്രമല്ല ബോധത്തിന്റെ സ്വഭാവത്തെക്കുറിച്ചും മറ്റും. ഞാൻ ഗോത്രവർഗ്ഗക്കാരുടെ മതങ്ങളെക്കുറിച്ച് മാത്രമല്ല മുഖ്യധാരാ വിശ്വാസങ്ങളെക്കുറിച്ചു കൂടിയാണ് പറയുന്നത്. മോചനത്തെക്കുറിച്ചുള്ള മതങ്ങളിലെ അവകാശവാദങ്ങൾ പരിശോധിച്ചാൽ അവയെ അസംബന്ധങ്ങൾ എന്നു പറഞ്ഞില്ലെങ്കിൽ പോലും വളരെ ലാഘവം എന്നു പറയേണ്ടിവരും. നമ്മുടെ രക്ഷകനായി യേശുവിനെ ആവശ്യമുണ്ട് അല്ലെങ്കിൽ അവസാന പ്രവാചകൻ മുഹമ്മദാണ് എന്നത് സാമാന്യ യുക്തിയ്ക്കും ആദ്ധ്യാത്മിക വെളിച്ചത്തിനും ഒരുപോലെ വിരുദ്ധമാണ്. ജ്ഞാനം മാത്രമേ നമ്മെ സ്വതന്ത്രരാക്കുകയുള്ളൂ. അതാകട്ടെ വിശ്വാസത്തിൽ നിന്നല്ല ധ്യാനത്തിൽ നിന്നേ ലഭിക്കുകയുള്ളൂ താനും.

നമ്മുടെ മതപരമായ വീക്ഷണങ്ങളിൽ വിശാലമനസ്ക്കരാവാൻ വേണ്ടി നാം ഈ എല്ലാ മതാന്ധവിശ്വാസങ്ങളേയും അംഗീകരിക്കേണ്ടതില്ല. മറിച്ച് നമ്മുടെ വിവേചനത്തിന്റെ വെളിച്ചത്തിൽ അവയിലൂടെ അന്വേഷണം ചെയ്യുകയാണ് വേണ്ടത്. സ്വയം കണ്ടെത്തലിലൂടെ സത്യം ഉയർന്നു വരും. അതിന് എല്ലാ പ്രവാചകൻമാർക്കും മദ്ധ്യസ്ഥൻമാർക്കും അപ്പുറം പോകേണ്ടിവരും. ഈയൊരർത്ഥത്തിൽ സത്യം ദൈവത്തേക്കാൾ പ്രധാനമാണ്. നമ്മുടെ യഥാർത്ഥ അന്വേഷണം സത്യത്തിനു വേണ്ടിയാകണം. അത് നമ്മെ യഥാർത്ഥ ദിവ്യത്വത്തിലേക്ക് നയിക്കും. എന്നാൽ ഒരു പ്രത്യേക മതവിശ്വാസത്തിലെ ആശയത്തിനനുസരിച്ചുള്ള ദൈവത്തെയാണ് നാം തേടുന്നതെങ്കിൽ വഴിയിൽ നമുക്ക് സത്യം നഷ്ടപ്പെടാനുള്ള സാദ്ധ്യതയുണ്ട്.



digitized by www.sreyas.in

# പ്രാചീന മതങ്ങളുടെ തിരിച്ചുവരവ്

ഒരുകാലത്ത് മനുഷ്യർ പ്രകൃതിശക്തികളുമായി സ്വതന്ത്രമായി സംവേദിച്ചിരുന്നു. ഓരോ കുന്നിലും താഴ്വരയിലും അവർ ഒരാത്മാവിനെ ദർശിച്ചു. സൂര്യനിലും ചന്ദ്രനിലും അവർ ഒരു ദിവ്യമുഖം കണ്ടു. പർവതങ്ങളിലും വൃക്ഷങ്ങളിലും മേഘങ്ങളിലും ഒരു ബോധം അവർക്കനുഭവപ്പെട്ടു. അവർ കാവ്യങ്ങൾ പാരായണം ചെയ്തു. ആചാരങ്ങൾ അനുഷ്ഠിച്ചു. വിശുദ്ധമായ ഒരു ലോകക്രമത്തെ ആഴത്തിൽ ധ്യാനിച്ചു. തങ്ങളുടെ തന്നെ അന്തരാത്മാവിനോട് അഗാധമായി ബന്ധപ്പെട്ടു നിൽക്കുന്നതാണതെന്ന് ഒടുവിലവർ കണ്ടെത്തി. അത്തരം അന്തർദർശനങ്ങൾ ലഭിച്ച മഹാത്മാക്കളും ഋഷിമാരും ആത്മാന്വേഷികളുമാണ് ജനങ്ങളുടെ സാംസ്കാരിക ജീവിതത്തെ നയിച്ചിരുന്നത്.

ഏകദൈവത്തിന്റെയും അദ്ദേഹത്തിന്റെ വചനമായ ഏകഗ്രന്ഥത്തിന്റേയും ആഗമനം പ്രകൃതിയുടെ ആത്മാക്കളെ ഭൂമിയിൽ നിന്ന് നിഷ്ക്കാസനം ചെയ്തു. പൂർവ്വികരോടുള്ള നമ്മുടെ ബന്ധത്തെ മുറിച്ചുകളയുകയും ദേവീ ദേവൻമാരുടെ കൃപയിൽ നിന്ന് അത് നമ്മെ അകറ്റിക്കളയുകയും ചെയ്തു. അതിമാനുഷന്റേത് പോലുള്ള ഒരു അപരവ്യക്തിത്വം നമ്മുടെ ബോധതലത്തെ ഭരിക്കാൻ തുടങ്ങുകയും ജീവിതത്തിൽ നിന്ന് നമ്മെ അകറ്റുകയും ചെയ്തു. അത് യോഗയും, നിഗൂഢശാസ്ത്രങ്ങളും, ജ്യോതിഷവും, രോഗശാന്തിയും ഒക്കെയുള്ള പ്രാചീനവിശ്വാസികളുടെ ജ്ഞാനസമ്പത്തിനെ പൈശാചികം അല്ലെങ്കിൽ ആപത്കരം എന്നുപറഞ്ഞ് തള്ളിക്കളയുകയാണ് ചെയ്തത്.

എന്നാൽ ഈ ഏകദൈവം ഒരു സാർവലൗകിക വ്യക്തിത്വമല്ല. (ഒരു കാലത്ത് ഈ ദൈവസങ്കൽപ്പം അങ്ങനെയായിരുന്നു എന്ന് ആരെങ്കിലുമൊക്കെ വാദിച്ചേക്കാം). അദ്ദേഹം സത്യത്തിന്റെ ഏകത്വത്തെയല്ല പ്രതിനിധാനം ചെയ്യുന്നത്, മറിച്ച് മറ്റെല്ലാ ദൈവങ്ങൾക്കും എതിരായുള്ള ഒരൊറ്റ ദൈവത്തെയാണ്. അസൂയ നിറഞ്ഞ ഒരു ഭർത്താവിനെ പോലെ അദ്ദേഹം തന്നോടുള്ള വിധേയത്വത്തിന്റെ കുത്തകാവകാശം ആവശ്യപ്പെടുന്നു. ഏകാത്മകതയിലേക്കല്ല അദ്ദേഹം തന്റെ ജനങ്ങളെ നയിച്ചത് മറിച്ച്



digitized by www.sreyas.in

സത്യവിശ്വാസിയെന്നും അവിശ്വാസിയെന്നുമുള്ള ദ്വിത്വത്തിലേക്കാണ്. അതാകട്ടെ പരസ്പരമുള്ള അവിശ്വാസത്തിന്റെയും വെറുപ്പിന്റെയും തുടർന്ന് മതത്തിന്റെ പേരിലുള്ള ഭീകരതയുടേയും തേർവാഴ്ചയാണ് ലോകത്തിന് സമ്മാനിച്ചത്.

എന്നാൽ ഈ ഏകദൈവത്തിന് അടിച്ചമർത്തലിന്റെ ഇരുണ്ടയുഗത്തിൽ മാത്രമേ അടക്കിഭരിക്കാൻ കഴിയൂ. അദ്ദേഹത്തിന് സ്വന്തം അധീശത്വം നിലനിർത്താൻ വിചാരത്തിന്റെ വെളിച്ചവും അന്വേഷണത്തിനുള്ള സ്വാതന്ത്ര്യവും നിഷേധിക്കുകയും ബലപ്രയോഗത്തിന്റെയും പ്രചരണത്തിന്റെയും സഹായം തേടുകയും വേണം. ഏതാനും നൂറ്റാണ്ടുകൾ നീണ്ടു നിന്നെങ്കിലും ഈ അധീശത്വം താൽക്കാലികമായിരുന്നു. യുക്തിവിചാരത്തിന്റെയും, നിരീക്ഷണത്തിന്റേയും, ആധുനികലോകത്തിലെ തുറന്ന ആശയവിനിമയത്തിന്റെയും തിരിച്ചുവരവോടു കൂടി അദ്ദേഹത്തിന്റെ ഈ അധീശത്വം അവസാനിക്കാതിരിക്കാൻ വയ്യ. ഉയർന്ന ബോധതലത്തേക്കുറിച്ചുള്ള നമ്മുടെ സ്വഭാവിക താത്പര്യം വീണ്ടും ഉണരുന്നമുറയ്ക്ക് നമ്മുടെ ദേവീദേവന്മാരെല്ലാം തിരികെ വന്നുകൊണ്ടിരിക്കുന്നു. ഒരിക്കൽക്കൂടി അവരുടെ മനോഹരവും സ്നേഹപൂർണവുമായ കൃപ നമ്മിലെല്ലാം എത്തിച്ചേരുമാറാകട്ടെ!

## ഹിന്ദുമതവും തദ്ദേശീയമായ പാരമ്പര്യങ്ങളും

പ്രകൃതിയുടേയും ഭൂമിയുടേയും മതത്തെയാണ് ഹിന്ദുമതം പ്രതിനിധാനം ചെയ്യുന്നത്. പുറമേയ്ക്ക് അത് മേഘങ്ങളിലും നക്ഷത്രങ്ങളിലും മലകളിലും നദികളിലുമൊക്കെയാണ് നിലനിൽക്കുന്നത്. എല്ലാ തദ്ദേശീയ പാരമ്പര്യങ്ങളിലും എല്ലാ പൗരാണിക മതങ്ങളിലും പ്രത്യേകിച്ച് ആത്മാവിന്റെ അഥവാ ഉയർന്ന ബോധതലത്തിന്റെ പ്രതീകമായ സൂര്യനെ ആരാധിക്കുന്ന മതങ്ങളിൽ നമുക്ക് ഹിന്ദുമതത്തെ കാണാം. അനേകം വിധത്തിൽ ആത്മാവിഷ്കാരം നടത്തുന്ന ഒരു വ്യക്തിയുടെ മതമാണ് ഹിന്ദുധർമ്മം. അത് ജീവിതത്തിന്റെ മതമാണ്.

ഹിന്ദുമതത്തെ നേരിടുക പ്രയാസമാണ്. കാരണം അതിനർത്ഥം നമ്മുടെ പ്രാചീനവിശ്വാസങ്ങളുടെ വേരുകളെത്തന്നെ നേരിടുകയെന്നതാണ്. പ്രാചീനർ അത്രമാത്രം മോശപ്പെട്ടവരായിരുന്നോ ? നാം പൊതുവേ ചിത്രീകരിക്കുമ്പോലെ അവർ വെറും ചോരക്കൊതിയൻമാരായ അപരിഷ്കൃതൻമാരായിരുന്നു എന്നാണോ ? ലോകത്തിൽ നാഗരികതയും ഭൂതാനുകമ്പയും കൊണ്ടുവന്നത് ക്രിസ്തുമതം



digitized by www.sreyas.in

മാത്രമാണോ ? അവിശ്വാസികൾ അവരെത്ര തന്നെ മഹത്വമുള്ളവരായിരുന്നാലും, തങ്ങൾ കേട്ടിട്ടില്ലാത്ത യേശുവിനെ സ്വീകരിക്കാത്ത ഒറ്റക്കാരണം കൊണ്ട് നരകത്തിന് വിധിക്കപ്പെട്ടവരാണോ ?

നമ്മുടെ പൂർവികർ തീരെ പിന്നോക്കം നിന്നിരുന്നവരും നമ്മളൊക്കെ വളരെ പുരോഗമിച്ചവരും ആണെന്ന് എനിക്ക് വിശ്വസിക്കാൻ കഴിയുന്നില്ല. ഒരു മതവിശ്വാസം സ്വീകരിക്കുന്നതു കൊണ്ടു മാത്രം മനുഷ്യരിൽ മാറ്റം വരുമെന്നോ അവർ കുറെക്കൂടി നല്ലവരാകുമെന്നോ ഞാൻ വിശ്വസിക്കുന്നില്ല. വിശുദ്ധാവസ്ഥയെക്കുറിച്ചുള്ള മഹത്തായ ബോധം ഉണ്ടായിരുന്ന മനുഷ്യരായിരുന്നു നമ്മുടെ പൂർവികർ. ഈശ്വര ദർശനത്തോളം വളർന്ന വൈകാരികതയുടെ മുഴുവൻ തലങ്ങളും അവർ അനുഭവിച്ചിട്ടില്ല എന്നു വരുമോ ? എന്തിന് ദൈവം, ദിവ്യത്വം തുടങ്ങിയ നമ്മുടെ വാക്കുകളെല്ലാം അവരുടെ നിഘണ്ടുവിൽ നിന്നുള്ളവയാണ്. തീർച്ചയായും അവിശ്വാസികൾ എന്നു നാം പറയുന്ന പ്രാചീന മതവിശ്വാസികൾക്ക് ഒരു അതീതശക്തിയെക്കുറിച്ച് അറിവുണ്ടായിരുന്നു. അതിനോട് ബന്ധപ്പെടുന്നതിനുള്ള മാർഗങ്ങളും അവർക്കറിയുമായിരുന്നു. പുണ്യസ്ഥലങ്ങൾ, ഐതിഹ്യങ്ങൾ, തത്വദർശനം, ഉൾക്കാഴ്ചകൾ എന്നിങ്ങനെയുള്ള എല്ലാമായി ബന്ധപ്പെട്ടു നിൽക്കുന്ന ആഴമുള്ള ആദ്ധ്യാത്മിക സമ്പ്രദായങ്ങൾ അവർക്കുണ്ടായിരുന്നു.

ക്രിസ്തുമതം ഈ സമ്പ്രദായങ്ങളെ ചുരുക്കിക്കളഞ്ഞു. അവയെ പഠിച്ചു മനസ്സിലാക്കിയിട്ടല്ല, മറിച്ച് അവയെ പരിപൂർണ്ണമായി തിരസ്കരിച്ചുകൊണ്ട്. ക്രിസ്തുമതത്തിന്റെ ഏകതാനമായ മാർഗത്തിന് ഉൾക്കൊള്ളാനാവുന്നതിലും അപ്പുറമായിരുന്നു അവയിലെ വൈവിദ്ധ്യം.

മതംമാറുന്നതിന് മുമ്പ് തങ്ങളുടെ പൂർവികരുടെ മതം എന്തായിരുന്നു എന്ന ചോദ്യം ക്രിസ്ത്യൻ ഇസ്ലാം മതപശ്ചാത്തലങ്ങളിൽ നിന്ന് വന്നിട്ടുള്ളവർ എപ്പോഴെങ്കിലും സ്വയം ചോദിച്ചിട്ടുണ്ടോ എന്ന് സംശയമാണ്. അവിശ്വാസികളെക്കുറിച്ച് പ്രചരിപ്പിക്കുന്നതുപോലെ അവരുടെ മതം വെറും ബിംബാരാധനയും അന്ധവിശ്വാസങ്ങളും കാമാസക്തിയും മാത്രമായിരുന്നോ ? അതോ അവർക്ക് അവരുടേതായ മഹത്വവും അദ്ധ്യാത്മികതയും, ദിവ്യത്വത്തെക്കുറിച്ചുള്ള ബോധവും മഹത്തായ ചരിത്രവും പാരമ്പര്യവും ഒക്കെയുണ്ടായിരുന്നോ ? ഈ പ്രാചീന വിശ്വാസങ്ങളെ ലോകമെമ്പാടും പ്രത്യേകിച്ചും ഇൻഡ്യയിൽ നിലനിൽക്കുന്ന അവയുടെ സമകാലീനമായ സംസ്കാരപാരമ്പര്യത്തിലൂടെ നമുക്കിപ്പോൾ മനസ്സിലാക്കാനാവും.



digitized by www.sreyas.in

ഒരു ചർച്ച്, ഒരു ഗ്രന്ഥം, ഒരു പ്രവാചകൻ എന്നിവയെ അടിസ്ഥാനപ്പെടുത്തി കെട്ടിപ്പടുത്തവയല്ല തദ്ദേശീയ മതങ്ങൾ. അവ വേരൂന്നിയിരിക്കുന്നത് ഭൂമിയിലും ആകാശത്തിലുമാണ്, ഒരു പുസ്തകത്തിലോ ഒരു സ്ഥാപനത്തിലോ അല്ല. ഒരു ജനതയുടെ സംസ്കാരത്തിന്റെയും ജീവിതരീതിയുടെയും ഭാഗമാണവ. അവരുടെ ചില വിശ്വാസങ്ങൾ ഒറ്റനോട്ടത്തിൽ പഴഞ്ചനും അസംസ്കൃതവും ഒക്കെയായി തോന്നാമെങ്കിലും കൂടുതൽ അനുഭാവപൂർവം തുറന്നമനസ്സോടെ നോക്കിക്കാണുന്നവർക്ക് വലിയ അർഥങ്ങൾ അവയിൽ ദർശിക്കാനാകും.

തദ്ദേശീയരെ കന്നുകാലികളെപ്പോലെ തെളിച്ചുകൊണ്ടുപോയി ജയിലുകൾക്കു തുല്യമായ സാഹചര്യങ്ങളിൽ പാർപ്പിക്കുന്നതും, തങ്ങളുടെ ആത്മാവിന്റെ തന്നെ ഭാഗമായ അവരുടെ ഭൂമികൾ അവരിൽ നിന്ന് തട്ടിയെടുക്കുന്നതും അവരുടെ കുടുംബങ്ങളെ ഭിന്നിപ്പിച്ചു കളയുന്നതും ഒക്കെ ഈ പുതുമത മുന്നേറ്റത്തിന്റെ ഭാഗമായിരുന്നു. അതിശയകരമായ വസ്തുതയെന്തെന്നാൽ ഈ ക്രൂരകൃത്യങ്ങളിലൂടെ തങ്ങൾ തദ്ദേശവാസികളെ പരിഷ്ക്കരിക്കുകയും അവർക്ക് നല്ല ക്രിസ്ത്യാനികളായി ജീവിക്കാൻ അവസരമൊരുക്കുകയും ചെയ്യുകയാണെന്നായിരുന്നു അവരുടെ ദൃഢവിശ്വാസം.

ക്രൈസ്തവ പൂർവ ഗ്രീക്ക് സംസ്കാരം നമുക്ക് പ്ലേറ്റോയെയും അരിസ്റ്റോട്ടിലിനെയും തന്നു. അഥവാ പിൽക്കാലത്ത് യാതൊരു മതിപ്പും കൂടാതെ ക്രിസ്ത്യൻ ദൈവശാസ്ത്രം അതിന്റെ സ്വന്തം അടിത്തറ ഏതൊന്നിൽ കെട്ടിപ്പടുത്തുവോ ആ പാശ്ചാത്യ തത്വദർശനം അവരാണ് ലോകത്തിന് സമ്മാനിച്ചത്. വളരെ ആഴമേറിയതും സങ്കീർണ്ണവുമായ അർഥകൽപ്പനകളോടുകൂടിയ പുരാണങ്ങൾ അവർ നമുക്കു തന്നു. സീയൂസ് മുതൽ അപ്പോളോ വരെയും അഫ്രോഡൈറ്റ് മുതൽ ഹീര വരെയുമുള്ള അത്ഭുത ദേവീ ദേവ സങ്കൽപ്പങ്ങൾ നമുക്കു തന്നു. പുരാതന യൂറോപ്യൻ ദിവ്യൻമാരായ പ്ലോറ്റിനസിനോ ട്യാനയിലെ അപ്പോളോനിയസിനോ അനന്തതയോളം വ്യവഹരിക്കുന്നതിന് ഒരു പുസ്തകത്തിന്റേയും പള്ളിയുടെയും ആവശ്യമുണ്ടായിരുന്നില്ല. അവർ ക്രിസ്ത്യാനികളുമായിരുന്നില്ല. പ്രചോദനത്തിനായി അവർ നോക്കിയത് ഇൻഡ്യയിലേക്കാണ് ബൈബിളിലേക്കല്ല.

സെൽടുകൾക്ക് അവരുടെ ഗായകകവികളും സന്യാസികളുമുണ്ടായിരുന്നു. വൈരികളായ റോമാക്കാർ പോലും മഹാത്മാക്കളെന്ന നിലക്ക് നോക്കിക്കണ്ടിരുന്നവരായിരുന്നു പ്രശസ്തരായ ഡ്റൂയിടുകൾ. വൈദിക



digitized by www.sreyas.in

സംസ്കാരത്തിലെ യജ്ഞം പോലെയുള്ള ചടങ്ങുകളും വാമൊഴിയായി കൈമാറിവന്ന ഒരു കാവ്യസമ്പത്തും ഡ്റൂയിടുകൾക്കുണ്ടായിരുന്നു. ഭൂമിയേയും മലകളേയും മഞ്ഞിനേയും അവയുടെ ആത്മാക്കളേയും അവർ അറിഞ്ഞിരുന്നു. അവർക്ക് അവരുടേതായ ചികിത്സാ സമ്പ്രദായവും ജ്യോതിഷവും തത്വദർശനവും ഉണ്ടായിരുന്നു. ഈജിപ്ഷ്യൻ സംസ്കാരം പ്രാപഞ്ചിക ബോധത്തെ പ്രതിഫലിപ്പിക്കുന്ന ശിൽപ്പങ്ങളും ഗൂഢശാസ്ത്രങ്ങളിലുള്ള അവരുടെ അറിവിനെ സാക്ഷ്യപ്പെടുത്തുന്ന മഹത്തായ പിരമിഡുകളും നമുക്കു നൽകി. ഇന്നും നാമവരുടെ നേട്ടങ്ങൾ കണ്ട് അതിശയിച്ചുകൊണ്ടിരിക്കുന്നു. അവയൊന്നും തന്നെ പുനർ സൃഷ്ടിക്കാൻ കഴിയുന്നതല്ല.

മറ്റു വിശ്വാസങ്ങളെ പൈശാചികം അല്ലെങ്കിൽ അധമം ആക്കി ചിത്രീകരിക്കുന്നത് സമൂഹവൽകൃത മതങ്ങളുടെ തനതായ സ്വഭാവം തന്നെയാണ്. ഉദാഹരണത്തിന് മദ്ധ്യകാലത്തെ മുസ്ലീങ്ങൾ തിൻമയുടെ പ്രതീകങ്ങളായ അവിശ്വാസികളുടെ വിഗ്രഹങ്ങൾ തകർക്കുന്നതിൽ എന്തെന്നില്ലാതെ അഭിമാനം കണ്ടെത്തിയിരുന്നു. വിഗ്രഹത്തിന് അവർ ഉപയോഗിച്ചിരുന്ന വാക്ക് ബുദ്ധമതത്തെ ഉദ്ദേശിച്ച് ബുദ് എന്നായിരുന്നു. ഭയങ്കരൻമാരെന്നും അവിശാസികളെന്നും ആരോപിച്ച് അവർ നേരിട്ടിരുന്നത് സമാധാന പ്രേമികളായ വെറും ബുദ്ധസന്യാസിമാരെയായിരുന്നു !

### അവിശ്വാസികളുടെ നേരെയുള്ള ക്രൈസ്തവ ആക്രമണം

എന്റെ ചരിത്രപഠനത്തിൽ നിന്ന് എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞ ഒരു കാര്യം, അവിശ്വാസികളിൽ നിന്ന് ക്രിസ്ത്യാനികൾക്ക് നേരിടേണ്ടി വന്ന പീഡനങ്ങളേക്കാൾ എത്രയോ അധികമായിരുന്നു ക്രിസ്ത്യാനികൾ പ്രാചീന മതവിശ്വാസികൾക്കു നേരെ നടത്തിയ പീഡനങ്ങൾ എന്നതാണ്. പ്രാക്തന റോം പൊതുവേ മറ്റു മതവിശ്വാസങ്ങളുടെ നേരെ സഹിഷ്ണുത പുലർത്തുകയും നിരവധി വിശ്വാസസമ്പ്രദായങ്ങളുടെ നിലനിൽപ്പ് അംഗീകരിക്കുകയും ചെയ്തിരുന്നു. ക്രിസ്ത്യാനികൾ റോമാ സാമ്രാജ്യത്തോട് വിധേയത്വം പുലർത്താൻ വിസമ്മതിച്ചതിൽ നിന്നായിരുന്നു അവരും ക്രിസ്ത്യാനികളും തമ്മിലുള്ള സംഘർഷം തുടങ്ങിയത്. വലിയൊരു സാമ്രാജ്യത്തിന്റെ അധിപൻമാരായിരുന്ന കാർക്കശ്യമുള്ള റോമൻ ഭരണാധികാരികൾ ക്രിസ്താനികളെ അടിച്ചമർത്തിയിരുന്നു എന്നകാര്യത്തിൽ യാതൊരു സംശയവുമില്ല. എന്നാൽ റോമാസാമ്രാജ്യത്തിലുണ്ടായിരുന്ന ആഴമുള്ള



digitized by www.sreyas.in

അനേകം മതദർശനങ്ങളെ ഈയൊരു രാഷ്ട്രീയ കാരണം കൊണ്ടുമാത്രം നിഷേധിക്കാൻ കഴിയില്ല.

ക്രിസ്ത്യൻ ഭരണത്തിന്റെ ആദ്യനൂറ്റാണ്ടുകളിൽ പ്രാചീനമതക്കാരുടെ എണ്ണമറ്റ ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെടുകയോ പള്ളികളാക്കി മാറ്റപ്പെടുകയോ ചെയ്തു. അവയിലെ ബിംബങ്ങൾ തച്ചുടക്കപ്പെടുകയും അവിശുദ്ധം എന്നപേരിൽ ചവിട്ടി മെതിക്കപ്പെടുകയും ചെയ്തു. അവരുടെ അത്ഭുതകരമായ ചടങ്ങുകളും തത്വദർശനങ്ങളും വെറും അന്ധവിശ്വാസം എന്നാരോപിച്ച് തുടച്ചുനീക്കപ്പെട്ടു. ഇപ്രകാരം നശിപ്പിക്കപ്പെട്ട പ്രാചീനലോകത്തിലെ അനേകം വിജ്ഞാനകേന്ദ്രങ്ങളിൽ ഒന്നു മാത്രമായിരുന്നു  അലെക്സാണ്ട്രിയയിലെ മഹത്തായ സർവകലാശാലയും ഗ്രന്ഥശാലയും. കാലക്രമത്തിൽ ഏതെൻസിൽ നിലനിന്നിരുന്ന പ്ലേറ്റോ അക്കാദമിയും അടച്ചുപൂട്ടപ്പെട്ടു. ആദ്യകാല ക്രിസ്തുമതം പഠനത്തിനും പുസ്തകങ്ങൾക്കും എതിരായിരുന്നു. പിന്നീട് ആദ്യകാല ഇസ്ലാംമതവും ഇതേ മാതൃക തന്നെ പിന്തുടരുകയുണ്ടായി.

യഥാർത്ഥത്തിൽ മിത്രായിക് വംശജരുടെ ശീതകാല ആഘോഷമായിരുന്ന ക്രിസ്തുമസ് പോലെയുള്ള പ്രാചീനവിശ്വാസങ്ങൾ ക്രിസ്ത്യൻ ചർച്ച് കയ്യടക്കുകയാണുണ്ടായത്. അതുപോലെ തന്നെയാണ് ഒരു ജർമ്മൻ പ്രാചീനാചാരമായിരുന്ന ക്രിസ്തുമസ് ട്രീയും. അതുപോലെ പ്രാചീന ദേവീ സങ്കൽപ്പങ്ങളിൽ നിന്ന് സ്വീകരിച്ചതാണ് മഡോണ. ക്രിസ്തുമതത്തിന്റെ ഏറ്റവും ആകർഷകമായ മിസ്റ്റിക്കൽ വശങ്ങളിൽ പലതും ശരിക്കും പേഗൻ സമ്പ്രദായങ്ങളിൽ നിന്ന് കടം കൊണ്ടവയാണ്!

എത്രയോ കൂടുതൽ അവരിൽ നിന്ന് കടം കൊണ്ടിട്ടുണ്ടെങ്കിലും നോക്കൂ പേഗൻ എന്ന വാക്ക് ഇന്ന് എത്ര അവജ്ഞയോടുകൂടിയാണ് ഉപയോഗിക്കപ്പെടുന്നത്. മനസ്സിന്റെ അടിത്തട്ടിൽ പതിഞ്ഞു പോയ മതപരമായ മുൻവിധികളെയാണ് ഇത് പ്രതിഫലിപ്പിക്കുന്നത്. ഇന്ന് ഹിന്ദുമതം എന്ന വാക്കിനും ഇതേപോലെയുള്ള അവജ്ഞ നിറഞ്ഞ അർത്ഥം നൽകപ്പെട്ടിട്ടുണ്ട്. ആധുനികലോകത്തിന്റെ മുന്നിൽ ഏറ്റവും പ്രാകൃതമായ മതം എന്ന ഭാവന ഉണർത്തുന്ന വിധത്തിലാണ് ഹിന്ദു എന്ന വാക്കിനെ തരം താഴ്ത്തിയിട്ടുള്ളത്.



digitized by www.sreyas.in

സംഘടിതമതങ്ങളുടെ സർവാധിപത്യ മനോഭാവം കാരണം അവർ സ്വന്തം ദിവ്യൻമാരേയും അടിച്ചമർത്തിയിട്ടുണ്ട്. ക്രിസ്ത്യൻ ദിവ്യൻമാരെ പള്ളിയും, ഇസ്ലാമിക സൂഫിമാരെ മുള്ളമാരും അടിച്ചമർത്തിയിട്ടുണ്ട്. അസീസിയിലെ സെന്റ് ഫ്രാൻസിസിനെ പോലെയുള്ള ദിവ്യൻമാർ ഏറ്റവും കുറഞ്ഞ പക്ഷം ഒരു പകുതി പേഗൻ ആയിരുന്നു. പേഗൻ വിശ്വാസങ്ങളിലെ ദിവ്യമാതാപിതാക്കൾ അല്ലെങ്കിൽ പിതാവായ സൂര്യനും മാതാവായ ചന്ദ്രനും എന്ന സങ്കൽപ്പങ്ങളുടെ പ്രതിഫലനം തന്നെയാണ് സൂര്യനെ സഹോദരനായും ചന്ദ്രനെ സഹോദരിയായും അഭിസംബോധന ചെയ്യുന്ന അദ്ദേഹത്തിന്റെ ദർശനത്തിലുമുള്ളത് ! അദ്ദേഹത്തിന്റെ ആ ഗാനം പൂർത്തീകരിക്കപ്പെടേണ്ടതുണ്ട്.

തദ്ദേശീയ വിശ്വാസങ്ങൾ ആദ്ധ്യാത്മികമല്ല എന്ന വാദത്തിൽ കഴമ്പില്ല തന്നെ. യദാർഥത്തിൽ അവയെ പുറന്തള്ളാൻ കാലങ്ങളായി ശ്രമിച്ചുകൊണ്ടിരിക്കുന്ന സംഘടിത മതങ്ങളിലേതിനേക്കാൾ ശരിയായ മിസ്റ്റിസിസം കൂടിയ തോതിൽ നിലനിൽക്കുന്നത് അവയിലാണ്. മുഖ്യധാരാ ക്രിസ്തുമതവും ഇസ്ലാംമതവും മിസ്റ്റിസിസത്തേയും പ്രാചീന ഗൂഢശാസ്ത്രങ്ങളേയും ഭയപ്പെടുന്നു. അവർ ഗുരുക്കൻമാരെ ഇഷ്ടപ്പെടുന്നില്ല. അവരുടെ ഒരേയൊരു രക്ഷകന്റേയോ അന്ത്യപ്രവാചകന്റേയോ സഹായമില്ലാതെ തന്നെ നേരിട്ട് ദൈവത്തിന്റെ അനുഭവമുണ്ടാവാൻ സാധിക്കും എന്നു പറയുന്ന ഏതൊരാളെച്ചൊല്ലിയും അവർ ബേജാറാവും.

നൂറ്റാണ്ടുകൾക്കു മുമ്പ് യൂറോപ്പിൽ തുടങ്ങിവച്ച അടിച്ചമർത്തലിന്റെ തുടർച്ച മാത്രമായിരുന്നു അമേരിക്കൻ നാടുകളിൽ ക്രിസ്ത്യാനികൾ ചെയ്തത്. പാശ്ചാത്യരോ, യൂറോപ്യരോ ആണെന്നതായിരുന്നില്ല ഈ മതപരമായ അസഹിഷ്ണുതയുടെ കാരണം. മറിച്ച് മുഖ്യധാരാ ക്രിസ്തുമതവും ഇസ്ലാംമതവും പിന്തുടരുന്ന 'തങ്ങൾ മാത്രം' എന്ന വിശ്വാസത്തിന്റെ ഫലമായിരുന്നു അത്. അമേരിക്കരെ അടിമപ്പെടുത്തിയ യൂറോപ്യൻ കൊളോണിയലിസ്റ്റുകളെക്കാൾ കൂടുതലായി ക്രൈസ്തവപൂർവ യൂറോപ്യൻമാരായ സെൽടുകൾക്കും അമേരിക്കർക്കുമിടയിൽ പൊതുവായ പലതുമുണ്ടായിരുന്നു. തദ്ദേശീയ അമേരിക്കർ നേരിട്ട ഈ അധിനിവേശത്തിന്റെ സ്വാദ് നേരത്തെ അറിഞ്ഞിട്ടുള്ളവരാണ് സെൽടുകളും.

തദ്ദേശീയപാരമ്പര്യങ്ങളെ നിഷ്കാസനം ചെയ്യാൻ ഹിന്ദുധർമ്മം ഒരിക്കലും ശ്രമിച്ചിട്ടില്ല, മറിച്ച് അവയുമായി സുഹൃദത്തിലും സഹവർത്തിത്വത്തിലും എത്തിച്ചേരാനാണ്



digitized by www.sreyas.in

ശ്രമിച്ചിട്ടുള്ളത്. എങ്ങുമുള്ള പേഗൻ അല്ലെങ്കിൽ തദ്ദേശീയപാരമ്പര്യങ്ങളുടെ ഒരു അഭ്യുദയകാംക്ഷിയാണ് ഹിന്ദുമതം. ഹിന്ദുവാകാൻ വേണ്ടി ഒരുവന് തന്റെ പൈതൃകത്തെ ഉപേക്ഷിക്കുകയോ സാംസ്കാരികപാരമ്പര്യത്തെ നിഷേധിക്കുകയോ ചെയ്യേണ്ടി വരുന്നില്ല. അതിനായി ചെയ്യേണ്ടത് ഒന്നു മാത്രം. അദ്ധ്യാത്മികതയിലെ വിവിധ മാർഗങ്ങളെ ബഹുമാനിക്കാൻ തയ്യാറാവുക.

പേഗൻ പാരമ്പര്യങ്ങളിലെല്ലാം തന്നെ വളരെ പ്രാധാന്യം കൊടുത്തിട്ടുള്ള ദേവീസങ്കൽപ്പത്തെ ഹിന്ദു പാരമ്പര്യവും ബഹുമാനിക്കുന്നു. പൊതുവേ ബൈബിൾ മതങ്ങൾ തള്ളിക്കളഞ്ഞിട്ടുള്ള ഒന്നാണിത്. ഭൂമീദേവി മുതൽ ദുർഗ്ഗ വരെയായി ദേവീഭാവത്തിന്റെ എല്ലാ രൂപങ്ങളെയും അത് നമുക്കായി കരുതി വച്ചിരിക്കുന്നു. ദേവീ ഉപാസനയെ പുനഃപ്രതിഷ്ഠിക്കാൻ ആഗ്രഹിക്കുന്ന ഏതൊരുവനും ഹിന്ദുധർമ്മത്തിന് വലിയ പ്രാധാന്യം കൊടുക്കും. കാരണം മനുഷ്യന്റെ ആദ്ധ്യാത്മിക ഭാവനകളുടെ എല്ലാതലങ്ങളേയും അത് സൂക്ഷിച്ചു വച്ചിരിക്കുന്നു.

സ്വന്തം ധർമ്മത്തെ കണ്ടെത്താനുള്ള ശ്രമം എന്നെ യൂറോപ്പിന്റെ ക്രൈസ്തവപൂർവ പാരമ്പര്യത്തെക്കുറിച്ചുള്ള പ്രത്യേകിച്ചും സെൽറ്റിക് സംസ്കാരത്തെക്കുറിച്ചുള്ള പഠനത്തിലേക്ക് നയിച്ചു. സെൽറ്റിക് വിശ്വാസങ്ങളിൽ നിന്നാണ് എന്റെ ഐറിഷ് പൂർവികർ കടന്നുവന്നിട്ടുള്ളത്. അവരുടെ പാരമ്പര്യങ്ങൾക്കും ഹിന്ദുമതത്തിനും തമ്മിൽ ഒരു വ്യത്യാസവും കാണാൻ എനിക്കു കഴിഞ്ഞില്ല. ഭാഗ്യവശാൽ അവരുടെ സംസ്കാരത്തിന്റെ കാതലായ അംശങ്ങൾ നൂറ്റാണ്ടുകൾ നീണ്ടു നിന്ന അടിച്ചമർത്തലിനെ അതിജീവിക്കുകയുണ്ടായി. അതിപ്പോൾ പുതിയതായി വീണ്ടും പുഷ്പ്പിക്കാൻ തുടങ്ങിയിരിക്കുന്നു. കാലം കൊണ്ടും മറ്റ് തദ്ദേശീയ പാരമ്പര്യങ്ങളുടെ സഹായം കൊണ്ടും ഇനിയും അവരൊരുപക്ഷേ തങ്ങളുടെ പൂർവകാല മഹിമയിലേക്ക് തിരികെയെത്തിക്കൂടായ്കയില്ല.

1996 മുതൽ സെൽറ്റിക്ക് ഗ്രൂപ്പുകളുമായി ഞാൻ സമ്പർക്കത്തിൽ വരുകയും അവരുമായി ചരിത്രവും മതവുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ ചർച്ചകൾ തുടങ്ങുകയും ചെയ്തിരുന്നു. അവരിൽ ഭൂരിപക്ഷവും ഹിന്ദുമതത്തെ ബഹുമാനിക്കുകയും അതിനോട് ഒരുതരം തൻമയത്വം പുലർത്തുകയും ചെയ്തിരുന്നു. ലോകത്തിലെ പ്രാചീന വിശ്വാസങ്ങളുടെ പുനരുജ്ജീവനത്തിന്റെ ഒരു മാതൃകയായിട്ടാണ് അവർ ഹിന്ദു ഇൻഡ്യയെ കാണുന്നത്. സ്വന്തം പാരമ്പര്യത്തിൽ



digitized by www.sreyas.in

നിന്നും നഷ്ടപ്പെട്ടു പോയ പലതും അവരിന്നു കണ്ടെത്തുന്നത് ഹിന്ദുപാരമ്പര്യത്തിലാണ്.

1999 ൽ എന്റെ സെൽറ്റിക് സുഹൃത്തുക്കളുടെ ഉപദേശമനുസരിച്ച് വൈദികബന്ധമുള്ള സെൽറ്റിക് മതത്തിലെ എന്റെ ഐറിഷ് കുടുംബപാരമ്പര്യം ഞാൻ പുനരുജ്ജീവിപ്പിച്ചു. പ്രത്യേകമായി സെൽറ്റിക് രീതിയിലുള്ള പരിശീലനങ്ങൾ ഞാൻ ചെയ്യാറില്ലെങ്കിലും എന്റെ ഹൈന്ദവസാധനകളിൽ ഞാനൊരു ഐറിഷ് ചുവ കൂട്ടിച്ചേർത്തിട്ടുണ്ട്. സെൽറ്റിക് ദൈവമായ സെർനുനോസിൽ ഒരുവന് ശിവനെ കാണാനാകും. സെർന്നുനോസ് ആകട്ടെ മൃഗങ്ങളുടെ അധിപതിയുമാണ്. സെൽറ്റിക് സങ്കൽപ്പമായ ഹരിതമനുഷ്യൻ പ്രകൃതിയുടെ പിന്നിലുള്ള ദിവ്യാത്മാവിന്റെ അഥവാ പുരുഷന്റെ പ്രതീകം തന്നെ. സസ്യങ്ങളിൽ അവൻ വൈദിക ദൈവമായ സോമനാണ്. ക്രമേണ പ്രകൃതിയുമായുള്ള എന്റെ സംവേദനത്തിലും എന്റെ പ്രവർത്തനത്തിലും സെൽറ്റിക് മാർഗങ്ങളെക്കുറിച്ചുള്ള കൂടുതൽ ആഴമേറിയ ധാരണ എനിക്കുപയോഗപ്പെടുത്താൻ കഴിയും എന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

തദ്ദേശീയമതങ്ങളുടെ ഈ പുനരുജ്ജീവനം ലോകമെങ്ങും ശക്തിപ്പെട്ടു കൊണ്ടിരിക്കുന്നു. ഭാവിയിൽ അത് കൂടുതൽ പ്രസക്തമായി തീരാനുള്ള ലക്ഷണങ്ങളും കാണാനുണ്ട്. പ്രാചീനവിശ്വാസങ്ങളിലുള്ള ഈ താത്പര്യങ്ങളെ സംയോജിപ്പിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ള പ്രധാന ചർച്ചാസമ്മേളനങ്ങൾ പലയിടത്തും നടക്കുന്നുണ്ട്. പേഗൻ വിശ്വാസങ്ങളുടെ ഈ പുതിയ ഉണർവിനെ യൂറോപ്പിലെ കത്തോലിക്ക പള്ളി അവരുടെ നിലനിൽപ്പിനെതിരെയുള്ള ഒരു വലിയ വിപത്തായാണ് കാണുന്നത്. കഴിഞ്ഞ രണ്ടായിരം വർഷങ്ങൾ പ്രാചീനവിശ്വാസങ്ങളെ നശിപ്പിക്കാൻ ശ്രമിച്ചെങ്കിലും അവർക്കതിൽ വിജയിക്കാൻ കഴിഞ്ഞിട്ടില്ല. അതിനു കാരണം നമ്മുടെ അനാദിയായ അദ്ധ്യാത്മികതയോട് ഇഴുകിച്ചേർന്ന ഘടകങ്ങളാണ് ഈ പ്രാചീനസംസ്കാരങ്ങൾ പ്രതിഫലിപ്പിക്കുന്നത് എന്നതാണ്. അതൊരിക്കലും നശിപ്പിക്കാൻ സാധ്യമല്ല. ശ്വാസം കഴിക്കാതെ നമുക്ക് ജീവിക്കാൻ കഴിയില്ല എന്നതുപോലെ അസാധ്യമാണത്.

ഇത്തരം നിയോ-പേഗൻ പ്രസ്ഥാനങ്ങൾ അമേരിക്കയിലും യൂറോപ്പിലെങ്ങും കാണാൻ കഴിയും. പുനരുജ്ജീവിപ്പിക്കപ്പെട്ടു കൊണ്ടിരിക്കുന്ന തദ്ദേശീയമായ അമേരിക്കൻ, ഹവായിയൻ, ആഫ്രിക്കൻ, ഓസ്ട്രേലിയൻ പാരമ്പര്യങ്ങളിലുള്ള താത്പര്യം ഈ പ്രസ്ഥാനങ്ങൾക്ക് കരുത്തു പകരുന്നുമുണ്ട്. ഈ എല്ലാഗ്രൂപ്പുകളും ഹിന്ദുമതത്തോട്



digitized by www.sreyas.in

ഒരു പ്രത്യേക അടുപ്പം കാണിക്കുന്നു. കാലത്തെ അതിജീവിച്ച പ്രാചീനസംസ്കാരങ്ങളിൽ ഏറ്റവും മഹത്തായതെന്ന നിലയിൽ ഹിന്ദുമതം അവയുടെ ആഴത്തെയും ശക്തിയേയും കുറിച്ച് ലോകത്തിന് ഒരു ധാരണ പകർന്നു നൽകുന്നു. മിഷണറി സ്വാധീനങ്ങളിൽ പെട്ട് ഇപ്പൊഴും അടിച്ചമർത്തലുകൾ നേരിട്ടുകൊണ്ടിരിക്കുന്ന എല്ലാ പ്രാചീനസംസ്കാരങ്ങളും തങ്ങളുടെ പുനരുജ്ജീവനത്തിൽ ഹിന്ദുധർമ്മത്തെ ഒരുത്തമ സുഹൃത്തും സഖ്യശക്തിയുമായി കണക്കാക്കുന്നു.

പള്ളിയുടേയും മതമുൻവിധികളുടേയും ഇടപെടൽ കൂടാതെ ഒരിക്കൽക്കൂടി നമ്മുടെ ഭൂമിയേയും ദിവ്യത്വത്തേയും കൂട്ടിയിണക്കാൻ, സ്വതന്ത്രമായ പ്രവർത്തന ശൈലിയുള്ള പേഗൻ വിശ്വാസങ്ങൾ അവയുടെ അനേകം ദേവീദേവൻമാരോടൊപ്പം തിരികെ വരുമാറാകട്ടെ.



digitized by www.sreyas.in

# ഹൈദരാബാദ് ആർച്ച് ബിഷപ്പുമായുള്ള സംവാദം

## മതപരിവർത്തന വിഷയത്തെക്കുറിച്ച്

1998 ഒടുവിൽ ഇൻഡ്യയിലെ ക്രിസ്ത്യൻ മതപരിവർത്തന ശ്രമങ്ങൾക്കുനേരെ ഹിന്ദുക്കളുടെ ഭാഗത്തുനിന്ന് ഒരു തിരിച്ചടിയുണ്ടായി. വളരെക്കാലമായി മിഷണറിമാരുടെ ലക്ഷ്യമായിരുന്ന വനവാസികളുടെ ഇടയിലാണ് ഇതുണ്ടായത്. ഒരുകാര്യം ഇവിടെ ശ്രദ്ധേയമാണ്. ക്രിസ്ത്യൻ മിഷണറിമാർ ഹിന്ദുമത നേതാക്കളുടെ അടുക്കൽ സംവാദത്തിനായി വരാറില്ല. കാരണം അവരിലാരേയും മതംമാറ്റാൻ കഴിയില്ല എന്നവർക്കുറപ്പുണ്ട്. പാവങ്ങളേയും വിദ്യാഭ്യാസമില്ലാത്തവരേയുമാണ് അവർ പ്രധാനമായും ലക്ഷ്യം വയ്ക്കുന്നത്. അവരുടെ ഉദ്ദേശശുദ്ധിയെക്കുറിച്ച് ഇതിൽ നിന്ന് എന്തു മനസ്സിലാക്കാം ?

വനവാസികളുടെ ജീവിതത്തിലുള്ള മിഷണറിമാരുടെ ഇടപെടൽ എന്നതാണ് ഇതിലെ യഥാർത്ഥ പ്രശ്നം എന്നാൽ പാശ്ചാത്യ സ്വാധീനത്തിലുള്ള ഇവിടുത്തെ മാധ്യമങ്ങൾ ചൂണ്ടിക്കാണിച്ചത് അതല്ല. അവരെല്ലാവരും ഹിന്ദുമൗലികവാദമെന്ന വിപത്തിനെ കുറ്റപ്പെടുത്താനാണ് ഈ അവസരം വിനിയോഗിച്ചത്. ഹിന്ദുക്കളെ അസഹിഷ്ണുക്കളായി ചിത്രീകരിക്കുകയും ക്രിസ്ത്യാനികൾക്കെതിരേയുള്ള അക്രമങ്ങളെ പെരുപ്പിച്ചു കാണിക്കുകയും ചെയ്തപ്പോൾ ഹിന്ദുക്കൾക്കെതിരേയുള്ള ക്രൈസ്തവരുടെ അക്രമങ്ങൾ കണ്ടില്ലെന്നു നടിക്കുകയാണ് അവർ ചെയ്തത്. മിഷണറിമാരുടെ അസഹിഷ്ണുതാപരവും രക്തരൂക്ഷിതവുമായ ചരിത്രത്തെ അവർ വിസ്മരിച്ചു.

ആ സംഭവങ്ങളിൽ ഒരൊറ്റ മിഷണറി മാത്രമേ കൊല്ലപ്പെട്ടുള്ളൂവെങ്കിലും അവരതിനെ ഇൻഡ്യയിലെ ക്രിസ്ത്യാനികൾക്ക് നേരെ നടക്കുന്ന കൂട്ടക്കൊലയും രക്താഭിഷേകവും ആണെന്ന വണ്ണം ചിത്രീകരിച്ചു. അതിനെത്തുടർന്ന് മതപരിവർത്തന വിഷയത്തെക്കുറിച്ച് ഒരു ദേശീയസംവാദത്തിന് പ്രധാനമന്ത്രി അടൽ ബിഹാരി വാജ്പേയി നിർദേശിച്ചു.



digitized by www.sreyas.in

ഹൈദരാബാദിലെ പ്രജ്ഞാഭാരതി ഒരു പ്രധാന ഹിന്ദുസംഘടനയായിരുന്നു. ഈ ദേശീയവിഷയത്തിൽ പങ്കെടുക്കാനും ഹൈദരാബാദിലെ ആർച്ച് ബിഷപ്പായിരുന്ന അരുളപ്പയോട് സംവാദത്തിലേർപ്പെടാനും അവരെന്നോട് ആവശ്യപ്പെട്ടു. എഴുപത്തിയാറു വയസ്സായിരുന്ന ബിഷപ്പ് ഇൻഡ്യയിലെ അന്നത്തെ ഏറ്റവും സീനിയർ ആയ ക്രൈസ്തവ സഭാദ്ധ്യക്ഷനായിരുന്നു. അതൊരു പ്രത്യേക വെല്ലുവിളി തന്നെയായിരുന്നു. ഞാൻ ഹിന്ദുധർമ്മത്തിന്റെ വക്താവായി ഒരു പ്രമുഖ സദസ്സിൽ സംസാരിക്കണം. അതും ഇൻഡ്യയിലെ ഏറ്റവും പ്രമുഖനായ ഒരു ക്രൈസ്തവ നേതാവിനോട്. അദ്ദേഹമാകട്ടെ ഓക്സ്ഫോർഡിലൊക്കെ പഠിച്ച, ഒരു അദ്ധ്യാപകനും പ്രാസംഗികനും ഒക്കെയായി അന്തർദേശീയതലത്തിൽ തന്നെ വളരെ അനുഭവ പരിചയം ഉള്ളയാളും.

നേരത്തേ എഴുതി തയ്യാറാക്കി കൊണ്ടുവന്ന ഒരു പ്രസ്താവന ആർച്ച് ബിഷപ്പ് വായിച്ചു. ലോകത്തിൽ മതപരമായ സഹിഷ്ണുതയുടേയും സമാധാനത്തിന്റേയും ആവശ്യകത അതിൽ ഊന്നി പറഞ്ഞിരുന്നു. മതപരമായ കാര്യങ്ങളിൽ ഭാരതം പുലർത്തുന്ന സഹിഷ്ണുതയും അനേകം മാർഗങ്ങളെ ഒരുപോലെ അംഗീകരിക്കുന്ന അതിന്റെ ചരിത്രവും അദ്ദേഹമതിൽ എടുത്തു പറഞ്ഞു. എന്നാൽ മതപരിവർത്തനവും അതുയർത്തുന്ന പ്രശ്നങ്ങളും അദ്ദേഹം തന്റെ പ്രസംഗത്തിൽ സ്പർശിക്കുകയുണ്ടായില്ല. ആവേശപൂർവമുള്ള മതവൽക്കരണം ചരിത്രത്തിലും പിൽക്കാലത്തും ഉണ്ടാക്കിയിട്ടുള്ള പ്രശ്നങ്ങൾ അദ്ദേഹം വിട്ടുകളഞ്ഞു. ഞാനും അവിടെ വായിക്കുന്നതിനായി ഒരു പ്രസംഗം എഴുതി തയ്യാറാക്കിയിരുന്നു. എന്നാൽ ഞാനത് മാറ്റിവച്ചിട്ട് നേരിട്ട് സംസാരിച്ചു. അതിനുശേഷം നടന്ന ചോദ്യോത്തര വേളയിൽ തീർത്തും അപ്രതീക്ഷിതമായി ആർച്ച് ബിഷപ്പ് നിർബന്ധിത മതവൽക്കരണത്തിനെതിരെ ശക്തമായ ഭാഷയിൽ തന്നെ ഒരു പ്രസ്താവന നടത്തി. ഇൻഡ്യയിലെ മറ്റു ക്രിസ്ത്യാനികൾക്ക് അതൊരു ആഘാതമായിരുന്നു.

നിർഭാഗ്യവശാൽ ഇൻഡ്യയിലേയോ ലോകത്തെ മറ്റുള്ളിടങ്ങളിലെയോ മറ്റ് ക്രിസ്ത്യൻ മതനേതാക്കൾ ഈയൊരു സമീപനത്തോട് അനുഭാവം പ്രകടിപ്പിക്കുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം ഇത് പള്ളിയുടെ നിലപാടല്ല. അദ്ദേഹത്തിന്റെ പ്രസ്താവനയിലെ പ്രസക്ത ഭാഗങ്ങൾ താഴെ കൊടുക്കുന്നു.

"മതപരിവർത്തനം അർഥശൂന്യമാണ്! ദൈവത്തിലേക്ക് പരിവർത്തനപ്പെടാത്തിടത്തോളം, നമ്മോടുള്ള ദൈവത്തിന്റെ വാക്യം



digitized by www.sreyas.in

ശ്രവിക്കാത്തിടത്തോളം, വെറും മതവൽക്കരണത്തിൽ യാതൊരു അർഥവുമില്ല. അവിടുത്തെ ഇച്ഛയേയും പദ്ധതിയേയും പിന്തുടരുക. അതാണ് യഥാർത്ഥ മതം. അതുകൊണ്ട് വ്യക്തിപരമായി ഞാൻ ഒരു തരത്തിലുള്ള മതവൽക്കരണത്തിലും വിശ്വസിക്കുന്നില്ല.

ഞാൻ നിങ്ങളോട് പറയാൻ ആഗ്രഹിക്കുന്ന ഒരു പ്രധാന സംഗതി, ക്രിസ്തുമതം കഴിഞ്ഞ കാലത്ത് ഭയാനകമായ മണ്ടത്തരങ്ങൾ ചെയ്തു കൂട്ടിയിട്ടുണ്ട് എന്നതാണ്. അതിലൊന്ന് മതത്തേയും സംസ്കാരത്തേയും കൂട്ടിക്കുഴക്കലായിരുന്നു. നിങ്ങൾ ഇൻഡ്യയിലേക്ക് പോകുമ്പോൾ ഇൻഡ്യൻ സംസ്കാരം സ്വീകരിക്കണം. ആഫ്രിക്കയിൽ ആഫ്രിക്കനും, ജപ്പാനിൽ ജപ്പാന്റെയും സംസ്കാരങ്ങൾ ഉൾക്കൊള്ളാൻ തയ്യാറാവണം.

നമ്മൾ ഒരുപാട് തെറ്റുകളും അബദ്ധങ്ങളും ചെയ്തു കൂട്ടിയിട്ടുണ്ട്. ക്രൈസ്തവതയ്ക്ക് പുറത്ത് മോചനമില്ല എന്നത് പൂർണ്ണമായും ശരിയായ ഒരു കാഴ്ചപ്പാടല്ല. ഒരു വിശ്വാസിയെന്ന നിലയിൽ കാര്യങ്ങളെ നോക്കിക്കാണുന്നതിന്റെ ഒരു രീതിമാത്രമാണത്. എന്നാൽ ഞാൻ പറയുന്നത് മുക്തി ദൈവത്തിൽ നിന്നാണ് കിട്ടുന്നത് എന്നാണ്. അത് മതത്തിൽ നിന്ന് കിട്ടുന്ന ഒന്നല്ല. ഇത് ശരിക്ക് മനസ്സിലാക്കിയാൽ എല്ലാ പ്രശ്നങ്ങളും തീരും.

എന്റെ പ്രസംഗത്തിലെ പ്രസക്ത ഭാഗങ്ങളും ഇവിടെ ചേർക്കുന്നു. ഈ പ്രസംഗത്തിന്റെ പൂർണ്ണരൂപവും ആർച്ച് ബിഷപ്പിന്റെ പ്രസ്താവനകളും ആവശ്യമുള്ളവർക്ക് പ്രജ്ഞാഭാരതിയോട് നേരിട്ട് ബന്ധപ്പെടാവുന്നതാണ്.

**പ്രജ്ഞാഭാരതിയിലെ പ്രസംഗം**

'മതപരിവർത്തനത്തിലെ ധാർമ്മികത' എന്ന വിഷയത്തിൽ, ഹൈദരാബാദിലെ ഭാരതീയ വിദ്യാഭവനിൽ വച്ച് 1999 ഫെബ്രുവരി 9 നു പ്രജ്ഞാഭാരതി സംഘടിപ്പിച്ച പൊതു ചർച്ചാവേദിയിൽ അവതരിപ്പിച്ച പ്രസംഗം.

എന്നെ ഒരു കത്തോലിക്കനായിട്ടാണ് എന്റെ മാതാപിതാക്കൾ വളർത്തിയത്. ഞാൻ കത്തോലിക്ക സ്കൂളിലാണ് പോയിരുന്നതും. എന്റെ അമ്മാവൻ അന്നും ഇപ്പൊഴും ഒരു മിഷണറിയാണ്. ഒരിക്കൽ തദ്ദേശീയരുടെ ആത്മാക്കളെ രക്ഷിക്കുന്നതിനായി അദ്ദേഹം ദക്ഷിണ അമേരിക്കയിലേക്ക് പോകുകയാണെന്ന് ഞങ്ങളോട് പറഞ്ഞു. അവിടത്തെ ജനങ്ങൾ ക്രിസ്ത്യാനികളല്ലെന്നും മതംമാറാതിരുന്നാൽ അവർ



digitized by www.sreyas.in

നിത്യനരകത്തിൽ കഷ്ടപ്പെടാൻ ഇടയാകുമെന്നും ഞങ്ങളോട് പറയപ്പെട്ടു. ഇതാണ് ഞാൻ കടന്നുവന്ന പശ്ചാത്തലം. ഇന്ന് അമേരിക്കയിലോ ലോകത്തെവിടെയെങ്കിലുമൊ ഒരുപക്ഷേ ചുരുക്കം ചില അപവാദങ്ങളൊഴിച്ചാൽ 'സർവധർമ്മ സമഭാവം' എന്ന ആശയം മതത്തിന്റെ ഭാഗമായി പഠിപ്പിക്കുന്നില്ല. പാശ്ചാത്യദേശത്തെ എന്റെ ക്രിസ്ത്യൻ വിദ്യാഭ്യാസത്തിൽ ഞാനൊരിക്കലും ഈ ആശയം കണ്ടിട്ടില്ല.

ഹിന്ദുമതം ബിംബാരാധനക്കാരുടെ മതമാണ് എന്നാണ് ഞങ്ങളെ പഠിപ്പിച്ചത്. അത് പല ദൈവങ്ങളും അന്ധവിശ്വാസങ്ങളും നിറഞ്ഞ മതമാണ്. ഹിന്ദുക്കൾക്ക് സ്വർഗത്തിൽ സ്ഥാനമില്ല. മഹാത്മാഗാന്ധിയെ പോലെ ആദരണീയനായ ഒരു ഹിന്ദുവിനെപ്പോലും ചില കാര്യങ്ങളിൽ ആദരിക്കുമ്പോഴും, അദ്ദേഹമൊരു ക്രിസ്ത്യാനിയായിരുന്നെങ്കിൽ കൊടുക്കുമായിരുന്ന മതപരമായ ബഹുമാനം ഒരിക്കലും അദ്ദേഹത്തിനു കൊടുത്തിട്ടില്ല.

ഈ മനോഭാവം ഇൻഡ്യയിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല, ലോകമെങ്ങും ഉള്ളതാണ്. ഇൻഡ്യയിലെ ഹിന്ദുക്കളെയാകട്ടെ മൊത്തമായി തന്നെ മതപരിവർത്തന സംഘക്കാർ ഇപ്പൊഴും ഉന്നംവച്ചു കൊണ്ടിരിക്കുന്നു. ഇതെന്തു കൊണ്ടാണ് ഇങ്ങനെ ? എല്ലാ മതങ്ങളും ഒരേ സത്യം തന്നെയാണ് പഠിപ്പിക്കുന്നതെങ്കിൽ പിന്നെന്തിനാണ് ചില മതക്കാർ മാത്രം മറ്റുള്ളവരെ മതംമാറ്റി തങ്ങളുടെ ഭാഗത്തേക്ക് കൊണ്ടുവരാൻ ശ്രമിക്കുന്നത് ?

ഹിന്ദുമതം ഒരു ബഹുമാർഗ സമ്പ്രദായമാണ്. ദിവ്യതയിലേക്ക് കടന്നു വരുന്നതിനും ആത്മസാക്ഷാത്കാരം നേടുന്നതിനും നിരവധി മാർഗങ്ങളും, ഗ്രന്ഥങ്ങളും, മഹാത്മാക്കളും ഉണ്ടെന്ന് അത് പഠിപ്പിക്കുന്നു. തനിക്ക് ഏറ്റവും അനുയോജ്യമെന്ന് ബോധ്യപ്പെടുന്ന മാർഗം കണ്ടെത്തുന്നതിനും പിന്തുടരുന്നതിനും ഒരു വ്യക്തിക്ക് സ്വാതന്ത്ര്യമുണ്ടായിരിക്കണം.

എന്നാൽ എല്ലാമതങ്ങളും ബഹുമാർഗ സമീപനത്തെ പ്രോത്സാഹിപ്പിക്കുന്നവയല്ല. ഒട്ടുമിക്ക മതങ്ങളും തങ്ങളുടെ വിശ്വാസങ്ങളിൽ കുത്തക മനോഭാവം വച്ചു പുലർത്തുന്നവയാണ് എന്നതാണ് യാഥാർഥ്യം. അൽപ്പം ചില അപവാദങ്ങൾ ഒഴിച്ചാൽ, ലോകത്തിലെ ഏറ്റവും വലിയ രണ്ടു മതങ്ങളും തങ്ങളുടേത് മാത്രമാണ് സത്യമതം എന്ന വിശ്വാസം പഠിപ്പിക്കുന്നവരാണ്. ലോകമെമ്പാടുമുള്ള ശരാശരി ക്രിസ്ത്യാനികൾ



digitized by www.sreyas.in

മനസ്സിലാക്കിയിരിക്കുന്നത് ക്രിസ്ത്യാനികൾക്ക് മാത്രമേ വിമോചനം ഉള്ളൂ എന്നാണ്. ക്രിസ്ത്യാനികൾക്ക് നിത്യസ്വർഗവും, ക്രിസ്ത്യാനികളല്ലാത്തവർക്ക് പ്രത്യേകിച്ചും വിഗ്രഹാരാധകരായ ഹിന്ദുക്കൾക്ക് നിത്യനരകവുമാണ് എന്നവരെ വിശ്വസിപ്പിച്ചിരിക്കുന്നു. ഈ പ്രസ്താവനയെ ഖണ്ഡിക്കുന്ന ഒരു പ്രമുഖ ക്രിസ്ത്യൻ നേതാവിനേയും ഇതുവരേയും നമുക്ക് കിട്ടിയിട്ടില്ല.

ക്രിസ്തുമതത്തെയോ ഇസ്ലാമിനെയോ പോലെ തന്നെ നല്ലതാണ് ഹിന്ദുമതവും എന്നു ഇന്നുവരെ ലോകത്തിലെ ഒരൊറ്റ ക്രിസ്ത്യൻ മതമേലദ്ധ്യക്ഷനോ ഒരു പ്രമുഖ മുസ്ലീംനേതാവോ പറഞ്ഞ് കേട്ടിട്ടില്ല. ശ്രീരാമനോ ശ്രീകൃഷ്ണനോ യേശുവിന് തുല്യനാണ് എന്ന് സമ്മതിച്ചു തരുന്ന ഒരൊറ്റ ക്രിസ്ത്യൻ നേതാവിനെയും പാശ്ചാത്യലോകത്ത് എനിക്കറിഞ്ഞുകൂട. ഒരു രമണമഹർഷിയേയോ അരവിന്ദനേയോ അല്ലെങ്കിൽ മഹാത്മാഗാന്ധിയേയോ ഈശ്വരസാക്ഷാത്കാരം അല്ലെങ്കിൽ ആത്മസാക്ഷാത്ക്കാരം നേടിയ ഒരു മഹാത്മാവായി അംഗീകരിക്കുന്ന ഒരു മതനേതാവിനേയും എനിക്കവിടെ അറിയില്ല. ഇൻഡ്യയിലെ പശ്ചാത്തലത്തിൽ ഇതിന് ചില അപവാദങ്ങൾ ഉണ്ടായേക്കാം എന്ന കാര്യം ഞാൻ വിസ്മരിക്കുന്നില്ല. എന്നാൽ ഇത് (മറ്റ് മതങ്ങളെ അംഗീകരിക്കുക എന്നത്) വത്തിക്കാന്റെ ഔദ്യോഗിക നിലപാടല്ല. അത് പോപ്പിന്റെ നയം അല്ലേയല്ല.

ഏഷ്യയിലെ സ്ഥിതിവിശേഷത്തെ വിലയിരുത്തിക്കൊണ്ട് ഈയടുത്ത കാലത്തായി പോപ്പ് പുറപ്പെടുവിച്ച 'മൂന്നാം സഹസ്രാബ്ദത്തിന്റെ ആഗമനം' എന്ന പ്രസ്താവനയിൽ നിന്ന് ഒരു ഭാഗം വായിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

"ക്രിസ്തുമതവൽക്കരണ കാര്യത്തിൽ പ്രാചീനമതങ്ങളായ ബുദ്ധമതവും ഹിന്ദുമതവും ഉയർത്തുന്ന വെല്ലുവിളി ഏഷ്യ സിനോഡ് നേരിടേണ്ടതുണ്ട്. ഈ മതങ്ങളിലുള്ള സത്യങ്ങളുടെ അംശങ്ങളോട് ബഹുമാനം പ്രകടിപ്പിക്കുമ്പോൾ തന്നെ, യേശു മാത്രമാണ് ദൈവത്തിനും മനുഷ്യനും ഇടക്കുള്ള മധ്യസ്ഥൻ എന്നും, മനുഷ്യവർഗ്ഗത്തിന്റെ ഒരേയൊരു വിമോചകൻ എന്നും പള്ളികൾ ഊന്നി പറയേണ്ടതാണ്."

ഇത് പോപ്പിന്റെ പ്രസ്താവനയിൽ നിന്ന് നേരിട്ടെടുത്തിട്ടുള്ളതാണ്. മതസഹിഷ്ണുതയെക്കുറിച്ച് അതെന്താണ് പറയുന്നതെന്ന് നോക്കൂ. യേശുവാണ് ഒരേയൊരു മാർഗം. ഈ മതങ്ങളിലുള്ള സത്യങ്ങളെ നാം അംഗീകരിക്കുക. എന്നാൽ



digitized by www.sreyas.in

അവർ യേശുവിനെ ഒരേയൊരു മാർഗം ആയി അംഗീകരിച്ച് പിന്തുടരാൻ തയ്യാറല്ലെങ്കിൽ അവരെ നാം അംഗീകരിക്കേണ്ടതില്ല എന്നാണ് പോപ്പ് പറയുന്നത്. അതായത് നാം അവരെ മതം മാറ്റേണ്ടതുണ്ട്. അതാണ് സന്ദേശം. ഇത് 'ജീവിക്കൂ ജീവിക്കാൻ അനുവദിക്കൂ' എന്ന സഹിഷ്ണുതയുടെ സന്ദേശമല്ല. ഹിന്ദുക്കൾക്ക് അവരുടെ മാർഗവും നമുക്ക് നമ്മുടെ മാർഗ്ഗവും. രണ്ടും നല്ലത് എന്ന സന്ദേശമല്ല ഇത്. ശ്രീബുദ്ധനോ ശ്രീകൃഷ്ണനോ യേശുവിന് തുല്യനാണ് എന്ന സന്ദേശമല്ല ഇത്.

അതൊരു മതപരമായ കുത്തക മനോഭാവത്തെ പ്രതിഫലിപ്പിക്കുന്ന പ്രസ്താവനയാണ്. ഇത്തരം കുത്തക മനോഭാവം അസഹിഷ്ണുതയെ വളർത്തുമെന്ന് ഞാൻ ഉറപ്പിച്ചു പറയാൻ ആഗ്രഹിക്കുന്നു. എന്റേത് മാത്രമാണ് ഒരേയൊരു വഴി എന്ന് ഞാൻ കരുതുന്നു എങ്കിൽ മറ്റൊരു വഴി സ്വീകരിക്കുന്ന നിങ്ങളോട് എങ്ങനെയാണ് എനിക്ക് സത്യസന്ധമായ സഹിഷ്ണുത പുലർത്താൻ കഴിയുക ? ഇത്തരം എല്ലാ അസഹിഷ്ണുതകളും സംഘർഷങ്ങളിലേക്ക് നയിക്കുകയും വിഘടനവും അസന്തുലിതാവസ്ഥയും ധാരണാപ്പിശകും വരുത്തി വയ്ക്കുകയും ചെയ്യും.

ഇത് സമൂഹങ്ങളെ വിഭജിക്കുകയും നിരവധി പ്രശ്നങ്ങൾക്ക് കാരണമാവുകയും ചെയ്യും. അതുകൊണ്ട് ദയവായി ഇക്കാര്യം മനസ്സിൽ കരുതുക. ഈ രണ്ടു മതങ്ങളും ലോകത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും വിശ്വസിക്കുകയും പിന്തുടരുകയും ചെയ്യുന്നവയാണ് എന്നതു കൊണ്ടും ഈ മതംമാറ്റ പ്രവർത്തനം തുടർന്നുകൊണ്ടിരിക്കുന്നു എന്നതു കൊണ്ടും ഹിന്ദുക്കളെന്ന നിലയിൽ ഇവ ഉയർത്തുന്ന വെല്ലുവിളികളെ നിങ്ങൾ നേരിടേണ്ടതായിട്ടുണ്ട്.

മതപരമായ എല്ലാ വിഷയങ്ങളേക്കുറിച്ചും സ്വതന്ത്രവും സൗഹൃദാന്തരീക്ഷത്തിലുള്ളതുമായ തുറന്ന സംവാദങ്ങൾ നമുക്കാവശ്യമുണ്ട് എന്ന് ഞാൻ കരുതുന്നു. മതത്തിന്റെ സാമൂഹ്യപ്രസക്തിയും സിദ്ധാന്തപരമായ വശങ്ങളും അവയിൽ ചർച്ച ചെയ്യപ്പെടണം. ശാസ്ത്ര വിഷയങ്ങളിലുള്ളതു പോലെ വിമർശനത്തിനും ചർച്ചകൾക്കും സംവാദങ്ങൾക്കും പൂർണ സ്വാതന്ത്ര്യമുണ്ടായിരിക്കണം.

ചില പ്രത്യേക വിഭാഗങ്ങളെ തിരഞ്ഞുപിടിച്ച് ഉന്നംവയ്ക്കുക എന്നുള്ളതാണ് മതപരിവർത്തന മേഖലയിൽ പൊതുവേ സംഭവിക്കാറുള്ളത്. ഇവിടെ രണ്ട് കാര്യങ്ങളിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഒന്ന്



digitized by www.sreyas.in

പഠനത്തിന്റെയും തുറന്ന ചർച്ചകളുടേയും ആശയ വിനിമയങ്ങളുടേയും അടിസ്ഥാനത്തിൽ ആളുകൾ തിരഞ്ഞെടുക്കുന്ന മതപരിവർത്തനം. യാതൊരു തെറ്റും അതിലില്ല. "ആഗോള മതംമാറ്റ ബിസിനസ്സ്" എന്ന് ഞാൻ വിളിക്കുന്ന വിഭാഗത്തിൽ പെട്ടതാണ് രണ്ടാമത്തേത്. ഇവ രണ്ടിനെയും തമ്മിൽ വ്യക്തമായും വേർതിരിച്ചാണ് ഞാൻ കാണുന്നത്.

ആഗോള മതംമാറ്റ ബിസിനസ്സ് ലോകത്തിലെ വലിയ ബിസിനസ്സുകളിൽ ഒന്നാണ്. ഒരുപക്ഷേ ഇതുതന്നെയാവണം ലോകത്തിലെ ഏറ്റവും വലിയ ബിസിനസ്സ്. കത്തോലിക്കാ ചർച്ച് മാത്രമല്ല, നിരവധി പ്രോടെസ്റ്റന്റ് സംഘടനകളും ബില്ല്യൺ കണക്കിന് ഡോളറുകൾ മറ്റുള്ളവരെ ക്രിസ്തുമതത്തിലേക്ക് മാറ്റുന്ന പ്രവർത്തനങ്ങൾക്കായി മാറ്റി വച്ചിട്ടുണ്ട്. അവർ ആയിരക്കണക്കിന് പ്രവർത്തകരെ ഇതിനായി പരിശീലിപ്പിക്കുകയും ഇവാഞ്ചെലിസത്തിനുള്ള വ്യക്തമായ പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്യുന്നു. പിന്നീട് ആ പരിപാടികളനുസരിച്ച് മതം മാറ്റുന്നതിനായി പ്രത്യേക സമൂഹങ്ങളെ തിരഞ്ഞു പിടിച്ച് ഉന്നം വയ്ക്കുന്നു. ഈ ബഹുരാഷ്ട്ര മതംമാറ്റവ്യവസായം മറ്റേതൊരു ബഹുരാഷ്ട്ര വ്യവസായത്തേയും പോലെ തന്നെ. ഇത് ഒരിക്കലും സുതാര്യമോ നീതിയിൽ അധിഷ്ഠിതമോ അല്ല. ഇത് സംവാദമോ ചർച്ചയോ ഒന്നുമല്ല.

ഈ മിഷണറി ബിസിനസ്സിൽ വ്യക്തമായി നാം കാണുന്നത് ഒരു മതക്കാർ, മറ്റുമതസ്ഥരായ ആളുകളെ തങ്ങളുടെ പാളയത്തിലേക്ക് കൊണ്ടുവരുന്നതിന് ആവിഷ്ക്കരിക്കുന്ന തന്ത്രങ്ങളാണ്. അതുകൊണ്ടു തന്നെ ഈ ബിസിനസ്സ് മതസ്വാതന്ത്ര്യത്തിന്റേതല്ല. ഒരു മതം മറ്റ് മതങ്ങളുടെ മേൽ മേൽക്കോയ്മ സ്ഥാപിക്കുന്നതുമായി ബന്ധപ്പെട്ടതാണിത്. മനുഷ്യരെ മുഴുവൻ, തങ്ങളുടെ ഇപ്പോഴുള്ള വിശ്വാസങ്ങളെ തള്ളിക്കളഞ്ഞിട്ട് ഒരൊറ്റ മതത്തെ പിന്തുടരുന്നവരാക്കി തീർക്കാനുള്ളതാണിത്.

എന്തുകൊണ്ടാണ് ഇൻഡ്യയിൽ ഈ മതംമാറ്റ ബിസിനസ്സ് ഇത്രയും വലുതായി നടക്കുന്നത് ? മിഷണറിമാർക്ക് പ്രചരണം നടത്താനും പ്രവർത്തിക്കാനും സ്വാതന്ത്ര്യമുള്ള ലോകത്തിലെ ഏറ്റവും വലിയ ക്രിസ്ത്യേതര രാജ്യമാണ് ഇൻഡ്യ. ഇസ്ലാമിക രാജ്യങ്ങളായ പാകിസ്ഥാനോ, ബംഗ്ലാദേശോ മിഷണറി പ്രവർത്തനം തരിമ്പു പോലും അനുവദിക്കുന്നില്ല. സൗദിയിൽ യേശുവിന്റെ ചിത്രമോ ഒരു ബൈബിളോ



digitized by www.sreyas.in

പോലും കൊണ്ടുചെല്ലനാകില്ല. ചൈനയും വ്യാപകമായ മിഷണറി മതംമാറ്റ പ്രവർത്തനങ്ങൾ അനുവദിച്ചിട്ടില്ല.

മിഷണറിമാരുടെ നേരെയുള്ള തുറന്ന സമീപനവും സഹിഷ്ണുതയും കാരണമാണ് ഇൻഡ്യ അവരുടെ ലക്ഷ്യസ്ഥാനമായി തുടരുന്നത്. ഇൻഡ്യയിൽ ഈയിടെ ഒരു മിഷണറി കൊല്ലപ്പെട്ട ദൌർഭാഗ്യകരമായ സംഭവം പത്രവാർത്തകളിൽ നിന്ന് നാമറിഞ്ഞു. അതേ ആഴ്ച തന്നെയാണ് അമ്പതോളം ക്രിസ്ത്യാനികളെ ഇന്തോനേഷ്യയിലെ മുസ്ലീങ്ങൾ കൂട്ടക്കൊല ചെയ്തത്. മതപരമായ അക്രമ സംഭവങ്ങൾ ലോകമെമ്പാടും നടന്നുകൊണ്ടിരിക്കുന്നുണ്ട്. ക്രിസ്ത്യാനികൾ എല്ലായ്പ്പോഴും ഇരകളുമല്ല.

നൂറ്റാണ്ടുകളായി മതത്തിന്റെ പേരിൽ ഇൻഡ്യയിൽ ഹിന്ദുക്കൾ കൊല്ലപ്പെട്ടു വരുന്നു. ഈയടുത്ത് കശ്മീരിൽ കുറേയേറെ ഹിന്ദുക്കൾ കൂട്ടക്കൊല ചെയ്യപ്പെടുകയുണ്ടായി. എന്നാൽ മതത്തിന്റെ അടിസ്ഥാനത്തിൽ ഹിന്ദുക്കൾ കൊല്ലപ്പെടുന്നത് പാശ്ചാത്യ മീഡിയയിൽ ഒരു വർത്തയേ അല്ല. അതൊരിക്കലും മാദ്ധ്യമശ്രദ്ധ പിടിച്ചു പറ്റാറില്ല എന്നതാണ് സത്യം. എന്നാൽ ഒരൊറ്റ മിഷണറി അതും ഒരു വെള്ളക്കാരൻ കൊല്ലപ്പെട്ടാൽ ഈ പാശ്ചാത്യരാജ്യങ്ങൾ ഉപരോധങ്ങളും മറ്റും ഉപയോഗിച്ച് തിരിച്ചടിക്കും. ധാർമ്മികതയുടെ കൊടുമുടികളിൽ കയറി നിന്നുകൊണ്ട് കടുത്തഭാഷയിൽ വിമർശിക്കുകയും ചെയ്യും.

മിഷണറിപ്രവർത്തനത്തിന് ലോകത്തിലെ എല്ലാ ഭൂഖണ്ഡങ്ങളിലും രക്തപങ്കിലമായ ഒരു ചരിത്രമാണുള്ളത്. അവയുടെയെല്ലാം വിശദാംശങ്ങളിലേക്ക് ഞാനിവിടെ കടക്കുന്നില്ല. ഗോവയിൽ ഹിന്ദുക്കളുടെ നേരെയുള്ള ക്രിസ്ത്യൻ മതപീഡനം ഒരു യാഥാർഥ്യമായിരുന്നു. ബ്രിട്ടീഷുകാർ തങ്ങളുടെ സ്വാധീനത്തെ മതപരിവർത്തനത്തെ പ്രോത്സാഹിപ്പിക്കുന്നതിനായി ഗൂഢമായി ഉപയോഗിച്ചിരുന്നു. കൊളോണിയൽ ഭരണത്തിൽ ലോകമെമ്പാടും മിഷണറിമാർക്ക് തീർച്ചയായും മേൽക്കൈയുണ്ടായിരുന്നു. നിരവധി രാജ്യങ്ങളിൽ കോളണിഭരണക്കാർ മതംമാറ്റത്തിനായി തങ്ങളുടെ ശക്തിയും സ്വാധീനവും ഉപയോഗിച്ചിട്ടുണ്ട്.

കോളണി കാലഘട്ടത്തിനു ശേഷം കേവലം ഒന്നോ രണ്ടോ മാത്രം തലമുറകൾക്ക് ഇപ്പുറമുള്ള നമ്മോടു ഇപ്പോൾ പറയുന്നത് അതൊക്കെ മറന്നു കളയണമെന്നാണ്. ഞാൻ പറയുന്നത് നമുക്ക് അതൊന്നും അത്രവേഗം മറക്കാനാവില്ല എന്നാണ്.



digitized by www.sreyas.in

കാരണം ആ നിഷ്ഠൂര കൃത്യങ്ങളെല്ലാം ചെയ്ത മതവിഭാഗങ്ങൾ അവയെപ്പറ്റി ഒരു ക്ഷമാപണം പോലും നടത്തിയിട്ടില്ല. 1947 നു മുമ്പ് മിഷണറിമാർ നടത്തിക്കൂട്ടിയ അക്രമങ്ങളും കൈയ്യേറ്റങ്ങളും; പത്തൊമ്പതാം നൂറ്റാണ്ടിൽ നടത്തിക്കൂട്ടിയ അതിക്രമങ്ങൾ; ഗോവയിൽ ചെയ്ത കാര്യങ്ങൾ; അമേരിക്കൻ നാടുകളിൽ ചെയ്ത പാതകങ്ങൾ; ഇവയെല്ലാം തെറ്റാണെന്ന് അവർ തിരിച്ചറിയുന്നെങ്കിൽ പിന്നെ എന്തുകൊണ്ടാണ് അവരിൽ നിന്ന് ഒരു ക്ഷമാപണം ഉണ്ടാവാത്തത് ?

അമേരിക്കയിലെ ക്രിസ്ത്യാനികൾ തദ്ദേശീയരോട് തങ്ങൾ നടത്തിയ പാതകങ്ങളെച്ചൊല്ലി ചില ക്ഷമാപണങ്ങളൊക്കെ നടത്തിയിട്ടുള്ള കാര്യം നിങ്ങൾ കേട്ടിട്ടുണ്ടാവും. എന്നാൽ ഹിന്ദുക്കളുടെ കാര്യത്തിൽ അത്തരമൊരു നീക്കം ഇനിയും ഉണ്ടാവാനിരിക്കുന്നതേയുള്ളൂ. തങ്ങൾ പഴയ മാർഗങ്ങളിൽ നിന്ന് വ്യതിചലിച്ചുവെന്നും ശുദ്ധമായ അഹിംസയിലും സേവനത്തിലും മാത്രം അധിഷ്ഠിതമായി പ്രവർത്തിക്കുന്നവരാണെന്നും നമ്മൾ വിശ്വസിക്കണമെന്ന് അവർ ആഗ്രഹിക്കുന്നുവെങ്കിൽ പിന്നെ എന്തുകൊണ്ട് അവർക്ക് ഏറ്റവും കുറഞ്ഞത് ഒരു ക്ഷമാപണം എങ്കിലും നടത്തിക്കൂടാ ?

ഈ മതംമാറ്റം തന്നെ എന്തിനാണ് ? ക്രിസ്ത്യൻ വിഭാഗങ്ങളുടെ ഇടയിൽ നിന്ന് മതംമാറ്റത്തിന് ഇത്രയധികം താൽപ്പര്യം ഉയർന്നു വരാൻ കാരണമെന്താണ് ? കാരണം ഒന്നേയുള്ളൂ. ക്രിസ്ത്യാനികളുടെ വിശ്വാസമനുസരിച്ച് ക്രിസ്തുമതമാണ് ഒരേയൊരു സത്യമതം. ക്രിസ്തുവാണ് ഒരേയൊരു രക്ഷകൻ. ക്രിസ്ത്യാനികൾക്ക് മാത്രം മോചനവും ദൈവരാജ്യവും കിട്ടുമ്പോൾ, മറ്റുള്ളവർക്ക് നരകമാണ് വിധി. ഇത് സമരസതയുടെയും സഹിഷ്ണുതയുടെയും നയമല്ല മറിച്ച് സംഘർഷത്തിന്റെയും സംഘട്ടനത്തിന്റെയും ബ്ലൂ പ്രിന്റ് മാത്രമാണ്.

ഈ മനോഭാവമുള്ള ഒരാൾ ഒരു സമൂഹത്തിലേക്ക് കടന്നുവന്ന് മതംമാറ്റം നടത്തുമ്പോൾ എന്താണ് ആത്യന്തികമായി അവിടെ സംഭവിക്കുക ? ആദ്യമായി തങ്ങളുടെ പാരമ്പര്യങ്ങളേയും പൂർവ്വികരേയും തള്ളിക്കളയാൻ ജനങ്ങളെ പഠിപ്പിക്കുന്നു. കുടുംബങ്ങൾ പിളർക്കപ്പെടുന്നു. എവിടെയൊക്കെ ഈ മിഷണറി ബിസിനസ്സ് കടന്നു ചെല്ലുന്നുണ്ടോ അവിടെയൊക്കെ വിഘടനവും സംഘർഷവും അനിവാര്യമായും ഉടലെടുക്കുന്നു. ശരിക്കും ക്രിസ്തുമതത്തിന് പലരൂപങ്ങളും നിരവധി തരത്തിലുള്ള മിഷണറി പ്രവർത്തനങ്ങളുമുണ്ട്.



digitized by www.sreyas.in

മിഷണറി ശൈലിയില്ലാത്ത ക്രിസ്ത്യൻ ഗ്രൂപ്പുകളും നിലവിലുണ്ട്. ഉദാഹരണത്തിന് പഴയ ഗ്രീക്ക് ഓർത്തോഡോക്സ് വിഭാഗവും സിറിയൻ ക്രിസ്ത്യാനികളും. പഴയതും സഹിഷ്ണുതയുള്ളതുമായ പാരമ്പര്യങ്ങളെ അവ പ്രതിനിധീകരിക്കുന്നു. പിന്നെ കത്തോലിക്കാ വിഭാഗം. അവർ ലോകമെമ്പാടും തങ്ങളുടെ മിഷണറി പ്രവർത്തനത്തെ പ്രോത്സാഹിപ്പിക്കുന്നുണ്ട്. എങ്കിലും ഇപ്പോഴത് കുറേയൊക്കെ സൗമ്യമായ വിധത്തിലാക്കിയിട്ടുണ്ട്. ലോകത്തെ മുഴുവൻ മതംമാറ്റാൻ ലക്ഷ്യമിടുന്നുണ്ടെങ്കിലും കോളനി വാഴ്ചക്കാലത്ത് ചെയ്തിരുന്ന മാതിരി ശക്തി ഉപയോഗിച്ചുള്ള മതപ്രവർത്തനം അവർ ഇപ്പോൾ നിറുത്തിയിരിക്കുന്നു. പിന്നെ പഴയ പ്രോടെസ്റ്റന്റ്, ആംഗ്ലിക്കൻ, ലൂഥറൻ വിഭാഗങ്ങൾ. അവരും പല വിധത്തിലുള്ള മിഷണറി പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുന്നവരാണ്. ഇവരുടെ പ്രവർത്തനങ്ങളും ഒരു പരിധിവരെ കുറഞ്ഞിട്ടുണ്ട്.

എന്നാൽ ഇന്ന് ലോകത്തിൽ പുതിയൊരു മതപരിവർത്തന സംഘം ഉണ്ട്. പ്രത്യേകിച്ചും അമേരിക്കയിൽ നിന്നും പുറപ്പെടുന്നവ. അമേരിക്കയിലെ ക്രിസ്ത്യൻ മതമൗലിക ശക്തികൾ ഏതൊക്കെയാണ് ? വേൾഡ് വിഷൻ, ക്രിസ്ത്യൻ കൂട്ടായ്മ, യഹോവ സാക്ഷികൾ, മോർമോണുകൾ, ബാപ്പിസ്റ്റുകൾ തുടങ്ങിയ നിരവധി ഗ്രൂപ്പുകൾ. ഇൻഡ്യയിലെ ഹിന്ദുക്കളെ മതംമാറ്റുന്നതിനായി അവർ വളരെ ഉത്സാഹപൂർവ്വം അമേരിക്കയിൽ ധനസമാഹരണം നടത്തുന്നു. ഇത് അവരുടെ ടിവി ചാനലുകളിൽ നാം നിത്യേന കണ്ടുകൊണ്ടിരിക്കുന്നു. ഹിന്ദുമതം ഒരു പൈശാചിക മതമാണെന്നാണ് അവരുടെ ഒരു പ്രമുഖ നേതാവായ പാറ്റ് റോബെർട്സൻ പറഞ്ഞത്.

മൃഗങ്ങളുടെ ശിരസ്സുള്ള ഹിന്ദുദൈവങ്ങളുടെ ചിത്രങ്ങൾ കാണിച്ചിട്ട് അവർ പറയും "നോക്കൂ ഈ മനുഷ്യർ എത്ര പ്രാകൃതരാണെന്ന്". ഇൻഡ്യയിലെ രാഷ്ട്രീയ സാമൂഹ്യ പ്രശ്നങ്ങളെ ചൂണ്ടി അവർ പറയും "ഇതെല്ലാം ഹിന്ദുമതം കാരണം ഉണ്ടായതാണ്. അതുകൊണ്ട് ദയവായി സംഭാവനകൾ തരിക. നിങ്ങളുടെ പിന്തുണ കൊണ്ട് മാത്രമേ ഞങ്ങൾക്ക് ഇൻഡ്യയിൽ പോയി ഈ പ്രാകൃതമതത്തിൽ നിന്ന് അവിടത്തെ ഹിന്ദുക്കളെ മാറ്റിയെടുത്ത് രക്ഷിക്കാൻ കഴിയൂ."

ഇതേ മിഷനറിമാർ ലോകമെമ്പാടും പോകുന്നുണ്ട്. അവർ കത്തോലിക്കരെയും ഉന്നം വയ്ക്കുന്നുണ്ട്. അവരുടെ ഈ പ്രവർത്തികൾ കാരണം ഈയടുത്ത കാലത്തായി ബ്രസീലിൽ വച്ച് പോപ്പ് അവരെ വിളിച്ചത് ചെന്നായ്ക്കൾ എന്നാണ്. അദ്ദേഹത്തിന്റേതെന്ന് അവകാശപ്പെടുന്ന ക്രിസ്ത്യൻ അനുയായികളെ



digitized by www.sreyas.in

ഉന്നംവയ്ക്കുന്നതിനും മതം മാറ്റുന്നതിനും എതിരായിട്ടായിരുന്നു പോപ്പ് അങ്ങനെ പ്രതിഷേധിച്ചത്.

അതിന്റെ അർത്ഥം ഈ മിഷണറി ഭീഷണി തുടരുന്നു എന്നുതന്നെയാണ്. ചില മിഷണറി സംഘങ്ങൾ മദ്ധ്യകാല കത്തോലിക്കർ ചെയ്തതുപോലെ ഹിന്ദുക്കളെ അധിക്ഷേപിക്കുന്നത് തുടരുകയാണ്. നരകവാസ ഭീഷണിയും, ശാപവചസ്സുകളും ഒക്കെ അവർ ഇതിനായി ഉപയോഗിക്കുന്നു. അതുകൊണ്ട് ലോകമെമ്പാടും മതസൗഹൃദമാണെന്നും മറ്റുമതങ്ങൾ ഹിന്ദുമതത്തെ ബഹുമാനിക്കുകയും ഹിന്ദുക്കളോടൊപ്പം സൗഹൃദത്തിൽ ജീവിക്കാൻ ആഗ്രഹിക്കുകയും ചെയ്യുന്നു എന്നും ദയവായി തെറ്റിദ്ധരിച്ചു പോകരുത്.

വാസ്തവത്തിൽ അമേരിക്കൻ പാഠപുസ്തകങ്ങളിൽ പഠിപ്പിക്കുന്നത് ഹിന്ദുമതം ഒരു മതമേ അല്ലെന്നാണ്. കാരണം ഹിന്ദുക്കൾ ഒരൊറ്റ ദൈവത്തിലോ ഒരൊറ്റ വിശുദ്ധഗ്രന്ഥത്തിലോ അല്ല വിശ്വസിക്കുന്നത്! ഹിന്ദുമതത്തിന് മറ്റുള്ളവരെ മാറ്റിയെടുക്കാൻ തുനിയുന്ന ഒരു മിഷണറി സംവിധാനമില്ല ! അതുകൊണ്ട് കേവലം മതംമാറ്റത്തെയല്ല ഈ മിഷണറി ബിസിനസ്സിനെയാണ് നാം ചോദ്യം ചെയ്യേണ്ടത്. ഈ വിഷയത്തിൽ നമ്മൾ തീർത്തും നിഷ്ക്കളങ്കരാവാതിരിക്കുക!

മതംമാറ്റത്തെ പ്രോത്സാഹിപ്പിക്കുക എന്ന ഒറ്റ ലക്ഷ്യത്തോടുകൂടി തന്നെ സാമൂഹ്യപ്രവർത്തനങ്ങളും ജീവകാരുണ്യകാരുണ്യ പ്രവർത്തനങ്ങളും നടത്തപ്പെടുന്നുണ്ട്. സമൂഹത്തെ ഉദ്ധരിക്കലും, ജീവ കാരുണ്യപ്രവർത്തനങ്ങളും വളരെ നല്ലകാര്യങ്ങളാണെന്നതിൽ ആർക്കും സംശയമില്ല. എന്നാൽ അവയെ മതംമാറ്റത്തിൽ നിന്ന് മാറ്റി നിർത്തണം. നിങ്ങൾക്ക് ഒരു രാജ്യത്തെ ഉയർത്തുകയോ സാമ്പത്തികമായി സഹായിക്കുകയോ ചെയ്യണമെന്ന് തോന്നുന്നെങ്കിൽ ദയവായി അങ്ങനെ ചെയ്യുക. എന്നാൽ മതത്തെ അതിലേക്ക് കൊണ്ടുവരാതിരിക്കുക. നിങ്ങൾ എല്ലാ ദിക്കിലും യേശുവിന്റെ ചിത്രങ്ങൾ പ്രദർശിപ്പിക്കുമ്പോൾ മതംമാറ്റമാണ് നിങ്ങളുടെ പ്രവൃത്തികൾക്ക് പിന്നിലുള്ള ഉദ്ദേശം എന്നത് വ്യക്തമാണ്.

മതംമാറ്റത്തിലൂടെ ലോകത്തിലെ ഒരു രാജ്യവും സാമ്പത്തികാഭിവൃദ്ധി കൈവരിച്ചിട്ടില്ല എന്ന് നിങ്ങൾക്ക് കാണാൻ കഴിയും. ജപ്പാൻ ഒരു വലിയ സാമ്പത്തിക ശക്തിയായി തീർന്നതും , അമേരിക്ക വൻ സാമ്പത്തിക മുന്നേറ്റം നടത്തിയതും അവയുടെ സാമ്പത്തിക നയങ്ങളിലൂടെയാണ്. അല്ലാതെ മതം മാറ്റത്തിലൂടെയല്ല. ലോകത്തിലെ



digitized by www.sreyas.in

ഏറ്റവും ദരിദ്രമായ രാജ്യങ്ങളിൽ ചിലത് ക്രിസ്ത്യൻ രാജ്യങ്ങളാണ്. ഏഷ്യയിലെ ഏറ്റവും പഴയതും കത്തോലിക്കത ഉള്ളതുമായ ക്രിസ്ത്യൻരാജ്യം ഫിലിപ്പൈൻസാണ്. ഏഷ്യയിലെ ഏറ്റവും ദാരിദ്ര്യമുള്ളതും, ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അന്തരം ഏറ്റവും കൂടുതലുള്ളതുമായ രാജ്യങ്ങളിൽ ഒന്നായി അത് തുടരുന്നു.

ലോകത്തിലെ ഏറ്റവും സമർപ്പിതരായ കത്തോലിക്കർ ഉള്ളത് മദ്ധ്യഅമേരിക്കയിലും ദക്ഷിണ അമേരിക്കയിലുമാണ്. തീർച്ചയായും അത്തരക്കാരെ വടക്കേ അമേരിക്കയിലോ, യൂറോപ്പിലോ കാണാൻ കഴിയില്ല. അവിടങ്ങളിൽ കൃസ്ത്യാനികൾ കൂടുതലും പേരിൽ മാത്രമാണ് ക്രിസ്തീയത പുലർത്തുന്നത്. അവർക്ക് ശക്തമായ വിശ്വാസമില്ല. മേൽപ്പറഞ്ഞ മദ്ധ്യ-ദക്ഷിണ അമേരിക്കൻ ദേശങ്ങളിൽ വലിയ തോതിൽ സാമൂഹ്യ അസമത്വങ്ങളും, ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അന്തരങ്ങളും നിലനിൽക്കുന്നു. എന്നാൽ തങ്ങളുടെ സാമ്പത്തികനില മെച്ചപ്പെടുത്തുന്നതിന് പാവങ്ങളോട് മറ്റു മതങ്ങളിലേക്ക് മാറണമെന്ന് അവിടങ്ങളിലെ കത്തോലിക്കർ പറയുന്നില്ല.

അതുകൊണ്ട് മതത്തിന്റെ സഹായത്തോടെ ഇവിടുത്തെ പാവങ്ങളെ ഉദ്ധരിക്കും എന്ന മട്ടിൽ ഹിന്ദു സമൂഹത്തിനു നേരെ നടത്തുന്ന ആക്രമണങ്ങൾ മതംമാറ്റം എന്ന ഒരൊറ്റ ലക്ഷ്യം മാത്രം വച്ചുകൊണ്ട് നടത്തുന്നതാണ്. അടുത്തത് ആശുപത്രികൾ, അനാഥാലയങ്ങൾ, സ്കൂളുകൾ എന്നിവയാണ്. മറ്റുള്ളവരെ നിസ്വാർത്ഥമായി സേവിക്കുന്നത് വളരെ മഹത്തായ കാര്യമാണ്. എന്നാൽ എന്തിനാണ് മതപരമായ ഒരു ബാഹ്യരൂപം ഇവിടെ സ്വീകരിക്കുന്നത് ? അവിടെയെല്ലാം യേശുക്രിസ്തുവിന്റെ ചിത്രങ്ങൾ പ്രദർശിപ്പിക്കുമ്പോൾ, പ്രത്യേകിച്ചും ഒരു രണ്ടായിരം വർഷത്തെ തീവ്രമതംമാറ്റ ചരിത്രമുള്ളവർ അതുചെയ്യുമ്പോൾ അത് മതംമാറ്റത്തെ ഉദ്ദേശിച്ചല്ല എന്ന് എങ്ങനെയാണ് മറ്റുള്ളവർ വിശ്വസിക്കുക ? അത് ശുദ്ധമായ നിസ്വാർത്ഥ സേവനവും ദൈവ സ്നേഹവുമാണെന്ന് എങ്ങനെ കരുതും ?

നാം യഥാർത്ഥത്തിൽ ദൈവത്തെ സ്നേഹിക്കുന്നെങ്കിൽ, നമ്മുടെ സഹജീവികളായ മനുഷ്യരെ സ്നേഹിക്കുന്നെങ്കിൽ, അവരുടെ മതവിശ്വാസം എന്തെന്ന് നോക്കാതെ നാം അവരെ സ്നേഹിക്കുന്നുണ്ടാവും. നാം അവരുടെ മതത്തേയും സ്നേഹിക്കും. അവർ ആദിവാസികളോ, ഹിന്ദുക്കളോ, സൊരാഷ്ട്രരോ, മുസ്ലീങ്ങളോ, ക്രിസ്ത്യാനികളോ ആരുമായിക്കൊള്ളട്ടെ നാം അവരുടെ മതത്തെയും ബഹുമാനിക്കും. അവരെ മതംമറ്റേണ്ടതിന്റെ ആവശ്യം നമുക്കനുഭവപ്പെടുകയില്ല. യഥാർത്ഥത്തിൽ അവരുടെ



digitized by www.sreyas.in

മതമേതെന്നതിനെക്കുറിച്ച് നാം ബോധവാൻമാർ പോലുമായിരിക്കില്ല. യഥാർഥത്തിലുള്ള ദൈവസ്നേഹം മതപരിവർത്തനത്തെ ആഗ്രഹിക്കുകയില്ല. അത് നാമങ്ങളേയും, രൂപങ്ങളേയും, പ്രത്യേകതകളേയും ഒന്നും വേർതിരിച്ചു കാണുകയില്ല. എല്ലാറ്റിലുമുള്ള ദിവ്യതയുടെ സാന്നിദ്ധ്യത്തെ തിരിച്ചറിഞ്ഞു കൊണ്ടാണ് അത് നിലനിൽക്കുക.

ഭാരതത്തിലെ ഏറ്റവും മഹാനായ സന്യാസിമാരിൽ ഒരാളായിരുന്ന സ്വാമി രാമതീർഥൻ അമേരിക്കയിൽ വന്നപ്പോൾ മതത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വീക്ഷണം ആരായപ്പെട്ടു. അതിനദ്ദേഹം പറഞ്ഞ മറുപടി "നാം ഒരു മതത്തിന്റേയും സ്വത്തല്ല, മറിച്ച് മതങ്ങളെല്ലാം നമ്മുടേതാണ്". മനുഷ്യർ ഒരു പള്ളിയുടെയും സ്വത്തല്ല. നാം മറ്റാരെങ്കിലുമോ മറ്റെന്തെങ്കിലുമോ സ്വന്തമാക്കി വച്ചിരിക്കുന്ന ഒരു വസ്തുവല്ല. ആത്മാവിനെ രക്ഷിക്കേണ്ടതില്ല. അത് നമ്മുടെ സനാതനവും, അനശ്വരവുമായ സ്വത്വമാണ്. നാം നമ്മിൽ തന്നെയുള്ള ദിവ്യത്വത്തെ തിരിച്ചറിയേണ്ട ആവശ്യമേയുള്ളൂ.

ഒരു മനുഷ്യന്റേയും പ്രകൃതിയെ മാറ്റാൻ മറ്റാർക്കും കഴിയില്ല. ഓരോരുത്തരുടെയും വ്യക്തിത്വത്തേയും, സ്വധർമ്മത്തേയും മാനിക്കുന്നതിലാണ് ഹിന്ദുമതത്തിന്റെ അടിത്തറ. നമുക്ക് അനവധി മാർഗങ്ങളും മതങ്ങളും ഉണ്ടാവാതെ തരമില്ല. മാനവരാശിക്കാകമാനമായി ഒരൊറ്റ മതം മാത്രം മതി എന്നത് മനുഷ്യർക്കെല്ലാവർക്കുമായി ഒരൊറ്റ തരം വസ്ത്രം മതി എന്നു പറയുന്നതു പോലെയാണ്. മനുഷരെല്ലാവരും ഒരേതരം ആഹാരം കഴിച്ചാൽ മതിയെന്നോ, എല്ലാവർക്കും ഒരേതരം തൊഴിൽ തന്നെ മതിയെന്നോ പറയുന്നതു പോലെയാണത്. മതത്തിന്റെ കാര്യത്തിലും വൈവിദ്ധ്യവും, സമൃദ്ധിയും, സ്വാതന്ത്ര്യവും ആവശ്യമാണ്.

നിർഭാഗ്യവശാൽ എല്ലാ മതങ്ങൾക്കും ഒരേ ലക്ഷ്യമല്ല ഉള്ളത്. മതങ്ങൾക്ക് വ്യത്യസ്ഥമായ ലക്ഷ്യങ്ങളുണ്ട്. മതങ്ങൾ നിരവധി പാതകൾ പോലെയാണ്. നാം ഇവിടെ ഓർമ്മിക്കേണ്ട ഒരു വസ്തുത എല്ലാ മതങ്ങളും ഈശ്വരസങ്കൽപ്പത്തിൽ അധിഷ്ഠിതമല്ല എന്നതാണ്. ബുദ്ധമതവും ജൈനമതവും പോലെയുള്ള നിരീശ്വരമതങ്ങളും ഇവിടെയുണ്ട്. അവ സ്രഷ്ടാവായ ഒരു ഈശ്വരനിൽ വിശ്വസിക്കുന്നില്ല. വേറെ ചില മതങ്ങളിൽ അനേകം ദേവതകളുണ്ട്. ഏകദൈവവിശ്വാസം മാത്രമല്ല ലോകത്തിലുള്ള ഒരേയൊരു മതഘടന എന്നുമാത്രമല്ല അതാണ് ഏറ്റവും നല്ലത് എന്നും പറയാനാവില്ല.



digitized by www.sreyas.in

എല്ലാതരത്തിലുമുള്ള മതാരാധനാ സമ്പ്രദായങ്ങൾക്ക് അവയുടേതായ സ്ഥാനമുണ്ട്. അത് ബഹുദൈവാരാധനയാകട്ടെ, ഏകദൈവ വിശ്വാസമാകട്ടെ, ഏകാസ്തിത്വ വിശ്വാസമാകട്ടെ അവയെയെല്ലാം ഹിന്ദുമതം മാനിക്കുന്നു. നിരീശ്വരവിശ്വാസികൾക്കു പോലും ഹിന്ദുമതത്തിൽ സ്ഥാനമുണ്ട്. ഒരുകൂട്ടർക്ക് മതത്തെ അംഗീകരിക്കാൻ കഴിയുന്നില്ലെങ്കിൽ അവർക്കതിനെ തള്ളിക്കളയാനും ഉള്ള സ്വാതന്ത്ര്യം ഉണ്ടാവണം. ഹിന്ദുമതസമ്പ്രദായം സാധനയിൽ അധിഷ്ഠിതമാണ്. ആത്മസാക്ഷാത്ക്കാരത്തെ ലക്ഷ്യം വച്ചുകൊണ്ടുള്ള അദ്ധ്യാത്മസാധനയിലാണ് അത് വിശ്വസിക്കുന്നത്. ഒട്ടുമിക്ക ക്രൈസ്തവ സമ്പ്രദായങ്ങളും, ഉദാഹരണത്തിന് പ്രോട്ടെസ്റ്റന്റ് സമ്പ്രദായം അവകാശപ്പെടുന്നത് വിശ്വാസം ഒന്നുമാത്രം മതി മോചനത്തിന് എന്നാണ്.

അതിന്റെ അർത്ഥം ഒരാൾ കൂട്ടക്കൊലകൾ നടത്തിയിട്ടുള്ള ഒരു വലിയ കൊലയാളിയാണെങ്കിലും, അയാളുടെ മരണക്കിടക്കയിൽ വച്ച് അയാൾ കൃസ്ത്യാനിയാവുകയാണെങ്കിൽ അയാൾ സ്വർഗത്തിൽ പോകുമെന്നാണ്. മറ്റൊരാൾ ജീവിതം മുഴുവനും ഒരു സന്യാസിയായി കഴിഞ്ഞിട്ടുള്ളവനാണെങ്കിലും അയാൾ ക്രിസ്ത്യാനിയായി മതം മാറുന്നില്ലെങ്കിൽ അയാൾക്ക് സ്വർഗം നിഷിദ്ധമാണ് എന്നാണ്. ഈയടുത്ത കാലത്ത് അമേരിക്കയിൽ കൊലക്കുറ്റത്തിന് ശിക്ഷിക്കപ്പെട്ട ഒരു സ്ത്രീ ക്രിസ്ത്യാനി ആയി മതം മാറുകയുണ്ടായി. ക്രിസ്ത്യൻ മതമൗലികവാദികൾ വാദിച്ചത് അവർ ഒരു ക്രിസ്ത്യാനിയായി കഴിഞ്ഞതോടുകൂടി അവരുടെ പാപം ഇല്ലാതായി അതുകൊണ്ട് അവരെ വധശിക്ഷയിൽ നിന്ന് ഒഴിവാക്കണം എന്നാണ്.

അതേ സ്ത്രീ ഹിന്ദുമതത്തിലോ മറ്റേതെങ്കിലും അക്രൈസ്തവ മതങ്ങളിലോ ആണ് ചേർന്നിരുന്നതെങ്കിൽ ഈ ആൾക്കാർ ഒരിക്കലും ഇങ്ങനെ പറയുമായിരുന്നില്ല. ലോകമെങ്ങും നമുക്ക് മതസൗഹാർദ്ദവും പരസ്പര സംവാദങ്ങളും ആവശ്യമാണ്. വളരെ ദൌർഭാഗ്യകരമായ ഒരു വസ്തുത, ലോകത്തിൽ ഹിന്ദുമതത്തെക്കുറിച്ച് വളരെയധികം തെറ്റിദ്ധാരണകളും ഒപ്പം ദുഷ്പ്രചരണങ്ങളും നിലനിൽക്കുന്നു എന്നതാണ്. ഉദാഹരണത്തിന് കഴിഞ്ഞ വർഷം ന്യൂയോർക്ക് ടൈംസിൽ അമർനാഥ് തീർഥാടനത്തെക്കുറിച്ച് ഒരു റിപ്പോർട്ട് ഉണ്ടായിരുന്നു. എങ്ങനെയാണ് ന്യൂയോർക്ക് ടൈംസ് അതിനെ വിവരിച്ചതെന്നോ ?

"സംഹാര മൂർത്തിയായ ശിവന്റെ ലൈംഗികാവയവത്തെ ആരാധിക്കാൻ പോകുന്ന ഹിന്ദുക്കൾ" എന്നാണ്. എന്തുതരം സഹിഷ്ണുതയാണ് ഇത് ? എന്തു തരം ചിത്രമാണ് ഇതിലൂടെ അവർ വരച്ചുകാട്ടാൻ ശ്രമിക്കുന്നത് ? എന്നാൽ ഇതിലെ മുഴുവൻ കുറ്റവും



digitized by www.sreyas.in

പാശ്ചാത്യരുടേതല്ല എന്നു പറയാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതിലെ കുറ്റം ഹിന്ദുക്കളിൽ തന്നെയാണ്. തങ്ങളുടെ മതത്തിന്റെ ശരിയായ സ്വരൂപത്തെക്കുറിച്ച് മറ്റുള്ളവരെ അറിയിക്കുന്നതിൽ അവർ വളരെ പുറകിലാണ്. തങ്ങളുടെ മതത്തിനെതിരേയുള്ള ദുഷ്പ്രചരണങ്ങളെ ചെറുക്കുന്നതിൽ അവർ അലംഭാവവും കാണിക്കുന്നു. അവർ അവരുടെ മതത്തെ ശരിയായി പഠിക്കാൻ തയ്യാറാവുന്നില്ല. അതുകൊണ്ടുതന്നെ അതെന്താണെന്ന് മറ്റുള്ളവർക്ക് വിവരിച്ചു കൊടുക്കാൻ അവർക്കാവുന്നില്ല. അവർക്ക് മറ്റുമതങ്ങളെപ്പറ്റിയും ശരിയായി അറിയില്ല. അതുകാരണം മറ്റു മതങ്ങളെ ഹിന്ദുമതത്തിന്റെ മറ്റു രൂപങ്ങൾ എന്നതുപോലെയാണ് അവർ കണക്കാക്കുക.

എന്നാൽ യോഗം, വേദാന്തം തുടങ്ങിയ ഈ സമ്പന്നമായ സമ്പ്രദായങ്ങൾ മറ്റു മതങ്ങളിൽ നിങ്ങൾ കാണില്ല. പ്രത്യേകിച്ചും പടിഞ്ഞാറുള്ള മതപരിവർത്തനോത്സുകരായ പ്രോടെസ്റ്റന്റ് വിശ്വാസത്തിൽ അവയെയെല്ലാം സാത്താന്റെ മാർഗങ്ങൾ എന്നു മുദ്രകുത്തി പാടെ തള്ളിക്കളഞ്ഞിരിക്കുകയാണ്. ചിലർ പറയുന്നു എല്ലാ മതങ്ങളും പഠിപ്പിക്കുന്നത് ഒന്നുതന്നെയാണ് എന്ന്. എന്നാൽ ഞാൻ പറയട്ടെ ഹിന്ദുമതം കർമ്മനിയമവും, പുനർജൻമവും പഠിപ്പിക്കുന്നു. ക്രിസ്തുമതവും ഇസ്ലാമും അതംഗീകരിക്കുന്നില്ല. മറ്റു ചിലർ പറയുന്നത് എല്ലാ മതങ്ങളും പഠിപ്പിക്കുന്നത് ഒരേകാര്യങ്ങളാണ്, വ്യത്യാസമുള്ളത് ചില അപ്രധാന വസ്തുതകളിൽ മാത്രമാണ് എന്ന്. കർമ്മനിയമവും പുനർജൻമവും അപ്രധാന കാര്യങ്ങളാണോ ?

തീർച്ചയായും സത്യം, അഹിംസ, ശാന്തി, സമരസത തുടങ്ങിയ സാർവലൗകികമായ ധാർമ്മിക മൂല്യങ്ങൾ വിലമതിക്കപ്പെടുക തന്നെ വേണം. മതമേതായാലും ഇത്തരം മൂല്യങ്ങൾ മനുഷ്യർക്കാകമാനം വിലപ്പെട്ടതായിരിക്കണം. യഥാർഥത്തിൽ അവ മുഴുവൻ പ്രകൃതിക്കും വേണ്ടി വിലമതിക്കപ്പെടണം. ക്രിസ്തുമതത്തിൽ ഞാൻ കാണുന്ന ഒരു പ്രധാന ന്യൂനത, മൃഗങ്ങൾക്ക് ആത്മാവില്ല എന്ന ക്രിസ്ത്യാനികളുടെ വിശ്വാസമാണ്. മിക്ക കൃസ്ത്യാനികളും വിശ്വസിക്കുന്നത് മനുഷ്യനു മാത്രമേ മോക്ഷം നേടാൻ കഴിയൂ എന്നാണ്.

ഈ ഭൂമിയേയും ഇവിടുത്തെ പരിസ്ഥിതിയേയും നാം നശിപ്പിക്കുന്നതിന്റെ ഒരു പ്രധാന കാരണം പ്രകൃതിയിലും മൃഗങ്ങളിലും, മുഴുവൻ പ്രപഞ്ചത്തിലും ഉള്ള ആത്മാവിന്റെ അഥവാ ബോധത്തിന്റെ സാന്നിദ്ധ്യത്തെ നാം കാണുന്നില്ല എന്നതാണ്. നാം നമ്മുടെ



digitized by www.sreyas.in

മനുഷ്യകേന്ദ്രീകൃതമായ ഇടുങ്ങിയ വാസനകൾക്ക് അപ്പുറത്തേക്ക് കടക്കേണ്ടതുണ്ട്. യഥാർത്ഥ മതം ഒരു പ്രത്യേക പേരിനേയോ, രൂപത്തേയോ, വിഭാഗത്തേയോ ചുറ്റിപ്പറ്റിയുള്ള ഒന്നല്ല. അത് ആർക്കും ഉടമസ്ഥത അവകാശപ്പെടാൻ ആകാത്ത സാർവലൗകികവും, സനാതനവും ആയ ഒരു സത്യത്തെ കുറിച്ചുള്ളതാണ്. സത്യം, ബോധം, തിരിച്ചറിവ് എന്നിവയാണ് അതിലെ പ്രധാനതത്വങ്ങൾ.

ഹിന്ദുമതത്തിന്റെ ആത്യന്തിക ലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണ്. കേവലം ദൈവത്തെ അറിയലല്ല അത്. മറിച്ച് നാം ആരാണെന്ന് തിരിച്ചറിയലും നമ്മിലെ ദിവ്യസാന്നിദ്ധ്യത്തെ അനുഭവിക്കലുമാണത്. മനുഷ്യരാശിയുടെ ഒരു പ്രധാന പ്രശ്നം നമുക്ക് നമ്മളേയും നമ്മുടെ പ്രചോദനങ്ങളേയും മനസ്സിലാകുന്നില്ല എന്നതാണ്. നമ്മെപ്പറ്റിയും മറ്റുള്ളവരെപ്പറ്റിയും മനസ്സിലാക്കുന്നതിന് മുമ്പേ തന്നെ പല മുൻവിധികളുടേയും, വിശ്വാസങ്ങളുടേയും അടിസ്ഥാനത്തിൽ നാം മറ്റുള്ളവരെയും നമ്മെപ്പോലെ തന്നെ ചിന്തിക്കാനും പ്രവർത്തിക്കാനും പ്രേരിപ്പിക്കുകയാണ് ചെയ്യുന്നത്.

നല്ല ചർച്ചകൾ നടക്കട്ടെ. ശാസ്ത്രത്തെക്കുറിച്ചുള്ളതുപോലെ മതത്തെക്കുറിച്ചും തുറന്നതും, സൗഹൃദപൂർണവും അതേസമയം വിമർശനാത്മകവുമായ ആശയ വിനിമയങ്ങൾ നടക്കട്ടെ. എന്നാൽ ഈ മിഷണറി കച്ചവടത്തെ നാം തുറന്നു കാണിക്കുക തന്നെ വേണം. മിഷണറിപ്രവർത്തനം സഹിഷ്ണുതാപരമാണെന്ന തെറ്റിദ്ധാരണ നമുക്ക് നീക്കാം. മിഷണറിപ്രവർത്തനം മതസ്വാതന്ത്ര്യവുമായി ബന്ധപ്പെട്ട ഒന്നല്ല. അത് മറ്റുള്ളവയ്ക്കുമേലുള്ള ഒരു മതത്തിന്റെ മേൽക്കോയ്മയ്ക്ക് വേണ്ടിയുള്ളതാണ്. അതിന് മതേതരത്വവുമായി ബന്ധമില്ല. മിഷണറി കച്ചവടക്കാർ ഒരേ ഒരു മതത്തെ മാത്രമേ സത്യമായി അംഗീകരിക്കുന്നുള്ളൂ. അത് മതാധിപത്യം ലക്ഷ്യമാക്കിയുള്ള മതയുദ്ധമാണ്.

ഇതിനെ നേരിടേണ്ടത് അക്രമത്തിലൂടെയല്ല. അസഹിഷ്ണുതയിൽ കൂടിയുമല്ല. മറിച്ച് കാര്യങ്ങൾ ശരിയായി ഗ്രഹിച്ചുകൊണ്ടാണ്. തുറന്ന മന:സ്ഥിതിയോടെ സൗഹാർദ പൂർണമായി മറ്റുള്ളവരോട് സംവദിച്ചുകൊണ്ടാണ്. അതിലൂടെ അവർ ഹിന്ദുക്കളുടെ വീക്ഷണം മനസ്സിലാക്കും. അത് ഹിന്ദുമതത്തെക്കുറിച്ചുള്ള എല്ലാ വളച്ചൊടിക്കലുകളേയും തെറ്റിദ്ധാരണകളെയും നീക്കാൻ സഹായിക്കും. നാമെല്ലാവരും ഒരേയൊരു ദിവ്യാത്മാവ് തന്നെയാണ്. നാമെല്ലാവരും ഒരേ



digitized by www.sreyas.in

മനുഷ്യപ്രകൃതിയെയാണ് പങ്കുവയ്ക്കുന്നത്. എല്ലാ മനുഷ്യരിലും ഈ ഏകത്വത്തെ ദർശിക്കുമ്പോൾ മാത്രമേ ശാന്തി നിലനിൽക്കുകയുള്ളൂ.

അതേസമയം ഈ സംസ്കാരത്തേയും സമൂഹത്തേയും വിഘടിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന ലോകത്തിലെ വിവിധ ശക്തികളെക്കുറിച്ച് നാം തീർത്തും അജ്ഞരായിരിക്കാനും പാടില്ല. ഇൻഡ്യ അതിന്റെ ധർമ്മത്തെ വെടിഞ്ഞിട്ട് ഒരു ക്രിസ്ത്യൻ അല്ലെങ്കിൽ ഇസ്ലാമിക രാജ്യമാകുണെങ്കിൽ അതൊരു വലിയ നഷ്ടമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. നമുക്ക് ലോകത്തിൽ ഈ രണ്ടു സമ്പ്രദായങ്ങളും ആവശ്യത്തിനുണ്ട്. ഭാരതത്തിന് അതിന്റേതായ ആദ്ധ്യാത്മിക സമ്പ്രദായങ്ങളുണ്ട്. അവ ലോകത്തിന് ആവശ്യമുണ്ടു താനും. എന്തിനാണ് പാശ്ചാത്യർ ഇവിടേക്ക് വരുന്നത് ? അവർ ഇവിടെ വരുന്നത് ആദ്ധ്യാത്മികജ്ഞാനത്തിന്റെ ഈ സമ്പത്തു തേടിയാണ്. യഥാർഥത്തിൽ നമ്മൾ നമ്മുടെ മതം മറ്റുദേശങ്ങളിലേക്ക് കയറ്റുമതി ചെയ്യണം. ഇതാണ് നമുക്ക് യഥേഷ്ടം ഇവിടെയുള്ളത്. ഇറക്കുമതി ചെയ്യാനാകട്ടെ കൂടുതൽ പ്രധാനമായ വേറെ പലതുമുണ്ട്.



digitized by www.sreyas.in

# സംവാദം തുടരുന്നു

ആർച്ച് ബിഷപ്പ് അരുളപ്പയുമായുള്ള എന്റെ ചർച്ചകൾക്ക് തൊട്ടുപിന്നാലെ 1999 നവംബറിൽ പോപ്പ് ജോൺപോൾ ഭാരതം സന്ദർശിക്കുകയുണ്ടായി. ഞാൻ ഈ പുസ്തകം എഴുതി തീരുന്ന സമയമായിരുന്നു അത്. "എല്ലാ മതങ്ങളും തുല്യമാണ്. ക്രിസ്തുമതം മാത്രമല്ല സത്യത്തിലേക്കുള്ള ഒരേയൊരു വഴി" എന്നിപ്രകാരം ഒരു പ്രസ്താവന നടത്തണമെന്ന് പോപ്പിനോട് വിഎച്ച്പി യുടെ തലവനായിരുന്ന ശ്രീ അശോക് സിംഗലും മറ്റ് ഹിന്ദുനേതാക്കളും അഭ്യർഥിച്ചു. ബലം പ്രയോഗിച്ചും ഭീഷണിപ്പെടുത്തിയും ചെയ്ത മതപരിവർത്തനങ്ങളുടെ പേരിൽ ക്ഷമാപണം ചെയ്യണമെന്നും വിഎച്ച്പി പോപ്പിനോട് ആവശ്യപ്പെടുകയുണ്ടായി.

എന്നാൽ 'യുണൈറ്റഡ് ക്രിസ്ത്യൻ ഫോറം ഫോർ ഹ്യൂമൻ റൈറ്റ്സ്" ന്റെ അദ്ധ്യക്ഷനും, പോപ്പിന്റെ ഇൻഡ്യയിലെ വക്താവുമായ ആർച്ച് ബിഷപ്പ് അലൻ ഡേ ലാസ്റ്റിക് ഈ രണ്ടാവശ്യങ്ങളും നിരസിക്കുകയാണുണ്ടയത്. മതംമാറ്റം വിശ്വാസസ്വാതന്ത്ര്യത്തിന്റെ ഭാഗമാണെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. അദ്ദേഹം ഹിന്ദുമതം പോലെയുള്ള മറ്റുമതങ്ങളും നല്ലതാണെന്ന മട്ടിൽ ഒരു പ്രസ്താവന പുറപ്പെടുവിക്കുകയോ, ആർച്ച് ബിഷപ്പ് അരുളപ്പ ചെയ്തതു പോലെ മതംമാറ്റത്തെ ചോദ്യം ചെയ്യാൻ തയ്യാറാവുകയോ ഉണ്ടായില്ല. കഴിഞ്ഞകാല കൊള്ളരുതായ്മകളെ അംഗീകരിക്കലോ ക്രിസ്തുമതത്തിന്റെ കുത്തക മനോഭാവത്തെക്കുറിച്ചുള്ള ഹിന്ദുക്കളുടെ ആശങ്കകളുടെ കാര്യത്തിൽ എന്തെങ്കിലും പരിഗണനയോ അദ്ദേഹത്തിന്റെ ഭാഗത്തുനിന്നുണ്ടായില്ല. ഈ ക്രിസ്ത്യൻ ഫോറം ഫോർ ഹ്യൂമൻ റൈറ്റ്സ് ശരിക്കും ക്രിസ്തുമത പ്രചരണത്തിന് മാത്രമായുള്ള ഒരു സംഘടനയാണ് എന്നത് വ്യക്തമാണ്.

ക്രിസ്ത്യൻ അനുകൂല മാധ്യമങ്ങളുടെ എന്നത്തേയും നിലപാടിന് ചേർന്ന വിധം, സിംഗാളിനെ ഒരു തീവ്രഹിന്ദു എന്നു വിളിക്കാനാണ് അവർ തുനിഞ്ഞത്. അതാകട്ടെ പോപ്പിനെ ചോദ്യം ചെയ്തു എന്ന പേരിലും. എന്നാൽ നോക്കൂ സിംഗാളിന്റെ പ്രസ്താവന നമ്മുടെ ബഹുമത സംസ്കാരത്തെയാണ് ഉയർത്തിപ്പിടിച്ചത്. അതിൽ ഹിന്ദുമതത്തെപ്പോലെ മറ്റ് മതങ്ങളേയും അംഗീകരിക്കുന്ന ഒരു വശമുണ്ട്. എന്നാൽ



digitized by www.sreyas.in

ക്രിസ്തുമതത്തിനു തുല്യമാണ് മറ്റ് മതങ്ങളും എന്ന് അംഗീകരിക്കാൻ തയ്യാറാവാതിരുന്നത് ശരിക്കും അസഹിഷ്ണുതയായിരുന്നിട്ടും അതിന്റെ പേരിൽ പോപ്പ് വിമർശിക്കപ്പെട്ടില്ല! ഏതാണ്ട് അതേസമയം തന്നെ അമേരിക്കൻ ഗവർൺമെന്റ് ലോകത്തിലെ മതസ്വാതന്ത്ര്യത്തെക്കുറിച്ച് ഒരു പേപ്പർ പ്രസിദ്ധീകരിച്ചു. റോബെർട് എ സീപ്പിൾ ആയിരുന്നു അത് തയ്യാറാക്കിയത്.

മറ്റ് സംസ്കാരങ്ങളുടേയും മതങ്ങളുടേയും വികാരങ്ങളെ ഉൾക്കൊള്ളാൻ തക്ക പാകത വന്ന ഒരു നയതന്ത്രജ്ഞനായിരുന്നില്ല സീപ്പിൾ. പതിനൊന്നു വർഷം ലോകത്തിലെ ഏറ്റവും കൂടുതൽ ധനാഗമമാർഗമുള്ള സ്വകാര്യ സാമൂഹ്യ സേവന സംഘടനയായ വേൾഡ് വിഷന്റെ തലവനായിരുന്നു അദ്ദേഹം. അതാകട്ടെ നിരവധി മിഷണറി പ്രവർത്തനങ്ങളുമായി ബന്ധമുള്ള ക്രിസ്ത്യൻ സേവന സംഘടനയായിരുന്നു.

കിഴക്കൻ ബാപ്റ്റിസ്റ്റ് തിയോളജിക്കൽ സെമിനാരിയുടെ മുൻ പ്രസിഡന്റ് കൂടിയായിരുന്നു സീപ്പിൾ. അദ്ദേഹം ഒരു ബാപ്റ്റിസ്റ്റ് ക്രിസ്ത്യൻ മിഷണറിയായിരുന്നു. ഏൽപ്പിക്കപ്പെട്ട ഉത്തരവാദിത്വത്തിന് ചേർന്നതായിരുന്നില്ല ഇത്തരം പശ്ചാത്തലമുള്ള ഒരു വ്യക്തി. ഇത് ഒരു കത്തോലിക്കാ പുരോഹിതനെ ഏൽപ്പിക്കുന്നതിന് തുല്യമായിരുന്നു. അത് നയതന്ത്ര നീക്കത്തേക്കാളും നയപരമായ സമീപനത്തേക്കാളും ഒരു അമേരിക്കൻ മത ചായ് വ് ആണ് പ്രതിഫലിപ്പിച്ചത്. മതസ്വാതന്ത്ര്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ആ റിപ്പോർട്ട് ക്രിസ്ത്യാനികൾ നേരിടുന്ന വെല്ലുവിളികളെ എടുത്തു കാണിക്കുന്നതായിരുന്നു. എന്നാൽ ക്രിസ്ത്യാനികൾ മറ്റുള്ളവരുടെ മേൽ നടത്തുന്ന അടിച്ചമർത്തലുകളെ പാടേ വിസ്മരിക്കുകയും ചെയ്തു.

മറ്റുമതങ്ങളെ താഴ്ത്തിക്കെട്ടാനും അവരെ മതംമാറ്റാനും തങ്ങൾക്ക് അവസരമൊരുക്കുന്ന മതസ്വാതന്ത്ര്യത്തിലേ ഇത്തരം പ്രമുഖ ക്രിസ്ത്യൻ സംഘടനകൾക്കെല്ലാം താത്പര്യമുള്ളൂ. മിഷണറിമാരുടെ കൊള്ളരുതായ്മകളുടെ ചരിത്രത്തെ ചൊല്ലി ക്ഷമാപണം ചെയ്യാനോ എന്തിന് അങ്ങനെയൊന്നിനെ അംഗീകരിക്കാനോ പോലും അവർ ഒരുക്കമല്ല. അവരെ ചോദ്യം ചെയ്താലോ ? നിങ്ങൾ മറ്റ് മതങ്ങളുടെ നൻമയെ അംഗീകരിക്കുന്ന ഒരാളാണെങ്കിൽ പോലും നിങ്ങളെ ഒരു അസഹിഷ്ണുവാക്കി ചിത്രീകരിക്കുകയും ചെയ്യും!



digitized by www.sreyas.in

അതേസമയം അമേരിക്കയിലെ തെക്കൻ ബാപ്റ്റിസ്റ്റുകൾ ഹിന്ദുമതം ചെകുത്താൻ ഭരിക്കുന്ന അന്ധകാരത്തിന്റെ മതമാണെന്ന് പ്രസ്താവന ഇറക്കുകയും അതെഴുതിയ ആയിരക്കണക്കിന് പ്രാർഥനാ പുസ്തകങ്ങൾ വിതരണം ചെയ്യുകയും ചെയ്തു. ഇത് ചെയ്ത തെക്കൻ ബാപ്റ്റിസ്റ്റുകൾ അറിയപ്പെടാത്ത ഒരു ചെറു സംഘമൊന്നുമല്ല മറിച്ച് പതിനഞ്ച് ദശലക്ഷത്തോളം അനുയായികളുള്ള അമേരിക്കയിലെ ഏറ്റവും വലിയ പ്രോടെസ്റ്റന്റ് വിഭാഗമാണ് എന്നോർക്കണം. പ്രസിഡന്റ് ക്ലിന്റൻ, വൈസ് പ്രസിഡന്റ് ഗോർ, അംബാസഡർ സീപ്പിൾ എന്നിവരെല്ലാം ഈ വിഭാഗത്തിലെ അംഗങ്ങളാണ്. അവരിലൊരാളുപോലും ഈ വീക്ഷണത്തെച്ചൊല്ലി അവരെ വിമർശിക്കാൻ തയ്യാറായില്ല. ഹിന്ദുമതത്തിലെ അന്ധകാരം നീക്കുന്നതിനും അതിലെ അനേകം വിഗ്രഹങ്ങൾക്ക് പകരം ക്രിസ്തുവിന്റെ പ്രകാശം അതിൽ വ്യാപിപ്പിക്കുന്നതിനുമായി പ്രാർഥിക്കുവാനാണ് അവർ എല്ലാ ക്രിസ്ത്യാനികളോടും ആഹ്വാനം ചെയ്തത്.

യാഥാസ്ഥിതിക ക്രിസ്തുമതത്തിന് പുറത്ത് നിഗൂഢശാസ്ത്രങ്ങളെയും മറ്റ് ആദ്ധ്യാത്മിക സമ്പ്രദായങ്ങളെയും കുറിച്ചൊക്കെ പഠനം നടത്തുന്ന ന്യൂ ഏജ് അമേരിക്കൻസ് പോലെയുള്ള സംഘടനകൾക്കെതിരെയും ഇത്തരം ഗ്രൂപ്പുകൾ ഇതേ ആരോപണങ്ങൾ ഉന്നയിക്കാറുണ്ട്. അവരിപ്പോഴും അമേരിക്കൻ സ്കൂളുകളിൽ പരിണാമസിദ്ധാന്തം പഠിപ്പിക്കുന്നത് നിറുത്തലാക്കിക്കാൻ ശ്രമിക്കുന്നു. ചില മദ്ധ്യപടിഞ്ഞാറൻ സ്റ്റേറ്റുകളിൽ ഇക്കാര്യത്തിൽ ചില മുന്നേറ്റങ്ങളുണ്ടാക്കാൻ അവർക്ക് കഴിഞ്ഞിട്ടുമുണ്ട്. അമേരിക്കൻ ക്രിസ്ത്യാനികൾ മതേതരത്വ വിശ്വാസികളും പുരോഗമനാശയക്കാരുമാണെന്നതിന് ഇതിൽപ്പരം തെളിവെന്ത് വേണം ? ലോകത്തിലെ ഏറ്റവും പിന്നോക്കമായ ചില മതസംഘങ്ങൾ ഇപ്പൊഴും നിലനിൽക്കുന്ന നാടാണ് അമേരിക്ക എന്നതാണ് യാഥാർഥ്യം.

ആധുനിക ലോകത്തിൽ വംശവിദ്വേഷപരമായ പരാമർശങ്ങൾ നടത്തുന്നത് ഇപ്പോൾ അംഗീകരിക്കപ്പെടുന്നില്ല. കാരണം അത് ശത്രുതയും സംഘട്ടനങ്ങളും ക്ഷണിച്ചുവരുത്തും. എന്നാൽ അതേ സമയം അതേതരം അസഹിഷ്ണുതയിൽ നിന്നുണ്ടാകുന്ന മതവിദ്വേഷപരമായ പരാമർശങ്ങൾ ഹിന്ദുക്കൾക്കുനേരെ ഇപ്പോഴും നിർലോഭം ചൊരിഞ്ഞു കൊണ്ടിരിക്കുന്നു. അമേരിക്കയിൽ ഒരു കറുത്ത വംശജനെ നീഗ്രോ എന്നു വിളിക്കുന്നത് തെറ്റായിരിക്കുമ്പോൾ, ഒരു ഹിന്ദുവിനെ വിഗ്രഹാരാധകനെന്നും ചെകുത്താൻ സേവക്കാരനെന്നും വിളിക്കാൻ കഴിയും. ഞാൻ ചോദിക്കട്ടെ ഒരാളിന്റെ വംശത്തെ മോശമാക്കി പറയുന്നതാണോ അതോ അയാളുടെ



digitized by www.sreyas.in

മതത്തേയും സംസ്കാരത്തേയും അധിക്ഷേപിക്കുന്നതാണോ കൂടുതൽ മോശം ? വെള്ളക്കാരുടേതല്ലാത്ത മതപാരമ്പര്യങ്ങളെ അവമതിക്കുന്നതും അത്തരം വംശീയവിദ്വേഷത്തെ തന്നെയാണ് കാണിക്കുന്നത്.

**റെഡിഫ് അഭിമുഖം**

1. ജോൺ പോൾ രണ്ടാമന്റെ സന്ദർശനത്തെക്കുറിച്ചുള്ള താങ്കളുടെ അഭിപ്രായമെന്താണ് ? കത്തോലിക്ക പള്ളിയുടെ മതമേലദ്ധ്യക്ഷൻ എന്ന നിലയിലും, വത്തിക്കാന്റെ ഭരണാധികാരി എന്ന നിലയിലും ഉള്ള അദ്ദേഹത്തിന്റെ ചുമതലകൾ ഒരുമിച്ചു ചേരാറുള്ളപ്പോൾ, താങ്കളുടെ വീക്ഷണത്തിൽ അദ്ദേഹം ഇതിൽ ഏത് റോളിലാണ് ഇൻഡ്യയിൽ സന്ദർശനം നടത്തുന്നത് ?

ഏഷ്യയെ മതവൽക്കരിക്കാനുദ്ദേശിച്ചുള്ള പുതിയ പദ്ധതികൾക്ക് തുടക്കമിടുന്നതിനായുള്ള ഇത്തവണത്തെ ഈ സന്ദർശനത്തിന് ചൈനയും, തൈവാനും, ശ്രീലങ്കയും അനുമതി നിഷേധിക്കുകയാണ് ചെയ്തത്. ഒരു ക്രിസ്ത്യൻ രാജ്യമല്ലാത്ത ഇൻഡ്യ, ഹിന്ദുഭൂരിപക്ഷ രാജ്യമായ ഇൻഡ്യ അദ്ദേഹത്തെ അതിനനുവദിക്കുകയാണ് ചെയ്തത്. അതുകൊണ്ട് ഇൻഡ്യയിലെ മതസഹിഷ്ണുക്കളായ ജനങ്ങളോട് പോപ്പിന് കൃതജ്ഞതയാണ് തോന്നേണ്ടത്. ഹിന്ദുമതത്തിലേക്ക് മതംമാറ്റാനുള്ള പ്രവർത്തനങ്ങളുമായി ചെല്ലുന്ന ഒരു ഹിന്ദുമത നേതാവിന് തീർച്ചയായും ഒരൊറ്റ പാശ്ചാത്യരാജ്യവും ഔദ്യോഗിക സ്വീകരണം നൽകുകയില്ല തന്നെ.

പോപ്പിനെ ഒരു രാഷ്ട്രത്തലവൻ എന്ന നിലയിൽ അംഗീകരിക്കുന്ന ചുരുക്കം രാജ്യങ്ങളുടെ കൂട്ടത്തിൽ ഒന്നാണ് ഇൻഡ്യ. അമേരിക്കയും ഒട്ടുമിക്ക പാശ്ചാത്യരാജ്യങ്ങളും പോപ്പിനെ ഒരു മതമേധാവിയായി മാത്രമേ അംഗീകരിക്കുന്നുള്ളൂ. തീർച്ചയായും പോപ്പ് ഇൻഡ്യയിലേക്ക് വരുന്നത് ഒരു മതേതര രാഷ്ട്രത്തിന്റെ തലവനായിട്ടല്ല മറിച്ച് ഒരു മതമേലദ്ധ്യക്ഷനായിട്ടാണ്. അദ്ദേഹം ഡെൽഹിയിൽ ഒരു വ്യാപാര ചർച്ചയിലല്ല പങ്കെടുക്കുന്നത് മറിച്ച് ഒരു മതസമ്മേളനത്തിലാണ്. കത്തോലിക്ക പള്ളിക്ക് വളരെ കാലപ്പഴക്കമുള്ളതും സ്വയം പ്രഖ്യാപിതവുമായ ഒരു മതവൽക്കരണ നയം തന്നെയുണ്ട്. ഏഷ്യയുടെ മതം മാറ്റത്തെ ലക്ഷ്യമാക്കിയുള്ള ഒരു പ്രത്യേക ഏഷ്യ സിനോഡും അവർക്കുണ്ട്. പോപ്പ്



digitized by www.sreyas.in

ഇൻഡ്യയിലേക്ക് വരുന്നത് കത്തോലിക്ക മതത്തിന്റെ പ്രചരണത്തിനും ഹിന്ദുക്കളുടെ മതംമാറ്റത്തിന് പ്രോത്സാഹനം നൽകുന്നതിനുമാണ്.

ഈയൊരു സാഹചര്യത്തിൽ സ്വഭാവികമായും അദ്ദേഹം വളരെ സൗഹൃദപൂർവമാകും വരുക. എന്നാൽ അദ്ദേഹത്തിന്റെ വരവിനു പിന്നിൽ വ്യക്തമായ ഒരു ഗൂഢ ലക്ഷ്യവുമുണ്ട്. അദ്ദേഹം ഇവിടെ വരുന്നത് ഇവിടത്തെ മഹാത്മാക്കളായ യോഗികളേയും ഋഷിമാരേയും സന്ദർശിച്ച് ബഹുമാനിക്കാനോ ഇവിടുത്തെ മഹാക്ഷേത്രങ്ങളോ തീർഥങ്ങളോ സന്ദർശിക്കാനോ ഒന്നുമല്ല.

ഇന്ന് കത്തോലിക്കപള്ളിക്ക് പാശ്ചാത്യലോകത്തെ സ്വധീനം നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. ബഹുഭൂരിപക്ഷം കത്തോലിക്കരും അവരുടെ വിശ്വാസങ്ങളിൽ നാമ മാത്രമായിട്ടാണ് നിലകൊള്ളുന്നത്. ഉദാഹരണത്തിന് ബഹുഭൂരിപക്ഷം അമേരിക്കൻ കത്തോലിക്കരും ജനന നിയന്ത്രണം നടപ്പാക്കുന്നവരാണ്. അത് പള്ളി അംഗീകരിച്ചിട്ടില്ലാത്തതാണ്. അവർ കൃത്യമായി പള്ളികളിൽ പങ്കെടുക്കാറുമില്ല. സമ്പന്നമായ പാശ്ചാത്യരാജ്യങ്ങളിൽ നിന്ന് പള്ളിക്ക് ഇപ്പോഴും നല്ലതോതിൽ ധനസമാഹരണം ചെയ്യാൻ കഴിയുന്നുണ്ട്. എന്നാൽ അതൊരു തളർന്നുകൊണ്ടിരിക്കുന്ന സ്ഥാപനമാണ്. കൊഴിഞ്ഞു കൊണ്ടിരിക്കുന്ന അംഗബലം പരിഹരിക്കാത്തിടത്തോളം അവർ ഗുരുതരമായ പ്രതിസന്ധിയേയാണ് നേരിടുന്നത്. ഇൻഡ്യ ഇവിടെയാണ് പ്രസക്തമാവുന്നത്. മതപരമായ ഭക്തിവിശ്വാസങ്ങളുടെയും, സന്യസ്ഥ ജീവിതത്തിന്റെയും നീണ്ട ചരിത്രമുള്ള വലിയൊരു ജനതയായ ഇൻഡ്യയ്ക്കാണ് ഒരുപക്ഷേ ഇക്കാര്യത്തിൽ പള്ളിയെ ഏറ്റവും നന്നായി സഹായിക്കാനാവുക. ഇവിടെ നിന്നും അച്ചൻമാരും കന്യാസ്ത്രീകളും ആവാൻ തയ്യാറുള്ളവരെ ഇഷ്ടംപോലെ കണ്ടെത്താൻ ബുദ്ധിമുട്ടില്ല.

2. ഭാരതത്തിൽ നടത്തിയിട്ടുള്ള നിർബന്ധിത മതപരിവർത്തനങ്ങളുടെ പേരിൽ ക്ഷമാപണം ചെയ്യേണ്ടത് പ്രധാനമാണെന്ന് നിങ്ങൾ കരുതുന്നതെന്തു കൊണ്ടാണ് ?

ക്രിസ്ത്യൻ പള്ളിയുടെ അമേരിക്കയിലേയും ആഫ്രിക്കയിലേയും ഏഷ്യയിലേയും രക്തപങ്കിലമായ ചരിത്രം ഒരു തുറന്ന പുസ്തകമാണ്. ഇന്ന് പരക്കെ അറിയപ്പെടുന്നതുമാണത്. അമേരിക്കയിൽ ഞാൻ ജീവിക്കുന്ന സ്ഥലത്തെ തദ്ദേശീയർ ക്രിസ്ത്യാനികളുടെ കൈയ്യിൽ നിന്നും അവരനുഭവിച്ച പീഡനങ്ങളുടെ കഥകൾ ഇപ്പൊഴും എന്നോടു പറയാറുണ്ട്. പള്ളിയിലേക്ക് നടക്കാൻ വിസമ്മതിച്ചവരുടെ



digitized by www.sreyas.in

കാലുകൾ വെട്ടിക്കളഞ്ഞതും, പ്രാർഥനകൾ ഉരുവിടാത്തവരുടെ നാക്കുകൾ പിഴുതെടുത്തതിന്റേയും ഭീകരാനുഭവങ്ങൾ. പള്ളി ഇന്നവകാശപ്പെടുന്നത് അവരുടെ അസഹിഷ്ണുത ഒരു പഴങ്കഥ മാത്രമാണെന്നാണ്. എന്നാൽ നാസി ജർമനിയിലും ഫാസിസ്റ്റ് ഇറ്റലിയിലും ഒരു പ്രമുഖ സ്വാധീന ശക്തിയായിരുന്നു ക്രിസ്ത്യൻപള്ളി. അവരോരിക്കലും ഹിറ്റ്ലറെയോ മുസ്സോളിനിയേയോ എതിർത്തില്ല എന്നത് വിസ്മരിക്കപ്പെടാവുന്നതല്ല.

ഇവിടത്തെ പ്രധാനകാര്യം, ആത്മാർഥമായ ഒരു ക്ഷമാപണത്തിന്റെ അഭാവത്തിൽ ഇത്തരം ക്രൂരകൃത്യങ്ങൾക്ക് കാരണമായ മനോഭാവങ്ങൾ ക്രിസ്ത്യാനികൾ ഉപേക്ഷിച്ചു എന്ന് എങ്ങനെയാണ് മറ്റുള്ളവർക്ക് വിശ്വസിക്കാൻ കഴിയുക എന്നതാണ്. ബാഹ്യമായ അക്രമം ചെയ്യുന്നില്ലെങ്കിൽ പോലും ഇത്തരം മതംമാറ്റ മനോഭാവം അവരുന്നം വയ്ക്കുന്ന സമൂഹങ്ങളെ വ്രണപ്പെടുത്തുന്നതാണ്. തങ്ങളുടെ പൈതൃക വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും എതിരെ ജനങ്ങളെ തിരിച്ചു വിട്ടുകൊണ്ട് ഒട്ടനവധി ഹിന്ദു സമുദായങ്ങളേയും കുടുംബങ്ങളേയും പള്ളി മുറിപ്പെടുത്തിയിട്ടുണ്ട്.

തദ്ദേശീയരായ അമേരിക്കക്കാർക്കെതിരേയും കറുത്തവർഗക്കാരായ ആഫ്രിക്കക്കാർക്കെതിരേയും നടത്തിയിട്ടുള്ള അടിച്ചമർത്തലുകളുടെ പേരിൽ ക്രിസ്ത്യാനികൾ ചില ക്ഷമാപണങ്ങളൊക്കെ നടത്തിയിട്ടുണ്ട്. എങ്കിൽ പിന്നെ എന്തുകൊണ്ട് ഹിന്ദുക്കളേയും അത്തരത്തിൽ പരിഗണിച്ചു കൂടാ ? എന്താ അവരും മനുഷ്യരല്ലേ ?

3. ചരിത്രത്തിലും ഇന്നത്തെക്കാലത്തും ആരും ഉത്തരവാദിത്വം ഏറ്റെടുക്കാത്തതും ക്ഷമാപണം ചെയ്യാത്തതുമൊക്കെയായ ഇത്തരത്തിലുള്ള പല സംഭവങ്ങളും ഉണ്ടല്ലോ. ഇന്നത്തെ സാഹചര്യത്തിൽ അവയെ പുനരുജ്ജീവിപ്പിക്കുന്നത് നല്ലതാണോ ? അതുകൊണ്ട് എന്തു പ്രയോജനമുണ്ടാവാനാണ് ?

ഇവിടെ പ്രധാന പ്രശ്നം കഴിഞ്ഞ കാലങ്ങളിൽ അത്തരം ആക്രമങ്ങൾക്ക് കാരണമായ അതേ മനോഭാവങ്ങളും പെരുമാറ്റങ്ങളും ഇപ്പൊഴും അതേപടി തുടരുന്നു എന്നതാണ്. ഇന്നും കത്തോലിക്കാ പള്ളിയുടെ ഔദ്യോഗിക നയം ഹിന്ദു, ബുദ്ധ, ജൈന, സിഖ് തുടങ്ങിയ ഭാരതീയ മതങ്ങൾ സത്യ മതങ്ങളല്ല എന്നതാണ്. ഇത് പരസ്പരമുള്ള അവിശ്വാസത്തേയും ധാരണപ്പിശകിനേയും പ്രോത്സാഹിപ്പിക്കുകയും ഇനിയും അക്രമങ്ങൾക്ക് കാരണമാകുകയും ചെയ്യും.



digitized by www.sreyas.in

ഒരിക്കൽ തങ്ങളുടെ മേൽക്കോയ്മ ഉറപ്പിക്കാൻ വേണ്ടി വെള്ളക്കാരായ യൂറോപ്യന്മാർ ന്യായീകരിച്ചിരുന്ന തങ്ങളുടെ വംശമഹിമയൊന്നും ഇന്ന് ആരും അംഗീകരിക്കുന്നില്ല. എന്നാൽ മതമഹിമയെ പറ്റിയുള്ള അവകാശവാദം - അതായത് ക്രിസ്തുമതം മാത്രമാണ് സത്യമതമെന്നും മറ്റുള്ളവയെല്ലാം വ്യാജമെന്നുമുള്ള വാദം - ഇപ്പോഴും തുടരുന്നു. വംശമഹിമ പോലെതന്നെ മതമഹിമ അവകാശപ്പെടുന്നതും പിന്തിരിപ്പനും മുൻവിധി നിറഞ്ഞതുമാണ്.

4. ഹിന്ദുക്കളുടെ നേരെ ക്രിസ്ത്യാനികൾ നടത്തിയ അതിക്രമങ്ങളിൽ ഏതിലൊക്കെയാണ് പോപ്പ് ക്ഷമാപണം നടത്തണമെന്ന് താങ്കൾ ആവശ്യപ്പെടുന്നത് ? അവയിലേതെങ്കിലും ചിലത് പേരെടുത്ത് പറയാമോ ?

ഗോവ ഇങ്ക്വിസിഷൻ ആണ് ഒരുപക്ഷേ അവയിൽ ഏറ്റവും നീചമായത്. ദശാബ്ദങ്ങളോളം നീണ്ടുനിന്ന ആ പൈശാചികതയിൽ ആയിരക്കണക്കിന് ഹിന്ദുക്കൾ പീഡിപ്പിക്കപ്പെടുകയും, കൊല്ലപ്പെടുകയും, നൂറുക്കണക്കിന് ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെടുകയും ചെയ്തു. തദ്ദേശീയ അമേരിക്കരെ വംശഹത്യ ചെയ്ത അതേ സമൂഹമാണ് ഇതും ചെയ്തത്. എന്നാൽ പള്ളിയുടെ എക്കാലത്തേയും നിലപാട് ഹിന്ദുമതം മോശമാണെന്നും ഹിന്ദുക്കൾ മതംമാറാതെ അവർ രക്ഷ അർഹിക്കുന്നില്ല എന്നതുമായിരുന്നു. ഇത് വലിയ പീഡനങ്ങൾക്ക് വളം വച്ച് കൊടുക്കുകയായിരുന്നു.

എന്തൊക്കെയായാലും നിങ്ങൾ എന്റെ മതത്തിൽ ചേരാത്ത പക്ഷം എന്നെന്നേക്കുമായി നിത്യനരകത്തിൽ പതിക്കും എന്ന് ഞാൻ തീർത്തും വിശ്വസിക്കുന്നുണ്ടെങ്കിൽ നിങ്ങളെ 'രക്ഷിക്കാൻ' വേണ്ടി ഞാൻ ഏതറ്റം വരെയും പോകണം. ഈ വിശ്വാസം വളരെ എളുപ്പത്തിൽ കൊടിയ പീഡനങ്ങളിലേക്ക് നയിക്കുന്നു.

5. ക്രിസ്ത്യാനികൾക്കെതിരെ പെട്ടെന്നിങ്ങനെ പ്രതികരിക്കാൻ എന്താണ് കാരണം ?

ഈ കോപം അത്ര പെട്ടെന്നുണ്ടായതൊന്നുമല്ല. ഇന്നിപ്പോൾ കുറെക്കൂടെ കാര്യങ്ങളെക്കുറിച്ച് തിരിച്ചറിവുള്ള ഒരു ഹിന്ദുസമൂഹവും ഇത്തരം പ്രശ്നങ്ങളെക്കുറിച്ച് ചർച്ച ചെയ്യാൻ കൂടുതൽ വലിയ മാദ്ധ്യമ ലോകവുമുണ്ട്. അടിച്ചമർത്തപ്പെട്ട എല്ലാ മതസാമൂഹ്യ വിഭാഗങ്ങളും ഇത്തരത്തിൽ അവരുടെ പ്രതിഷേധം അറിയിക്കുന്നുണ്ട്.



digitized by www.sreyas.in

ഹിന്ദുക്കൾ തങ്ങളോട് പ്രതീക്ഷിക്കുന്ന പോലെ പെരുമാറുന്നില്ല എന്നുകാണുമ്പോൾ ക്രിസ്ത്യാനികൾ വളരെ പെട്ടെന്ന് തന്നെ പ്രതിഷേധിക്കുന്നു. സാമാന്യമായി തങ്ങളാണ് ഏറ്റവും കൂടുതൽ അവഹേളനത്തിന് വിധേയമായിട്ടുള്ളതെങ്കിലും ഹിന്ദുക്കൾ വളരെ കുറച്ച് മാത്രമേ പ്രതിഷേധിക്കുന്നുള്ളൂ. ഇത്തരത്തിലുള്ള ഒരു ഹിന്ദു ഉണർവ് ഒഴിവാക്കാനാവാത്തതായിരുന്നു. ശരിക്കുള്ള ചോദ്യം എന്തുകൊണ്ടാണ് ഇത് ഇത്രയും വൈകിയത് എന്നതാണ്. മറ്റൊരു കാര്യം ഹിന്ദുമതത്തിലേക്ക് പുനഃപരിവർത്തനം ചെയ്യുന്ന പ്രക്രിയ തുടങ്ങിയിട്ടുണ്ട് എന്നതാണ്. ക്രിസ്ത്യാനികൾ ഇത് ഒരു ഭീഷണിയായി കാണുന്നു. അവരത് പ്രത്യേകം ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു.

ഏറ്റവും വലിയ പ്രശ്നം ഇൻഡ്യയിൽ വളർന്നു കൊണ്ടിരിക്കുന്ന ക്രിസ്ത്യൻ മതംമാറ്റ പ്രവർത്തനങ്ങളാണ്. രാജ്യമെങ്ങും നോക്കൂ. പ്രത്യേകിച്ച് ദക്ഷിണേന്ത്യയിൽ. അവരെല്ലായിടത്തും വ്യാപിച്ചു കഴിഞ്ഞിരിക്കുന്നതായി നിങ്ങൾക്ക് കാണാൻ കഴിയും.

6. എന്തുകൊണ്ടാണ് അവർ ഹിന്ദുക്കളുടെ കണ്ണിൽ മുസ്ലീങ്ങൾക്കു പകരം വെറുക്കപ്പെടുന്നവരായി തീർന്നത് ? സോണിയഗാന്ധി ഒരു ക്രിസ്ത്യൻ ആണ് എന്നതാണ് വിഎച്ച്പി യുടെ പ്രചരണങ്ങൾക്ക് ആക്കം കൂട്ടിയത് എന്നു പറഞ്ഞാൽ അതെത്രത്തോളം ശരിയാണ് ?

ഹിന്ദുക്കൾ ക്രിസ്ത്യാനികളെ വെറുക്കുന്നു എന്നു ഞാൻ കരുതുന്നില്ല. അവർ ക്രിസ്ത്യാനികളെ മതം മാറ്റിയെടുക്കാനായി ഉന്നം വയ്ക്കുകയോ ചെകുത്താൻ സേവകരെന്നു വിളിക്കുകയോ ചെയ്യുന്നില്ല. എന്നാൽ ബിൽ ക്ലിന്റണും അൽ ഗോറും അംഗങ്ങളായ സതേൺ ബാപ്പിസ്റ്റുകൾ എന്ന അമേരിക്കയിലെ ഏറ്റവും വലിയ പ്രോടെസ്റ്റന്റ് വിഭാഗം ക്രിസ്ത്യാനികൾ ഹിന്ദുക്കളെ വിളിക്കുന്നത് അങ്ങനെയാണ്. ക്രിസ്ത്യാനികളുടെ മനസ്സിൽ തങ്ങളെക്കുറിച്ച് വെറുപ്പും അവിശ്വാസവും വളരുന്നതിന് കാരണമായ മുൻവിധികളെയാണ് ഹിന്ദുക്കൾ ചോദ്യംചെയ്യുന്നത്. ഒട്ടു വളരെ ഹിന്ദുക്കളുടെ വീടുകളിൽ നിങ്ങൾക്ക് ക്രിസ്തുവിന്റെ ഒരു ചിത്രം കാണാൻ കഴിഞ്ഞേക്കും. എന്നാൽ ഒരു ക്രിസ്ത്യാനിയുടെ വീട്ടിലും നിങ്ങൾക്ക് ശ്രീകൃഷ്ണന്റെ ഒരു ചിത്രം കാണാൻ കഴിയില്ല.

ഹിന്ദുക്കൾ മുസ്ലീങ്ങളേയും വെറുക്കുന്നില്ല. ഹിന്ദുക്കൾ വിഗ്രഹാരാധകരും, ബഹുദൈവ വിശ്വാസികളും കാഫിറുകളും ആണെന്നും അവർ അല്ലാഹുവിന്റെ ദൃഷ്ടിയിൽ തുലയാൻ വിധിക്കപ്പെട്ടവരാണെന്നതുമാണ് മുസ്ലീങ്ങളുടെ പൊതുവായ



digitized by www.sreyas.in

കാഴ്ചപ്പാട്. ഹിന്ദുക്കൾക്ക് മുസ്ലീങ്ങളെക്കുറിച്ച് അങ്ങനെയുള്ള ഒരു സിദ്ധാന്തങ്ങളുമില്ല. തങ്ങളെ മതം മാറ്റുന്നതിനായി നൂറ്റാണ്ടുകളോളമായി ഇന്നും തുടർന്നുവരുന്ന ശ്രമങ്ങൾക്കെതിരേയുള്ള ഒരു തിരിച്ചടി മാത്രമാണ് കൃസ്ത്യാനികളോടും മുസ്ലീങ്ങളോടുമുള്ള ഹിന്ദുക്കളുടെ അപ്രിയം.

സോണിയഗാന്ധി രാഷ്ട്രീയം വിട്ടാലും വിഎച്ച്പിയുടെ പ്രചരണം നിലക്കും എന്നു ഞാൻ കരുതുന്നില്ല. സോണിയാഗാന്ധി ക്രിസ്ത്യാനിയാണ് എന്നത് ഹിന്ദുക്കൾക്ക് ഒരു പ്രശ്നമായി തോന്നുന്നത് ക്രിസ്ത്യാനികളുടെ മതംമാറ്റ ശ്രമങ്ങൾ കാരണമാണ്. അമേരിക്കയിലെ ഹിന്ദുക്കൾ വളരെ സജീവമായി ക്രിസ്ത്യാനികളെ മതംമാറ്റാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു വേളയിൽ അവിടുത്തെ ഒരു പ്രധാന രാഷ്ട്രീയ പാർട്ടിയുടെ തലപ്പത്ത് ഒരു ഹിന്ദു വരികകൂടി ചെയ്താൽ എങ്ങിനെയിരിക്കും ? ഭൂരിപക്ഷം അമേരിക്കക്കാർക്കും അത് സന്തോഷം പകരുകയില്ല എന്നത് വ്യക്തമാണ്. അതേ ഇവിടേയും സംഭവിച്ചിട്ടുള്ളൂ.

ഏഷ്യയുടെ മതംമാറ്റ പദ്ധതിതന്നെ എന്തിനാണ് ? സംസ്കാരത്തിന്റെയും ഭാഷയുടെയും ഒക്കെ കാര്യത്തിൽ ബഹുത്വത്തെ അംഗീകരിക്കുന്ന ഒരു ലോകവ്യവസ്ഥയിൽ ജീവിക്കുന്ന നാം മതങ്ങളിലെ ബഹുത്വത്തേയും അംഗീകരിക്കാൻ ബാധ്യസ്ഥരല്ലേ ? ഏഷ്യയിലെ മതങ്ങൾ മഹത്വമുള്ളവയല്ലേ ? അവ ലോകത്തിന് ഒരു മുതൽക്കൂട്ടല്ലേ ? എന്തുകൊണ്ടാണ് പാശ്ചാത്യർ ഇൻഡ്യയിലേക്ക് വരുന്നത് ? തങ്ങളുടെ പാശ്ചാത്യ ക്രിസ്ത്യൻ പശ്ചാത്തലത്തിൽ നിന്ന് പഠിക്കാൻ കഴിയാത്ത ആദ്ധ്യാത്മിക പാഠങ്ങൾ പഠിക്കുന്നതിനായിട്ടല്ലേ പ്രധാനമായും അവർ വരുന്നത് ?

ഇൻഡ്യയുടെ ജനസംഖ്യയിൽ വെറും മൂന്നു ശതമാനത്തിൽ താഴെ മാത്രമാണ് കൃസ്ത്യാനികളായിട്ടുള്ളത് പിന്നെന്തിന് നാമവരെ ഭയപ്പെടണം എന്നാണ് മറ്റ് ചിലർ വാദിക്കുന്നത്. എന്നാൽ ഇൻഡ്യയുടെ വടക്ക് കിഴക്കൻ സംസ്ഥാനങ്ങൾ പോലെ ക്രിസ്തുമതത്തിനു കീഴിൽ വന്നു കഴിഞ്ഞ പ്രദേശങ്ങൾ, ക്രമേണ രാജ്യത്തിന്റെ മറ്റ് ഭാഗങ്ങളോടുള്ള ബന്ധം കുറക്കുകയും വിഘടനവാദത്തിലേക്ക് പോകുകയും ചെയ്യുന്നതായിട്ടാണ് കാണുന്നത്. ഭാവിയിൽ നാടകീയമായ തോതിൽ തന്നെ ഇവിടത്തെ മതംമാറ്റ തോത് ഉയരാനുള്ള സാദ്ധ്യതയും തള്ളിക്കളയാൻ കഴിയില്ല. ഒരാൾ നിങ്ങളുടെ നേരെ ഒരു വെടിയുതിർത്തത് ദേഹത്തുകൊണ്ടില്ല എന്നത് അതിനെ ഗൗരവമായി എടുക്കാതിരിക്കാനുള്ള കാരണമല്ല. പ്രത്യേകിച്ചും അയാൾ കുറെക്കൂടി



digitized by www.sreyas.in

നല്ലൊരു തോക്കിൽ തിര നിറച്ചു കൊണ്ടിരിക്കുക കൂടിയാണെങ്കിൽ. ഈ മതംമാറ്റ പരിപാടി തുടങ്ങിയതുതന്നെ വളരെ മോശമെന്നതാണ് ഇവിടത്തെ മുഖ്യവിഷയം.

7. ഒരു മുൻ കത്തോലിക്കൻ എന്ന നിലക്ക് പോപ്പിന്റെ സന്ദർശനത്തെ നിങ്ങൾ സംശയിക്കാൻ കാരണമെന്ത് ? പോപ്പ് ജോൺ പോൾ രണ്ടാമനിൽ സംശയാസ്പദമായി എന്താണ് നിങ്ങൾ കാണുന്നത് ?

ഭൂരിപക്ഷം കത്തോലിക്കർക്കും ഹിന്ദുമതത്തോട് അത്രവലിയ ബഹുമാനമൊന്നുമില്ല എന്ന കാര്യം ഒരു മുൻ കത്തോലിക്കനെന്ന നിലയിൽ എനിക്ക് നന്നായി തന്നെ അറിയാം. തദ്ദേശീയ അമേരിക്കരെ മതംമാറ്റി നരകത്തിൽ നിന്ന് രക്ഷിക്കുന്നതിനാണ് എന്റെ അമ്മാവൻ മിഷണറിയായത്. ഹിന്ദുക്കളേയും അതേ ഗണത്തിലാണ് പെടുത്തിയിരിക്കുന്നത്. ഇപ്പോഴത്തെ പോപ്പ് ലോകമെങ്ങും ക്രിസ്തീയവൽക്കരണത്തിന് ആക്കം കൊടുക്കുന്ന അറിയപ്പെടുന്ന ഒരു യാഥാസ്ഥിതികനാണ്. എന്നാൽ അദ്ദേഹം തന്റെ പ്രവൃത്തികളെ സാമൂഹ്യസ്വാതന്ത്ര്യത്തിന്റെ മൂടുപടം അണിയിച്ചിരിക്കുന്നു.

ഇന്ന് ക്രിസ്തുമതത്തെപ്പോലെ തന്നെ ബഹുമാനിക്കപ്പെടേണ്ട ഒരു ആദ്ധ്യാത്മിക മതമാണ് ഹിന്ദുമതം എന്നു പറയുന്ന ഒരൊറ്റ പ്രമുഖ കത്തോലിക്ക നേതാവിനേയും പാശ്ചാത്യദേശങ്ങളിൽ കാണാനാവില്ല. ഹിന്ദു ഇൻഡ്യയെ കത്തോലിക്ക വിശ്വാസത്തിലേക്ക് മതംമാറ്റുന്നതിൽ അവരെങ്ങാനും വിജയിക്കുകയാണെങ്കിൽ ഇൻഡ്യയുടെ വേദാന്തപരവും യോഗപരവുമായ പാരമ്പര്യങ്ങൾക്ക് അറുതി വരുത്തും. അത് മനുഷ്യരാശിക്കാകമാനം ഉള്ള നഷ്ടവുമായിരിക്കും. ലോകത്തിൽ ഇഷ്ടം പോലെ ക്രിസ്ത്യൻ രാജ്യങ്ങളുണ്ട്. എന്നാൽ ഒരേയൊരു ഇൻഡ്യ മാത്രമേ ഉള്ളൂ. ഈ രാജ്യത്തിന്റെ തനിമയും മഹത്വവും ക്രിസ്തുമതത്തിൽ നിന്നുണ്ടായതല്ല താനും.

കത്തോലിക്ക വിശ്വാസത്തിന് മറ്റ് വിശ്വാസങ്ങളെ കൈപ്പിടിയിൽ ഒതുക്കിയതിന്റെ നീണ്ട ചരിത്രവുമുണ്ട്. ക്രിസ്തുമതത്തിന്റെ മേൽക്കോയ്മയ്ക്ക് കീഴിൽ ഒതുങ്ങാൻ തയ്യാറുള്ളവയെ ഒരു പരിധിവരെ അംഗീകരിക്കാനും അവർ തയ്യാറാകാറുണ്ട്. ഉദാഹരണത്തിന് അരിസ്ടോട്ടിലിന്റെയും പ്ലേറ്റോയുടെയും പ്രാചീന ഗ്രീക്ക് തത്വദർശനങ്ങളെ വശപ്പെടുത്തി ക്രിസ്ത്യൻ ദൈവശാസ്ത്രത്തിന്റെ അടിസ്ഥാനമാക്കി അതിനെ മാറ്റി. ഹിന്ദു ബുദ്ധ മതങ്ങളേയും ഇതേ പോലെ ക്രിസ്തുവിന്റെ



digitized by www.sreyas.in

സന്ദേശത്തിനു മുന്നോടിയായി വന്ന മതങ്ങൾ എന്ന നിലക്ക് മാത്രം ചിത്രീകരിക്കാൻ അവർ ആഗ്രഹിക്കുന്നു.

ദക്ഷിണേന്ത്യയിൽ ക്രിസ്ത്യൻ പാതിരിമാർ ഹിന്ദു സന്യാസിമാരെപ്പോലെ വേഷം ധരിക്കുകയും അവരുടെ സംഘടനകളെ ആശ്രമങ്ങൾ എന്നു വിളിക്കുകയും ചെയ്യുന്നു. അതേസമയം അവർ മുഴുകിയിരിക്കുന്നത് മതപരിവർത്തനത്തിലാണ്. അവർ ഈ ഹിന്ദു വേഷവിധാനം ധരിക്കുന്നത് ഹിന്ദുപാരമ്പര്യത്തോടുള്ള ബഹുമാനം കൊണ്ടൊന്നുമല്ല മറിച്ച് ആ പ്രദേശത്തുള്ള ഹിന്ദുക്കൾക്ക് ക്രിസ്തുമതത്തെ കൂടുതൽ സ്വീകാര്യമാക്കി തീർക്കാൻ മാത്രമാണ്. ഹാംബർഗർ ഇഷ്ടപ്പെടാത്ത ഹിന്ദുക്കൾക്കായി മക്ഡൊണാൾഡ്സ് ഇൻഡ്യയിൽ വെജിറ്റേറിയൻ ബർഗർ കൊടുക്കുന്നതു പോലെയാണത്.

അതുപോലെ പോപ്പ് ഭാരതത്തിന്റെ മഹിമയെ ഒക്കെ വാഴ്ത്തി സംസാരിച്ചേക്കാം. സാഹോദര്യത്തിന്റെയും മനുഷ്യാവകാശത്തിന്റെയും ആവശ്യകതയെക്കുറിച്ചും ഉദ്ബോധിപ്പിച്ചേക്കാം. എന്നാൽ ഹിന്ദുക്കൾ ക്രിസ്തുമതത്തിലേക്ക് മതംമാറേണ്ടതില്ല എന്ന് തീർച്ചയായും പറയില്ല. ഇൻഡ്യയിലെ പാവപ്പെട്ടവരുടെ മനസ്സിൽ കയറിപ്പറ്റാൻ വേണ്ടി ക്രിസ്തുമതം സഹജീവി സ്നേഹത്തിന്റേയും സമത്വത്തിന്റേയും ജനാധിപത്യത്തിന്റെയും മതമാണ് എന്നദ്ദേഹം ചിത്രീകരിച്ചേക്കാം. എന്നാൽ ചരിത്രപരമായി നോക്കിയാൽ ക്രിസ്തുമതം രാജാധികാരത്തോടും, കോളണി സൈന്യങ്ങളോടും, ഫാസിസ്റ്റ് ഭരണകൂടങ്ങളോടും, അടിച്ചമർത്തൽ സംവിധാനങ്ങളോടും കൈകോർത്തിരുന്നവരാണെന്ന് കാണാം.

മാനവികതയെ പ്രകീർത്തിക്കുന്ന ഇത്തരം പൊതു പ്രസ്താവനകളെ മതസഹിഷ്ണുതയുടെ ലക്ഷണമായും ഹിന്ദുമതത്തിനു കിട്ടിയ അംഗീകാരമായും ഒക്കെ ഹിന്ദുക്കൾ തെറ്റിദ്ധരിക്കാറുണ്ട്. തങ്ങളുടെ മതത്തെ വശീകരിച്ചെടുക്കുന്നതിനെ ഹിന്ദുമതത്തിന് നേരെയുള്ള പ്രത്യേക താത്പര്യമായി അവർ തെറ്റിദ്ധരിച്ചേക്കും. ഹിന്ദുമതം പോകുന്നിടത്തോളം ശരിതന്നെ, പക്ഷേ അത് ക്രിസ്തുവിനെ സ്വീകരിക്കുമ്പോഴേ അതിന്റെ യഥാർത്ഥ ലക്ഷ്യപൂർത്തി കൈവരിക്കുകയുള്ളൂ എന്നതാണ് പുതിയ കത്തോലിക്കാ നയം. ഇത് അതേ മതംമാറ്റനയം തന്നെയാണ്. കുറെക്കൂടി ഒതുക്കത്തോടെ ചെയ്യുന്നത് എന്നു മാത്രം. ഹിന്ദുമതത്തെ ചെകുത്താന്റെ മതം എന്ന് ചിത്രീകരിക്കുന്ന അമേരിക്കൻ



digitized by www.sreyas.in

പ്രൊട്ടെസ്റ്റന്റ്കാർ കുറഞ്ഞ പക്ഷം അവരുടെ വീക്ഷണത്തിന്റെയും ഉദ്ദേശങ്ങളുടേയും കാര്യത്തിൽ കൂടുതൽ സത്യസന്ധത പുലർത്തുന്നു.

8. പോപ്പ്, ഭാരതസർക്കാരിന്റെ ക്ഷണിക്കപ്പെട്ട അതിഥിയാണ്. അപ്പോൾ വിഎച്ച്പി യുടെ നിലപാട് ഇൻഡ്യയുടെ മതേതര പ്രതിച്ഛായയെ ബാധിക്കില്ലേ ? എ ബി വാജ്പേയിയെ അത് നാണം കെടുത്തില്ലേ ? പ്രത്യേകിച്ചും സർക്കാരിലെ കൂട്ടുകക്ഷികൾ പലരും ഇത്തരം പ്രതിഷേധങ്ങളോട് യോജിക്കാതിരിക്കുമ്പോൾ ?

ഒരിക്കലുമില്ല. അമേരിക്കയിൽ വിദേശരാഷ്ട്രത്തലവൻമാരുടെ സന്ദർശനങ്ങൾ പലപ്പോഴും പ്രതിഷേധങ്ങൾക്ക് വഴിവയ്ക്കാറുണ്ട്. ഈയടുത്ത കാലത്തായി ചൈനീസ് പ്രസിഡന്റ് ഇവിടെ വന്നപ്പോൾ, അമേരിക്കക്കാർ, കൂടുതലും ചൈനീസ് വംശജരായിട്ടുള്ളവർ അതിനെതിരെ പ്രതിഷേധിച്ചു. കൂട്ടത്തിൽ കുറെ ഡെമോക്രാറ്റുകളും ഉണ്ടായിരുന്നു. അത്തരം പ്രതിഷേധങ്ങളൊക്കെ ജനാധിപത്യത്തിന്റെ ഭാഗമാണ്. അമേരിക്കയിലെ ഇസ്ളാമിക സംഘടനകൾ ഇതേപോലെ ഇസ്രയേലി ഗ്രൂപ്പുകളുടെ സന്ദർശനത്തിൽ പ്രതിഷേധിക്കുകയുണ്ടായി. പോപ്പിനെ മാത്രമായി ഇത്തരം പ്രതിഷേധങ്ങളിൽ നിന്നു ഒഴിവാക്കാനാവില്ല. ഒരു മതാദ്ധ്യക്ഷനായാലും ശരി അല്ലെങ്കിലും ശരി ഒരു വിദേശ നേതാവിനു മുന്നിൽ തലകുനിക്കേണ്ടതില്ല എന്നതും മതേതര പാരമ്പര്യത്തിന്റെ ഭാഗമാണ്.

9. ക്ഷമാപണത്തിനുള്ള ഇത്രയും ശക്തമായ ആവശ്യം ഉയർന്നതിനു ശേഷവും പോപ്പ് അതിനു തയ്യാറാവാതിരുന്നാൽ വിഎച്ച്പി ക്കും മറ്റ് ഹൈന്ദവ സംഘടനകൾക്കും മുഖം നഷ്ടപ്പെടുന്ന ഒരു സ്ഥിതിവിശേഷം ആയിരിക്കില്ലേ അത് ?

ഇപ്പോഴത്തെ പോപ്പ് അത്തരം ഒരു ക്ഷമാപണം നടത്തുമെന്ന് ആരും തന്നെ പ്രതീക്ഷിക്കുന്നില്ല. ഒരു പക്ഷേ ഭാവിയിൽ ഒരു പോപ്പ് അത് ചെയ്തേക്കാം. എന്നാൽ വസ്തുതകൾ പുറത്തു കൊണ്ടുവന്നേ തീരൂ. സത്യങ്ങൾ പുറത്തുവരുന്നു എന്നത് ഹിന്ദുക്കൾക്ക് ഗുണകരമാണ്. വളരെ കാലങ്ങളായി തങ്ങൾക്ക് നേരെയുള്ള ആക്രമണങ്ങളുടെ കാര്യത്തിൽ ഹിന്ദുക്കൾ നിശബ്ദത പാലിച്ചു വരികയാണ്. ഹിന്ദുക്കൾ മറ്റേതൊരു മതമേധാവിയേയും മഹാത്മാവായി കരുതി അദ്ദേഹത്തിന്റെ മുന്നിൽ തലകുനിക്കാൻ തയ്യാറാണ്. തങ്ങളുടെ പാരമ്പര്യങ്ങളെ ബഹുമാനിക്കാത്തതോ, തങ്ങളുടെ ദൈവങ്ങളെ അംഗീകരിക്കാത്തതോ ആയ



digitized by www.sreyas.in

ഒരാളാണെങ്കിൽ പോലും. അതുകൊണ്ട് പോപ്പിന് മാറ്റംവരണം എന്നതിനേക്കാൾ ഇവിടെ കൂടുതൽ പ്രാധാന്യം ഹിന്ദുക്കളിൽ മാറ്റംവരണം എന്നതിനാണ്.

പോപ്പ് ഹിന്ദുക്കളോട് ക്ഷമാപണത്തിന് തയ്യാറാവുകയില്ല കാരണം ഹിന്ദുമതത്തെ ഒരു യഥാർത്ഥ മതമായി അദ്ദേഹം കണക്കാക്കുന്നില്ല. ഹിന്ദുമതം എന്ന ഒരു വാക്ക് പോലും അദ്ദേഹം ഉച്ചരിക്കുകയില്ല. അദ്ദേഹം ദീവാളിയെ ഒരു ഇൻഡ്യൻ സാംസ്കാരിക ഉൽസവമെന്നേ വിളിക്കൂ, ഹിന്ദുക്കളുടെ ഒരു മതാഘോഷമെന്ന് വിളിക്കില്ല.

10. പോപ്പിന്റെ സന്ദർശനം കൊണ്ട് ഇൻഡ്യയുടെ മത-സാമൂഹ്യ സംസ്കാരങ്ങളിൽ എന്ത് സ്വാധീനം ഉണ്ടാകുമെന്നാണ് താങ്കൾ കരുതുന്നത് ?

ഇത് ലോകത്ത് നടക്കുന്ന കാര്യങ്ങളെക്കുറിച്ച് ഹിന്ദുക്കളെ കുറെക്കൂടെ ബോധവാൻമാരാക്കുമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. കത്തോലിക്കരും പ്രോടെസ്റ്റന്റുകളുമായ മിഷണറിമാരുടെ ഇൻഡ്യയെ മതംമാറ്റാനുള്ള ഇപ്പോഴത്തെ പദ്ധതി അതിനുള്ള സാമ്പത്തിക പിന്തുണ, മാദ്ധ്യമസഹായം, പ്രവർത്തകരുടെ എണ്ണം എന്നിവയുടെ കാര്യത്തിൽ ചരിത്രത്തിലേക്കും ഏറ്റവും വലുതാണ്. തീർത്തും പുതിയ ഒരു ആക്രമണമാണ് അഴിച്ചുവിട്ടിരിക്കുന്നത്. ചൈനയും ഒരു പുതിയ ലക്ഷ്യമായി ഉയർന്നു വരുന്നുണ്ട്. മതസഹിഷ്ണുത എന്നത് ഒരു ഒൺവേ റോഡല്ല. ദൈവത്തെക്കുറിച്ചും മാനവികതയെക്കുറിച്ചും സമാധാനത്തെക്കുറിച്ചും ഒക്കെ എത്രതന്നെ അവർ പറഞ്ഞാലും പോപ്പ് മുതൽ ഇങ്ങേയറ്റം വരെയുള്ള ക്രിസ്ത്യാനികൾ ഹിന്ദുമതത്തോട് ബഹുമാനം പുലർത്താതിരിക്കുമ്പോൾ, ഹിന്ദുക്കളോട് ക്രിസ്തുമതത്തെ ബഹുമാനിക്കണം എന്ന് പറയാൻ നമുക്കാവില്ല.

ക്രിസ്തുമതം മാത്രമല്ല മുക്തിക്കുള്ള ഒരേയൊരു വഴിയെന്നും ഹിന്ദുമതം സ്വന്തം നിലയിൽ തന്നെ അതിന് പര്യാപ്തമാണെന്നും എന്തു കൊണ്ട് പോപ്പിന് പറഞ്ഞു കൂട ? സഹിഷ്ണുതയുടേയും തുറന്ന മനസ്സിന്റേയും പ്രകടനമായി അത് കണക്കാക്കപ്പെടും. വിവിധ മാർഗങ്ങളുടെ സത്യത്തെ അംഗീകരിക്കുന്ന ഹിന്ദുക്കളെ വർഗീയവാദികളെന്നും, മറ്റു മതങ്ങളെ അംഗീകരിക്കാത്ത പോപ്പിനെ മാഹാത്മാവെന്നും വിളിക്കുന്നതിലെ സാംഗത്യമെന്ത് ? ബഹുമാർഗവിശ്വാസം എന്നതുതന്നെ സഹിഷ്ണുതയുടെ തെളിവും, കുത്തകമനോഭാവം അസഹിഷ്ണുതയുടെ മുഖമുദ്രയുമല്ലേ ?



digitized by www.sreyas.in

കത്തോലിക്കാ മതം വിവിധ മത ആദ്ധ്യാത്മിക പാതകളെ അംഗീകരിക്കുന്ന ഒരു ബഹുമാർഗവിശ്വാസം അല്ല. യേശുവിനെയല്ലാതെ ഒരു കൃഷ്ണനെയോ, ബുദ്ധനേയോ, രാമനെയോ, ഗുരു നാനാക്കിനെയോ ദൈവ പുത്രനായി അംഗീകരിക്കാത്ത ഒരു അദ്ധ്യക്ഷന്റെ അധീശത്വത്തിൽ നീങ്ങുന്ന സ്വമത പിടിവാശിക്കാരുടെ ഒരു സമൂഹമാണത്. പോപ്പിന്റെ സന്ദർശനം ഈ വിഷയങ്ങളെക്കുറിച്ച് ജനങ്ങളെ ചിന്തിപ്പിക്കുമെന്ന് ആശിക്കാം.

## മതം മാറ്റത്തിനായുള്ള പോപ്പിന്റെ ആഹ്വാനത്തിന് നേരെയുള്ള ഒരു ഹിന്ദു പ്രതികരണം

ഈ സംഭവ വികാസങ്ങൾ പോപ്പിന്റെ മതംമാറ്റ ആഹ്വാനത്തിനെതിരെ ഒരു പ്രസ്താവന നടത്താൻ എന്നെ പ്രചോദിപ്പിച്ചു. അത് ഇവിടെ കൊടുക്കുന്നു.

ഇവാഞ്ജെലിസത്തിന്റെ യുഗം കഴിഞ്ഞുപോയിരിക്കുന്നു. ഇത് ശാസ്ത്രത്തിന്റെയും അദ്ധ്യാത്മികതയുടെയും കാലമാണ്. മദ്ധ്യകാലഘട്ട മനോഭാവം വച്ചു പുലർത്തുന്ന എല്ലാത്തരത്തിലുമുള്ള കുത്തകമതങ്ങളേയും കലഹരണപ്പെട്ടവയായി കണക്കാക്കി തള്ളിക്കളയേണ്ടിയിരിക്കുന്നു. മറ്റു വിശ്വാസങ്ങളെ അബദ്ധങ്ങളെന്നും അപര്യാപ്തമെന്നും പറഞ്ഞ് തള്ളിക്കളഞ്ഞു കൊണ്ട് ഒരു മതത്തിനെ മനുഷ്യരാശിയുടെ മേൽ കെട്ടിവയ്ക്കാനുള്ള ശ്രമമാണ് ഇവാഞ്ചലിസം.

ഒരു മതം മാത്രം സത്യം എന്നത് ഒരു വംശമോ ഒരു സംസ്കാരമോ മാത്രമാണ് സത്യം എന്നു പറയുന്നതിന് തുല്യം ഇടുങ്ങിയ മനോഭാവമാണ്. വംശീയതയുടേയും കൊളോണിയലിസത്തിന്റെയും കാലഘട്ടത്തിലെ അതിക്രമങ്ങളുടേയും മുൻവിധികളുടെയും കൂടെപ്പിറപ്പാണ് മതപരമായ കുത്തക മനോഭാവം.

വർഷങ്ങളോളമുള്ള വംശവിദ്വേഷത്തിന്റെയും കൊളോണിയലിസത്തിന്റെയും മിഷണറി പ്രവർത്തനത്തിന്റെയും അടിച്ചമർത്തലുകളിൽ നിന്ന് ഏഷ്യൻജനതകൾ തങ്ങളുടെ സ്വന്തം സംസ്കാരങ്ങളുടെ വില തിരിച്ചറിഞ്ഞു ഇപ്പോൾ ഉണർന്നു വന്നു കൊണ്ടിരിക്കുന്നു. പാശ്ചാത്യ മത സമ്പ്രദായങ്ങളിലുള്ളതിനെക്കാൾ കൂടുതൽ ആദ്ധ്യാത്മികത തങ്ങളുടെ പാരമ്പര്യങ്ങളിലുണ്ടെന്ന് അവർക്കിപ്പോൾ അറിയാം. അതുകൊണ്ടാണ് വളരെയധികം പാശ്ചാത്യർ ആദ്ധ്യാത്മിക മാർഗദർശനം തേടി ഇൻഡ്യയിലേക്ക് വന്നുകൊണ്ടിരിക്കുന്നത്.



digitized by www.sreyas.in

ഗോളാന്തര വിജ്ഞാനത്തിന്റെ ഈ കാലഘട്ടം മതംമാറ്റത്തിനായി ലക്ഷ്യമിട്ടു നടക്കുന്ന പാശ്ചാത്യ മതങ്ങൾക്കുള്ളതല്ല. അവ മനുഷ്യരാശിയെ വിശ്വാസികളെന്നും അവിശ്വാസികളെന്നും രണ്ടായി തരം തിരിക്കുന്നു. ഈ യുഗം ആത്മബോധത്തിന്റെ ആദ്ധ്യാത്മികത പഠിപ്പിക്കുന്ന ഹിന്ദുബുദ്ധ ദർശനങ്ങളുടേതാണ്. അവർ ലോകത്തെ ഒന്നിപ്പിച്ച് ഒരൊറ്റ മഹത്തായ കുടുംബമാക്കി മാറ്റുകയാണ് ചെയ്യുന്നത്.

സ്വാമിമാരും യോഗികളും സാക്ഷാത്ക്കരിച്ച മാതിരി ദൈവത്തെക്കുറിച്ച് പഠിക്കാൻ ക്രിസ്ത്യാനികൾ ഇൻഡ്യയിലേക്ക് വരേണ്ട സമയമാണിത്. തങ്ങൾക്ക് അറിയാത്തതും തങ്ങൾ പ്രതിനിധീകരിക്കാത്തതുമായ ദൈവത്തെക്കുറിച്ച് പ്രസംഗിക്കുന്നത് അവർ അവസാനിപ്പിക്കണം.

പള്ളിയുടെയും വിശ്വാസ പിടിവാശികളുടെയും അതിരുകൾക്ക് പുറത്തുള്ള എല്ലാ മനുഷ്യർക്കുമായുള്ള ആത്മസാക്ഷാത്ക്കാരത്തിന്റെയും ഈശ്വരസാക്ഷാത്ക്കാരത്തിന്റെയും ആയ ഒരു പുതിയയുഗത്തെ ഞങ്ങൾ ഹിന്ദുക്കൾ സ്വാഗതം ചെയ്യുന്നു. എല്ലാ മനുഷ്യരേയും, എല്ലാ സംസ്കാരങ്ങളേയും, എല്ലാ ആദ്ധ്യാത്മിക പ്രവർത്തനങ്ങളേയും ഞങ്ങൾ വിലമതിക്കുന്നു.

ഈശ്വരൻ ഒരു പള്ളിയുടെയോ, ഒരു വിശ്വാസത്തിന്റേയോ സ്വകാര്യസ്വത്തല്ല. എല്ലാ സൃഷ്ടിയുടെയും ആത്മതത്വമാണവൻ. എല്ലാറ്റിലും നിറഞ്ഞുനിൽക്കുന്ന ആ ആത്മതത്വത്തെ മതത്തിന്റെ വരമ്പുകൾ നോക്കാതെ നമുക്ക് വിലമതിക്കാം.



digitized by www.sreyas.in

# വേദ വിജ്ഞാന സമ്പത്ത്

വേദങ്ങൾ പ്രാപഞ്ചികവും അദ്ധ്യാത്മികവുമായ വിജ്ഞാനങ്ങളുടെ താക്കോൽ കൈവശം വച്ചിരിക്കുന്നു. അവ പരസ്പരബന്ധിതമായ വ്യഷ്ടി - സമഷ്ടികളുടെ പരിപൂർണ്ണവിജ്ഞാനം നൽകുന്നു. നമ്മുടെ ശരിയായ സ്വത്വം പ്രാപഞ്ചിക സ്വത്വവും, ഈ പ്രപഞ്ചം അതിന്റെ ബാഹ്യാവിഷ്ക്കാരവുമാണ്. വേദങ്ങളുമായുള്ള എന്റെ സമ്പർക്കം വേദശാസ്ത്രത്തിന്റെ മറ്റ് ശാഖകളിലേക്കും എന്നെ കൂട്ടിക്കൊണ്ടു പോയി. പ്രത്യേകിച്ച് ആയൂർവേദത്തിലേക്കും വേദജ്യോതിഷത്തിലേക്കും. എന്നെ സംബന്ധിച്ചിടത്തോളം അത് പ്രത്യേക പരാമർശമർഹിക്കുന്ന ഒന്നല്ല, മറിച്ച് ജീവിതത്തിന്റെ ബാഹ്യവശത്തേയും ആന്തരികവശത്തേയും മനസ്സിലാക്കാൻ സഹായിക്കുന്ന വേദങ്ങളുടെ ഒരു സ്വാഭാവിക മഹിമയാണിത്.

1980 ൽ വേദമന്ത്രങ്ങളുടെ ആഴത്തിലുള്ള പഠനത്തെ ലക്ഷ്യമിട്ടുകൊണ്ട് ഞാൻ വേദിക് റിസർച്ച് സെന്റർ ആരംഭിച്ചു. ആയുർവേദത്തിലും വേദജ്യോതിഷത്തിലും പാഠങ്ങൾ ഉൾക്കൊള്ളിച്ചു കൊണ്ട് 1988 ആയപ്പോഴേക്കും അമേരിക്കൻ ഇൻസ്റ്റിട്ട്യുട് ഓഫ് വേദിക് സ്റ്റഡീസ് എന്ന പേരിൽ ഈ സ്ഥാപനം വളർന്നു. എന്നാൽ എല്ലായ്പ്പോഴും മറ്റെല്ലാറ്റിന്റെയും അടിസ്ഥാനവും ലക്ഷ്യവും ശക്തിയും വേദമന്ത്രങ്ങളായിരുന്നു.

**ആയുർവേദം**

ഞാൻ ഇൻഡ്യയെങ്ങുമുള്ള നിരവധി ആയുർവേദ വിദ്യാലയങ്ങളും, കമ്പനികളും, സന്ദർശിക്കുകയും അദ്ധ്യാപകരുമായി സംവദിക്കുകയും ചെയ്തിരുന്നു. ഡോ വഷ്ഠയുടെ പരിചയത്തിലാണ് ഇത് നടന്നത്. മറ്റേതൊരു പാശ്ചാത്യരാജ്യത്തിലെയും ഡോക്ടർമാരെപ്പോലെ അലോപ്പതി മരുന്നിനെപ്പറ്റി നന്നായി മനസ്സിലാക്കാൻ കഴിവുള്ള ആധുനിക പരിശീലനം ലഭിച്ച ആയുർവേദ ഡോക്ടർമാരെ ഞാൻ കണ്ടു. അതേപോലെ പാരമ്പര്യരീതിയിൽ മാത്രം പരിശീലനം നേടിയ, പൈതൃകമായി കൈമാറിക്കിട്ടിയ രഹസ്യങ്ങൾ കൈകാര്യം ചെയ്യുന്ന, ആധുനിക വൈദ്യ ശാസ്ത്രത്തെ പാടേ തള്ളിക്കളയുന്ന കുറെപ്പേരേയും കാണുകയുണ്ടായി. ചില ആയുർവേദ ഡോക്ടർമാർ ചികിത്സയിൽ ആൽക്കെമിയും, ശബ്ദതരംഗങ്ങളും, ധ്യാനവും ഒക്കെ



digitized by www.sreyas.in

ഉപയോഗിച്ചുകൊണ്ട് തങ്ങളുടെ സമീപനത്തിൽ കുറെക്കൂടി ആദ്ധ്യാത്മികമായ ആഴം നൽകുന്നുണ്ട്. മറ്റു ചിലർക്ക് ഊർജതലത്തിൽ ഈ ശരീരം എങ്ങനെ പ്രവർത്തിക്കുന്നു എന്നതിനെക്കുറിച്ച് മഹത്തായ അറിവുണ്ട്. ശരിയായ ഭക്ഷണം, വ്യായാമം, ധാരണ എന്നിവയൊക്കെ ക്രമീകരിച്ച് ആരോഗ്യം കൈവരിക്കാൻ അവർ ശ്രമിക്കുന്നു. എല്ലാറ്റിനും പുറമേ, വലിയ ജൈവ വൈവിദ്ധ്യവും അത്ഭുതകരമായ കാലാവസ്ഥയും കാരണം ഇൻഡ്യക്ക് വലിയ ഒരു ജൈവസമ്പത്തുണ്ട്. ആരോഗ്യസംരക്ഷണത്തിൽ അതിന് വലിയൊരു പങ്കുണ്ട്. അത് നഷ്ടപ്പെടരുത്.

ഈ പ്രാചീനമായ ആരോഗ്യശാസ്ത്രം കാലത്തിന്റെ പ്രഹരങ്ങളെ അതിജീവിച്ചുവെന്നും ആധുനികകാലത്ത് സ്വയം ഉയിർത്തെഴുന്നേൽക്കുന്നു എന്നും ഞാൻ കണ്ടു. മനുഷ്യരാശിക്കായി നൽകാൻ തീർച്ചയായും ആയുർവേദത്തിന് മഹത്തായ ഒരു വിജ്ഞാനസമ്പത്തുണ്ട്. നമ്മുടെ ഓരോരുത്തരുടെയും വ്യക്തിപരമായ പ്രത്യേകതകളും നാം ജീവിക്കുന്ന പരിസ്ഥിതികളുടെ പ്രത്യേകതകളും മനസ്സിലാക്കിത്തരുന്നതിൽ അതിന് വളരെ സഹായിക്കാൻ കഴിയും.

ദൌർഭാഗ്യവശാൽ ആയുർവേദത്തിന് അതിന്റെ സംവിധാനങ്ങളോ സമ്പ്രദായങ്ങളോ നിലനിർത്താനാവശ്യമായ പിന്തുണയോ മതിപ്പോ ഇന്ന് ഇൻഡ്യയിൽ കിട്ടുന്നില്ല. മറ്റു വേദവിജ്ഞാന ശാഖകളെപ്പോലെ ഇതും കാലാതിവർത്തിയായ ഒരു വിജ്ഞാനം എന്ന നിലയിൽ ബഹുമാനിക്കപ്പെടുന്നതിനുപകരം കാലഹരണപ്പെട്ടത് എന്ന നിലക്കാണ് നോക്കിക്കാണപ്പെടുന്നത്.

ഞാൻ ആയുർവേദത്തിൽ പുസ്തകങ്ങളുടെ ഒരു പരമ്പര എഴുതാൻ തുടങ്ങി. അതുപോലെ ആയുർവേദ പഠനപദ്ധതികളും ഉണ്ടാക്കാൻ തുടങ്ങി. എന്റെ കുറെ സഹപ്രവർത്തകരുടെ സഹായത്തോടെ ഞങ്ങൾ പാശ്ചാത്യലോകത്ത് ആയുർവേദസ്കൂളുകൾ സ്ഥാപിക്കുകയും അവയ്ക്കുള്ള പഠനസാമഗ്രികൾ സമാഹരിക്കുകയും ചെയ്തു. അറിയപ്പെടാത്ത ഒരു വൈദേശികശാസ്ത്രം എന്ന നിലയിൽ നിന്ന് പാശ്ചാത്യലോകത്ത് വളരെ പെട്ടെന്നു തന്നെ ആയുർവേദം സമാന്തര ചികിൽസാപദ്ധതികളിലെ ഒരു പ്രധാനഭാഗമായി മാറി. എന്നെ ആശ്ചര്യപ്പെടുത്തിയ മറ്റൊരു കാര്യം, എത്രവേഗത്തിലാണ് ആളുകളെ ഹിന്ദുമതത്തിന്റെ മറ്റു വശങ്ങളിലേക്ക് ആയുർവേദം നയിച്ചത് എന്നതായിരുന്നു. ഒരു പക്ഷേ യോഗയേക്കാൾ വേഗത്തിൽ അത് വൈദികധർമ്മത്തിന്റെ മറ്റുവശങ്ങളെ അവർക്ക് പരിചയപ്പെടുത്തി കൊടുത്തു.



digitized by www.sreyas.in

ആയുർവേദ വിദ്യാർഥികളായ നിരവധി പാശ്ചാത്യർ ഗണേശൻ, ഹനുമാൻ, ശിവൻ, ദുർഗാ എന്നിങ്ങനെയുള്ള ഹിന്ദുദൈവസങ്കൽപ്പങ്ങളോട് വളരെ പെട്ടെന്നുതന്നെ അടുക്കുന്നു. അവരുടെ പരിശീലനത്തിന്റെയും മരുന്നുകൾ തയ്യാറാക്കലിന്റെയും ഭാഗമായി മന്ത്രങ്ങളും പൂജകളും അവർ ഉപയോഗിക്കുന്നു. ആയുർവേദത്തിലൂടെ പതിയെ ഒരു വൈദിക യോഗ ജീവിതശൈലി പാശ്ചാത്യലോകത്തിന് പരിചിതമായി വരുന്നു. ശരീരത്തിന്റെയും മനസ്സിന്റേയും ആരോഗ്യത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചകളിലും യോഗശാസ്ത്രത്തെക്കുറിച്ചുള്ള ധാരണയിലും എല്ലാം അഗ്നിയെയും വായുവിനേയും പോലുള്ള വൈദികസങ്കൽപ്പങ്ങൾ കൂടുതൽ ശ്രദ്ധ പിടിച്ചുപറ്റിക്കൊണ്ടിരിക്കുന്നു.

വേദങ്ങളുടെ പ്രായോഗികതയെക്കുറിച്ചുള്ള ധാരണകളുടെ ഇത്തരത്തിലുള്ള അടിത്തറ ക്രമേണ ജനങ്ങളെ വേദശാസ്ത്രത്തിന്റെ മറ്റു വശങ്ങളിലേക്ക് നയിക്കുക തന്നെ ചെയ്യും.

## വൈദിക ജ്യോതിഷം

ഞാൻ വേദജ്യോതിഷം പഠിക്കുന്നത് തുടർന്നു വന്നു. ക്രമേണ അത് കൈകാര്യം ചെയ്യാനും പഠിപ്പിക്കാനും തുടങ്ങുകയും ചെയ്തു. ആയുർവേദത്തിലെന്നപോലെ ഞാൻ ഇതിലും പുസ്തകങ്ങളും പഠനപദ്ധതികളും ഉണ്ടാക്കി. മറ്റ് നിരവധി സഹപ്രവർത്തകരോട് ചേർന്ന് 1992 ൽ ഞങ്ങൾ അമേരിക്കയിലെ ആദ്യത്തെ പ്രധാന വൈദികജ്യോതിഷ സിംപോസിയം നടത്തുകയുണ്ടായി. അതൊരു വൻ വിജയമായിരുന്നു. ഇൻഡ്യയിലെ ഈ നൂറ്റാണ്ടിലെ പ്രമുഖ ജ്യോതിഷപണ്ഡിതൻ ഡോ ബി വി രാമൻ ആയിരുന്നു അന്നത്തെ പ്രധാന പ്രഭാഷകൻ.

1993 ൽ ഞങ്ങൾ 'അമേരിക്കൻ കൗൺസിൽ ഓഫ് വേദിക് അസ്ട്രോളജി' സ്ഥാപിച്ചു. അതിന്ന് വൈദിക ജ്യോതിഷത്തിൽ പഠനക്ലാസ്സുകളും പരിശീലനങ്ങളും കൊടുക്കുന്ന ഒരു വലിയ സംഘടനയായി മാറിക്കഴിഞ്ഞിട്ടുണ്ട്. ഏറ്റവും എടുത്തു പറയേണ്ട വസ്തുത, പാശ്ചാത്യലോകത്ത് ഒരു യഥാർത്ഥ വൈദിക ജ്യോതിഷ സമൂഹത്തെ സൃഷ്ടിക്കുന്നതിൽ ACVA വിജയിച്ചു എന്നതാണ്.

വൈദിക ജ്യോതിഷത്തോടൊപ്പം പരിസ്ഥിതികളും ദിശകളും മറ്റും നമ്മിലുണ്ടാക്കുന്ന സ്വാധീനത്തെക്കുറിച്ച് പഠിക്കുന്ന വാസ്തു എന്ന വൈദികശാസ്ത്രത്തെയും ഞാൻ പരിചയപ്പെട്ടു. കാലപ്രവാഹത്തിൽ നാം നമ്മെ എങ്ങനെ ക്രമീകരിക്കണം എന്ന്



digitized by www.sreyas.in

ജ്യോതിഷം പഠിപ്പിക്കുമ്പോൾ വാസ്തു പഠിപ്പിക്കുന്നത് ഈ സ്പേസിൽ നമ്മെ എങ്ങനെ ക്രമീകരിക്കണമെന്നാണ്.

വേദോൽപ്പന്നങ്ങളായ ഈ രണ്ട് വൈദിക ശാസ്ത്രങ്ങളും ഭാവിയിൽ വളരെ പ്രാധാന്യം നേടുമെന്ന് ഞാൻ വിശ്വസിക്കുന്നു.

ജ്യോതിഷം, പ്രാപഞ്ചിക ശക്തികളുടെ സന്തുലനം അഥവാ ഗ്രഹശാന്തി സാദ്ധ്യമാക്കുന്നു. അത് സമയവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഗൃഹശാന്തി അഥവാ വാസസ്ഥലത്തിന്റെ സന്തുലനമാണ് വാസ്തുശാസ്ത്രം നിർവഹിക്കുന്നത്. അതായത് സ്പേയ്സുമായി ബന്ധപ്പെട്ട ശക്തികളെ സമീകരിക്കുക. ഈ രണ്ട് വിജ്ഞാന ശാഖകളും കാലത്തിലും ദേശത്തിലും നമുക്ക് ശരിയായ ദിശകാട്ടുന്നു. ആയുർവേദം നമുക്ക് ദേഹശുദ്ധി നേടിത്തരുന്നു. യോഗ നമുക്ക് ചിത്തശുദ്ധി സാദ്ധ്യമാക്കുന്നു. ഇവ രണ്ടും നമ്മുടെ വ്യക്തിജീവിതത്തിൽ നമ്മുടെ ശരീരമനസ്സുകളുടെ ക്രമീകരണം സാദ്ധ്യമാക്കുന്നു. ഇവയുടെയെല്ലാം ആത്യന്തിക ലക്ഷ്യമായ ആത്മസാക്ഷാത്ക്കാരത്തെ വേദാന്തം നമുക്ക് നൽകുന്നു.

പാശ്ചാത്യ വേദജ്യോതിഷ വിദ്യാർഥികൾ ആയുർവേദത്തിലെന്ന പോലെ ഈ സംസ്കാരത്തിന്റെ അവിഭാജ്യ ഘടകങ്ങളായ മന്ത്രം, മൂർത്തികൾ, പൂജകൾ എന്നിവയിലെല്ലാം തത്പരരാണ്. പ്രത്യേകിച്ചും ഗ്രഹസ്വാധീനങ്ങളെ സന്തുലനപ്പെടുത്തുന്നതിനുള്ള പരിഹാരകർമ്മങ്ങളിൽ. പാശ്ചാത്യലോകത്ത് വേദജ്യോതിഷത്തിന്റെ മുഖമായി കാണപ്പെടുന്നത് ഗണപതിയാണ്. അതുപോലെ ഗ്രഹദേവൻമാരിലും അവയ്ക്കു പിന്നിലെ ഐതിഹ്യകഥകളിലുമൊക്കെ വിദ്യാർഥികൾക്ക് താത്പര്യമുണ്ട്. ഈ സൗമ്യ ശാസ്ത്രങ്ങളിലെ മഹത്തായ ദർശനങ്ങളെ അവർ കണ്ടറിയുകയും അവയുടെ ഹിന്ദുഅടിത്തറയെ ബഹുമാനിക്കുകയും ചെയ്യുന്നു.

## ഡോ ബി വി രാമൻ

എന്നെ വേദത്തിന്റെ പാതയിൽ നയിച്ചവരിൽ മറ്റൊരു പ്രധാന വ്യക്തിയായിരുന്നു ഡോ ബി വി രാമൻ. അദ്ദേഹം അറിയപ്പെടുന്നത് ആധുനിക ഭാരതത്തിലെ ഏറ്റവും പ്രഗൽഭനായ ജ്യോതിഷി എന്ന നിലക്കാണ്. 1998 ലെ തന്റെ മരണം വരെ ഏതാണ്ട് അറുപതു വർഷക്കാലം ഇൻഡ്യയിലെ വേദജ്യോതിഷ പ്രസ്ഥാനത്തിന്റെ നേതൃത്വം അദ്ദേഹത്തിനായിരുന്നു. ഈ വിഷയത്തിൽ താൻ രചിച്ച ആഴമേറിയ



digitized by www.sreyas.in

പുസ്തകങ്ങളിലൂടെയും പ്രശസ്തമായ 'അസ്ട്രോലോജിക്കൽ മാഗസീൻ ഓഫ് ഇൻഡ്യ' എന്ന മാസികയിലൂടെയുമാണ് അദ്ദേഹം ഇത് സാധിച്ചത്. ഏറ്റവും പ്രധാനമായത് അദ്ദേഹം വേദജ്യോതിഷത്തെ ഇംഗ്ലിഷ് ശൈലിയിൽ അവതരിപ്പിച്ചതാണ്. അത് ഇംഗ്ലിഷ് രീതിയിൽ വിദ്യാഭ്യാസം നേടിയ ഇൻഡ്യക്കാർക്കും, വിദേശ അനുവാചകർക്കും ഈ വിഷയത്തിലേക്കുള്ള വാതിലുകൾ തുറന്നുകൊടുത്തു. ഞാൻ അദ്ദേഹത്തിന്റെ പുസ്തകങ്ങളുമായി എഴുപതുകളിൽ തന്നെ പരിചയിച്ചിരുന്നു. എന്നാൽ ഇൻഡ്യയിൽ വച്ച് വളരെ വർഷങ്ങൾക്ക് ശേഷമാണ് അദ്ദേഹത്തെ നേരിൽ കാണുന്നത്. അതിൽ പിന്നീട് ജ്യോതിഷപഠനത്തിനായി ഞാൻ അദ്ദേഹത്തിൽ നിന്ന് തന്നെ വിദ്യാരംഭം കുറിക്കുകയുണ്ടായി.

ഡോ രാമൻ വ്യക്തമായി രേഖപ്പെടുത്തപ്പെട്ട കുറേ രാഷ്ട്രീയ പ്രവചനങ്ങൾ നടത്തിയിട്ടുണ്ട്. ഹിറ്റ്ലറുടെ ഉയർച്ചയും പതനവും, റിച്ചാർഡ് നിക്സന്റെ രാജി തുടങ്ങിയവ അവയിൽ ചിലതാണ്. ഇതൊക്കെ തന്നെ അവ നടക്കുന്നതിന് വളരെ മുമ്പാണ് പ്രവചിച്ചതും. കിഴക്കോ പടിഞ്ഞാറോ അദ്ദേഹത്തിന്റെ ഈ ഖ്യാതിക്ക് തുല്യം നിൽക്കുന്നവരായി മറ്റൊരു ജ്യോതിഷിയും ഇല്ല. എന്നാൽ ഡോ രാമൻ ഒരു ജ്യോതിഷി എന്നതിനും വളരെ അപ്പുറമായിരുന്നു. അദ്ദേഹം ഒരു രാജ്യതന്ത്രജ്ഞനും, ചിന്തകനും, വൈദികദർശനങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള പ്രാപഞ്ചികവീക്ഷണം വച്ചുപുലർത്തിയിരുന്ന ഒരു ആധുനിക ഋഷിയുമായിരുന്നു. അദ്ദേഹം വൈദികമൂല്യങ്ങളുടെയും അവയുടെ കാലിക പ്രസക്തിയുടേയും ഒരു വലിയ വക്താവായിരുന്നു. യൂറോപ്യന്മാർ വരുത്തിവച്ച മുൻവിധികളേയും, ആധുനിക ദുർവ്യാഖ്യാനങ്ങളേയും വേദങ്ങളുടെ ശാസ്ത്രീയതയെക്കുറിച്ചുള്ള സംശയങ്ങളേയും വ്യക്തതയോടും നിശ്ചയദാർഢ്യത്തോടും കൂടെ നിരന്തരം അദ്ദേഹം വെല്ലുവിളിച്ചിരുന്നു.

പാശ്ചാത്യലോകത്ത് വേദജ്യോതിഷം പ്രചരിപ്പിക്കുന്നതിൽ മാത്രമല്ല വേദസംബന്ധിയായ എന്റെ മറ്റെല്ലാ പ്രവർത്തനങ്ങൾക്കും ഡോ രാമൻ പ്രോത്സാഹനം തന്നിരുന്നു. എല്ലാറ്റിനുമുപരി ഞങ്ങൾക്ക് പൊതുവായ ഒരാഗ്രഹമുണ്ടായിരുന്നു. ഭരതത്തിന്റെ ചരിത്രം വൈദിക ഋഷിമാരുടെ ദർശനങ്ങളുടെ പാതയിൽ പുനരാഖ്യാനം ചെയ്യണമെന്നതാണത്. അദ്ദേഹം ബാംഗളൂരിൽ സംഘടിപ്പിച്ച നിരവധി പരിപാടികളിൽ ഞാൻ പങ്കെടുത്ത് സംസാരിക്കുകയും അദ്ദേഹത്തോടൊപ്പം പലയിടവും സന്ദർശിക്കുകയും ചെയ്തു. ഡോ രാമൻ അദ്ദേഹത്തിന്റെ പ്രത്യേക ജ്യോതിഷ പദ്ധതി



digitized by www.sreyas.in

പ്രകാരം എന്റെ ഗ്രഹനില പരിശോധിക്കുകയും എന്റെ ജീവിതത്തിനും പ്രവർത്തനങ്ങൾക്കും സഹായകമായ പല ഉൾക്കാഴ്ചകളും നൽകുകയും ചെയ്തു. അതെല്ലാം പിൽക്കാലത്ത് എനിക്ക് വളരെ പ്രയോജനകരമായി തീർന്നു. വേദജ്യോതിഷം കർമ്മത്തിന്റെ ശാസ്ത്രമാണ്. അത് നമ്മുടെ ഈ ജൻമത്തിന്റെ ശരിയായ ഉദ്ദേശം എന്തെന്ന് മനസ്സിലാക്കാൻ നമ്മെ സഹായിക്കും.

ഞാൻ ഇൻഡ്യയിൽ വേറെയും പല ജ്യോതിഷികളെയും കണ്ടുമുട്ടി. പ്രത്യേകിച്ചും ഡെൽഹിയിൽ. ഡോ കെ എസ് ചരക്, ഡോ ദിനേഷ് തുടങ്ങിയവരെപ്പോലെയുള്ള നല്ല കുറേ ജ്യോതിഷികൾ ഉള്ള സ്ഥലമാണ് ഡെൽഹി. അവരിൽ ഭൂരിപക്ഷവും വളരെ സമർപ്പിതരായ ആദ്ധ്യാത്മിക ഹിന്ദുക്കളാണ്. അവർ ഗ്രഹശാന്തിക്കായി ഹൈന്ദവമന്ത്രങ്ങളും മറ്റ് ചടങ്ങുകളും ഉപയോഗപ്പെടുത്തുന്നു. തീർച്ചയായും വേദജ്യോതിഷം നല്ലതും സജീവവുമാണ്. ഈയിടെയായി വേദജ്യോതിഷത്തിൽ കുറേയേറെ നല്ല പുസ്തകങ്ങൾ വന്നിട്ടുണ്ട്. ആധുനികലോകത്തിൽ ഈ വിജ്ഞാനത്തെ എപ്രകാരം പ്രയോജനപ്പെടുത്താം എന്നത് വളരെ കൃത്യതയിലും ആഴത്തിലും കാട്ടിത്തരുന്നവയാണ് അവയിൽ പലതും.



digitized by www.sreyas.in

## വേദ ഭൗതികശാസ്ത്രം

വേദങ്ങളിലെ ശാസ്ത്രം ബോധത്തിന്റെ ശാസ്ത്രമാണ്. യോഗ പോലുള്ള ആദ്ധ്യാത്മിക ശാസ്ത്രങ്ങളേയും ഫിസിക്സ് പോലുള്ള ഭൗതികശാസ്ത്രങ്ങളേയും സമന്വയിക്കാൻ വേദങ്ങൾക്ക് കഴിയും. ശാസ്ത്ര സമൂഹത്തിന് വൈദികവീക്ഷണം പരിചയപ്പെടുത്തി കൊണ്ട് ചില പ്രമുഖ ശാസ്ത്രജ്ഞൻമാരുമായി സംവേദിക്കാനും എനിക്കവസരം കിട്ടിയിരുന്നു. ഞാൻ ഒരു ഫിസിക്സ് വിദഗ്ധൻ അല്ലാതിരുന്നതുകൊണ്ട് നിർഭാഗ്യവശാൽ അവർ പറഞ്ഞിരുന്ന കാര്യങ്ങൾ എല്ലായ്പ്പോഴും എനിക്ക് മനസ്സിലാകുമായിരുന്നില്ല.

എന്നാൽ നിശ്ചയമായും ബഹിരാകാശയാത്ര, സമയയാത്ര, മറ്റ് മാനങ്ങളിലേക്കുള്ള പ്രവേശനം, മറ്റ് ലോകങ്ങളിൽ നിന്നുള്ള ജീവികളുമായുള്ള സമ്പർക്കം തുടങ്ങി ആധുനിക ശാസ്ത്രലോകത്ത് നാം കേൾക്കുന്ന പല കാര്യങ്ങളും പുരാണങ്ങൾ മുതൽ യോഗവാസിഷ്ഠം വരെയുള്ള ഹൈന്ദവ ഗ്രന്ഥങ്ങളിൽ കുറഞ്ഞത് ഭാവനയിലെങ്കിലും എഴുതി വയ്ക്കപ്പെട്ടിട്ടുണ്ട്. യഥാർഥത്തിൽ ഹൈന്ദവമനസ്സ് ചിന്തിച്ചിട്ടില്ലാത്ത ഒന്നും ശാസ്ത്രത്തിലോ ശാസ്ത്രകഥകളിലോ പോലുമില്ല. ഒരു പ്രധാനവ്യത്യാസം, തങ്ങളുടെ മനസ്സിന്റെ ശക്തി കൊണ്ടാണ് ഹിന്ദുയോഗികൾ പ്രകൃതിശക്തികളെ നിയന്ത്രിച്ചത്. ശാസ്ത്രമാകട്ടെ അപകടകരമായ രീതിയിൽ അക്കാര്യം സാങ്കേതിക വിദ്യയുടെ സഹായത്തോടെ ചെയ്യാൻ ശ്രമിക്കുന്നു.

ഋഷിമാരുടെ ആദ്ധ്യാത്മികശാസ്ത്രം ഇന്നത്തെ ശാസ്ത്രജ്ഞൻമാരുടെ ഭൗതികശാസ്ത്രത്തോട് ചേരേണ്ട സമയം ആഗതമായിരിക്കുന്നു. ഭാവിയിൽ മഹാന്മാരായ നിരവധി ഹിന്ദുശാസ്ത്രജ്ഞരെ നാം കാണുമെന്നുള്ള കാര്യത്തിൽ സംശയമില്ല. എല്ലാ പശ്ചാത്തലങ്ങളിൽ നിന്നുള്ള ശാസ്ത്രജ്ഞരും ബ്രഹ്മം, ആത്മാവ് തുടങ്ങിയ ഈ പ്രപഞ്ചത്തെക്കുറിച്ചുള്ള വേദാന്തവീക്ഷണങ്ങളിലേക്ക് അടുക്കും എന്നതും സംശയരഹിതമാണ്.

## സംസ്കൃതം - ദേവഭാഷ

സംസ്കൃതഭാഷ ഒരു ജീവിക്കുന്ന പ്രതിഭാസമാണ്. അത് ജ്ഞാനസ്വരൂപിണിയായ സരസ്വതി അഥവാ വാഗ്ദേവതയാണ്. ഈ ഭാഷതന്നെ സ്വയം നമ്മെ പഠിപ്പിക്കുന്നു. പ്രത്യേകിച്ചും പ്രാപഞ്ചിക ശക്തികളെ പ്രതിനിധാനം ചെയ്യുന്ന, ശബ്ദവും അർഥവും അടുത്തിഴചേർന്ന വേദഭാഷ. അതുകൊണ്ടാണ് നിരുക്തം അഥവാ



digitized by www.sreyas.in

പദവ്യുൽപത്തിശാസ്ത്രം വേദത്തിന്റെ ഒരു അംഗമായിരിക്കുന്നത്. അത് കേവലം വ്യാകരണ സംബന്ധിയായ ഒരു പഠനമല്ല മറിച്ച് ഈ പ്രപഞ്ചസൃഷ്ടിയെ കുറിച്ചു തന്നെയുള്ള പഠനമാണ്. നമ്മുടെ മനസ്സിനെ കൈപ്പിടിയിലൊതുക്കാൻ പോന്ന സൗന്ദര്യവും നൈപുണ്യവും ഒത്തിണങ്ങിയ ഭാഷയായ സംസ്കൃതം ഒരു ധ്യാനത്തിലെന്ന പോലെ കൂടുതൽ ആഴത്തിലുള്ള ഉൾക്കാഴ്ചകളിലേക്ക് നമ്മെ കൂട്ടിക്കൊണ്ടു പോകുന്നു.

ഹിന്ദുമതം എന്തിനുവേണ്ടിയാണോ നിലകൊള്ളുന്നത് അതിലേക്കുള്ള വാഹനമാണ് സംസ്കൃതം. ഹിന്ദുമതത്തിന്റെ സാരാംശം കണ്ടെത്തുന്നതിന് ഒരുവൻ സംസ്കൃതം പഠിക്കേണ്ടത് അത്യാവശ്യമാണ്. അതിന്റെ ഓജസ്സും സൗന്ദര്യവും ആഴവും ഉൾക്കൊള്ളാനും തയ്യാറാവണം. സംസ്കൃതത്തിന്റെ ശരിയായ പഠനത്തോടെ ഹിന്ദുമതത്തിനെതിരെയുള്ള മുൻവിധികളിൽ ഏറിയപങ്കും അപ്രത്യക്ഷമാവുന്നതാണ്. സംസ്കൃതത്തിലെ വാക്കുകളും തത്വങ്ങളും വളരെ അനായാസമായിട്ടാണ് ഇംഗ്ലീഷിൽ ദുർവ്യാഖ്യാനം ചെയ്യപ്പെട്ടിട്ടുള്ളത്. ഭാഷയാണ് സംസ്കാരത്തിന്റെ അടിത്തറ. ഒരു ദേശത്തിന്റെ ഭാഷ ആ ദേശത്തിന്റെ എല്ലാ സാംസ്കാരിക പൈതൃകത്തേയും ഉൾക്കൊള്ളുന്നതാണ്. സംസ്കൃതത്തിലൂടെ ഒരുവൻ ഈ രാജ്യത്തിന്റെ അനർഘമായ ദർശന വൈഭവത്തോട് സമ്പർക്കത്തിൽ വരുന്നു. സാധാരണ മനുഷ്യരുടെ ബോധതലത്തിന്റെ പരിമിതികൾക്ക് വളരെ അപ്പുറത്തേക്ക് കയറിച്ചെന്ന ഭാരതത്തിന്റെ എണ്ണമറ്റ ഋഷിമാരുടെ അനുഭവങ്ങളുമായി പരിചയപ്പെടുന്നു.

സംസ്കൃതം ഭാരതത്തിന്റെ ഭാഷ എന്നതിലും എത്രയോ ഉപരിയാണ്. അത് ദൈവങ്ങളുടെ സ്വന്തം ഭാഷയും മാനവരാശിയുടെ ആദ്ധ്യാത്മിക ഭാഷയുമാണ്. ഒരു ജീവസമൂഹം എന്നനിലക്ക് ആത്മാവിന്റെ സ്വന്തം ഭാഷയായ സംസ്കൃതത്തെ നാം കണ്ടെത്തുന്നതുവരെ ഉയർന്ന ആദ്ധ്യാത്മിക ലക്ഷ്യവുമായുള്ള ബന്ധമില്ലാതെ നമ്മുടെ സംസ്കാരം ചിന്താക്കുഴപ്പത്തിൽ ആഴ്ന്നു കിടക്കുകയേ ഉള്ളൂ. പ്രാപഞ്ചിക വിജ്ഞാനവും അതിന്റെ പ്രകാശനവും ഉൾക്കൊള്ളുന്ന സംസ്കൃതം നമ്മെ ശാസ്ത്രപഠനത്തിലും സഹായിക്കുന്നു.

ഞാൻ ബീജമന്ത്രങ്ങളോടു കൂടിയ മന്ത്രസാധന കുറച്ചധികം ചെയ്തിരുന്നു. ഒരു പക്ഷേ ഇതായിരിക്കാം എന്റെ ഏറ്റവും പ്രധാനപ്പെട്ട ആദ്ധ്യാത്മികസാധന. ഇത്തരം മന്ത്രസാധനകൾ മനസ്സിന്റെ ഊർജപ്രവാഹങ്ങളെ പരിവർത്തനപ്പെടുത്തുകയും, അതിനെ കൂടുതൽ ഉയർന്ന ശക്തികളെ സ്വീകരിക്കാൻ പ്രാപ്തമാക്കുകയും ചെയ്യും.



digitized by www.sreyas.in

അവ നമ്മെ മൂർത്തികൾ അഥവാ പ്രപഞ്ച നിയന്ത്രണം ചെയ്യുന്ന ബോധത്തിന്റെ വിവിധശക്തികളോട് ബന്ധപ്പെടുത്തുന്നു. ശരിക്കുള്ള വൈദികയോഗം, മന്ത്രത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. അല്ലാതെ യോഗാസനങ്ങളെ അടിസ്ഥാനമാക്കിയുള്ളതല്ല. മന്ത്രങ്ങൾ മനസ്സിന്റെ യോഗാസനങ്ങൾ പോലെയാണ്. അവ മനസ്സിനെ വഴക്കമുള്ളതാക്കി കൂടുതൽ ഉയർന്ന സ്വത്വത്തിലേക്കുള്ള (പരമാത്മാവ്) വാഹനമാക്കി മാറ്റുന്നു.

1996 ൽ ഞാൻ സംസ്കൃതഭാരതിയുടെ ആസ്ഥാനമായ 'അക്ഷരം' സന്ദർശിക്കുകയുണ്ടായി. അവരുടെ മാസികയായ സംഭാഷണ സന്ദേശത്തിന് വേണ്ടി എന്നെ അവർ ഇന്റർവ്യൂ ചെയ്യുകയുമുണ്ടായി. ഇൻഡ്യയിലെ ഒരു പ്രമുഖ സംസ്കൃത സംഘടനയാണ് സംസ്കൃതഭാരതി. അവർ ലക്ഷക്കണക്കിന് ആളുകളെ സംസ്കൃതസംഭാഷണം പഠിപ്പിച്ചതുവഴി സംസ്കൃതത്തെ രാജ്യം മുഴുവൻ സജീവമാക്കി നിലനിർത്തുന്നതിൽ വലിയ ഒരു പങ്ക് വഹിച്ചിട്ടുണ്ട്.

സംസ്കൃതഭാരതി പ്രസ്ഥാനത്തിന്റെ തലവനായ കൃഷ്ണശാസ്ത്രി പിന്നീട് എന്നോടൊപ്പം അമേരിക്ക സന്ദർശിക്കുകയുണ്ടായി. അദ്ദേഹം ചെറുപ്പക്കാരനും, നല്ലൊരു വാഗ്മിയും, ആകർഷകമായ വ്യക്തിത്വത്തിന്നുടമയുമായിരുന്നു. അദ്ദേഹത്തിന് സംസ്കൃതഭാഷയെപ്പറ്റി യാതൊന്നും അറിയാത്ത ആരെക്കൊണ്ടും ആ ഭാഷയിൽ സംസാരിപ്പിക്കാൻ കഴിയുമായിരുന്നു. ജീവിക്കുന്ന സംസ്കൃതഭാഷയുടെ ശക്തി അദ്ദേഹത്തിലൂടെ പുറത്തുവന്നിരുന്നു. ഹിന്ദുധർമ്മത്തിന്റെ പുനരുജ്ജീവനത്തിന് ഈ സംസ്കൃത പ്രചാരണ പ്രസ്ഥാനം വളരെ ആവശ്യമാണ്.

ഹിന്ദുമതത്തിന് അതിന്റേതായ ഭാഷയുണ്ട്. അതാവാം ഒരുപക്ഷേ ലോകത്തിലെ ഏറ്റവും മഹനീയമായ ഭാഷ. വൈദികവും യോഗപരവുമായ എല്ലാ ശാസ്ത്രങ്ങളേയും, മാനവരാശിയുടെ എല്ലാ അറിവുകളേയും വളർത്തിയെടുക്കാനും കൂടുതൽ ഉയർന്ന ലക്ഷ്യത്തെ മുൻനിർത്തി സമന്വയിപ്പിക്കാനും ഉപയുക്തമായ ശക്തമായ ഒരു അടിത്തറയാണ് സംസ്കൃതം നമുക്ക് തരുന്നത്.

## യജ്ഞങ്ങളും പൂജകളും ക്ഷേത്രങ്ങളും

വൈദികയജ്ഞങ്ങൾ വെറും പ്രാകൃതമായ ചടങ്ങുകളല്ലായിരുന്നു. അവ നമ്മുടെ വ്യക്തിപരവും കൂട്ടായതുമായ കർമ്മങ്ങളെ സ്വാധീനിക്കത്തക്ക വിധത്തിൽ പ്രകൃതീശക്തികളെ മെരുക്കുന്നതിനുള്ള സങ്കീർണ്ണവും ശാസ്ത്രീയവുമായ



digitized by www.sreyas.in

വിദ്യകളാണ്. ഈ യജ്ഞങ്ങൾ അഗ്നിയെ കേന്ദ്രീകരിച്ചുള്ള ചടങ്ങുകളാണ്. പ്രകൃതിയിലെ മറ്റെല്ലാ ശക്തികളോടും ബന്ധം സ്ഥാപിക്കാനുള്ള ഒരു വഴിയാണ് അഗ്നിയിലൂടെ നമുക്ക് കൈവന്നിട്ടുള്ളത്. പഞ്ചഭൂതങ്ങളിൽ മദ്ധ്യത്തിലായി വരുന്ന അഗ്നി, രൂപമുള്ള ഭൗതിക വസ്തുക്കളിൽ നിന്ന് (ജലം, ഭൂമി) രൂപരഹിതമായ ആത്മീയതലത്തിലേക്ക് (വായു, ആകാശം) കടക്കുന്നതിനുള്ള നമ്മുടെ മദ്ധ്യവർത്തിയായി നിലകൊള്ളുന്നു.

താഴ്ന്നതും പരിമിതവുമായ ഭൗതികതലങ്ങളെ നിയന്ത്രിക്കുന്ന ബുദ്ധിയുടെയും ആനന്ദത്തിന്റെയും ക്രിയാത്മകതയുടെയും ആയ ഉയർന്നതലങ്ങളുമായി നമ്മെ ബന്ധിപ്പിക്കുന്നതിനുള്ള കൃത്യമായ പ്രക്രിയകളാണ് ഹൈന്ദവമായ പൂജാകർമ്മങ്ങൾ. പൂജകൾ, പ്രാപഞ്ചിക ശക്തികളുമായി നമ്മെ ബന്ധിപ്പിക്കാൻ പര്യാപ്തമായ സൂക്ഷ്മങ്ങളായ സ്വാധീനങ്ങൾ ഉത്പാദിപ്പിക്കുന്നു.

ഉയർന്ന ലോകങ്ങളുമായി നമ്മെ ബന്ധിപ്പിക്കുന്ന ഇത്തരം ചടങ്ങുകൾ നിർവഹിക്കേണ്ടത് മനുഷ്യർ എന്ന നിലക്കുള്ള നമ്മുടെ കർത്തവ്യമാണ്. കാരണം അവയില്ലാത്തിടത്തോളം നാം ഇന്ദ്രിയങ്ങളുടെ ഇരുട്ടിൽ ഒറ്റപ്പെട്ട് കഴിയേണ്ടി വരുന്നു.

നമ്മുടെ ഔന്നത്യ ചിന്തകളെ ഒന്നിച്ച് സമാഹരിക്കാനും ശക്തിപ്പെടുത്താനും ഉതകത്തക്ക രീതിയിൽ വളരെ ശാസ്ത്രീയമായി രൂപകൽപ്പന ചെയ്യപ്പെട്ടിട്ടുള്ള സംവിധാനങ്ങളാണ് ഹൈന്ദവക്ഷേത്രങ്ങൾ. മനുഷ്യ ലോകത്തെ ദിവ്യലോകങ്ങളുമായി അവ ബന്ധപ്പെടുത്തുന്നു. ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളും മറ്റ് പ്രതീകങ്ങളും ഉയർന്ന ഊർജത്തേയും ആഴമേറിയ ജ്ഞാനത്തേയും നമ്മിലേക്ക് ഒഴുക്കി വിടുന്നു. അവ അതീന്ദ്രിയശക്തികളെ ഭൗതികലോകത്തിൽ സമൂർത്തമാക്കുന്നു. അവ ദേവൻമാരെ നമുക്കിടയിൽ പ്രവർത്തിക്കാനായി ക്ഷണിച്ചു വരുത്തുന്നു. ദക്ഷിണേന്ത്യയിലെ മഹാക്ഷേത്രങ്ങൾ ഇക്കാര്യത്തിന്റെ ഉത്തമ മാതൃകകളാണ്. ഒരു ക്ഷേത്രം പോലെയുള്ള എന്റെ വീട്ടിൽ ഞാൻ അനേകം മൂർത്തികളെ വച്ചിരിക്കുന്നു. അവിടെ ശിവൻ, ദേവിയുടെ പല ഭാവങ്ങൾ, ഗണപതി, ഹനുമാൻ, വിഷ്ണു, രാമൻ അങ്ങനെ എല്ലാമുണ്ട്. ഇവിടെ നാം ഒറ്റക്കല്ല മറിച്ച് നാം ജീവിക്കുന്ന ഈ പ്രപഞ്ചത്തിൽ എങ്ങും ദിവ്യശക്തികൾ നിറഞ്ഞു നിൽക്കുന്നു എന്ന് ആ മൂർത്തികൾ നമ്മെ ഓർമ്മിപ്പിച്ചു കൊണ്ടിരിക്കുന്നു. അരൂപമായ ശുദ്ധതത്വവും ഈ ബിംബങ്ങളും തമ്മിൽ ഒരു വൈരുദ്ധ്യവും ഞാൻ കാണുന്നില്ല. അനന്തമായ ബ്രഹ്മത്തിന്റെ പല തലങ്ങളെയാണ് അവ പ്രതിനിധീകരിക്കുന്നത്.



digitized by www.sreyas.in

## വൈദിക പാരിസ്ഥിതിക ചിന്തകൾ

വേദങ്ങളുടെ ലോകവീക്ഷണത്തിൽ ഭൂമാതാവിന് വലിയൊരു സ്ഥാനമാണ് കൽപ്പിച്ചിട്ടുള്ളത്. പല തരത്തിലുള്ള ഭൂമിപൂജകൾ നിർദേശിക്കപ്പെട്ടിരിക്കുന്നു. ശരിയായ ധ്യാനം നേടുന്നതിന് നാമിരിക്കുന്ന ഭൂമിയെ പവിത്രീകരിക്കേണ്ടതുണ്ട്. പരിസ്ഥിതിയെ കുറിച്ചുള്ള വൈദികചിന്തകളിൽ ഭൂമിയുടെ പല നിഗൂഢശക്തികളേയും പ്രകടീകരിക്കുന്നതിനുള്ള പ്രക്രിയകൾ പറയപ്പെട്ടിരിക്കുന്നു. ഹിന്ദുപൂജകളും വൈദികചടങ്ങുകളും ഇതിന്റെ ഭാഗമാണ്.

ഭൂമി ഒരു നിർജീവ വസ്തുവല്ല. മറിച്ച് എല്ലാ ജീവജാലങ്ങളുടെയും ഊർദ്ധ്വഗതിയിലേക്കുള്ള പരിണാമത്തിൽ അനുഗ്രഹം ചൊരിഞ്ഞു കൊണ്ടിരിക്കുന്ന ബോധത്തിന്റെ മറഞ്ഞിരിക്കുന്ന ശക്തിയാണത്. പരാശക്തിയായ ദേവിയുടെ അവതാരം തന്നെയാണ് ഈ ഭൂമി. ഏകാന്തതീരങ്ങളിൽ അവൾ നമ്മെ അതീന്ദ്രിയതലത്തിലേക്കും വിവേകത്തിലേക്കും നയിക്കുന്ന ശിവപത്നിയായ പർവതിയാണ്. ഫലഭൂയിഷ്ടമായ സമതലങ്ങളിൽ അവൾ സ്നേഹവും ലാളനയും ചൊരിയുന്ന വിഷ്ണുപത്നിയായ ലക്ഷ്മിയാണ്.

നിർഭാഗ്യവശാൽ ഭൂരിപക്ഷം ഹിന്ദുക്കളും ഭൂമിയെക്കുറിച്ചുള്ള ഈ വേദവീക്ഷണം മറന്നുപോയിരിക്കുന്നു. അതുകൊണ്ടു തന്നെ അവർ തങ്ങളുടെ പരിസ്ഥിതിയെ സംരക്ഷിക്കുന്നുമില്ല. പരിസ്ഥിതി പ്രസ്ഥാനങ്ങളിൽ ഒരു ഹൈന്ദവവീക്ഷണം അവർ കൊണ്ടുവന്നിട്ടില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ അതൊരുപക്ഷേ ലോകത്തിലെ ഇന്നത്തെ ഏറ്റവും ആദർശനിഷ്ഠമായ പ്രസ്ഥാനമാവുമായിരുന്നു. പരിസ്ഥിതി പ്രസ്ഥാനങ്ങൾക്ക് ഒരു ആത്മീയവീക്ഷണം നൽകുവാൻ ഹിന്ദുമതത്തിന് സാധിക്കും. അതിലൂടെ ഭൂമിയുടെ പവിത്രതയെ കുറിച്ചുള്ള പ്രാചീനവീക്ഷണം ഉയർത്തിപ്പിടിക്കുവാനും, ആ ഭൂമാതാവിനോട് സംവേദിക്കാനുള്ള മാർഗങ്ങൾ കാട്ടിത്തരുവാനും കഴിയും. പക്ഷേ ഇതിന് ഹിന്ദുക്കൾ ഉണർന്നെഴുന്നേറ്റ് തങ്ങളുടെ ഈ പാരമ്പര്യത്തെയും അതിന്റെ പ്രാധാന്യത്തെയും തിരിച്ചറിയേണ്ടത് അത്യാവശ്യമാണ്.

ആധുനിക ഹിന്ദുമതത്തിന്റെ മുന്നിലുള്ള വെല്ലുവിളികളിൽ പ്രധാനമായ ഒന്ന്, ഭൂമിയോടുള്ള നമ്മുടെ ബന്ധത്തെ എങ്ങനെ വീണ്ടും ഊട്ടിയുറപ്പിക്കാം എന്നതാണ്. ഭാരതമാതാവ് ഭൂമീമാതാവ് കൂടിയാണ്. ഭാരതം ഭൂമിയുടേയും, സൂര്യനോടുള്ള



digitized by www.sreyas.in

ബന്ധത്തിലൂടെ അവൾ കൈവരിച്ച ജ്ഞാനത്തിന്റെയും സ്വരൂപമാണ്. ഭൂമിയെ സ്വസ്ഥമാക്കുക എന്നത് എല്ലാ ഹൈന്ദവ മുന്നേറ്റങ്ങളുടേയും, ശരിക്കു പറഞ്ഞാൽ എല്ലാ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടേയും ഒരു അവിഭാജ്യഘടകമായി മാറേണ്ടതുണ്ട്.

**യോഗ**

യോഗ എന്ന സംജ്ഞ പൊതുവായി ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മയോഗം, രാജയോഗം തുടങ്ങിയ വ്യത്യസ്ഥ ആദ്ധ്യാത്മിക സാധനാ മാർഗങ്ങളെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നു. നമ്മെ ബോധത്തിന്റെ ഔന്നത്യത്തിലേക്ക് നയിക്കുന്ന വൈദിക മാർഗത്തിന്റെ ആകെത്തുകയാണ് യോഗം. വൈദികജ്ഞാനത്തെ പ്രായോഗിക തലത്തിൽ പരിശീലിക്കുന്നതിന്റെ സാങ്കേതികവിദ്യയാണ് യോഗം. യോഗമാണ് ഹിന്ദുമതത്തിന്റെ പ്രധാന പരിശീലനപദ്ധതി. ഹിന്ദുമതം അതിന്റെ സംഗീതം നൃത്തം എന്നിവയിൽ മുതൽ തത്വദർശനവും ആരോഗ്യശാസ്ത്രവും വരെയുള്ള എല്ലാറ്റിലും യോഗരീതികളും യോഗപരമായ ഉൾക്കാഴ്ചകളും ഉപയോഗിക്കുന്നു. ഒരിക്കൽ യോഗശാസ്ത്രത്തിലുള്ള ഹിന്ദുമതത്തിന്റെ വേരുകളും ഹിന്ദുമതത്തിന്റെ യോഗചിന്താപരമായ ചായ് വും മനസ്സിലാക്കിയാൽ നമ്മുടെ യോഗപരിശീലനം കൂടുതൽ സംപുഷ്ടമാവുകയും ഹിന്ദുമതത്തെക്കുറിച്ചുള്ള നമ്മുടെധാരണ ആധികാരികമാവുകയും ചെയ്യും.

ഞാൻ ഇൻഡ്യയിൽ എമ്പാടുമുള്ള യോഗകേന്ദ്രങ്ങളും ആശ്രമങ്ങളും സന്ദർശിക്കുകയുണ്ടായി. അവയിൽ ഏറ്റവും താത്പര്യമുണർത്തുന്ന ഒന്നായിരുന്നു ബാംഗളൂരിലെ വിവേകാനന്ദ യോഗവേദാന്ത കേന്ദ്രം. വലിയ അടിത്തറയുള്ള ഈ സംഘടന ഒരു സമ്പൂർണ കാഴ്ചപ്പാടോടു കൂടിയാണ് യോഗ പഠിപ്പിക്കുന്നത്. ശാസ്ത്രീയമായ ഒരു വീക്ഷണവും ആദ്ധ്യാത്മികതയും മന:ശാസ്ത്രവും ഒക്കെ ഈ പാഠ്യപദ്ധതിയിൽ പരിഗണിച്ചിട്ടുണ്ട്. അവർ ലോകത്തിന്റെ പലഭാഗങ്ങളിൽ നിന്നുമുള്ള പ്രമുഖ വ്യക്തികളെ പങ്കെടുപ്പിച്ചു കൊണ്ട് വലിയ കോൺഫറൻസുകൾ സംഘടിപ്പിക്കാറുണ്ട്. യോഗ, വേദാന്തം, ഹിന്ദുമതം എന്നിവയുടെ കൃത്യമായ ഒരു മിശ്രണമാണ് ഇവിടെ കാണാൻ കഴിയുക. അവ ഒരുമിച്ച് സ്വീകരിക്കുമ്പോഴാണ് ഏറ്റവും മികച്ച ഫലം കിട്ടുക. യോഗ എപ്രകാരമാണ് ഇൻഡ്യയിൽ വളർന്നു വരുന്നതെന്ന് ഇത്തരം സംഘടനകൾ ലോകത്തിന് കാണിച്ചു കൊടുക്കുന്നു. ഇത്തരം നിരവധി സംഘടനകൾ ഇനിയും ആവശ്യമുണ്ട്. പള്ളികളെക്കാളും അമ്പലങ്ങളേക്കാളുമെല്ലാം അവയാണ് ഇന്നാവശ്യം.



digitized by www.sreyas.in

# ഒരു പുതിയ പാശ്ചാത്യ ഹിന്ദുമതത്തിലേക്ക്

എൺപതുകളുടെ പകുതി മുതൽ ഞാൻ വിവിധ പാശ്ചാത്യ യോഗ ഗ്രൂപ്പുകളുമായി ചേർന്ന് പ്രവർത്തിച്ചു വരുന്നു. കൂടുതലായും ആയുർവേദത്തിലൂടെയാണ് ഇത് സംഭവിച്ചതെങ്കിലും വേദങ്ങളും, വേദജ്യോതിഷവും, വേദാന്തവും, ഹിന്ദുമതവും ഞാൻ അതോടൊപ്പം കൊണ്ടുവന്നു. ശരീരത്തിൽ മാത്രം ഒതുങ്ങി നിലക്കാതെ പ്രാണനെയും മനസ്സിനേയും ബോധത്തെയും എല്ലാം കണക്കിലെടുക്കുന്ന സമഗ്ര ആയുർവേദമാണ് അഥവാ ഒരു സമ്പൂർണ്ണ ജീവിതശാസ്ത്രമാണ് ഞാൻ അവതരിപ്പിച്ചത്.

ഈ സംരഭത്തിന്റെ ഭാഗമായി ഞാൻ യോഗപരിശീലന രംഗത്തുള്ള നിരവധി പ്രമുഖരെ കണ്ടുമുട്ടുവാൻ ഇടയായി. അവരിൽ പാശ്ചാത്യരായ യോഗാസന പരിശീലകരും, ഭാരതത്തിലെ ഗുരുക്കന്മാരും ഉണ്ടായിരുന്നു. എനിക്ക് അവരുടെ പരിശീലന പരിപാടികൾ നേരിട്ടറിയുന്നതിനും അതേസമയം തിരശീലക്കു പിന്നിൽ അവരൊക്കെ എങ്ങനെ പ്രവർത്തിക്കുന്നു എന്നറിയാനും അവസരം ലഭിച്ചു. തങ്ങൾ സ്വയം ഹിന്ദുക്കളാണെന്ന് കരുതുന്ന അമേരിക്കൻ യോഗവിദ്യാർഥികൾ ഇല്ലെന്ന് ഇതിൽനിന്ന് എനിക്ക് മനസ്സിലായി. ഹിന്ദുമതം എന്തെന്ന് വളരെപ്പേർക്കൊന്നും അറിയില്ല. മിക്കവരും മാധ്യമങ്ങളിൽ നിന്നും മിഷനറിമാരിൽ നിന്നും കിട്ടിയ ചിത്രങ്ങൾ സത്യമെന്ന നിലയിൽ ഉള്ളിൽ കൊണ്ടു നടക്കുന്നവരായിരുന്നു. ഒട്ടുമിക്കവർക്കും വേദാന്തമോ വേദങ്ങളിലെ സന്ദേശമോ ഒന്നും അറിയുമായിരുന്നില്ല. പലരും ഇതിനൊന്നും അത്രപ്രധാന്യമുള്ളതായി തന്നെ കരുതിയിരുന്നില്ല.

### പാശ്ചാത്യ യോഗാചാര്യന്മാരും യോഗ ഗ്രൂപ്പുകളും

പലരും ഇൻഡ്യയിലെ ഒരു പ്രത്യേക ഗുരുവിനോട് ബന്ധമുള്ളവരായിരിക്കും, എന്നാൽ അദ്ദേഹത്തിനു പിന്നിലെ പാരമ്പര്യത്തെക്കുറിച്ച് വലിയ പിടിപാടൊന്നുമുണ്ടാവില്ല. അവരുടെ വാസന ഒരു പ്രത്യേക ആചാര്യനിലേക്ക് നോക്കാനായിരിക്കും, പുതിയ ഒരു സാർവലൗകികമതത്തിന്റെ അവതാരം എന്നനിലക്ക് അല്ലാതെ അവർ ഒരു സാമ്പ്രദായിക ഹിന്ദുവിനെ നോക്കാറില്ല.



digitized by www.sreyas.in

മറ്റ് ചിലർ യോഗ പ്രചരിപ്പിക്കുന്നതിന്റെ തിരക്കിലായിരുന്നു. എന്നാൽ അതുകാരണം അതിന്റെ പശ്ചാത്തലത്തെക്കുറിച്ച് പഠിക്കാൻ സമയം കണ്ടിരുന്നില്ല. അമേരിക്കൻ യോഗപ്രസ്ഥാനങ്ങൾക്ക് തങ്ങളുടെ ഹിന്ദുഅടിത്തറയുമായുള്ള ഉറച്ചബന്ധം നിലനിർത്താൻ കഴിഞ്ഞില്ല. അതുകാരണം പലപ്പോഴും അത് കച്ചവടപരതയിലേക്ക് വഴുതി വീണു.

യോഗയുടെ ശരീരകേന്ദ്രീകൃതമായ ബാഹ്യവശങ്ങൾക്കാണ് അമേരിക്കയിൽ കൂടുതൽ പ്രാധാന്യം കൈവന്നത്. അദ്ധ്യാത്മികതയുടെ അനുഭൂതിതലങ്ങളിലും പെട്ടെന്നുള്ള അനുഭവങ്ങൾ തേടുന്ന ജനങ്ങൾ തത്പരരാണ്. ഇതെല്ലാം വ്യക്തികേന്ദ്രീകൃതമായ സംഘടനകളിലേക്ക് നയിച്ചു. അമേരിക്കയിൽ എന്തും വളരെ വേഗം തന്നെ ഒരു ബിസ്സിനസ് ആയി മാറുന്നു. അതിന്റെ ഫലം ഏറ്റവും നല്ല പരസ്യം കൊടുക്കുന്നവരും, സ്വയംപ്രചരിപ്പിക്കാൻ അറിയാവുന്നവരും പ്രശസ്തരായി മാറുകയും, അവർക്ക് വേണ്ടത്ര അറിവില്ലെങ്കിലും ആധികാരിക വക്താക്കളായി കണക്കാക്കപ്പെടുകയും ചെയ്യുന്നു.

എന്നാൽ കൂടുതൽ കൂടുതൽ യോഗവിദ്യാർഥികൾ അതിനു പിന്നിലെ പാരമ്പര്യത്തെക്കുറിച്ച് അറിയാൻ താത്പര്യപ്പെടുന്നുണ്ട്. അവർ വെറും യോഗാസനമുറകൾ ശരിക്കു ചെയ്യാൻ കഴിയുന്നതുകൊണ്ടു മാത്രം തൃപ്തരല്ല. പാശ്ചാത്യ യോഗസമൂഹങ്ങളിൽ കൂടുതൽ കൂടുതൽ ഹിന്ദുസാംസ്കാരിക സവിശേഷതകൾ ഉണർന്നു വരുന്നത് കുറേക്കാലമായി ഞാൻ കണ്ടുവരുന്നു. ഹൈന്ദവ ആരാധനാ മൂർത്തികളായ ശിവൻ, ദേവി, കൃഷ്ണൻ, ഗണപതി എന്നിവരെല്ലാം അവർക്ക് സ്വീകാര്യരായി തീർന്നിട്ടുണ്ട്. ഹിന്ദുഭജനകളും, ജപങ്ങളും ചടങ്ങുകളും പ്രചാരം സിദ്ധിച്ചുവരുന്നു, സംസ്കൃതത്തിൽ ഒരു പുതിയ താത്പര്യം കണ്ടു വരുന്നു. രമണമഹർഷിയെപ്പോലുള്ള ഗുരുക്കന്മാരുടെ പ്രബോധനങ്ങളിൽ കൂടി വേദാന്തത്തിലും യോഗസൂത്രം പോലുള്ള ഗ്രന്ഥങ്ങലൂടെ യോഗതത്വദർശനത്തിലും ജനങ്ങൾക്ക് താത്പര്യം വളർന്ന് വരുന്നുണ്ട്.

ഹിന്ദുധർമ്മത്തിന്റെ മറ്റ് വശങ്ങളും യോഗസമൂഹത്തിലേക്ക് കടന്നുവരുന്നുണ്ട്. അവയിൽ ആയുർവേദവും, വേദജ്യോതിഷവും വാസ്തുവും പെടുന്നു. ഇവ തമ്മിലുള്ള ബന്ധങ്ങളെ ജനങ്ങൾ തിരിച്ചറിയുകയും അവയുടെ പൊതുവായ അടിത്തറയെ കണ്ടെത്തുകയും ചെയ്യുന്നു.



digitized by www.sreyas.in

ഒരിക്കൽ ഒരു വ്യക്തി ഹിന്ദുമതത്തിന്റെ ഈ വിശാലസംസ്കാരത്തെ പരിചയപ്പെട്ടു കഴിഞ്ഞാൽ അയാൾ കൂടുതൽ ആഴത്തിലേക്ക് പോകാൻ തയ്യാറാകുന്നു. ഹിന്ദുമതം പല രൂപത്തിലും ഭാവത്തിലും പടിഞ്ഞാറേയ്ക്ക് വ്യാപിച്ചു കൊണ്ടിരിക്കുന്നു. ഹിന്ദുമതത്തെക്കുറിച്ചുള്ള തെറ്റിദ്ധാരണകൾ കാരണം ഒരു പക്ഷേ തങ്ങൾ ഹിന്ദുക്കൾ അല്ലെന്ന് അമേരിക്കൻ യോഗവിദ്യാർഥികൾ പറഞ്ഞേക്കാം. എന്നാൽ കർമ്മം, പുനർജൻമം, സാധന, ആത്മസാക്ഷാത്കാരം തുടങ്ങിയവയിലൂടെ സനാതനധർമ്മത്തെക്കുറിച്ച് നാം അവർക്ക് വിവരിച്ചു കൊടുക്കുകയാണെങ്കിൽ, തങ്ങൾ പിന്തുടരുന്ന മാർഗം തന്നെയാണതെന്ന് പെട്ടെന്നു തന്നെ അവർക്ക് തിരിച്ചറിയാനാകും.

## ന്യൂ ഏജ് (നവയുഗ ) പ്രസ്ഥാനം

അമേരിക്കയിലെ ക്രിസ്തുമതമൗലികവാദികൾ ന്യൂ ഏജ് പ്രസ്ഥാനത്തെ അവരുടെ പ്രധാന ഭീഷണിയായിട്ടാണ് കാണുന്നത്. അതവർ പല പ്രസിദ്ധീകരണങ്ങളിലും പരിപാടികളിലും എടുത്തു പറഞ്ഞിട്ടുമുണ്ട്. ന്യൂ ഏജ് പ്രസ്ഥാനത്തെ അമേരിക്കൻ ഹിന്ദുമതത്തിന്റെ ഒരു വിത്തായിട്ടാണ് അവർ കാണുന്നത്. ന്യൂ ഏജിനെയും ഹിന്ദുമതത്തേയും വിഗ്രഹാരാധന, ഗൂഢശാസ്ത്രതൽപരത, എന്നിങ്ങനെ ബൈബിൾ വിമർശിച്ചിട്ടുള്ള അതേ പ്രാകൃതവിശ്വാസങ്ങളുടെ ഭാഗമായിട്ടാണ് അവർ കണക്കാക്കുന്നത്. തങ്ങൾക്ക് ഭീഷണിയായി അവർ കാണുന്ന അമേരിക്കയിലുള്ള ഗുരുക്കൻമാരുടെ സ്വാധീനത്തെ കവച്ചു വയ്ക്കാൻ വേണ്ടിയുള്ളതാണ് അടുത്തകാലത്തായി ഇൻഡ്യയിൽ ആരംഭിച്ചിട്ടുള്ള വർദ്ധിച്ച തോതിലുള്ള മിഷണറി പ്രവർത്തനം.

എന്നിരുന്നാലും അമേരിക്കയിലെ ന്യൂഏജ് പ്രസ്ഥാനം വളരെ വൈവിദ്ധ്യമാർന്നതാണ്. കിഴക്കും പടിഞ്ഞാറുമുള്ള എല്ലാത്തരത്തിലുമുള്ള മിസ്റ്റിക്കൽ സമ്പ്രദായങ്ങളുടേയും വക്താക്കൾ അതിലുൾപ്പെടുന്നു. അമേരിക്കയുടെ തദ്ദേശീയമായ പാരമ്പര്യം, അന്യഗ്രഹജീവികൾ, പരലോകസഞ്ചാരം ഇങ്ങനെ വൈവിദ്ധ്യമാർന്ന തരം വിഷയങ്ങളിൽ തൽപരരായവരുടെ ഒരു കൂട്ടായ്മയാണത്. എല്ലാതരത്തിലുമുള്ള ചികിൽസാ പദ്ധതികൾ, പുത്തൻ മന:ശാസ്ത്ര ചിന്തകൾ, ആത്മപോഷണം എന്നിങ്ങനെ എല്ലാമായും അത് ബന്ധപ്പെട്ടിരിക്കുന്നു. സസ്യാഹാര സംസ്കാരത്തോടും പരിസ്ഥിതി പ്രവർത്തനങ്ങളോടും അതിന് വളരെ ശക്തമായ ഒരു ചായ് വുണ്ട്.



digitized by www.sreyas.in

അതിൽ ഒരു പുതിയ പേഗനിസം ഉണ്ട്. പുരാതന സെൽറ്റിക്, ഗ്രീക്ക്, ഈജിപ്ഷ്യൻ, ബാബിലോണിയൻ സംസ്കാരങ്ങളോട് ആഭിമുഖ്യം പുലർത്തുന്ന ഒന്ന്. ആഫ്രിക്കയുടെ തദ്ദേശീയ സാംസ്കാരിക പ്രത്യേകതകൾക്ക് ഊന്നൽ കൊടുത്തുകൊണ്ടുള്ള ഒരു മുന്നേറ്റം ഇതേപോലെ കറുത്തവർഗക്കാരായ അമേരിക്കക്കാരുടെ ഇടയിൽ ഉണ്ടായി വരുന്നുണ്ട്.

ഇവരിൽ ഭൂരിപക്ഷവും കർമ്മത്തിലും പുനർജൻമത്തിലുമുള്ള വിശ്വാസം പങ്കുവയ്ക്കുന്നവരാണ്. അവർ ഒരു സൃഷ്ടാവിനെ അംഗീകരിക്കുന്നു എങ്കിലും ഉയർന്ന ആത്മതത്വത്തെ തേടുന്നവരാണ്. ഇക്കാര്യത്തിൽ അവരുടെ അടിസ്ഥാനപരമായ തത്വശാസ്ത്രം ഹിന്ദുക്കളുടെ വേദാന്തം പോലെയാണ്. തങ്ങൾ പിന്തുടരുന്നില്ലെങ്കിലും, ന്യൂഏജ് മുന്നേറ്റക്കാരിൽ പലരും ഇൻഡ്യയിലേക്കും അതിന്റെ ഗുരുക്കൻമാരിലേക്കുമാണ് ഉറ്റുനോക്കുന്നത്.

ന്യൂഏജ് പ്രസ്ഥാനത്തിൽ വളരെ സ്വപ്നസദൃശമായ ഭാവനകൾ ഉണ്ടെങ്കിലും സ്വയം അവയിൽ മുങ്ങിത്താഴാതിരുന്നാൽ, ക്രമേണ പാകതവന്ന്, സത്യസാക്ഷാത്ക്കാരത്തിനുള്ള എല്ലാ മാർഗങ്ങളേയും അംഗീകരിക്കുന്ന ഹിന്ദുധർമ്മത്തിന് തുല്യമായ ഒരു നിലയിലേക്ക് അത് എത്തിയേക്കും. ഇൻഡ്യയിൽ നിന്നുള്ള വേദപാരമ്പര്യത്തിന്റെ പുനരുദ്ധാനവും, അതുപോലെ ലോകമെങ്ങുമുള്ള തദ്ദേശീയ സമ്പ്രദായങ്ങളുടെ ഉയർത്തെഴുന്നേൽപ്പും, ഗോളാന്തര യാത്രയുടെ ഈ കാലഘട്ടത്തിന് ചേർന്ന ആശയങ്ങളും ഉൾച്ചേർന്ന് ഭാവിലോകത്തിന്റെ ഹിന്ദുമതം അഥവാ സനാതനധർമ്മം ഉരുത്തിരിഞ്ഞു വരുമെന്ന് ഞാൻ കരുതുന്നു. വികസിതവും ഉണർന്നെണീറ്റതുമായ ഹിന്ദുമതം അതിന്റെ അന്ത:സത്തയിലെന്നപോലെ ബാഹ്യതലത്തിലും ലോകത്തിന്റെ ധർമ്മമായി ഉയരും. ഇതിനു വേണ്ടി ഇത്തരം പ്രസ്ഥാനങ്ങളോട് ഹിന്ദുക്കൾ ബന്ധം സ്ഥാപിക്കുകയും, അവരോട് ഒത്തൊരുമിച്ച് പ്രവർത്തിക്കുകയും വേണം.

## അമേരിക്കൻ ഹിന്ദുമതം

അമേരിക്കയിലെ എന്റെ ജീവിതസാഹചര്യങ്ങളോട് പൊരുത്തപ്പെടാത്ത വൈദേശികമോ അപരിചിതമോ ആയ ഒന്നായി ഹിന്ദുമതത്തെപറ്റി എനിക്കൊരിക്കലും തോന്നിയിട്ടില്ല. വിശാലമായ അർത്ഥത്തിൽ അത് പ്രകൃതിയുടെ, ബോധത്തിന്റെ മാർഗ്ഗമാണ്. അതുകൊണ്ടു തന്നെ എല്ലാവർക്കും പ്രസക്തവുമാണത്.



digitized by www.sreyas.in

എന്നെ സംബന്ധിച്ചിടത്തോളം മതവും അദ്ധ്യാത്മികതയും പ്രകൃതിയിൽ നിന്ന് വരുന്നതാണ്. അത് ഭൂമിയിൽ നിന്ന് ഉയർന്നു വരുന്നു. പ്രകൃതിയിൽ ആത്മാവ് ഭൂമിക്കടിയിലാണ് ജീവിക്കുന്നത്. സസ്യങ്ങളുടെ വേരുകളിൽ ജീവിച്ചുകൊണ്ട് ഫലങ്ങളുടെ സാമ്രാജ്യത്തെ അത് നിലനിർത്തുന്നു. ഭൗമശാസ്ത്രപരമായ പ്രക്രിയകൾ നിർണ്ണയിക്കുന്ന ഭൂകേന്ദ്രത്തിലുള്ള അഗ്നി നമ്മുടെ ഹൃദയങ്ങളിൽ ജ്വലിക്കുന്ന ദിവ്യാഗ്നിയുടെ തന്നെ ഒരു രൂപമാണ്.

ഏറ്റവും പ്രധാനപ്പെട്ട ഉൾക്കാഴ്ചകൾ എനിക്ക് കിട്ടിയിട്ടുള്ളത് പ്രകൃതിയുടെ മടിത്തട്ടിൽ അലഞ്ഞു നടക്കുമ്പോഴാണ്. പ്രത്യേകിച്ചും ഉയർന്ന പർവതപ്രദേശങ്ങളിൽ വെറുതേ നടക്കുമ്പോൾ. ഏകാന്തതകളിൽ പ്രകൃതിയ്ക്ക് നമ്മുടെ ഉള്ളിൽ കടന്ന് മനുഷ്യകേന്ദ്രീകൃതമായി വന്നിട്ടുള്ള വൈകല്യങ്ങളെ മായ്ച്ചു കളയാൻ കഴിയുന്നു. പലപ്പോഴും എനിക്ക് തോന്നിയിട്ടുള്ളത് മോക്ഷം എന്നത് പ്രകൃതിയിലേക്ക് ഇങ്ങിനി വരാത്തവണ്ണം ഇറങ്ങിച്ചെല്ലലാണ് എന്നാണ്. അല്ലെങ്കിൽ മനുഷ്യസമൂഹമാകുന്ന താഴ്വരയിലേക്ക് തിരിച്ചു വരാത്തവണ്ണം ഒരുയർന്ന പർവതത്തിനു മുകളിലേക്ക് കയറിപ്പോകലാണ് എന്നാണ്.

ഹിന്ദുമതം ഭൂമിയുടെ മതമാണ്. ഭൂമിയെ ദിവ്യമാതാവായി കരുതാനും അവളെ ആദരിക്കാനും ഭൂമിയുടെ ക്രിയാത്മകതയെ സഹായിക്കാനും അത് നമ്മെ ആഹ്വാനം ചെയ്യുന്നു. ഹിന്ദുമതത്തിലെ മൂർത്തികൾ പ്രകൃതിയോട് ഇണങ്ങിച്ചേർന്ന് വർത്തിക്കുന്നു. ഉദാഹരണത്തിന് ശിവൻ പർവതങ്ങളുടെ ദൈവവും പാർവതി പർവതത്തിന്റെ ദേവിയുമാണ്. ശിവൻ ഉത്തുംഗമായ പർവത ശിഖരത്തിൽ വസിക്കുമ്പോൾ, പാർവതി പർവതങ്ങളിലെ നീർചോലകളേയും വെള്ളച്ചാട്ടങ്ങളെയും, പൂവാടികളെയും പരിപാലിക്കുന്നു.

പർവതങ്ങളിൽ അലഞ്ഞു നടക്കുന്ന ഒരുവന് പ്രകൃതിയിലുള്ള ശിവലിംഗങ്ങൾ കാണാൻ കഴിയും. ശിവലിംഗാകാരം പൂണ്ട് ഉയർന്നു നിൽക്കുന്ന പർവതശൃംഗങ്ങളുടെ താഴെ യോനീസ്വരൂപമായ താഴ്വരകളും തടാകങ്ങളും കാണപ്പെടുന്നു. അങ്ങനെ പ്രകൃതിയിലെങ്ങും പാർവതീ പരമേശ്വരൻമാർ പ്രത്യക്ഷമായിരിക്കുന്നു. അവർ ഒരു രാജ്യത്തിന്റേയോ ഒരു ഗ്രന്ഥത്തിന്റേയോ മാത്രം സ്വത്തല്ല. ഒരു ഹിന്ദുവായിരിക്കാൻ ഇൻഡ്യയിൽ തന്നെ ജീവിക്കണമെന്നില്ല. ഒരു യഥാർത്ഥ ഹിന്ദുവായിരിക്കാൻ ഒരുവൻ താനെവിടെയായിരുന്നാലും തന്റെ ഭൂമിയോടും പ്രകൃതിയോടും സൗഹാർദത്തിൽ ജീവിക്കുകയാണ് വേണ്ടത്.



digitized by www.sreyas.in

എല്ലാ ദേശങ്ങൾക്കും എല്ലാ ജനങ്ങൾക്കും ഏറ്റവും മികച്ച രീതിയിൽ ഇണങ്ങുന്ന മതമായിട്ടാണ് ഞാൻ ഹിന്ദുമതത്തെ നോക്കിക്കാണുന്നത്. കാരണം അത് നമ്മുടെ ചുറ്റുമുള്ള എല്ലാ ജീവികളോടും നമ്മെ കൂട്ടിയിണക്കാനാണ് ആവശ്യപ്പെടുന്നത്. നമ്മുടെ വ്യക്തിത്വത്തെ നമുക്കു ചുറ്റുമുള്ള എല്ലാറ്റിന്റേയും ആത്മാവിനോട് സമരസപ്പെടുത്തലാണ് നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത്. ഹിന്ദുമതം എല്ലായിടത്തും പുണ്യസ്ഥാനങ്ങൾ കണ്ടെത്തുന്നു. എവിടെയെങ്കിലും ഒരു നദിയോ, ഒരു പർവതമോ, ഒരു വലിയ പാറയോ, ഒരു വൃക്ഷമോ, പതിവില്ലാത്ത ഏതെങ്കിലും തരത്തിലുള്ള പ്രകൃതീപ്രതിഭാസമോ ഒരു നീരുറവയോ ഒരു ഗുഹയോ അങ്ങനെ എന്തുണ്ടെങ്കിലും ഹിന്ദുക്കൾ അവയിൽ ദിവ്യത കണ്ടെത്തുന്നു.

ഈ രീതിയിൽ എനിക്ക് ഒരു അമേരിക്കൻ ഹിന്ദുമതത്തെക്കുറിച്ച് പറയാൻ കഴിയും. ഞാൻ ഒരു അമേരിക്കൻ ഹിന്ദു ആണെന്നും പറയാം. ഒരേ സമയം ഈ ഭൂമിയോടുള്ള ബന്ധം കൊണ്ട് അമേരിക്കനും, ഈ ഭൂമിയുടെ ആത്മാവിനോടുള്ള ബന്ധം കൊണ്ട് ഒരു ഹിന്ദുവുമാണ് ഞാൻ. ഞാൻ ജീവിക്കുന്ന ഈ പ്രകൃതിയിലെ ശക്തികളെ കണ്ടെത്തുന്നതിൽ ഹിന്ദുമതം എന്നെ സഹായിച്ചു. അവയുടെ ഭൂതവും ഭാവിയും, അവയുടെ പ്രത്യേകമായ ആവിഷ്കരണവും പ്രാപഞ്ചികമനസ്സുമായുള്ള അവയുടെ ബന്ധങ്ങളും ഹിന്ദുമതം എനിക്ക് കാട്ടിത്തന്നു.

ഒരു യഥാർത്ഥ അമേരിക്കൻ ഹിന്ദുമതം എന്നത് അമേരിക്കയുടെ വാണിജ്യസംസ്കാരത്തിന് യോജിച്ച രീതിയിൽ ചെത്തിയൊതുക്കപ്പെട്ട ഒന്നല്ല. അതൊരു ഹോളിവുഡ് ചർച്ചാവിഷയമോ വാൾസ്ട്രീറ്റ് പതിപ്പോ അല്ല. ഫുട്ബാൾ കളിക്കാരുടെയോ സിനിമാ നടീനടൻമാരുടെ യോഗാസനമുറകളോ അല്ല. ഒരുവന്റെ ആത്മസത്തയുടെയും പ്രകൃതിയുമായുള്ള അവന്റെ ബന്ധത്തിന്റെയും അനുഭവവും സാക്ഷാത്കാരവുമാണത്. അമേരിക്കൻ മണ്ണിനോട് മാത്രമുള്ള ബന്ധത്തെത്തിന്റെ\യല്ല, മറിച്ച് മുഴുവൻ ഭൂമിയോടും, പ്രപഞ്ചത്തോടുമുള്ള അവന്റെ ബന്ധത്തിന്റെ സാക്ഷാത്കാരമാണ്.

എല്ലാ ജീവികളിലുമുള്ള ദിവ്യതത്വത്തെ ഹിന്ദുമതം ആദരിക്കുന്നു. മറ്റെല്ലാ ജീവരൂപത്തോടും സമരസമായി നിന്നുകൊണ്ട് നമ്മിലെ ദിവ്യതയെ സ്വാഭാവികമായ രീതിയിൽ വികസിപ്പിക്കാൻ അത് നമ്മെ സഹായിക്കുന്നു. അതുകൊണ്ടുതന്നെ ഹിന്ദുമതത്തിന് അവസാനവാക്ക് എന്നൊരു കാര്യം സ്വീകരിക്കാൻ നിവൃത്തിയില്ല. എല്ലാവർക്കുമായിട്ടുള്ളത് എന്നമട്ടിൽ ഒരു പ്രത്യേകപരിശീലനമോ ഒരു പ്രത്യേക



digitized by www.sreyas.in

സാമുദായികാചാരമോ അത് നിർദ്ദേശിക്കാത്തതും അതേകാരണം കൊണ്ടാണ്. നമ്മുടെതന്നെ അന്തരാത്മാവിന്റെ പ്രതിഫലനമായ നാമീ ജീവിക്കുന്ന പ്രപഞ്ചത്തെക്കുറിച്ച് പഠിച്ചു മനസ്സിലാക്കിക്കൊണ്ട് നമ്മെ തന്നെ തിരിച്ചറിയാൻ സഹായിക്കുകയാണ് അതിന്റെ ലക്ഷ്യം

കാലം ചെല്ലുമ്പോൾ പ്രാപഞ്ചാത്മാവ് എന്ന ഈ കാഴ്ചപ്പാട് ലോകത്തെ എല്ലായിടത്തെയും മനുഷ്യരുടെ മനസ്സുകളിൽ ഉദിച്ചു വരും എന്ന് ഞാൻ വിശ്വസിക്കുന്നു. അത് ജീവിതത്തിന്റെ തന്നെ വികാസവും അതിന്റെ ആഴമേറിയ രഹസ്യങ്ങളുടെ പ്രകാശനവുമാണ്. പതിയെ അത് മനുഷ്യസമൂഹത്തെ പരിവർത്തനപ്പെടുത്തുകയും നാമങ്ങൾക്കും സ്ഥാപനങ്ങൾക്കും അപ്പുറമുള്ള സാർവദേശീയമതത്തിലേക്ക് നമ്മെ തിരിച്ചെത്തിക്കുകയും ചെയ്യും. നാം വീണ്ടും ആത്മാവ് നിറഞ്ഞുനിൽക്കുന്ന ഈ പ്രപഞ്ചത്തെ ശുശ്രൂഷിക്കുന്ന പ്രാപഞ്ചിക പൗരന്മാരായി തീരും. വെറും മനുഷ്യകേന്ദ്രീകൃതമായ ഇന്നത്തെ ചൂഷണ ചിന്തകളിൽ നിന്ന് നാം ഉണരും.



digitized by www.sreyas.in

# പരിസമാപ്തി

ഹിന്ദുധർമ്മം എന്നിലേക്ക് വന്നത് വളരെക്കാലം കൊണ്ടാണ്. നിരവധി വ്യക്തികളിലൂടെയും, പല രൂപത്തിലും, ആഴമേറിയ ബോധത്തിൽ നിന്നും ഒക്കെയായിട്ടാണ് അതുവന്നത്. കത്തോലിക്കാപള്ളിയെ വിട്ട് ഔപചാരികമായി ഒരു ഹിന്ദുവായിത്തീരാൻ ഞാൻ വളരെവർഷങ്ങൾ എടുത്തു. അത് കേവലം ഒരു മതത്തെ വിട്ട് കൂടുതൽ നല്ല മറ്റൊരു മതത്തിലേക്ക് പോകലായിരുന്നില്ല. മറിച്ച് സത്യത്തെ തേടിയുള്ള അദ്ധ്യാത്മികതലത്തിലെ ഒരന്വേഷണമായിരുന്നു അത്. തുടക്കത്തിൽ അത് ബാഹ്യമായ എല്ലാ മത ചടങ്ങുകളേയും അപ്രസക്തമാക്കി തോന്നിച്ചു. എന്നാൽ പിൽക്കാലത്ത് ഒരുവന്റെ അദ്ധ്യാത്മികപാതയെ നിലനിറുത്തുന്നതിൽ സംസ്കാരത്തിനും സമൂഹത്തിനുമുള്ള പങ്ക് എനിക്കു വ്യക്തമായി.

ഹിന്ദുമതത്തെക്കുറിച്ച് മാദ്ധ്യമങ്ങളിലും പാഠപുസ്തകങ്ങളിലും നിന്ന് കിട്ടിയ പ്രതിച്ഛായകളെ കൊണ്ടോ, അതിന്റെ ബഹുമുഖമായ പ്രത്യേകതകളെ കൊണ്ടോ ആളുകൾ എന്നോട് ചോദിക്കാറുണ്ട്: "ക്ഷേത്രാരാധന, ചടങ്ങുകൾ, ജാതി തുടങ്ങിയ ബാഹ്യവശങ്ങളിൽ കൂടി കടന്നുപോകാതെ ഒരുവന് യോഗ, വേദാന്തം തുടങ്ങിയ ഹിന്ദുമതത്തിന്റെ ഗഹനങ്ങളായ പ്രബോധനങ്ങളിൽ എത്തിച്ചേരാൻ കഴിയുമോ ? ഹിന്ദുമതത്തിന്റെ ആദ്ധ്യാത്മിക പ്രബോധനങ്ങളുടെ പ്രയോജനം നേടുന്നതിന് ഒരുവൻ ഔപചാരികമായി ഹിന്ദുവായി തീരേണ്ടതുണ്ടോ ?"

ഹിന്ദുധർമ്മത്തെ കുറിച്ചുള്ള ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തണമെങ്കിൽ അതിനെക്കുറിച്ച് നിലവിൽ പ്രചാരത്തിലുള്ള തെറ്റിദ്ധാരണകളിൽ നിന്ന് ആദ്യം നാം മുക്തരാവേണ്ടതുണ്ട്. ഹിന്ദുമതം വെറും ഔപചാരിക സാമൂഹ്യവ്യക്തിത്വത്തിൽ ശ്രദ്ധപതിപ്പിക്കുന്ന ഒന്നല്ല മറിച്ച് ഒരുവന്റെ സ്വന്തം ധർമ്മത്തെ പിന്തുടരുന്നതിലാണ് അതിന്റെ ഊന്നൽ. അതിന്റെ ചടങ്ങുകൾ പ്രകൃതിയെ പ്രതിനിധാനം ചെയ്യുന്നതും കൃത്രിമമല്ലാത്തതുമാണ്. അതിലെ മൂർത്തികൾ നമ്മുടെതന്നെ സ്വത്വത്തിന്റെ ഉയർന്ന തലങ്ങളെയാണ് പ്രതിനിധീകരിക്കുന്നത്. ഹിന്ദുമതത്തിന്റെ പ്രബോധനങ്ങൾ പഠിക്കാൻ തുടങ്ങുന്നതിന് ഒരുവൻ ഔപചാരികമായി ഒരു ഹിന്ദു ആകേണ്ട



digitized by www.sreyas.in

ആവശ്യമില്ല എന്നിരിക്കിലും ജീവിതത്തിലും മനസ്സിലും ഒരു ഹിന്ദുവിനെ പോലെ ആകാതെ ഒരുവന് അതിന്റെ ആഴമേറിയ ദർശനങ്ങൾ കൈയെത്തിപ്പിടിക്കാൻ കഴിയുകയില്ല.

മറ്റൊരു ചോദ്യവും ഉന്നയിച്ചേക്കാം. ഒരു പാശ്ചാത്യന് അല്ലെങ്കിൽ ഒരു അമേരിക്കന് ഹിന്ദുവാകുന്നതിലൂടെ എന്തൊക്കെയാണ് നഷ്ടപ്പെടുക ? ഒരേയൊരു യഥാർത്ഥ ദൈവമേയുള്ളൂ, അല്ലെങ്കിൽ ഒരേയൊരു പ്രവാചകനും, രക്ഷിതാവും, ഗ്രന്ഥവും മാത്രമേ ഉള്ളൂ എന്ന കുത്തകവിശ്വാസം മാത്രമാണ് നിങ്ങൾക്ക് നഷ്ടപ്പെടാനുള്ളത്. നിങ്ങൾ നിങ്ങളുടെ പ്രാചീനരായ പൂർവികരോട് രഞ്ജിപ്പിലെത്തുകയും അവരുടെ ജീവിതശൈലിയെ ബഹുമാനിക്കുകയും ചെയ്യേണ്ടിവരും. മതത്തിന്റെ കാര്യത്തിൽ പല മാർഗങ്ങൾ ഉണ്ടെന്നുള്ള കാര്യം നിങ്ങൾ അംഗീകരിക്കേണ്ടി വരും. നിങ്ങളുടെ ദൈനംദിന ജീവിതത്തിൽ പ്രാർഥന, നാമജപം, പഠനം, മനനം അല്ലെങ്കിൽ ധ്യാനം തുടങ്ങി ഏതെങ്കിലും തരത്തിലുള്ള അനുഷ്ഠാനങ്ങൾ വഴി അദ്ധ്യാത്മികത കൊണ്ടുവരേണ്ടി വരും. എന്നാൽ നിങ്ങൾ ചിന്തിക്കുന്നത് നിറുത്തേണ്ടതില്ല. സത്യത്തിന് നേരെ തുറന്നുവച്ച മനസ്സ് ഉപേക്ഷിക്കേണ്ടതില്ല. നിങ്ങൾ ഏതെങ്കിലും കൂട്ടത്തിന്റെയോ, സിദ്ധാന്തത്തിന്റെയോ ഭാഗമായി സ്വയം പരിമിതപ്പെടുത്തേണ്ടതില്ല. എല്ലാറ്റിനുമുപരി ഈ പ്രക്രിയയിൽ നിങ്ങൾ സ്വയം നഷ്ടപ്പെടേണ്ടതില്ല. നിങ്ങൾ കൂടുതൽ ആഴത്തിലും പ്രാപഞ്ചികമായ വിശാലതയിലും സ്വയം തന്നെപ്പറ്റിത്തന്നെ അറിയുവാൻ നിരന്തരം ശ്രമിച്ചു കൊണ്ടിരിക്കുകയാണ് വേണ്ടത്.

## സംസ്കാരത്തിനുള്ള പ്രാധാന്യം

ഒരു ഹിന്ദുവായിരിക്കുക എന്നാൽ അതിനർത്ഥം ജീവിതത്തിൽ എന്നെ ഏറ്റവും സഹായിച്ചിട്ടുള്ള ആദ്ധ്യാത്മികപാഠങ്ങളെ തിരിച്ചറിഞ്ഞ് ആദരിക്കുക എന്നതാണ്. ഇവിടെ പേരിന് വലിയ പ്രാധാന്യമില്ല. അതിനു പിന്നിലെ പാരമ്പര്യം മാത്രമാണ് പ്രധാനം. ഹിന്ദുമതം, ഹിന്ദുധർമ്മം, സനാതനധർമ്മം, യോഗ, വേദാന്തം, വൈദികശാസ്ത്രങ്ങൾ തുടങ്ങിയുള്ള പദങ്ങളെല്ലാം ഈ വിപുലമായ പ്രബോധനങ്ങളുടെ പല തലങ്ങളെയാണ് പ്രതിഫലിപ്പിക്കുന്നത്. എന്നാൽ ഈ ആധുനികയുഗത്തിൽ ആശയവിനിമയത്തിനുള്ള സൗകര്യം കണക്കിലെടുത്ത് നാം ഏതെങ്കിലും ഒരു പേര് തിരഞ്ഞെടുക്കാൻ ബാദ്ധ്യസ്ഥരാണ്. ഹിന്ദുമതം എന്നതാണ് ആ പേര്. കാരണം ഈ പേര് ഇപ്പോൾ തന്നെ വളരെ പ്രചാരം കിട്ടിക്കഴിഞ്ഞ ഒന്നാണ്. നമ്മുടെ സംസ്കാരത്തിലുള്ള ഹിന്ദുവിരുദ്ധ മനോഭാവം പുലർത്തുന്ന ചില സ്ഥാപിതതാത്പര്യങ്ങളുടെ കർക്കശതയല്ലാതെ



digitized by www.sreyas.in

നമ്മുടെ പാരമ്പരത്തിന്റെ എല്ലാ നല്ലവശങ്ങളെയും ഈ പേര് ദ്യോതിപ്പിക്കാതിരിക്കാൻ ഞാൻ കാരണമൊന്നും കാണുന്നില്ല.

വ്യക്തിപരമായി ഞാൻ വിശ്വസിക്കുന്നത് ഹിന്ദുമതം പ്രത്യേകിച്ച് സനാതനധർമ്മം എന്ന് നിർവചിക്കപ്പെടുന്ന ഹൈന്ദവധർമ്മമാണ് ലോകത്തിലെ ഏറ്റവും നല്ല മതമെന്നാണ്.

ഹിന്ദുമതത്തിനാണ് ഏറ്റവും കൂടുതൽ പുണ്യഗ്രന്ഥങ്ങളുള്ളത്. ഏറ്റവും അധികം ദേവീദേവൻമാരും, മഹാത്മാക്കളും, യോഗികളും, ഏറ്റവും അധികം ക്ഷേത്രങ്ങളും, പുണ്യതീർഥങ്ങളും ആദ്ധ്യാത്മിക തലങ്ങളെക്കുറിച്ചുള്ള ഏറ്റവും ആഴമേറിയ അറിവും ഹിന്ദുമതത്തിലാണുള്ളത്. അതാണ് ഏറ്റവും പുരാതനവും, ഏറ്റവും വൈവിദ്ധ്യമാർന്നതും ഏറ്റവും സഹിഷ്ണുതയാർന്നതുമായ മതം. ഇതെല്ലാം ഒരു മതത്തെ സംബന്ധിച്ചിടത്തോളം വലിയ മഹത്വമുള്ള കാര്യങ്ങളാണ്.

എന്നാൽ ആരെങ്കിലും മറ്റേതെങ്കിലും മതം പിന്തുടരുന്നത് ഓരോരുത്തരും ഓരോ ഭക്ഷണം ഇഷ്ടപ്പെടുന്നതു പോലെ സ്വഭാവികമായിട്ടാണ് എനിക്ക് തോന്നിയിട്ടുള്ളത്. അതെന്നെ ഒട്ടും തന്നെ അലോസരപ്പെടുത്തേണ്ടതില്ല. ജീവിതത്തിലെ മറ്റെല്ലാ തുറകളെയും പോലെ അദ്ധ്യാത്മികതയിലും സമൃദ്ധിയുണ്ടാവട്ടെ. ഏത് മതമാണോ തങ്ങളുടെ മനസ്സുകളേയും ഹൃദയങ്ങളേയും ഉയർത്തുന്നത് എന്ന് ജനങ്ങൾക്ക് അനുഭവപ്പെടുന്നുവോ, അവർ അത് പിന്തുടരട്ടെ. നമ്മളൊരുരുത്തരും ദിവ്യതയുടെ മൂർത്തികളും ജീവിതത്തിൽ അതുല്യമായ പ്രത്യേകതകളും ഉള്ളവരാകയാൽ ഓരോ വ്യക്തിക്കും അവന്റെതായ അല്ലെങ്കിൽ അവളുടെതായ മതമുണ്ടായിക്കൊള്ളട്ടെ. നമ്മളൊരുരുത്തരും ബാഹ്യമായ രൂപങ്ങളാലും പരിമിതികളാലും ബാധിക്കപ്പെടാതെ നമ്മുടെ ബോധത്തിന്റെ ആഴങ്ങളിൽ ഒരു ദേവനോ ദേവിയോ ആയി മാറട്ടെ. പാപബോധത്തിനും കുറ്റബോധത്തിനും അപ്പുറമെത്തി നമ്മിലെല്ലാം ഉള്ള ദിവ്യത ഉണർന്നു വരട്ടെ!

മനുഷ്യജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യം നമ്മുടെയെല്ലാം സംസ്കാരങ്ങൾക്കും വ്യക്തിത്വങ്ങൾക്കും ഒക്കെ അപ്പുറമുള്ള അവികലമായ സ്വത്വത്തിലെത്തുകയാണ്. എന്നാൽ അതിലേക്കുള്ള വഴി നമ്മുടെ സംസ്കാരത്തിലും ജീവിതരീതിയിലും കൂടിയാണ്. ഒരുപക്ഷേ ഇത് കുറച്ച് വൈരുദ്ധ്യപൂർണ്ണമായി തോന്നിയേക്കാം. ലക്ഷ്യം അനന്തതയിലും അനശ്വരതയിലും എത്തിച്ചേരലാണ്. എന്നാൽ നാമിത് ചെയ്യേണ്ടത് കാലദേശ പരിമിതികൾക്കുള്ളിലെ നമ്മുടെ ഇപ്പോഴത്തെ നിലയിൽ നിന്നാണ്. ഈ



digitized by www.sreyas.in

ശരീരവും മനസ്സും കൊണ്ടാണ്. നമ്മുടെ വ്യക്തിത്വം ഒരു പ്രത്യേക സാംസ്കാരിക മിശ്രണത്തിലും അതിന്റെ രൂപ കൽപ്പനകളിലും പൂഴ്ത്തിവയ്ക്കപ്പെട്ടതാണ്. നമ്മൾ സംസാരിക്കാൻ പഠിക്കുന്ന ഭാഷ നമ്മുടെ ചിന്തകളെ രൂപപ്പെടുത്തുന്നതുപോലെ. സർവലൗകികതയിൽ എത്തിച്ചേരാൻ നമുക്കിപ്പോൾ ഇവിടെ ശരിയായ ഒരു ജൈവഅടിത്തറ ആവശ്യമാണ്. നമ്മുടെ പ്രാപഞ്ചികവ്യക്തിത്വത്തെ അനാവരണം ചെയ്ത് അതിലേക്ക് നയിക്കാൻ നമ്മെ സഹായിക്കുന്ന ഒരു സംസ്കാരത്തെ നാമിവിടെ സൃഷ്ടിക്കേണ്ടതുണ്ട്. ഇതാണ് പലരൂപത്തിൽ ഹിന്ദുധർമ്മം നമുക്ക് നൽകുന്നത്.

പല ലോകങ്ങളിലൂടെ നമ്മെ നയിച്ചുകൊണ്ട് അനവധി ജൻമങ്ങളിലൂടെ മുന്നേറുന്ന ഒരു കാലാന്തര യാത്രയാണ് ആദ്ധ്യാത്മികജീവിതം. വളരെക്കുറച്ച് ആത്മാക്കളേ ഒരു തലമുറയിൽ നിന്നൊരുപക്ഷേ ഒരു പിടി മനുഷ്യർ മാത്രമേ ഒരു സമയത്ത് ആ യാത്ര പൂർത്തിയാക്കുന്നുള്ളൂ. ശരിയായ സംസ്കാരത്തിനും പാരമ്പര്യത്തിനും മാത്രമേ ജൻമാന്തരങ്ങളിലേക്ക് നീളുന്ന നമ്മുടെ അദ്ധ്യാത്മികയാത്രയിലെ ആർജ്ജിതമായ ഉത്ക്കർഷേച്ഛ നിലനിർത്താൻ നമ്മെ സഹായിക്കാൻ കഴിയൂ. അല്ലാത്തപക്ഷം ഉഴുതൊരുക്കാത്ത നിലത്തേക്ക് വലിച്ചെറിയുന്ന വിത്തുകളിൽ വളരെ കുറച്ച് മാത്രം വളർന്ന് പുഷ്ടിപ്പെടുന്നതുപോലെ, സമൂഹത്തിലെ ബഹുഭൂരിപക്ഷവും മുന്നേറാൻ കഴിയാതെ സ്വയം വലയുമ്പോൾ വളരെ കുറച്ചു പേർ മാത്രമേ ആദ്ധ്യാത്മിക പുരോഗതി കൈവരിക്കുകയുള്ളൂ.



digitized by www.sreyas.in

# ഹിന്ദു എന്ന പദത്തിന്റെ അർത്ഥം

വേദകാലഘട്ടത്തിൽ ഭാരതം അറിയപ്പെട്ടിരുന്നത് സപ്തസിന്ധു എന്നാണ്. അതായത് ഏഴു നദികളുടെ നാട്. പ്രാചീന പേർഷ്യക്കാരുടെ പുണ്യഗ്രന്ഥമായ 'സെൻഡ് അവസ്ത' യിലും ഇതേ പേര് തന്നെ 'ഹപ്ത ഹിന്ദു' എന്ന് പരാമർശിക്കപ്പെട്ടു കാണുന്നു. സംസ്കൃതത്തിലെ 'സ' യ്ക്കു പകരം 'ഹ' എന്ന രീതിയിലുള്ള ഈ വ്യത്യാസം പല ഇൻഡ്യൻ ഭാഷകളിലും സംഭവിക്കാറുണ്ട്. ഗ്രീക്കുകാർ വിളിച്ചത് ഇൻഡിക അഥവാ ഇൻഡ്യൻ ദേശം എന്നാണ്. അതും സിന്ധു എന്ന ശബ്ദത്തിന്റെ ആദ്യ ഭാഗം മാറ്റിയിട്ട് ഉണ്ടായതാണ്. ഏതായാലും സിന്ധു അല്ലെങ്കിൽ ഹിന്ദു എന്നത് പ്രാചീനകാലം മുതൽ ഇൻഡ്യയുടെ പേരായിരുന്നു എന്നത് തർക്കമറ്റ സംഗതിയാണ്. ഇൻഡ്യ സിന്ധുസ്ഥാനം അഥവാ നദികളുടെ നാട് ആയിരുന്നു. ചിലപ്പോൾ അത് സപ്തസിന്ധു സ്ഥാനം അഥവാ ഏഴ് നദികളുടെ നാട് എന്നും അറിയപ്പെട്ടു.

സിന്ധു എന്ന പദത്തിന് സംസ്കൃതത്തിൽ മൂന്ന് അർത്ഥങ്ങളാണുള്ളത്. സിന്ധു എന്നപേരിൽ തന്നെ ഇപ്പോൾ അറിയപ്പെടുന്ന നദി, നദി എന്ന പൊതുവായ അർത്ഥം, സമുദ്രം. അപ്പോൾ സപ്തസിന്ധു എന്ന പേരിലെ സിന്ധു എന്ന പദം തീർച്ചയായും ഒരു പ്രത്യേക നദിയെയല്ല മറിച്ച് നദി എന്ന പൊതുവായ അർത്ഥത്തെയാണ് കുറിക്കുന്നതെന്നത് വ്യക്തമാണ്. അത് കുറിക്കുന്നത് അനവധി നദികളുടെ നാടായ ഇൻഡ്യ എന്ന മഹാരാജ്യത്തെയാണ്. വേദകാലഘട്ടത്തിലെ പ്രധാനനദി സരസ്വതിയാണ്. പിൽക്കാലത്ത് ഈ സ്ഥാനം ഗംഗയ്ക്ക് ലഭിച്ചു. സിന്ധുസ്ഥാനം യഥാർഥത്തിൽ സരസ്വതിസ്ഥാനവും, പിൽക്കാലത്തെ ഗംഗാസ്ഥാനവും ആണ്. വെറും സിന്ധുനദീതടം മാത്രമല്ല.

ധർമ്മം, സിന്ധുധർമ്മം, ഹിന്ദു എന്നിവ വൈവിദ്ധ്യമാർന്ന വിശാലമായ ഈ ഉപഭൂഖണ്ഡത്തിന്റെ സംസ്കാരത്തിന്റെയും മതങ്ങളുടേയും പൊതുനാമമാണ്.

1) ഇത് ഒരു നദീ ധർമ്മമാണ് (സിന്ധു ധർമ്മം). ഇത് ഒരു നദിയെപ്പോലെ ഒഴുകുകയും വികസിക്കുകയും ചെയ്യുന്നു. പണ്ടെങ്ങോ ഉണ്ടായതെന്ന് പറയപ്പെടുന്ന ഏതെങ്കിലും



digitized by www.sreyas.in

ഒരു വെളിപാടിൽ തളക്കപ്പെട്ട ഒന്നല്ല ഇത്, മറിച്ച് ഹിന്ദുമതം കാലത്തോടൊപ്പം വളരുകയും വികസിക്കുകയും ചെയ്തു കൊണ്ടിരിക്കുന്നു.

2) ഇത് അനവധി നദികളുടെ ധർമ്മമാണ്. അനവധി മാർഗങ്ങളുടേയും, മഹാത്മാക്കളുടേയും, പുണ്യ ഗ്രന്ഥങ്ങളുടേയും അസ്തിത്വത്തെ അംഗീകരിക്കുകയും എല്ലായ്പ്പോഴും കൂടുതൽ അംഗീകരിക്കാൻ ഒരുങ്ങിയിരിക്കുകയും ചെയ്യുന്ന ഒരു മതമാണിത്.

3) സിന്ധു എന്നാൽ സമുദ്രം എന്നും അർത്ഥമുണ്ട്. ഹിന്ദുമതം സമുദ്രതുല്യം എല്ലാ നദികളേയും തന്നിൽ സ്വീകരിക്കുകയും അതേസമയം കരകവിയാതിരിക്കുകയും ചെയ്യുന്നു. സനാതനധർമ്മം അഥവാ സാർവലൗകിക പാരമ്പര്യം എന്ന ഹിന്ദുമതത്തിന്റെ പദവിയെ ഒരു സമുദ്രത്തോട് ഉപമിക്കാം.

സിന്ധു എന്നപദം ഹിന്ദു എന്നായത് പേർഷ്യക്കാരുടെ ഇടയിൽ മാത്രമായിരുന്നില്ല. ഇൻഡ്യയിലെ പ്രത്യേകിച്ച് പശ്ചിമേന്ത്യയിൽ ചില ഭാഷാസമൂഹങ്ങളുടെ ഇടയിലും അതങ്ങനെയായിരുന്നു. പന്ത്രണ്ടാം നൂറ്റാണ്ടിലെ കവി ചാന്ദ് ഭരദായിയുടെ പൃഥ്വീരാജ് രാസോ എന്ന ഹിന്ദി കൃതിയിൽ ഹിന്ദു എന്ന പദം ഇവിടുത്തെ ജനങ്ങളേയും മതത്തേയും കുറിച്ച് പറയാൻ ഉപയോഗിക്കുന്നതായി നാം കാണുന്നു.

സിന്ധുധർമ്മം എന്ന നിലയിൽ ഹിന്ദുമതം ഇൻഡ്യയിലെ എല്ലാമതങ്ങളേയും തത്വചിന്തകളേയും പ്രതിനിധാനം ചെയ്യുന്നു. ആ നിലക്ക് അത് ബുദ്ധ ജൈന മതങ്ങളുൾപ്പെടെയുള്ള എല്ലാ ഭാരതീയ സമ്പ്രദായങ്ങളെയും ഉൾക്കൊള്ളുന്നു. ഈ കാഴ്ചപ്പാടിൽ ഹിന്ദുമതം എന്നത് വൈദികധർമ്മത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്ന ഒന്നല്ല, മറിച്ച് അത് വൈദികവും അവൈദികവും ആയ മാർഗങ്ങളെ സ്വീകരിക്കുന്നു.

മറുവശത്ത് വേദപാരമ്പര്യം തന്നെ ഒരു ബഹുമാർഗ സമ്പ്രദായമാണ്. അത് ഇപ്പോൾ നിലവിലുള്ള വൈദികമാർഗങ്ങളിൽ ഒതുങ്ങി നിൽക്കുന്നതല്ല. "ഏകം സദ് വിപ്രാഃ ബഹുദാ വദന്തി" എന്ന സുപ്രസിദ്ധമായ വൈദിക പ്രസ്താവനയിൽ അധിഷ്ഠിതമാണ് അത്.

("സത്യം ഒന്നേയുള്ളൂ. പണ്ഡിതന്മാർ അതിനെ പല വിധത്തിൽ വിവരിക്കുന്നു"). അവൈദികം എന്ന് സ്വയം വിലയിരുത്തുന്നവ ഉൾപ്പെടെയുള്ള മറ്റ് മാർഗങ്ങളെ സംഗ്രഹിക്കാനുള്ള അടിത്തറ വൈദിക ധർമ്മത്തിലുണ്ട്.



digitized by www.sreyas.in

ഭാരതത്തിനു പുറത്താകട്ടെ ഈ പ്രപഞ്ചവുമായി സമരസതയിൽ ജീവിക്കാനും എല്ലാ ജീവനേയും ആദരിക്കാനും തയ്യാറുള്ള എല്ലാ സംസ്കാരങ്ങളേയും ഉൾക്കൊള്ളാൻ ഹിന്ദുമതത്തിന് കഴിയും. ഇത്തരം ഒരു നിർവചനം, ഹിന്ദുമതത്തെ ഭാരതത്തിന്റെ മാത്രം മതം എന്ന നിലയിൽ നിന്ന് ഉയർത്തി, പ്രാപഞ്ചിക സത്യത്തെ ഏത് കാലത്തിനും ഏത് ദേശത്തിനും ഏത് വ്യക്തികൾക്കും ഉൾക്കൊള്ളാൻ പറ്റുന്ന വിധം സ്വീകരിക്കുന്നതിനുള്ള ഒരു മാർഗം എന്ന നിലയിൽ പ്രതിഷ്ഠിക്കുന്നു.

ഹിന്ദുധർമ്മം മനുഷ്യജീവിതത്തിന്റെ എല്ലാ മേഖലകളെയും സ്പർശിക്കുന്ന മാനവധർമ്മമാണ്. മനുഷ്യന്റെ ആരോഗ്യത്തിനും, സന്തോഷത്തിനും, ക്രിയാത്മകതയ്ക്കും ഒടുവിൽ മോക്ഷത്തിനും എന്തെല്ലാം ആവശ്യമുണ്ടോ അതെല്ലാം ഹിന്ദുമതം കാണിച്ചു തരുന്നു. അവളുടെ അനുഗ്രഹം എല്ലാവർക്കും ലഭിക്കുമാറാകട്ടെ !

ശുഭം



digitized by www.sreyas.in

ഈ ഗ്രന്ഥത്തിൽ പരാമർശിക്കപ്പെടുന്ന മറ്റു പുസ്തകങ്ങൾ


1. Why I am not a Christian - Bertrand Russell
2. Why I am not a Muslim - Ibn Warraq
3. Hymns to the Mystic Fire – Sri Aurobindo
4. Secret of the Veda - Sri Aurobindo
5. Creative Vision of the Early Upanishads - David Frawley
6. Self-realization and the Super mind in the Rig Veda - David Frawley
7. Tantric Yoga and the Wisdom Goddesses - David Frawley
8. Chandodarshana – Daivarata
9. In Search of the Cradle of Civilization – George Feuerstein & David Frawley
10. Vedic Aryans and the Origins of Civilization - N.S. Rajaram & David Frawley
11. Wisdom of the Ancient Seers - David Frawley
12. Hindu View of Christianity and Islam - Ram Swarup
13. Bunch of Thoughts – Guruji Golwalkar
14. Awaken Bharata - David Frawley
15. Myth of the Aryan Invasion - David Frawley
16. Arise Arjuna: Hinduism and the Modern World - David Frawley
17. Hinduism, the Eternal Tradition - David Frawley
18. Hindu Temples, What Happened to Them? - Sitaram Goel
19. Dancing with Shiva - Subrahmanya Swami
20. Gods, Sages and Kings: Vedic Secrets of Ancient Civilization - David Frawley




digitized by www.sreyas.in

21. Explaining Hindu Dharma - National Student's Hindu Forum (UK)

22. Zend Avesta - Holy book of the ancient Persians



digitized by www.sreyas.in